# ഭർത്തൃഹരി.

## വിരചിതനീതിസുഭാഷിതം.

---

മാവേലിക്കര ഡിസ്ത്രിക്റ്റ് രജിസ്ത്രർ ആയിരുന്ന

നാട്ടുകാരത്തിൽ അമ്പലത്തിങ്കൽ

**മ. രാ. രാ. കൊച്ചുണ്ണികത്താവ്**

അവർകളാൽ ഉണ്ടാക്കപ്പെട്ട

വ്യാഖ്യാനസഹിതം.

---

ടി-യാരിൽ നിന്നും അവകാശം സിദ്ധിച്ചിട്ടുള്ള

വലിയവിളാകത്തു വീട്ടിൽ സുബ്രഹ്മണ്യ

പെരുമാപിള്ളയോടു

വിദ്യാഭിവർദ്ധിനി, അച്ചുക്കൂടം ഉടമസ്ഥർ

എസ്. റ്റി. റെഡ്യാർ

അവകാശംവാങ്ങി

"വിദ്യാഭിവർദ്ധിനി" അച്ചുക്കൂടത്തിൽ

അച്ചടിച്ചതു്

കൊല്ലം.

---

൫-ാംപതിപ്പ് കാപ്പി—൫൦൦.



1087.

# ഭൎത്തൃഹരി·

## വിരചിതനീതിസുഭാഷിതം.

ഹരിഃ ശ്രീഗണപതയെ നമഃ അവിഘ്നമസ്തു.

### വന്ദനശ്ലോകം.

ആനന്ദചിന്മാത്രമമേയരൂപം
യത്തത്വമുച്ചൈഃപ്രവദന്തിസന്തഃ
തൽബ്രഹ്മനിശ്ശേഷപദാൎത്ഥസാരം
പദാൎത്ഥസിദ്ധ്യൈശരണംപ്രപദ്യേ.

### ശ്ലോകം.

ദിക്കാലാദ്യനവച്ഛിന്നാ നന്ദചിന്മാത്രമൂൎത്തയേ-
സ്വാനുഭൂത്യൈകമാനായ നമശ്ശാന്തായതേജസേ. ൧

### അന്വയം.

ദിക്കാലാദ്യനവിച്ഛിന്നാനന്ദ ചിന്മാത്രമൂൎത്തയേ സ്വാനുഭൂത്യൈകമാനായ ശാന്തായ തേജസേ നമഃ അസ്തു.

### അൎത്ഥം.

ദിക്കാലാദ്യനവച്ഛിന്നാനന്ദ ചിന്മാത്രമൂൎത്തിയായും=ദിക്കാലാദികളാൽ കിഴക്ക തെക്ക പടിഞ്ഞാറു വടക്ക ഉപരിലോകം ഭൂലോകം ഭൂതഭവിഷ്യദ്വൎത്തമാനകാലങ്ങൾ സത്വരജസ്തമോഗുണങ്ങളിൽനിന്നുണ്ടായിരിക്കുന്ന വിക്ഷേപശക്തി കാൎയ്യമായ ഭൂമി അതിലുണ്ടാകുന്ന പ്രപഞ്ചാദിസകല പദാൎത്ഥങ്ങൾ ഗുണത്രയത്തിൽനിന്നും ഉണ്ടായിട്ടുള്ള പഞ്ചകോശങ്ങൾ തൽക്കാൎയ്യമാകുന്ന ദേഹാദി ചരാചരവസ്തുക്കൾ ഇവകളാൽ അനവച്ഛിന്നമായി തിരിച്ചു അറിയിക്കപ്പെടാത്തതായിആനന്ദമാത്രമായിജ്ഞാനേന്ദ്രിയ കൎമ്മേന്ദ്രിയങ്ങളും പഞ്ചകോശങ്ങളും സത്വരജസ്തമോഗുണങ്ങളും മഹത്തത്വവും കടന്നു നിൎവികാരമായി വിലസുന്ന സ്ഥിതിയായി ചിന്മാത്രമായിഅഖണ്ഡമായി അദ്വൈതോപാധിരഹിതമായി സ്ഥിരമായി പ്രകാശിക്കുന്ന അറിവോടുകൂടിയ സ്വരൂപമായും സ്വാനുഭൂത്യൈകമാനമായും നിജാനുഭവംതന്നെ സ്വപ്രകാശത്തിനു മുഖ്യകാരണമായും അതു എങ്ങനെ എന്നാൽ മണികളുള്ളിലെ ചരടുപോലെ ബ്രഹ്മാദിതൃണപൎയ്യന്തം ചരാചരോപാധികളിൽ പ്രാപ്തമായും അഖണ്ഡമായും ചി

ലസുന്ന പരമാത്മാവിനെ സ്വാകൃതിയായിക്കണ്ടു അനുഭവിക്കുന്നതായും ശാന്തമായും=ക്ഷോഭരഹിതമായും പ്രസന്നതയോടുകൂടിയിരിക്കുന്നതായും ഉള്ള. തേജസ്സിന്നായിക്കൊണ്ടു=ബ്രഹ്മജ്യോതിസ്സിന്നായിക്കൊണ്ടു. നമസ്സ്=നമസ്കാരം ഭവിക്കട്ടെ.

താല്പൎയ്യം.

ബ്രഹ്മാന്തൎഗ്ഗതന്മാരാകുന്ന മററു ദേവന്മാരെ സേവിക്കുന്നതിനേക്കാൾ ബ്രഹ്മത്തെ സേവിക്കുന്നതുതന്നെ യോഗ്യമെന്നുവച്ച് ഗ്രന്ഥകൎത്താവാകുന്ന യോഗിശ്രേഷ്ഠൻ ഇപ്രകാരം ബ്രഹ്മവന്ദനം ചെയ്യുന്നു.

ശ്ലോകം.

ബോദ്ധാരോമത്സരഗ്രസ്താഃ പ്രഭവസ്സ്മയദൂഷിതാഃ
അബോധോപഹതാശ്ചാന്യേ ജീൎണ്ണമംഗേസുഭാഷിതം.

അന്വയം.

ബോദ്ധാരഃ മത്സരഗ്രസ്താഃ ഭവന്തി പ്രഭവഃ സ്മയദൂഷിതാഃ ഭവന്തി അന്യേ അബോധോപഹതാഃ ച ഭവന്തി അംഗേ സുഭാഷിതം ജീൎണ്ണം.

അൎത്ഥം.

ബോദ്ധാക്കൾ=അറിവുള്ള ജനങ്ങൾ. മത്സരഗ്രസ്തന്മാരായി=അസൂയകൊണ്ടു വ്യാപ്തന്മാരായിബ്ഭവിക്കുന്നു. പ്രഭുക്കൾ=ആഢ്യന്മാർ. സ്മയദൂഷിതന്മാരായി=സ്മയംകൊണ്ടും ഗൎവ്വംകൊണ്ടും ദൂഷിതന്മാരായി കെട്ടവരായി ഭവിക്കുന്നു. അന്യന്മാർ=മുൻചൊന്നതൊഴികെയുള്ള ജനങ്ങൾ. അബോധോപഹതന്മാർ, അബോധംകൊണ്ടു=അറിവുകേടുകൊണ്ടു്. ഉപഹതന്മാരായി=പീഡിതന്മാരായി ഭവിക്കുന്നു. അംഗത്തിങ്കൽ=തന്റെ ദേഹത്തിങ്കൽതന്നെ. സുഭാഷിതം=ഹിതവചനം. ജീൎണ്ണമായിരിക്കുന്നു=മറഞ്ഞിരിക്കുന്നു.

താല്പൎയ്യം.

ഒരു ഗ്രന്ഥത്തെ പ്രചാരംചെയ്യേണ്ടതിന്ന് അറിവുള്ളവരോ പ്രഭുക്കളോ താല്പൎയ്യക്കാരായി ഉത്സാഹിക്കണം. അതിൽ അറിവുള്ളവരു മത്സരത്തോടുകൂടിയും പ്രഭുക്കൾ ഗൎവ്വത്തോടുകൂടിയും മററുള്ളവർ അറിവില്ലാതെയും ഇരിക്കുന്നു. അതിനാൽ സുഭാഷിതഗ്രന്ഥങ്ങൾ പ്രചാരംകൂടാതെ മറഞ്ഞുവരുന്നു.

നീതിസുഭാഷിതേ മൂൎഖപദ്ധതി.

ശ്ലോകം.

അജ്ഞസ്സുഖമാരാദ്ധ്യസ്സുഖതരമാരാദ്ധ്യതേ വിശേഷജ്ഞഃ
ജ്ഞാനലവദുൎവ്വിദഗ്ദ്ധം ബ്രഹ്മാപിനരന്നരഞ്ജയതി.

അന്വയം.

അജ്ഞഃ സുഖം ആരാധ്യഃ വിശേഷജ്ഞഃ സുഖതരം ആരാധ്യതേ ജ്ഞാനലവദുർവിദഗ്ദ്ധം നരം ബ്രഹ്മാ അപി ന രഞ്ജയതി.

അൎത്ഥം

അജ്ഞൻ=ജ്ഞാനമില്ലാത്തവൻ. വിദ്വാനാൽ=സജ്ജനത്താൽ. സുഖം=പ്രയാസംകൂടാതെ സുഖമാകുംവണ്ണം ആരാധിക്കപ്പെടുവാൻ യോഗ്യനാകുന്നു=സമ്മതിക്കപ്പെടുവാൻ യോഗ്യനാകുന്നു. വിശേഷജ്ഞൻ=വിശേഷജ്ഞാനമുള്ളവൻ. സുഖതരം=അല്പവുംപ്രയാസംകൂടാതെ ഏററവും സുഖമാകുംവണ്ണം. ആരാധിക്കപ്പെടുന്നു=സമ്മതിക്കപ്പെടുന്നു. ജ്ഞാനലവദുർവിദഗ്ദ്ധനെ=അല്പജ്ഞാനംകൊണ്ടു തനിക്കു സമൻ ആരും ഇല്ലെന്നു മദിച്ചിരിക്കുന്നവനെ ബ്രഹ്മാവുപോലും, രഞ്ജിപ്പിക്കുന്നില്ല=സ്വാധീനമാക്കിച്ചെയ്യുന്നില്ല.

താല്പൎയ്യം

ബുദ്ധിയില്ലാത്തവൻെറ മനസ്സിലാക്കുന്നത് എളുപ്പവും ബുദ്ധിയുള്ളവൻെറ മനസ്സിലാക്കുന്നത് വളരെഎളുപ്പവും അല്പബുദ്ധിയായും മിടുക്കുഭാവിക്കുന്നവനായും ഇരിക്കുന്നവൻെറ മനസ്സിലാക്കുന്നത് ബ്രഹ്മാവിനും കഴിയാത്തതുമാകുന്നു.

ശ്ലോകം

പ്രസഹ്യമണിമുദ്ധരേന്മകരവക്ത്രദംഷ്ട്രാന്തരാൽ
സമുദ്രമപിസന്തരേൽപ്രചലദൂൎമ്മിമാലാകുലം
ഭുജംഗമപികോപിതംശിരസിപുഷ്പവദ്ധാരയേ
ന്നതുപ്രതിനിവിഷ്ടമൂൎഖജനചിത്തമാരാധയേൽ ൪

അന്വയം

മകരവക്ത്രദംഷ്ട്രാന്തരാൽ മണിം പ്രസഹ്യ ഉദ്ധരേൽ പ്രചലദൂൎമ്മിമാലാകുലം സമുദ്രം അപി സന്തരേൽ കോപിതം ഭുജംഗം അപി ശിരസി പുഷ്പവൽ ധാരയേൽ പ്രതിനിവിഷ്ടമൂൎഖജനചിത്തം തു ന ആരാധയേൽ.

അൎത്ഥം

മകരവക്ത്രദംഷ്ട്രാന്തരത്തിംകൽ നിന്നു=മകരമത്സ്യത്തിൻെറ മുഖത്തിങ്കലെ ദംഷ്ട്രമദ്ധ്യത്തിങ്കൽ നിന്നു. മണിയെ=രത്നവിശേഷത്തെ. ബലാൽക്കാരംചെയ്തിട്ടു=പ്രയാസംചെയ്തിട്ടു. ഉദ്ധരിക്കാം=പിഴുതെടുക്കാം. പ്രചലദൂൎമ്മിമാലാകുലമായിരിക്കുന്ന=ഇളകിമറിയുന്ന തിരമാലകളെക്കൊണ്ടു നിറഞ്ഞിരിക്കുന്ന. സമുദ്രത്തെപ്പോലും=കടലിനെക്കൂടെ. സന്തരിക്കാം=വല്ലപ്രകാരേണയോകടക്കാം. കോപിയായിരിക്കുന്ന=ദ്വേഷത്താൽവിഷസഞ്ചിതയ നാക്കിയുംകൊണ്ടു

വിഷജ്വാലകൊണ്ടു ഭയംകരമായിരിക്കുന്ന ഭുജംഗത്തെയും=സൎപ്പത്തെയും ശിരസ്സിംകൽ=തലയിൽ. പുഷ്പമെന്നപോലെ=പൂവെന്നപോലെ. ധരിക്കാം=എടുക്കാം. പ്രതിനിവിഷ്ടമൂൎഖജനചിത്തത്തെ ആകട്ടെ അല്പജ്ഞാനംകൊണ്ടു സകലവും അറിയാമെന്നു ഉറച്ചിരിക്കുന്ന അറിവില്ലാത്തവന്റെ മനസ്സിനെ ആകട്ടെ. ആരാധിപ്പിക്കയില്ല=സമ്മതിക്കയില്ല.

താല്പൎയ്യം

മേൽപറഞ്ഞ വളരെ അസാദ്ധ്യങ്ങളായ കൎമ്മങ്ങളെ ചെയ്താലും സമൎത്ഥനെന്നു താൻതന്നെ ഉറപ്പിച്ചിരിക്കുന്ന ദുൎബ്ബുദ്ധികളെ അനുസരിപ്പിക്കുന്നതു വളരെ പ്രയാസമാകുന്നു.

ശ്ലോകം.

ലഭേതസികതാസുതൈലമപിയത്നതഃപീഡയൻ
പിബേച്ചമൃഗതൃഷ്ണികാസുസലിലംപിപാസാൎദ്ദിതഃ
കദാചിദപിപൎയ്യടഞ്ഛശവിഷാണമാസാദയേ
ന്നതുപ്രതിനിവിഷ്ടമൂൎഖജനചിത്തമാരാധയേൽ. ൫

അന്വയം

ജനഃ യത്നതഃ പീഡയൻ സികതാസു തൈലം അപി ലഭേത പിപാസാൎദ്ദിതഃ ജനഃ മൃഗതൃഷ്ണികാസു സലിലം ച പിബേൽ പൎയ്യടൻ ജനഃ ശശവിഷാണം അപി കദാചിൽ അസാദയേൽ പ്രതിനിവിഷ്ട മൂൎഖജനചിത്തം തു ന ആരാധയേൽ.

അൎത്ഥം.

ജനം=ലോകം. യത്നം=ഹേതുവായിട്ടു യന്ത്രാദിയിലിട്ടു കലക്കിപ്പിഴിയുക ഇങ്ങനെ പ്രയാസംഹേതുവായിട്ടു. സികതകളിൽ=മണലുകളിൽ. തൈലത്തെപ്പോലും=എണ്ണയെപ്പോലും ലഭിക്കും=പ്രാപിക്കും. പിപാസാൎദ്ദിതനായിരിക്കുന്ന, പിപാസയാൽ=ദാഹത്താൽ. അൎദ്ദിതനായിരിക്കുന്ന=ദുഃഖിക്കപ്പെട്ടവനായിരിക്കുന്ന. ജനം മൃഗതൃഷ്ണികകളിൽ=ആദിത്യന്റെ അത്യുഷ്ണങ്ങളായ രശ്മികളിൽ. സലിലത്തെയും=വെള്ളത്തെയും. പാനംചെയ്യും=കുടിക്കും. പൎയ്യടനായിരിക്കുന്ന=നാനാദേശത്തും സഞ്ചരിക്കുന്ന ജനം. ശശവിഷാണത്തെപ്പോലും=മുയൽ കൊമ്പിനെപ്പോലും. ഒരിക്കൽ=ഒരു വേളയിൽ. ആസാദിക്കും=ലഭിക്കും. പ്രതിനിവിഷ്ടമൂൎഖജന ചിത്തത്തെയാകട്ടെ=അജ്ഞാനംകൊണ്ടു് വിദ്വാനെന്നുറച്ചിരിക്കുന്ന മൂൎഖന്മാരുടെ മനസ്സിനെ ആകട്ടെ ആരാധിക്കയില്ല=സമ്മതിപ്പിക്കയില്ല.

താല്പൎയ്യം

മേൽപറഞ്ഞ എല്ലാ അസാദ്ധ്യകൎമ്മങ്ങളെക്കാളും താനേ ഉറ

ച്ചിരിക്കുന്ന ദുർബ്ബുദ്ധികളെ സമ്മതിപ്പിക്കുന്നതു വളരെ വളരെ അസാദ്ധ്യമാകുന്നു.

ശ്ലോകം

വ്യാളംബാലമൃണാളതന്തുഭിരസൌരോദ്ധുംസമുജ്ജൃംഭതേ
ഭേത്തുംവജ്രമണീൻശിരീഷകുസുമപ്രാന്തേനസന്നഹ്യതേ
മാധുര്യ്യംമധുബിന്ദുനാരചയിതുംക്ഷാരാംബുധേരീഹതേ
മൂർഖാന്യഃപ്രതിനേതുമിച്ഛതിബലാൽസൂക്തൈസ്സുധാസ്യന്ദിഭിഃ

അന്വയം

സുധാസ്യന്ദിഭിഃ സൂക്തൈഃ ബലാൽ മൂർഖാൻ പ്രതിനേതും യഃ ഇച്ഛതി അസൌ വ്യാളം ബാലമൃണാളതന്തുഭിഃ രോദ്ധും സമുജ്ജൃംഭതേ വജ്രമണീൻ ശിരീഷകുസുമപ്രാന്തേന ഭേത്തുംസന്നഹ്യതേ ക്ഷാരാംബുധേഃ മധുബിന്ദുനാ മാധുര്യ്യം രചയിതും ഈഹതേ.

അർത്ഥം

സുധാസ്യന്ദികളായി=അമൃതം ഒഴുകിയുംകൊണ്ടു ഇരിക്കുന്നവയായ. സൂക്തങ്ങളെക്കൊണ്ടു=നല്ല വാക്കുകളെക്കൊണ്ടു. ബലാൽക്കാരം ചെയ്തിട്ടും, മൂർഖന്മാരെ=അറിവില്ലാത്തജനങ്ങളെ. പ്രതിനയിപ്പിക്കുന്നതിനു=സമ്മതിപ്പിക്കുന്നതിനു. ഏവനൊരുത്തൻ ഇച്ഛിക്കുന്നുവോ=അനുഗ്രഹിക്കുന്നുവോ ഇവൻ വ്യാളത്തെ=മദംപൊട്ടിയിരിക്കുന്ന ആനയെ. ബാലമൃണാളതന്തുക്കളെക്കൊണ്ടു=ഇളയ താമരത്തണ്ടിലുള്ള നൂലുകളെക്കൊണ്ടു. രോധനംചെയ്യുന്നതിനായിട്ടു=കെട്ടിനിർത്തുന്നതിനായിട്ടു. സമുജ്ജൃംഭിക്കുന്നു=തുനിയുന്നു. വജ്രമണികളെ=വൈരങ്ങളെ ശിരീഷകുസുമപ്രാന്തംകൊണ്ടു=വാകപ്പൂവിന്റെ അററംകൊണ്ടു. ഭേദനംചെയ്യാനായിക്കൊണ്ടു=തുളയ്ക്കുന്നതിനായിക്കൊണ്ടു. സന്നഹിക്കുന്നു=അനുഗ്രഹിക്കുന്നു. മധുബിന്ദുവിനാൽ=തേൻതുള്ളിയാൽ. ക്ഷാരാംബുധിക്കു=ലവണസമുദ്രത്തിനു. മാധുര്യ്യത്തെ=മധുരരസത്തെ, രചിപ്പിക്കുന്നതിനു= ആക്കിത്തീർക്കുന്നതിനു. ഈഹിക്കുന്നു=ഇച്ഛിക്കുന്നു.

താല്പര്യം.

ദുർബ്ബുദ്ധികളെ അനുസരിപ്പിക്കാമെന്നുള്ള വിചാരംകൂടെ മേല്പറഞ്ഞ വിചാരങ്ങൾപോലെ ഏററവും അനുചിതമാകുന്നു.

ശ്ലോകം.

സ്വായത്തമേകാന്തഹിതംവിധാത്രാ
വിനിർമ്മിതംഛാദനമജ്ഞതായാഃ
വിശേഷതസ്സർവ്വവിദാംസമാജേ
വിഭൂഷണംമൌനമപണ്ഡിതാനാം.

അന്വയം.

വിധാത്രാ സ്വായത്തം ഏകാന്തഹിതം വിശേഷതഃ സർവ്വവി ദാം സമാജേ വിഭൂഷണം മൌനം അപണ്ഡിതാനാം അജ്ഞതായാഃ ഛാദനം വിനിർമ്മിതം.

അർത്ഥം.

വിധാതാവിനാൽ=ബ്രഹ്മാവിനാൽ. സ്വായത്തമായും=പരാപേക്ഷകൂടാതെ സ്വാധീനമായും. ഏകാന്തഹിതമായും=ഏറ്റവും അനുകൂലമായും. വിശേഷിച്ച്, സർവ്വവിത്തുകളുടെ=സർവ്വജ്ഞന്മാരുടെ. സമാജത്തിങ്കൽ=സഭയിങ്കൽ. വിഭൂഷണമായും=അലങ്കാരമായും ഇരിക്കുന്ന. മൌനം=സംസാരിക്കാതെ ഇരിക്കുന്നഭാവം. അപണ്ഡിതന്മാരുടെ=മൂർഖന്മാരുടെ അജ്ഞതയ്ക്കു=മൂഢതയ്ക്കു. ഛാദനമായിട്ടു=മറവായിട്ടു. നിർമ്മിക്കപ്പെട്ടു=ഉണ്ടാക്കപ്പെട്ടു.

താല്പര്യം

ദുർബുദ്ധികൾ തന്റെ അജ്ഞാനത്തെ വെളിപ്പെടുത്താതെ ഇരിപ്പാൻവേണ്ടി സഭയിൽ മിണ്ടാതെ ഇരുന്നുകൊള്ളുന്നതു വളരെ ശോഭിക്കും.

ശ്ലോകം.

യദാകിഞ്ചിജ്ജ്ഞോഹം ഗജഇവമദാന്ധസ്സമഭവം
തദാസർവ്വജ്ഞോസ്മീത്യഭവദവലിപ്തംമമമനഃ
യദാകിഞ്ചിൽകിഞ്ചിൽബുധജനസകാശാദവഗതം
തദാമൂർഖോസ്മീതിജ്വരഇവമദോമേവ്യപഗതഃ

അന്വയം.

അഹംകിഞ്ചിജ്ജ്ഞഃ യദാ ഗജഃ ഇവ മദാന്ധഃ സമഭവം തദാ സർവ്വജ്ഞഃ അസ്മി ഇതി മമ മനഃ അവലിപ്തം അഭവൽ യദാ കിഞ്ചിൽ കിഞ്ചിൽബുധജനസകാശാൽ അവഗതം തദാ മൂർഖഃ അസ്മി ഇതിമെ മദഃ ജ്വരഃ ഇവ വ്യപഗതഃ.

അർത്ഥം.

ഞാൻ,കിഞ്ചിൽജ്ഞനായി=അല്പംഅറിഞ്ഞവനായി. എപ്പോൾ,ഗജംഎന്നപോലെ=ആന എന്നപോലെ. മദാന്ധനായി=ഗർവ്വിഷ്ഠനായിട്ടു. ഭവിച്ചുവോ അപ്പോൾ, സർവ്വജ്ഞനായി=സകലകാര്യവും അറിഞ്ഞവനായി ഭവിച്ചു. എന്നിങ്ങനെ എന്റെ മനസ്സ്. അവലിപ്തമായി=ഗർവ്വത്തോടുകൂടിയതായി ഭവിച്ചു. എപ്പോൾ കുറേകുറേ, ബുധജനസകാശത്തിങ്കൽനിന്നു=വിദ്വാന്മാരുടെ സന്നിധിയിൽനിന്നു. അറിയപ്പെട്ടുവോ അപ്പോൾ. മൂർഖനായി=വിവേകഹീനനായിഭവിച്ചു. എന്നിങ്ങിനെ എന്റെ മദം. ജ്വരം എ

ന്നപോലെ=(വൈദ്യന്മാരുടെ സമീപേനിന്നു) ജാരം എന്നപോലെ ഗമിച്ചു.

താല്പൎയ്യം.

ചിലൎക്ക് അല്പം അറിവുണ്ടെന്നുനടിച്ചു എങ്കിൽ ഉടനേസകലവും അറിയാമെന്ന അഹങ്കാരം ഉണ്ടാകും. അതുകൊണ്ടു നല്ലവിദ്വാന്മാരുടെ അടുക്കൽനിന്നു ക്രമംപോലെ പഠിച്ചു നല്ല അറിവുണ്ടാകുമ്പോൾ വൈദ്യന്മാരാൽ ജ്വരംപോലെ ഗൎവം നീങ്ങി വിനയം ഉണ്ടാകും.

ശ്ലോകം.

കൃമികുലചിതംലാലാക്ലിന്നംവിഗന്ധിജുഗുപ്സിതം
നിരുപമരസപ്രീത്യാഖാദൻകരാസ്ഥിനിരാമിഷം
സുരപതിമപിശ്വാപാൎശ്വസ്ഥംവിലോക്യനശങ്കതേ
നഹിഗണയതിക്ഷുദ്രോജന്തുഃപരിഗ്രഹഫൽഗുതാം. ൯

അന്വയം.

ശ്വാ കൃമികുലചിതം ലാലാക്ലിന്നം വിഗന്ധി ജുഗുപ്സിതം നിരാമിഷം ഖരാസ്ഥി നിരുപമരസപ്രീത്യാ ഖാദൻ സൻ പാൎശ്വസ്ഥം സുരപതിം അപി വിലോക്യ ന ശങ്കതേ ക്ഷുദ്രഃ ജന്തുഃ പരിഗ്രഹഫൽഗുതാം ന ഗണയതി.

അൎത്ഥം.

ശ്വാവ്=നായ്. കൃമികുലചിതമായും=പുഴുക്കൂട്ടത്തിൽ നിറയപ്പെട്ടതായും. ലാലാക്ലിന്നമായും=കടവാകളിൽ കൂടി ഒഴുകിയുംകൊണ്ടിരിക്കുന്ന ജലംകൊണ്ടു നനയപ്പെട്ടും. വിഗന്ധിയായും=ദുൎഗ്ഗന്ധത്തോടു കൂടിയതായും. ജുഗുപ്സിതമായും=നിന്ദിക്കപ്പെടുവാൻ യോഗ്യമായും. നിരാമിഷമായും=മാംസം ഇല്ലാത്തതായും. ഖരാസ്ഥിയെ=ഖരത്തിന്റെ=കഴുതയുടെ അസ്ഥിയെ=എല്ലുമ്പിനെ. നിരുപമരസപ്രീതിയോടുകൂടി=ഉപമയില്ലാത്ത രസമെന്നുള്ള വാത്സല്യത്തോടു കൂടി. ഖാദന്നായി=ഭക്ഷിച്ചുംകൊണ്ടിരിക്കുന്നവനായിട്ടു. പാൎശ്വസ്ഥനായ=അടുക്കൽ നില്ക്കുന്നവനായ. സുരപതിയെപ്പോലും=ഇന്ദ്രനെപ്പോലും. വിലോകനംചെയ്തിട്ടു=നോക്കീട്ടു. ശങ്കിക്കുന്നില്ലാ=ലജ്ജിക്കുന്നില്ലാ. അതുകൊണ്ടു-അതിനെയുള്ള. ക്ഷുദ്രനായിരിക്കുന്ന=നീചനായിരിക്കുന്ന ജന്തു. പരിഗ്രഹഫൽഗുതയെ=പരിഗ്രഹ വസ്തുവിങ്കൽ സ്വീകരിക്കുന്ന പദാൎത്ഥത്തിങ്കൽ. ഫൽഗുതയെ=താഴ്മയെ. ഗണിക്കുന്നില്ലാ=വിചാരിക്കുന്നില്ലാ.

താല്പൎയ്യം

അറിവില്ലാത്തവന്റെ പ്രവൃത്തി വളരെ നിന്ദ്യമായിത്തന്നെ തീരുമെന്നു തന്നെയുമല്ലാ അവനു തന്റെ ദുൎവ്യാപാരത്തെ സത്തു

ക്കാം ആക്ഷേപിച്ചെങ്കിലോ എന്നുള്ള വിചാരവും അശേഷം ഉണ്ടാകുന്നതല്ലാ.

ശ്ലോകം.

ശിരശ്ശാർവ്വംസ്വൎഗ്ഗാൽപശുപതിശിരസ്തഃക്ഷിതിധരം
മഹീധ്രാദുത്തുംഗാദവനിമവനേശ്ചാപിജലധിം
അധോധോഗംഗേയംപദമുപഗതാസ്തോകമഥവാ
വിവേകഭ്രഷ്ടാനാംഭവതിവിനിപാതശ്ശതമുഖഃ ൧൦

അന്വയം.

യാ സ്വൎഗ്ഗാൽ ശാർവ്വം ശിരഃ ഉപഗതാ തദനു പശുപതിശിരസ്തഃ ക്ഷിതിധരം ഉപഗതാ ഉത്തുംഗാൽ മഹീധ്രാൽ അവനിം ഉപഗതാ അവനേഃ ച അപി ജലധിം ഉപഗതാ സാ ഇയം ഗംഗാ സ്തോകം അധഃപദം ഉപഗതാ അഥവാ വിവേകഭ്രഷ്ടാനാം ശതമുഖഃ വിനിപാതഃ ഭവതി.

അൎത്ഥം.

യാതൊരു=ഗംഗാദേവി. സ്വൎഗ്ഗത്തിങ്കൽനിന്നു=സ്വൎല്ലോകത്തിങ്കൽനിന്നു. ശാർവ്വമായിരിക്കുന്ന=പരമശിവസംബന്ധിയായിരിക്കുന്ന. ശിരസ്സിനെ=ഉത്തമാംഗത്തെ. ഉപഗതയായി=പ്രാപ്തയായി. അനന്തരം, പശുപതി ശിരസ്സിങ്കൽനിന്നു=ശ്രീപരമേശ്വരന്റെതലയിങ്കൽ നിന്നു. ക്ഷിതിധരത്തെ=ഹിമവൽപൎവ്വതത്തെ. ഉപഗതയായി=പ്രാപ്തയായി. ഉത്തുംഗമായിരിക്കുന്ന=ഉന്നതമായിരിക്കുന്ന. മഹീധ്രത്തിങ്കൽനിന്നും=പൎവ്വതത്തിങ്കൽ നിന്നും. അവനിയെ=ഭൂമിയെ. ഉപഗതയായി=പ്രാപ്തയായി. മുൻചൊന്ന ഗംഗാഭഗവതി. സ്തോകമായിരിക്കുന്ന=അല്പമായിരിക്കുന്ന. അധഃപദത്തെ=താഴ്ചയുള്ള സ്ഥാനത്തെ (പാതാളത്തെ) ഉപഗതയായി=പ്രാപ്തയായി. ഇതുപോലെവിവേകഭ്രഷ്ടന്മാൎക്ക=വിവേകം ഇല്ലാത്ത ജനങ്ങൾക്ക. ശതമുഖമായിരിക്കുന്ന=അനേകവിധമായിരിക്കുന്ന. വിനിപാതം=നാശം. ഭവിക്കുന്നു=ഉണ്ടാകുന്നു.

താല്പൎയ്യം.

വളരെ ശ്രേഷ്ഠതയുള്ള ഗംഗയ്ക്കും സ്ഥാനഭ്രംശം മുതലായ അനേക അനൎത്ഥങ്ങൾ സംഭവിച്ചതുപോലെ അറിവില്ലാത്തവനു വരുന്ന അനൎത്ഥവും ബഹുവിധമാകുന്നു.

ശ്ലോകം.

ശക്യോവാരയിതുംജലേനഹുതഭുക്ഛത്രേണസൂൎയ്യാതപോ
നാഗേന്ദ്രോ നിശിതാംകുശേനസമദോദണ്ഡേനഗോഗൎദ്ദഭൌ
വ്യാധിൎഭേഷജസംഗ്രഹൈശ്ചവിവിധൈൎമ്മന്ത്രപ്രയോഗൈൎവ്വിഷം
സൎവ്വസ്യൌഷധമസ്തിശാസ്ത്രവിഹിതംമൂൎഖസ്യനാസ്ത്യൌഷധം.

## അന്വയം.

ഹുതഭുക് ജലേന സൂൎയ്യാതപഃ ഛത്രേണ-സമദഃ നാഗേന്ദ്രഃ നിശിതാംകുശേന ഗോഗൎദ്ദഭൌ ദണ്ഡേന വ്യാധിഃ ഭേഷജസംഗ്രഹൈഃ വിഷം വിവിധൈഃ മന്ത്രപ്രയോഗൈഃ ച വാരയിതും ശക്യം സൎവ്വസ്യ ശാസ്ത്രവിഹിതം ഔഷധം അസ്തി മൂൎഖസ്യ ഔഷധം ന അസ്തി.

## അൎത്ഥം.

ഹുതഭുക്=അഗ്നി. ജലംകൊണ്ടും=വെള്ളംകൊണ്ടും. സൂൎയ്യാതപം=ആദിത്യകിരണം. ഛത്ത്രംകൊണ്ടും=കുടകൊണ്ടും. സമദനായിരിക്കുന്ന=മദിച്ചിരിക്കുന്ന. നാഗേന്ദ്രൻ=ആനത്തലവൻ. നിശിതാംകുശംകൊണ്ടും=നിശിതമായിരിക്കുന്ന. മൂൎച്ചയുള്ളതായിരിക്കുന്ന. അംകുശംകൊണ്ടും=തോട്ടികൊണ്ടും. ഗോഗൎദ്ദഭൌ=പശുജാതിയും കഴുതയും. ദണ്ഡംകൊണ്ടും=വടികൊണ്ടും. വ്യാധി=രോഗങ്ങൾ. ഭേഷജസംഗ്രഹങ്ങളെക്കൊണ്ടും=ഭേഷജങ്ങളുടെ ദ്രാവകം. ലേഹ്യം, പൊടി, വടകം, ഗുളിക, ഇങ്ങിനെയുള്ള മരുന്നുകളുടെ. സംഗ്രഹങ്ങളെക്കൊണ്ടും. വിഷം=ഗരളം. വിവിധങ്ങളായിരിക്കുന്ന=ബഹുപ്രകാരങ്ങളായിരിക്കുന്ന. മന്ത്രപ്രയോഗങ്ങളെക്കൊണ്ടും=മന്ത്രജപങ്ങളെക്കൊണ്ടും. വാരണം ചെയ്വാനായിക്കൊണ്ടു=നിറുത്തുവാനായിക്കൊണ്ടു. ശക്യമാകുന്നു=സുപ്രസാദ്ധ്യമാകുന്നു. സൎവ്വത്തിനും=എല്ലാററിനും. ശാസ്ത്രവിഹിതമായിരിക്കുന്ന=ശാസ്ത്രങ്ങളിൽ വിധിച്ചതായിരിക്കുന്ന. ഔഷധങ്ങൾ=പ്രതിക്രിയകൾ. ഭവിക്കുന്നു മൂൎഖന്നു=അല്പജ്ഞാനവാശാൽ സൎവ്വജ്ഞനെന്നു നടിക്കുന്നവന്നു. ഔഷധം=പ്രതിക്രിയ. ഭവിക്കുന്നില്ലാ=ഉണ്ടാകുന്നില്ല.

## താല്പൎയ്യം.

സകലത്തിന്നും ശാസ്ത്രങ്ങളിൽ മരുന്നു പറഞ്ഞിട്ടുണ്ട് അറിവില്ലാത്തവന്നു ഒരിടത്തും ഒരു മരുന്നും പറഞ്ഞിട്ടില്ലാത്തതും അറിവുകേടുള്ള മൂൎഖനെ സ്വാധീനമാക്കുന്നതുതന്നെ അസാദ്ധ്യവും ആകുന്നു.

## അഥ നീതിസുഭാഷിതേ വിദ്വൽപദ്ധതി.

## ശ്ലോകം.

ശാസ്ത്രോപസ്കൃതശബ്ദസുന്ദരഗിരശ്ശിഷ്യപ്രദേയാഗമാ
വിഖ്യാതാഃ കവയോവ സന്തി വിഷയേയസ്യപ്രഭോൎന്നിൎദ്ധനാഃ
തജ്ജാഡ്യം വസുധാധിപസ്യസുധിയസ്ത്വൎത്ഥംവിനാപീശ്വരാഃ
കുത്സ്യാഃസ്യുഃകുപരീക്ഷകൈൎന്നമണയോയൈരൎഘതഃപാതിതാഃ

അന്വയം.

ശാസ്ത്രോപസ്കൃതശബ്ദസുന്ദരഗിരഃ ശിഷ്യപ്രദേയാഗമാഃ വിഖ്യാതാഃ കവയഃ യസ്യ പ്രഭോഃ വിഷയേ നിൎദ്ധനാഃ വസന്തി തൽ വസുധാധിപസ്യ ജാഡ്യം സുധിയഃ തു അൎത്ഥം വിനാ അപി ഈശ്വരാഃ യൈഃ കുപരീക്ഷകൈഃ അൎഘതഃ പാതിതാഃ മണയഃ കുത്സ്യാഃ ന സ്യുഃ.

അൎത്ഥം.

ശാസ്ത്രോപസ്കൃതശബ്ദസുന്ദരഗീരുകളായി=ശാസ്ത്രങ്ങളെക്കൊണ്ടു വ്യാകരണം, തൎക്കം, വേദാന്തം, മീമാംസാ, അലങ്കാരം ഇത്യാദി ശാസ്ത്രാഭ്യാസങ്ങളെക്കൊണ്ടു ഉപസ്കൃതങ്ങളായിരിക്കുന്ന=ശോഭിച്ചിരിക്കുന്ന. ശബ്ദങ്ങളെക്കൊണ്ടു=പദങ്ങളെക്കൊണ്ടു. സുന്ദരകളായിരിക്കുന്ന=മനോഹരകളായിരിക്കുന്ന. ഗീരുകളോടു=വാക്കുകളോടുകൂടിയവരായി. ശിഷ്യപ്രദേയാഗമന്മാരായി=ശിഷ്യന്മാൎക്ക അന്തേവാസികൾക്ക. പ്രദേയങ്ങളായിരിക്കുന്ന=ഉപദേശിപ്പാൻ യോഗ്യങ്ങളായിരിക്കുന്ന. ആഗമങ്ങളോടു=ശാസ്ത്രങ്ങളോടുകൂടിയവരായി. വിഖ്യാതന്മാരായി=പ്രസിദ്ധന്മാരായി. (ഇങ്ങനെയുള്ള) കവികൾ=ഗ്രന്ഥങ്ങളുണ്ടാക്കുന്ന വിദ്വാന്മാർ. യാതൊരുപ്രഭുവിന്റെ=സ്വാമിയുടെ വിഷയത്തിങ്കൽ=ദേശത്തിങ്കൽ. നിൎദ്ധനന്മാരായിട്ടു=ദരിദ്രന്മാരായിട്ടു. വസിക്കുന്നുവോ=പാൎക്കുന്നുവോ. അതു=ആ അവസ്ഥ. വസുധാധിപന്റെ=ദേശനാഥന്റെ. ജാഡ്യമാകുന്നു=മൌഢ്യമാകുന്നു. സുധികളാകട്ടെ=ബുദ്ധിമാന്മാരാകട്ടെ. അൎത്ഥത്തോടുകൂടാതെകണ്ടും=ധനത്തോടുകൂടാതെകണ്ടും. ഈശ്വരന്മാരാകുന്നു=പ്രഭുക്കളാകുന്നു. യാവ=ചില കുപരീക്ഷകന്മാരാൽ=വിലമതിപ്പാൻ പരിചയമില്ലാത്തവരാൽ. അൎഘത്തിങ്കൽനിന്നു=കോള്മുതലിൽനിന്നു. പാതിതങ്ങളായിരിക്കുന്ന=താഴ്ത്തപ്പെട്ടിരിക്കുന്ന. മണികൾ=രത്നങ്ങൾ. കുത്സ്യങ്ങളായിട്ടു=വിലകുറഞ്ഞവയായിട്ടു. ഭവിക്കയില്ല=തീരുകയില്ലാ.

താല്പൎയ്യം.

വിദ്വാന്മാരെ ധനികന്മാരാക്കിച്ചെയ്യേണ്ടതു പ്രഭുകൃത്യമാകുന്നു. അതല്ലാതെയുള്ള അവസ്ഥയിൽവെച്ചുണ്ടാകുന്ന കുറച്ചിൽ പ്രഭുക്കളെ സംബന്ധിക്കുന്നതുകൂടാതെ ബുദ്ധിമാന്മാരെ സംബന്ധിക്കയില്ല. ദൃഷ്ടാന്തം ഒരു രത്നത്തെ നോട്ടംതിരിയാത്തവൻ വിലനന്നേകുറച്ചു പറഞ്ഞാലും അതിന്റെ വിലകുറഞ്ഞതും അതു സാരമില്ലാത്തതായും വരാത്തതാകുന്നു.

ശ്ലോകം.

ഹൎത്തുൎയ്യാതിനഗോചരംകിമപിശംപുഷ്ണാതിയത്സൎവ്വദാ
അൎത്ഥിഭ്യഃപ്രതിപാദ്യമാനമനിശംപ്രാപ്നോതിവൃദ്ധിംപരാം

കല്പാന്തേഷ്വപിനപ്രയാതിനിധനം വിദ്യാഖ്യമന്തർദ്ധനം
യേഷാന്താൻപ്രതിമാനമുജ്ഝതനൃപാഃ കസ്തൈസ്സഹസ്പൎദ്ധതേ ൧൬

അന്വയം.

യൽ വിദ്യാഖ്യം ധനം ഹൎത്തുഃ ഗോചരം നയാതി സൎവ്വദാ കി മപി ശം പുഷ്ണാതി അനിശം അൎത്ഥിഭ്യഃ പ്രതിപാദ്യമാനം അപി പരാം വൃദ്ധിം പ്രാപ്നോതി കല്പാന്തേഷു അപി നിധനം ന പ്രയാതി (തൽ ധനം) യേഷാം അന്തഃ അസ്തി താൻ പ്രതി (ഹേ) നൃപാഃ മാനം ഉജ്ഝത കഃ തൈഃ സഹ സ്പൎദ്ധതേ.

അൎത്ഥം.

യാതൊരുവിദ്യാഖ്യമായിരിക്കുന്ന=വിദ്യയെന്നു പേരോടുകൂടിയിരിക്കുന്ന. ധനം=സമ്പത്തു. ഹൎത്താവിന്റെ=കള്ളന്മാരുടെ. ഗോചരത്തെ=ദൃഷ്ടിയെ. യാനംചെയ്യുന്നില്ലാ=പ്രാപിക്കുന്നില്ലാ. എല്ലായ്പോഴും=എല്ലാസമയത്തും. വാചാമഗോചരമായിരിക്കുന്ന=ഇന്നപ്രകാരമെന്നു പറവാൻ പാടില്ലാത്തതായിരിക്കുന്ന. ശമ്മിനെ=സുഖത്തെ. പോഷിപ്പിക്കുന്നു=വൎദ്ധിപ്പിക്കുന്നു. അനിശം=സൎവ്വകാലവും. അൎത്ഥികൾക്കായിക്കൊണ്ടു=യാചിക്കുന്നവൎക്കായിക്കൊണ്ടു. പ്രതിപാദ്യമാനമായിരുന്നാലും=കൊടുക്കപ്പെട്ടിരുന്നാലും. പരയായിരിക്കുന്ന=അധികമായിരിക്കുന്ന. വൃദ്ധിയെ=വൎദ്ധനയെ. പ്രാപിക്കുന്നു=ലഭിക്കുന്നു. കല്പാന്തങ്ങളിൽപോലും=പ്രളയകാലങ്ങളിൽപോലും. നിധനത്തെ=നാശത്തെ. പ്രയാണംചെയ്യുന്നില്ല=ഗമിക്കുന്നില്ല. ആ ധനം=ആ സമ്പത്തു. യാതൊരുത്തരുടെ=യാതൊരു വിദ്വാന്മാരുടെ. അന്തൎഭാഗത്തിങ്കൽ=ഗൃഹാന്തൎഭാഗത്തിങ്കൽ, അല്ലെങ്കിൽ ഹൃദയത്തിങ്കൽ. ഭവിക്കുന്നുവോ=ഇരിക്കുന്നുവോ. അവരെക്കുറിച്ചു=ആവിദ്വാന്മാരെക്കുറിച്ചു. അല്ലയോനൃപന്മാരേ!=അല്ലയോരാജാക്കന്മാരേ!. മാനത്തെ=ഗൎവ്വത്തെ. ത്യജിച്ചാലും=ഉപേക്ഷിച്ചാലും. ഏവൻ അവരോടുകൂടി=ആ വിദ്വാന്മാരോടുകൂടി. സ്പൎദ്ധിക്കുന്നു=അസൂയപ്പെടുന്നു.

താല്പൎയ്യം.

വിദ്വാന്മാരുടെ അറിവാകുന്ന ധനം ചോരന്മാൎക്ക് അധീനമാകാത്തതും വളരെ സുഖത്തെ ഉണ്ടാക്കുന്നതും കൊടുക്കുംതോറും വൎദ്ധിക്കുന്നതും ഒരിക്കലും നാശമില്ലാത്തതും ആകയാൽ പ്രഭുക്കൾക്കു ആ ധനമുള്ളവരെക്കുറിച്ചുണ്ടാകുന്ന അസൂയാ നിഷ്ഫലവും വിദ്യാധനം അതിമാഹാത്മ്യമുള്ളതും ആകുന്നു.

ശ്ലോകം.

അധിഗതപരമാൎത്ഥാൻപണ്ഡിതാന്മാവമംസ്ഥാ
സ്തൃണമിവലഘുലക്ഷ്മീൎന്നൈവതാൻസംരുണദ്ധി

അഭിനവമദരേഖാശ്യാമഗണ്ഡസ്ഥലാനാം
നഭവതിബിസതന്തുർവ്വാരണംവാരണാനാം.

അന്വയം.

(ത്വം) അധിഗതപരമാൎത്ഥാൻ പണ്ഡിതാൻ മാ അവമംസ്ഥാഃ ലഘു തൃണം ഇവ ലക്ഷ്മീഃ താൻ ന സംരുണദ്ധി ഹി; ബിസതന്തുഃ അഭിനവമദരേഖാശ്യാമഗണ്ഡസ്ഥലാനാം വാരണാനാം വാരണം ന ഭവതി.

അൎത്ഥം.

ധനികനാകുന്ന നീയ് അധിഗതപരമാൎത്ഥന്മാരായിരിക്കുന്ന= അധിഗതമായിരിക്കുന്ന പ്രാപ്തമായും, അറിയപ്പെട്ടതായും ഇരിക്കുന്ന പരമാൎത്ഥത്തോടു=മുൻചൊന്ന മഹത്തായ വിദ്യാധനത്തോടു. സകലത്തിന്റെ സത്യാവസ്ഥയോടും കൂടിയിരിക്കുന്ന, പണ്ഡിതന്മാരെ=വിദ്വാന്മാരെ. അവമാനിക്കരുതെ=നിന്ദിക്കരുതെ. ലഘുവായ=അല്പമായ. തൃണമെന്നപോലെ=പുല്ലെന്നപോലെ. ഇരിക്കുന്ന ലക്ഷ്മീ സമ്പത്തു, അവരെ=അവിദ്വാന്മാരെ. സംരോധിക്കുന്നില്ലാതന്നെ=തടയുന്നില്ലാ തന്നെ. ബിസതന്തു=താമരത്തണ്ടിലുള്ള നൂലു്. അഭിനവമദരേഖാശ്യാമഗണ്ഡസ്ഥലങ്ങളായിരിക്കുന്ന, അഭിനവമായിരിക്കുന്ന=പുത്തനായിരിക്കുന്ന. മദത്തിന്റെ=മദജലത്തിന്റെ. രേഖകളെക്കൊണ്ടു=വരകളായിരിക്കുന്ന ഒലിവുകളെ കൊണ്ടു ശ്യാമളമായിരിക്കുന്ന=കറുത്തിരിക്കുന്ന ഗണ്ഡസ്ഥലങ്ങളോടു ഹനുപ്രദേശങ്ങളോടുകൂടിയിരിക്കുന്ന. വാരണങ്ങൾക്കു=ആനകൾക്കു. വാരണമായിട്ടു=തടവായിട്ടു. ഭവിക്കുന്നില്ല=തീരുന്നില്ലാ.

താല്പൎയ്യം

സകലപരമാൎത്ഥത്തേയും അറിഞ്ഞിരിക്കുന്ന വിദ്വാന്മാർ ഒരു സമയം ധനാധീനന്മാരെങ്കിലും ധനികൻ അവരെ അവമാനിക്കരുതു്. എന്തെന്നാൽ സ്വാതന്ത്ര്യമില്ലാത്തധനം അവരെ തടുക്കാൻ മതിയാകുന്നതല്ലാ. ദൃഷ്ടാന്തം മദയാനയെ തടുക്കാൻ താമരനൂലു മതിയാകുമോ? അതിനാൽ ഐശ്വൎയ്യം വിദ്വാന്മാരെ അധികരിച്ചില്ലെങ്കിലും ധനികനാൽ അവർ മാന്യന്മാരാകുന്നു.

ശ്ലോകം

അംഭോജിനീവനവിലാസനിവാസമേവ
ഹംസസ്യഹന്തിനിതരാം കുപിതോ വിധാതാ
നത്വസ്യദുഗ്ദ്ധജലഭേദവിധൌപ്രസിദ്ധാം
വൈദഗ്ദ്ധ്യകീൎത്തിമപഹൎത്തുമസൌസമൎത്ഥഃ

അന്വയം.

വിധാതാ നിതരാം കുപിതഃ ഹംസസ്യ അംഭോജിനീവന

വിലാസനിവാസം എവ ഹന്തി അസൌ അസ്യ ദുഗ്ദ്ധജലഭേദ
വിധൌ പ്രസിദ്ധാം വൈദഗ്ദ്ധ്യകീൎത്തിം അപഹൎത്തും ന സമ
ൎത്ഥഃ ൦൨ി

അൎത്ഥം.

വിധാതാവു=ബ്രഹ്മാവു്. ഏററവും കുപിതനായിട്ടു=ഏററ
വും കോപിച്ചവനായിട്ടു. ഹംസത്തിന്റെ=അരയന്നത്തിന്റെ.
അംഭോജിനീ വനവിലാസിനിവാസത്തെതന്നെ = അംഭോജിനീവ
നത്തികലേ താമരപ്പൂക്കൂട്ടത്തിലെ വിലാസത്തോടുകൂടിയ കളിയാട്ടു
കൂടിയ. നിവാസത്തെതന്നെ=ഇരിപ്പിനെത്തന്നെ. ഹനിക്കുന്നു=മുട
ക്കുന്നു. ഇവൻ ബ്രഹ്മാവു. ഇതിന്റെ=ഹംസത്തിന്റെ. ദുഗ്ദ്ധ
ജലഭേദവിധിയിങ്കൽ=ദുഗ്ദ്ധജലങ്ങളുടെ ദുഗ്ദ്ധത്തിന്റേയും പാലി
ന്റേയും ജലത്തിന്റേയും ഭേദവിധിയിങ്കൽ. വേർപെടുത്തുന്ന
അവസ്ഥയിങ്കൽ=പ്രസിദ്ധയായിരിക്കുന്ന. വൈദഗ്ദ്ധ്യകീൎത്തിയെ=
വൈദഗ്ദ്ധ്യംകൊണ്ടുള്ള=സാമൎത്ഥ്യംകൊണ്ടുള്ള. കീൎത്തിയെ=യ
ശസ്സിനെ. അപഹനിപ്പാനായിക്കൊണ്ടു=ഇല്ലായ്മചെയ്യാനായി
ക്കൊണ്ടു. സമൎത്ഥനാകുന്നില്ലതന്നെ. ശക്തനാകുന്നില്ലതന്നെ.

താല്പൎയ്യം.

വല്ലവരും വിദ്വാന്മാരുടെ സുഖസ്ഥിതിക്കു ഒരുവേള ഭംഗം
വരുത്തിയാലും അവരുടെ പാണ്ഡിത്യത്തിനു ഭേദം വരുത്തിക്കൂട്ടു
ന്നതല്ല.

ശ്ലോകം.

കേയൂരാണിനഭൂഷയന്തിപുരുഷംഹാരാനചന്ദ്രോജ്വലാ
നസ്നാനന്നവിലേപനന്നകുസുമന്നാലംകൃതാമൂൎദ്ധജാഃ
വാണ്യേകാസമലംകരോതിപുരുഷംയാസംസ്കൃതാധാൎയ്യതേ
ക്ഷീയന്തേഖലുഭൂഷണാനിസതതംവാഗ്ഭൂഷണംഭൂഷണം.

അന്വയം

കേയൂരാണി പുരുഷം ന ഭൂഷയന്തി ചന്ദ്രോജ്വലാഃ ഹാ
രാഃ (നഭൂഷയന്തി) സ്നാനം ന (ഭൂഷയതി) വിലേപനം ന (ഭൂഷയ
തി) കുസുമം ന (ഭൂഷയതി) അലംകൃതാഃ മൂൎദ്ധജാഃ ന (ഭൂഷയ
ന്തി) (ഗുരുണാ) (ജനഃ) സംസ്കൃതാ യ വാണീ ധാൎയ്യതേ ഏകാ
(സാ) പുരുഷം സമലങ്കരോതി ഭൂഷണാനി ക്ഷീയന്തേ ഖലു വാഗ്
ഭൂഷണം സതതം ഭൂഷണം.

അൎത്ഥം.

കേയൂരങ്ങൾ=തോൾവളകൾ. പുരുഷനെ=നരനെ. ഭൂഷിപ്പി
ക്കുന്നില്ല=അലങ്കരിപ്പിക്കുന്നില്ല. ചന്ദ്രോജ്വലങ്ങളായിരിക്കുന്ന=ച
ന്ദ്രനെപ്പോലെ ഉജ്വലങ്ങളായിരിക്കുന്ന പ്രകാശിച്ചിരിക്കുന്ന. ഹാര

ങ്ങൾ=മുത്തുമാലകൾ. അലങ്കരിപ്പിക്കുന്നില്ലാ. സ്നാനം=കുളി. അലങ്കരിപ്പിക്കുന്നില്ലാ. വിലേപനം=കുറിക്കൂട്ടുകൾ. അലങ്കരിപ്പിക്കുന്നില്ലാ. കുസുമം=പുഷ്പം. അലങ്കരിപ്പിക്കുന്നില്ലാ. അലംകൃതങ്ങളായിരിക്കുന്ന=ഭംഗിയായി കെട്ടിവച്ചിരിക്കുന്ന. മൂൎദ്ധജങ്ങൾ=തലമുടികൾ. അലങ്കരിപ്പിക്കുന്നില്ലാ. ഗുരുവിനാൽ=ഉപദേഷ്ടാവിനാൽ. ജനം=ലോകം. സംസ്കൃതയായിരിക്കുന്ന=പരിഷ്കരിക്കപ്പെട്ടിരിക്കുന്നയാതൊരു. വാണീ=വാക്കു. ധരിക്കപ്പെടുന്നുവോ=വഹിക്കപ്പെടുന്നുവോ. ഏകയായിരിക്കുന്ന=മുഖ്യയായിരിക്കുന്ന. അത്=ആ വാക്കു. പുരുഷനെ സമലങ്കരിപ്പിക്കുന്നു=വഴിപോലെ ശോഭിപ്പിക്കുന്നു. ഭൂഷണങ്ങൾ=അലങ്കാരവസ്തുക്കൾ. ക്ഷയിക്കുന്നുവല്ലോ=നശിക്കുന്നുവല്ലോ. വാഗ്ഭൂഷണം=വാക്കാകുന്ന അലങ്കാരം. എല്ലായ്പ്പോഴും ഭൂഷണമാകുന്നു=അലങ്കാരമാകുന്നു.

താല്പൎയ്യം.

മണികനകമയങ്ങളായ മകുടകടകാദ്യാഭരണങ്ങൾ മനുഷ്യൎക്കു ശോഭാകാരണങ്ങളല്ലാത്തതും നശ്വരങ്ങളും സൂക്ഷിപ്പാനും മറ്റും വളരെ പ്രയാസം ഉള്ളതും ആകുന്നു. അതുകൊണ്ടു അവൎക്കു പ്രകാശഹേതുവും ശാശ്വതവും സംഗ്രഹത്തിനു സൌകൎയ്യം ഉള്ളതും ആയ വാക്കുതന്നെ പ്രധാനാലങ്കാരമാകുന്നു.

ശ്ലോകം.

വിദ്യാനാമനരസ്യരൂപമധികംപ്രച്ഛന്നഗുപ്തംധനം
വിദ്യാഭോഗകരീയശസ്സുഖകരീവിദ്യാഗുരൂണാംഗുരുഃ
വിദ്യാബന്ധുജനോവിദേശഗമനേവിദ്യാപരാദേവതാ
വിദ്യാരാജസുപൂജിതാനതുധനംവിദ്യാവിഹീനഃപശുഃ ൧൭

അന്വയം

നരസ്യ വിദ്യാ അധികം രൂപം നാമ പ്രച്ഛന്നഗുപ്തം ധനം വിദ്യാ ഭോഗകരീ യശസ്സുഖകരീ വിദ്യാ ഗുരൂണാം ഗുരുഃ വിദ്യാ വിദേശഗമനേ ബന്ധുജനഃ വിദ്യാ പരാദേവതാ വിദ്യാരാജസുപൂജിതാ ധനം ന (പൂജ്യതേ)വിദ്യാ വിഹീനഃ (നരഃ) പശുഃ

അൎത്ഥം.

നരന്=പുരുഷന് വിദ്യാ.ചതുഷഷ്ടികലാരൂപിണിവിദ്യാ. അധികം=ഏററവും. രൂപമാകുന്നു=സൌന്ദൎയ്യമാകുന്നു എന്നു പ്രസിദ്ധം. പ്രച്ഛന്നഗുപ്തമായിരിക്കുന്ന=പ്രച്ഛന്നമായും, മറയ്ക്കപ്പെട്ടതായും. ഗുപ്തമായും, സൂക്ഷിക്കപ്പെട്ടതായും ഇരിക്കുന്ന ധനമാകുന്നു=സമ്പത്താകുന്നു. വിദ്യാ=ഭോഗകരിയാകുന്നു യശസ്സിനെയും കീൎത്തിയേയും, സുഖത്തിനെയും, സൌഖ്യാനുഭവത്തിനെയും ചെയ്യുന്നതാകുന്നുവിദ്യാ.ഗുരുക്കന്മാരിൽവച്ചു=ഗുരുഭൂതന്മാരിൽവച്ചു.ഗുരുവാകുന്നു=

ആചാൎയ്യനാകുന്ന വിദ്ധ്യാവിദേശഗമനത്തിങ്കൽ=മറുദിക്കുകളിൽപോകുന്നസമയത്തിങ്കൽ. ബന്ധുജനമാകുന്നു=മിത്രങ്ങളാകുന്നുവിദ്ധ്യാ. പരയായിരിക്കുന്ന=പ്രധാനയായിരിക്കുന്ന. ദേവതയാകുന്നു=ദൈവഭാവത്തോടുകൂടിയതാകുന്നു വിദ്ധ്യാ. രാജാക്കന്മാരാൽ സുപൂജിതയാകുന്നു=വഴിപോലെപൂജിക്കപ്പെടുന്നവയാകുന്നു. ധനമാകട്ടെ=സമ്പത്താകട്ടെ പൂജിക്കപ്പെടുന്നില്ലാ. വിദ്ധ്യാവിഹീനനായിരിക്കുന്ന=വിദ്ധ്യയോടു കൂടാത്തവനായിരിക്കുന്ന. നരൻ=മനുഷ്യൻ. പശുവാകുന്നു=അറിവില്ലാത്ത മൃഗജാതിതുല്യനാകുന്നു.

താല്പൎയ്യം.

മനുഷ്യൎക്ക സൌന്ദൎയ്യത്തെ ഉണ്ടാക്കുന്നതും ഒരുവനാലും അപഹരിക്കത്തക്കതല്ലാത്ത ധനമായതും സകലതികവിനെയും കീൎത്തിയെയും സൌഖ്യത്തേയും ചെയ്യുന്നതും ഹിതാഹിതങ്ങളെ ഉപദേശിക്കുന്നതും സദാ കൂടത്തന്നെ ബന്ധുവായതും പരദേവതയായതും ചക്രവൎത്തികളുടെ ബഹുമാനത്തിനു യോഗ്യതയുള്ളതും വിദ്ധ്യാഭ്യാസംകൊണ്ടുണ്ടായിരിക്കുന്ന അറിവൊന്നുതന്നെ. അതുതില്ലാത്തവൻ മൃഗപ്രായൻതന്നെ ആകുന്നു.

ശ്ലോകം.

ദാക്ഷിണ്യംസ്വജനേദയാപരിജനേശാഠ്യംസദാദുൎജ്ജനേ
പ്രീതിസ്സാധുജനേനയോനൃപജനേവിദ്വജ്ജനേഷ്വാൎജ്ജവം
ശൌൎയ്യംശത്രുജനേക്ഷമാഗുരുജനേ നാരീജനേധൃഷ്ടതാ
യേചൈവംപുരുഷാഃകലാസുകുശലാസ്തേഷ്വേവലോകസ്ഥിതിഃ

അന്വയം.

സ്വജനേ ദാക്ഷിണ്യം പരിജനേ ദയാ ദുൎജ്ജനേ സദാ ശാഠ്യം സാധുജനേ പ്രീതിഃ നൃപജനേ നയഃ വിദ്വജ്ജനേഷു ആൎജ്ജവം ശത്രുജനേ ശൌൎയ്യം ഗുരുജനേ ക്ഷമാ നാരീജനേ ധൃഷ്ടതാ ഏവം കലാസു യേ പുരുഷാഃ ച കുശലാഃ (ഭവന്തി) തേഷു ഏവ ലോകസ്ഥിതിഃ (ഭവതി)

അൎത്ഥം.

സ്വജനത്തിങ്കൽ=തനിക്കുള്ള ആളുകളിൽ. ദാക്ഷിണ്യവും=ഇച്ഛയെ അനുസരിക്കുന്നതും. പരിജനത്തിങ്കൽ=ഭൃത്യന്മാരിൽ. ദയയും=കരുണയും ദുൎജ്ജനത്തിങ്കൽ=ദുഷ്ടന്മാരിൽ എല്ലായ്പോഴും ശാഠ്യവും=മൂൎഖതയും. സാധുജനത്തിങ്കൽ=പരോപദ്രവം ചെയ്യാത്തവരിൽ. പ്രീതിയും=സന്തോഷവും. നൃപജനത്തിങ്കൽ=രാജാക്കന്മാരിൽ നയവും=നീതിയും. വിദ്വജ്ജനങ്ങളിൽ=വിദ്വാന്മാരിൽ. ആൎജ്ജവവും=വണക്കവും. ശത്രുജനത്തിങ്കൽ=രിപുക്കളിൽ. ശൌൎയ്യവും=പരാക്രമവും. ഗുരുജനത്തിങ്കൽ=ആചാൎയ്യന്മാരിൽ. ക്ഷമ

യും=ശാന്തസ്വഭാവവും. നാരീജനത്തിങ്കൽ=സ്ത്രീകളിൽ. ധൃഷ്ടതയും=മനസ്സുറപ്പും. ഇപ്രകാരം, കലകളിൽ=വിദ്യകളിൽ. യാവ=ചില പുരുഷന്മാരാകട്ടെ. കുശലന്മാരായി=സമർത്ഥന്മാരായിട്ടു. ഭവിക്കുന്നു വോ=ഇരിക്കുന്നുവോ. അവരിൽതന്നെ=ആ മനുഷ്യരിൽതന്നെ. ലോകസ്ഥിതി=ജനസമ്മതമാകുന്നു.

താല്പൎയ്യം.

മേല്പറഞ്ഞപ്രകാരം ഇരിക്കുന്നവർ സജ്ജനങ്ങളാൽ മാന്യന്മാരാകുന്നു.

ശ്ലോകം.

ക്ഷാന്തിശ്ചേൽകവചേനകിംകിമരിഭിഃക്രോധോസ്തിചേദ്ദേഹിനാം
ജ്ഞാതിശ്ചേദനലേനകിംയദിസുഹൃദ്ദിവ്യൌഷധൈഃകിംഫലം
കിംസൎപ്പൈൎയ്യദിദുൎജ്ജനാഃ കിമുധനൈൎവിദ്യാനവദ്യായദി
വ്രീളാചേൽകിമുഭൂഷണൈഃസ്സുകവിതായദ്യസ്തിരാജ്യേനകിം ൧൯

അന്വയം.

ദേഹിനാം ക്ഷാന്തിഃ അസ്തി ചേൽ കവചേന കിം ഫലം ക്രോധഃ (അസ്തി) ചേൽ അരിഭിഃ കിം ജ്ഞാതിഃ (അസ്തി) ചേൽ അനലേന കിം സുഹൃൽ (അസ്തി) യദി ദിവ്യൌഷധൈഃ കിം ദുൎജ്ജനാഃ (സന്തി) യദി സൎപ്പൈഃ കിം അനവദ്യാ വിദ്യാ (അസ്തി) യദി ധനൈഃ കിമു വ്രീളാ (അസ്തി) ചേൽ ഭൂഷണൈഃ കിമു സുകവിതാ അസ്തി യദി രാജ്യേന കിം

അൎത്ഥം.

ദേഹികൾക്കു=മനുഷ്യൎക്കു. ക്ഷാന്തി=ക്ഷമാ. ഭവിക്കുന്നുവെങ്കിൽ=ഉണ്ടെന്നുവരികിൽ. കവചംകൊണ്ടു=ചട്ടകൊണ്ടു. എന്തുഫലം=എന്താവശ്യം. ക്രോധം=കോപം. ഉണ്ടെന്നുവരികിൽ അരികളെക്കൊണ്ടു=വിരോധികളെക്കൊണ്ടു. എന്തുഫലം. ജ്ഞാതി=സംബന്ധി ഉണ്ടെന്നുവരികിൽ, അനലനെക്കൊണ്ടു=അഗ്നിയെക്കൊണ്ടു. എന്തുഫലം. സുഹൃത്തു=ഇഷ്ടൻ. ഉണ്ടെന്നുവരികിൽ, ദിവ്യൌഷധങ്ങളെക്കൊണ്ടു, ദിവ്യങ്ങളായിരിക്കുന്ന=അതിവീൎയ്യങ്ങളായിരിക്കുന്നഔഷധങ്ങളെക്കൊണ്ടു എന്തുഫലം. അനവദ്യയായിരിക്കുന്ന=കളങ്കരഹിതയായിരിക്കുന്ന വിദ്യാ=അറിവു്. ഉണ്ടെന്നുവരികിൽ, ധനങ്ങളെക്കൊണ്ടു=സമ്പത്തുകളെക്കൊണ്ടു എന്തുഫലം. വ്രീളാ=ലജ്ജാ ഉണ്ടെന്നുവരികിൽ, ഭൂഷണങ്ങളെക്കൊണ്ടു=ആഭരണങ്ങളെക്കൊണ്ടു എന്തുഫലം, സുകവിതാ=നല്ലകവിതാ. ഉണ്ടെന്നുവരികിൽ, രാജ്യംകൊണ്ടു=വലിയതായദേശംകൊണ്ടു എന്തുഫലം.

താല്പൎയ്യം.

പ്രഥമാവിഭക്ത്യന്തങ്ങളായ ക്ഷാന്ത്യാദിപദങ്ങളുടെ അൎത്ഥ

ങ്ങൾ തൃതീയാവിക്ത്യന്തങ്ങളായ കവചാദിപദാൎത്ഥങ്ങളുടെ സാദൃശ്യത്തിങ്കൽ മതിയായിട്ടുള്ളതാകുന്നു.

ശ്ലോകം.

ജാഡ്യംധിയോഹരതിസിഞ്ചതിവാചിസത്യം
മാനോന്നതിന്ദിശതിപാപമപാകരോതി
ചേതഃപ്രസാദയതിദിക്ഷുതനോതികീൎത്തിം
കിംകിംനസാധയതികല്പലതേവവിദ്യാ. ൨൦

അന്വയം.

വിദ്യാ (ദേഹിനാം) ധിയഃ ജാഡ്യം ഹരതി വാചി സത്യം സിഞ്ചതി മനോന്നതിം ദിശതി പാപം അപാകരോതി ചേതഃ പ്രസാദയതി ദിക്ഷു കീൎത്തിം തനോതി കല്പലതാ ഇവ കിം കിം ന സാധയതി.

അൎത്ഥം.

വിദ്യാ=ശാസ്ത്രാദിപരിചയംകൊണ്ടുത്ഭവിച്ചിരിക്കുന്ന അറിവു. ദേഹികൾക്കു=മനുഷ്യൎക്കു. ധീയുടെ=ബുദ്ധിയുടെ. ജാഡ്യത്തെ=മൂഢതയെ. ഹരിക്കുന്നു=മാറ്റുന്നു. വാക്കിങ്കൽ=വചനത്തിങ്കൽ. സത്യത്തെ=യഥാൎത്ഥത്തെ. സേചിക്കുന്നു=ഉണ്ടാക്കുന്നു. മാനോന്നതിയെ, മാനത്തിന്റെ=പ്രഭാവത്തിന്റെ. ഉന്നതിയെ=ഉല്ക്കൎഷത്തെ. ദേശിക്കുന്നു=കൊടുക്കുന്നു. പാപത്തെ=ദുരിതത്തെ. അപാകരിക്കുന്നു=പോക്കുന്നു. ചേതസ്സിനെ=മനസ്സിനെ. പ്രസാദിപ്പിക്കുന്നു=ആനന്ദിപ്പിക്കുന്നു. ദിക്കുകളിൽ=എല്ലാദേശങ്ങളിൽ. കീൎത്തിയെ=യശസ്സിനെ. ചെയ്യുന്നു=പരത്തുന്നു. കല്പലതയെന്നപോലെ=കല്പവല്ലിയെന്ന പോലെ എന്തെന്തിനെ, സാധിപ്പിക്കുന്നില്ലാ.

താല്പൎയ്യം.

എത്രയോ വലിപ്പത്തോടുകൂടിയ വിദ്യാ മനുഷ്യൎക്കു വേണ്ടതിനെ ഒക്കെയും സാധിപ്പിക്കുന്നു.

ശ്ലോകം.

ജയന്തിതേസുകൃതിനോരസസിദ്ധാഃകവീശ്വരാഃ
നാസ്തിയേഷാംയശഃകായേജരാമരണജംഭയം. ൨൧

അന്വയം.

യേഷാം യശഃകായേ ജരാമരണജം ഭയം ന അസ്തി സുകൃതിനഃ രസസിദ്ധാഃ തേ കവീശ്വരാഃ ജയന്തി.

അൎത്ഥം.

യാവചിലരുടെ=യാവചിലകവിശ്രേഷ്ഠന്മാരുടെ. യശഃകായത്തിങ്കൽ=കീൎത്തിയാകുന്നദേഹത്തിങ്കൽ. ജരാമരണജമായിരിക്കുന്ന. ജരയിലും=വാൎദ്ധക്യത്തിലും. മരണത്തിലും=മൃത്യുവിലും നിന്നുണ്ടാകു

ന്നതായിരിക്കുന്ന. ഭയം=ഭീതി. ഉണ്ടാകുന്നില്ല. സുകൃതികളായി=പു ണ്യവാന്മാരായി. രസസിദ്ധന്മാരായിരിക്കുന്ന=രസങ്ങളാൽ ശൃംഗാ വീര കരുണാത്ഭുതഹാസ്യഭയാനക ബീഭത്സരൌദ്രങ്ങളാൽ സിദ്ധി ക്കപ്പെട്ടവരായിരിക്കുന്ന സിദ്ധപുരുഷസമന്മാരായിരിക്കുന്ന. ആകവീ ശ്വരന്മാർ=ആ കവിശ്രേഷ്ഠന്മാർ. ജയിക്കുന്നു=സർവോൽകൃഷ്ടന്മാരാ യിരിക്കുന്നു.

താല്പൎയ്യം.

നല്ല വിദ്വാന്മാർ സൎവ്വത്തിലുംവച്ചു വലിപ്പം ഉള്ളവരാകുന്നു.

## അഥ നീതിസുഭാഷിതേ മാനശൌൎയ്യപദ്ധതി.

ശ്ലോകം.

ക്ഷുൽക്ഷാമോപിജരാകൃശോപിശിഥിലപ്രായോപികഷ്ടാംദശാ
മാപന്നോപിവിപന്നദീധിതിരപിപ്രാണേഷുനശ്യത്സ്വപി
മത്തേഭേന്ദ്രവിഭിന്നകുംഭപിശിതഗ്രാസൈകബദ്ധസ്പൃഹഃ
കിംജീൎണ്ണംതൃണമത്തിമാനമഹതാമഗ്രേസരഃകേസരീ. ൨൨

അന്വയം.

മത്തേഭേന്ദ്രവിഭിന്നകുംഭപിശിതഗ്രാസൈകബദ്ധസ്പൃഹഃ മാ നമഹതാം അഗ്രേസരഃ കേസരീ ക്ഷുൽക്ഷാമഃ അപി ജരാകൃശഃ അപി ശിഥിലപ്രായഃ അപി കഷ്ടാം ദശാം ആപന്നഃ അപി വിപ ന്നദീധിതിഃ അപി പ്രാണേഷു നശ്യൽസു അപി ജീൎണ്ണം തൃണം അ ത്തി കിം.

അൎത്ഥം.

മത്തേഭേന്ദ്രവിഭിന്നകുംഭപിശിതഗ്രാസൈക ബദ്ധസ്പൃഹനാ യും, മത്തനായിരിക്കുന്ന=മദംപൊട്ടിയിരിക്കുന്ന. ഇഭേന്ദ്രന്റെ=ആ നത്തലവന്റെ. വിഭിന്നമായിരിക്കുന്ന=മൎദ്ദിക്കപ്പെട്ടിരിക്കുന്ന. കും ഭത്തിന്റെ=മസ്തകത്തിന്റെ. ദലനംകൊണ്ടു=പിളക്കുന്നതുകൊണ്ടു ഉണ്ടാകുന്ന. ഗ്രാസത്തിങ്കൽ=മാംസമാകുന്ന ഉരുളയിൽ. ഏകയാ യി=മുഖ്യയായി. ബദ്ധയായിരിക്കുന്ന=ഉണ്ടായതായിരിക്കുന്ന. സ്പൃഹയോടു=ഇച്ഛയോടുകൂടിയവനായും, മാനമഹത്തുക്കളിൽവച്ചു. മാനംകൊണ്ടു=ബഹുമാനംകൊണ്ടു. മഹത്തുക്കളിൽവച്ചു=വലുതാ യുള്ളവരിൽവച്ചു. അഗ്രേസരനായുംഇരിക്കുന്ന=ശ്രേഷ്ഠനായും ഇരി ക്കുന്ന. കേസരി=സിംഹം. ക്ഷുൽക്ഷാമനായിരുന്നാലും=വിശപ്പു കൊണ്ടു കൃശനായിരുന്നാലും. ജരാകൃശനായിരുന്നാലും=വാൎദ്ധക്യം കൊണ്ടു ഞൊറിവന്നിരുന്ന തുകലോടുകൂടിയവനായിരുന്നാലും. ശി ഥിലപ്രായനായിരുന്നാലും=മിക്കവാറും അസ്ഥികൾ പൊട്ടിഞ്ഞുതു ടങ്ങിയും സന്ധികൾ അഴിഞ്ഞും ഇരിക്കുന്നവനായിരുന്നാലും. ക ഷ്ടയായിരിക്കുന്ന=സങ്കടത്തെ ചെയ്യുന്ന. ദശയെ=അവസ്ഥയെ. ആ

പന്നനായിരുന്നാലും=പ്രാപ്തനായിരുന്നാലും. വിപന്നദീതിധിയായിരുന്നാലും. വിപന്നയായിരിക്കുന്ന=കുറഞ്ഞതായിരിക്കുന്ന. ദീതിധിയോടു=ഓജസ്സോടുകൂടിയിരിക്കുന്നവനായിരുന്നാലും, പ്രാണങ്ങൾ=പഞ്ചപ്രാണവായുക്കൾ. നശ്യത്സുകളായിരുന്നാലും=നശിക്കാൻ ഭാവിക്കുന്നവകളായിരുന്നാലും. ജീൎണ്ണമായിരിക്കുന്ന=പഴകിപ്പൊടിഞ്ഞിരിക്കുന്ന. തൃണത്തെ=പുല്ലിനെ. അദനംചെയ്യുന്നോ=ഭക്ഷിക്കുന്നോ.

താല്പൎയ്യം.

സിംഹം എത്ര കഷ്ടതയിലിരുന്നാലും ആനയുടെ തലച്ചോറിനെ അല്ലാതെ പുല്ലുതിന്നുകയില്ല. അതുപോലെ മാനധനന്മാൎക്കുതന്നെ കഷ്ടതസംഭവിച്ചാലും ലഘുത്വത്തിൽ ഉൾപ്പെടാത്തവിധത്തിൽ അവർ ഇരിക്കുന്നതാകുന്നു.

ശ്ലോകം.

സ്വല്പസ്നായുവസാവസേകമലിനംനിൎമ്മാംസമപ്യസ്ഥികം
ശ്വാലബ്ധ്വാപരിതോഷമേതിനഭവേത്യസ്യക്ഷുധശ്ശാന്തയേ
സിംഹോജംബുകമങ്കമാഗതമപിത്യക്ത്വാനിഹന്തിദ്വിപം
സൎവ്വഃകൃച്ഛ്രഗതോപിവാഞ്ഛതിജനസ്സത്വാനുകൂലംഫലം.

അന്വയം.

ശ്വാ സ്വല്പസ്നായു വസാവസേകമലിനം നിൎമ്മാംസം അപി അസ്ഥി ലബ്ധ്വാ പരിതോഷം ഏതി (തൽ) അസ്യ ക്ഷുധഃ ശാന്തയേ ന ഭവതി അഹോ സിംഹഃ അങ്കം ആഗതം അപി ജംബുകം ത്യക്ത്വാ ദ്വിപം നിഹന്തി സൎവ്വഃ ജനഃ കൃച്ഛ്രഗതഃ അപി സത്വാനുകൂലം ഫലം വാഞ്ഛതി.

അൎത്ഥം.

ശ്വാവു=നായ്. സ്വല്പസ്നായുവാസാവസേകമലിനമായും, സ്വല്പസ്നായുവായും=അല്പമായിരിക്കുന്ന ചെറുഞരമ്പോടു കൂടിയതായും. വസാവസേകമലിനമായും, വസയുടെ=മേദസ്സിന്റെ. അവസേകംകൊണ്ടു=ഒലിവുകൊണ്ടു. മലിനമായും=അഴുക്കടഞ്ഞതായും. നിൎമ്മാംസമായും ഇരിക്കുന്ന=മാംസം ഇല്ലാത്തതായും ഇരിക്കുന്ന. അസ്ഥിയെ=എല്ലുമ്പിനെ. ലഭിച്ചിട്ടു=കിട്ടീട്ടു. പരിതോഷത്തെ=അധികസന്തോഷത്തെ. പ്രാപിക്കുന്നു=ഗമിക്കുന്നു. അതു=അത അസ്ഥി. ഇതിന്റെ=നായുടെ. ക്ഷുത്തിന്=വിശപ്പിനു. ശാന്തിക്കായിക്കൊണ്ടു=അടക്കത്തിനായിക്കൊണ്ടു. ഭവിക്കുന്നില്ല=തീരുന്നില്ല; ആശ്ചൎയ്യം. സിംഹം. അങ്കത്തെ=മടിയെ. ആഗതമായിരിക്കുന്നു എങ്കിലും=പ്രാപ്തമായിരിക്കുന്നു എങ്കിലും. ജംബുകത്തെ=കുറുനരിയെ. ത്യജിച്ചിട്ടു=ഉപേക്ഷിച്ചിട്ടു. ദ്വിപത്തെ=ആനയെ. നിഹനിക്കുന്നു=കൊല്ലുന്നു. സൎവ്വവും=സകലവും. കൃച്ഛ്രഗതമായിരുന്നാലും=കഷ്ട

ത്തെ പ്രാപിച്ചിരുന്നാലും. സത്വാനുകൂലമായിരിക്കുന്ന. സത്വത്തിനു=ബലത്തിനു. അനുകൂലമായിരിക്കുന്ന=അനുരൂപമായിരിക്കുന്ന. ഫലത്തെ=പ്രയോജനത്തെ. വാഞ്ഛിക്കുന്നു=ഇച്ഛിക്കുന്നു.

താല്പൎയ്യം.

അല്പന്മാർ വ്യസനത്തിൽ അകപ്പെട്ടാൽ അല്പലാഭംകൊണ്ടും മാനികൾ വ്യസനത്തിൽ അകപ്പെട്ടാൽ മാന്യമായും സുലഭമായും ഇരിക്കുന്ന ലാഭംകൊണ്ടും സന്തോഷിക്കുന്നതിനാൽ അല്പന്മാരുടേയും മാനികളുടെയും പ്രവൃത്തികൾ അവനവനു ശരിയായിട്ടുള്ളതായി ബോധിക്കുന്നു.

ശ്ലോകം.

ലാംഗ്ഗൂലചാലനമധശ്ചരണാവപാതം
ഭൂമൌനിപത്യവദനോദരദർശനഞ്ച
ശ്വാപിണ്ഡദസ്യകുരുതേഗജപുംഗവസ്തു
ധീരംവിലോകയതിചാടുശതൈശ്ചഭുങ്ക്തേ. ൨൩

അന്വയം.

ശ്വാ പിണ്ഡദസ്യ ലാംഗ്ഗൂലചാലനം അധഃ ചരണാവപാതം ഭൂമൌ നിപത്യ വദനോദരദർശനം ച കുരുതേ ഗജപുംഗവഃ തു ധീരം വിലോകയതി ചാടുശതൈഃ ഭുങ്ക്തേ ച.

അൎത്ഥം.

ശ്വാവു്=നായ്. പിണ്ഡദനു=ഉരുളച്ചോറു കൊടുക്കുന്നവനു. ലാംഗ്ഗൂലചാലനത്തെയും ലാംഗ്ഗൂലത്തിന്റെ=വാലിന്റെ. ചാലനത്തെയും=ഇളക്കത്തെയും. അധോഭാഗത്തിൽ=താഴെ. ചരണാവപാതത്തെയും, ചരണങ്ങളുടെ=കാലുകളുടെ. അവപാതത്തെയും=താഴ്ത്തുകയെയും. ഭൂമിയിങ്കൽ- നിപതിച്ചിട്ടു=വീണിട്ടു. വദനോദരദർശനത്തെയും, വദനത്തിന്റെയും=മുഖത്തിന്റെയും. ഉദരത്തിന്റെയും=വയററിന്റെയും. വിലോകനത്തെയും=ദർശനത്തെയും ചെയ്യുന്നു. ഗജപുംഗവനാകട്ടെ=ആനത്തലവനാകട്ടെ. ധീരമാകുംവണ്ണം=ഗാംഭീൎയ്യത്തോടുകൂടുംവണ്ണം. വിലോകനംചെയ്യുന്നു=നോക്കുന്നു. ചാടുശതങ്ങളോടുകൂടെ, ചാടുക്കളുടെ=നല്ലവാക്കുകളുടെ. ശതങ്ങളോടുകൂടെ=ബാഹുല്യത്തോടുകൂടെ. ഭുജിക്കയും ചെയ്യുന്നു=ഭക്ഷിക്കയും ചെയ്യുന്നു.

താല്പൎയ്യം.

മാനമില്ലാത്തവരു ചപലതയെ കാണിക്കുന്നതും മാനസ്ഥന്മാരു ധീരതയെ കാണിക്കുന്നതും സദാസ്വഭാവമാകുന്നു.

ശ്ലോകം.

പരിവൎത്തിനിസംസാരേ മൃതഃകോവാനജായതേ
സജാതോയേനജാതേന യാതിവംശസ്സമുന്നതിം. ൨൭

അന്വയം.

പരിവൎത്തിനി സംസാരേ മൃതഃ കഃ വാ ന ജായതേ ജാതേന യേന വംശസമുന്നതിം യാതി സഃ ജാതഃ (ഭവതി)

അൎത്ഥം,

പരിവൎത്തിയായിരിക്കുന്ന=ജനനമരണങ്ങളെക്കൊണ്ടു ആവൎത്തിക്ക ശീലമായിരിക്കുന്ന. സംസാരത്തിങ്കൽ=പ്രപഞ്ചത്തിങ്കൽ. മൃതനായിരിക്കുന്ന=മരിച്ചവനായിരിക്കുന്ന. യേവനാകട്ടെ ജനിക്കുന്നില്ല=ഉണ്ടാകുന്നില്ല. ജാതനായിരിക്കുന്ന=ജനിച്ചിരിക്കുന്ന. യാവനൊരുത്തനെക്കൊണ്ടു=യാതൊരുപുരുഷനെക്കൊണ്ടു. വംശം=കുലം. സമുന്നതിയെ=ശ്രേഷ്ഠതയെ. യാനംചെയ്യുന്നു=പ്രാപിക്കുന്നു. അവൻ ജാതനായിട്ടു=ജനിച്ചവനായിട്ടു ഭവിക്കുന്നു.

താല്പൎയ്യം.

ജനിപ്പിച്ചും മരിപ്പിച്ചും ചുററിയുംകൊണ്ടിരിക്കുന്ന സംസാരചക്രത്തിൽ ജനിച്ച യാതൊരുവനെക്കൊണ്ടു വംശത്തിനു ശ്രേഷ്ഠതം ഉണ്ടാകുന്നുവോ അവൻതന്നെ ജാതനായിട്ടുള്ളവനും ശേഷം അവസ്ഥയെ നടത്താത്തവൻ ജനിച്ചു നശിച്ചാലും ജാതനല്ലാത്തവനും ആകുന്നു.

ശ്ലോകം.

കുസുമസ്തബകസ്യേവ ദ്വെഗതീമനസ്വിനഃ
മൂൎദ്ധ്നിവാസൎവ്വലോകസ്യ ശീൎയ്യതേവനഏവവാ. ൨൮

അന്വയം.

മനസ്വിനഃ കുസുമസ്തബകസ്യ ഇവാ ദ്വേ ഗതീ(ഭവതഃ)സൎവ്വലോകസ്യ മൂൎദ്ധ്നി(ശോഭതേ)വാ വനേ ഏവ ശീൎയ്യതേ വാ.

അൎത്ഥം.

മനസ്വികൾക്കു=മാനസ്ഥന്മാൎക്കു. കുസുമസ്തബകത്തിനെന്നപോലെ=പൂംകുലയ്ക്കുന്നപോലെ.രണ്ടുഗതികൾ=രണ്ടുവഴികൾ ഭവിക്കുന്നു:സൎവ്വലോകത്തിന്റെയും=സൎവ്വജനത്തിന്റെയുംമൂൎദ്ധാവിങ്കൽ=ശിരസ്സിൽ ശോഭിക്കുന്നതൊ. വനത്തിങ്കൽതന്നെ=കാനനത്തിങ്കൽതന്നെ. ശീൎണ്ണംചെയ്യുന്നതൊ=പൊഴിയുന്നതൊ. ഇങ്ങിനെരണ്ടുഗതികളെന്നു ചേൎത്തുകൊള്ളണം.

താല്പൎയ്യം

മാനസ്ഥന്മാർ ധൈൎയ്യവാന്മാരായി നീതിപോലെ ഗൃഹസ്ഥാശ്രമധൎമ്മത്തെ അവലംബിക്കയോ വനത്തിൽപോയി വൃദ്ധമായിട്ടുള്ള

തപസ്സുചെയ്കയോ ഇങ്ങനെ രണ്ടുമാർഗ്ഗത്തോടു കൂടിയവരാകുന്നു.

ശ്ലോകം.

സന്ത്യന്യേപിബൃഹസ്പതിപ്രഭൃതയസ്സംഭാവിതാഃപഞ്ചഷാ
സ്താൻപ്രത്യേഷവിശേഷവിക്രമരുചീരാഹുർന്നവൈരായതേ
ദ്വാവേവഗ്രസതേദിവാകരനിശാപ്രാണേശ്വരൌ ഭാസ്വരൌ
ഭ്രാന്തഃപൎവ്വണിപശ്യദാനവപതിശ്ശീർഷാവശേഷാകൃതിഃ ൨൧

അന്വയം.

ബൃഹസ്പതിപ്രഭൃതയഃ അന്യേ അപി പഞ്ചഷാഃ(ദേവാഃ)സംഭാവിതാഃ സന്തി വിശേഷവിക്രമരുചിഃ രാഹുഃ താൻ പ്രതിഃ നാ വൈരായതെ ശീർഷാവശേഷാകൃതിഃ ദാനവപതിഃ പൎവ്വണി ഭ്രാന്തഃ ഭാസ്വരൌ ദിവാകരനിശാ പ്രാണേശ്വരൌ ഗ്രസതേ (ത്വം) പശ്യ.

അൎത്ഥം.

ബൃഹസ്പതിപ്രഭൃതികളായും=വ്യാഴംതുടങ്ങിയുള്ളവരായും. അന്യന്മാരായിട്ടും=അദിത്യചന്ദ്രന്മാരോടു വേറിട്ടുള്ളവരായിട്ടും അഞ്ചാറുദേവന്മാർ. സംഭാവിതന്മാരായിട്ടു=മാനിതന്മാരായിട്ടു. ഭവിക്കുന്നു=ഇരിക്കുന്നു. വിശേഷവിക്രമരുചിയായിരിക്കുന്ന, വിശേഷവിക്രമത്തിങ്കൽ=അധികപരാക്രമത്തിങ്കൽ രുചിയോടു=താല്പൎയ്യത്തോടുകൂടിയിരിക്കുന്ന. രാഹു. അവരെക്കുറിച്ചു=അ ബൃഹസ്പതിമുതൽപേരെക്കുറിച്ചു. വൈരത്തെച്ചെയ്യുന്നില്ലാ=ശത്രുവായിത്തീരുന്നില്ലാ. ശീർഷാവശേഷാകൃതിയായിരിക്കുന്ന, ശീർഷംമാത്രം=തലമാത്രം. അവശേഷമാകുന്ന=ശേഷിച്ചിരിക്കുന്നതാകുന്ന. ആകൃതിയോടു=രൂപത്തോടുകൂടിയിരിക്കുന്ന. ദാനവപതി=രാഹു. പൎവ്വത്തിങ്കൽ=വാവുസമയത്തിങ്കൽ. ഭ്രാന്തനായിട്ടു=ചുററിസഞ്ചരിച്ചവനായിട്ടു. ഭാസ്വരന്മാരായിരിക്കുന്ന=പ്രകാശത്തോടുകൂടിയവരായിരിക്കുന്ന. ദിവാകരനിശാപ്രാണേശ്വരന്മാരെ, ദിവാകരൻ=സൂൎയ്യൻ. നിശാപ്രാണേശ്വരൻ=ചന്ദ്രൻ ഇവരെ. ഗ്രസിക്കുന്നു=ഭക്ഷിക്കുന്നു. നീ ദർശിച്ചാലും=കണ്ടാലും.

താല്പൎയ്യം.

ശൌൎയ്യശാലികളായ മാനസ്ഥന്മാൎക്കു അംഗഹാനി വന്നാലും അവരു തനിക്കു സമന്മാരോടു മത്സരിക്കുന്നതല്ലാതെ ബലഹീനന്മാരോടു മത്സരിക്കാത്തതാകുന്നു.

ശ്ലോകം.

വഹതിഭുവനശ്രേണിംശേഷഫണാഫലകസ്ഥിതാം
കമഠപതിനാമദ്ധ്യേപൃഷ്ഠംസദാസചധാൎയ്യതേ

തദപികുരുതേക്രോഡാധീനംപയോനിധിമാദരാ-
ദഹഹമഹതാന്നിസ്സീമാനശ്ചരിത്രവിഭൂതയഃ ൨൪

### അന്വയം.

ശേഷഃ ഫണാഫലകസ്ഥിതാം ഭുവനശ്രേണിം വഹതി സഃ കമഠപതിനാ മദ്ധ്യേപൃഷ്ഠം സദാ ധാൎയ്യതേ അപി പയോനിധിഃ ആദരാൽ ക്രോഡാധീനം കുരുതേ മഹതാം ചരിത്രവിഭൂതയഃ നിസ്സീമാനഃ അഹഹ.

### അൎത്ഥം.

ശേഷൻ=അനന്തൻ. ഫണാഫലകസ്ഥിതയായിരിക്കുന്ന, ഫണങ്ങളാകുന്ന=പത്തികളാകുന്ന. ഫലകത്തിങ്കൽ=പലകയിൽ. സ്ഥിതയായിരിക്കുന്ന=ഇരിക്കുന്ന. ഭുവനശ്രേണിയെ. ഭുവനങ്ങളുടെ=അതലാ,വിതല, സുതല, തലാതല, രസാതല, മഹാതല, പാതാള,ഭൂമി, ഭുവസ്സ്വൎമ്മഹോജനസ്തപസ്സത്യാദി പതിനാലു ലോകങ്ങളുടെ. ശ്രേണിയെ=സമൂഹത്തെ. വഹിക്കുന്നു=ചുമക്കുന്നു. അവനും=അനന്തനും. കമഠപതിയാൽ=ആദികൂൎമ്മത്താൽ. പൃഷ്ഠമദ്ധ്യത്തിങ്കൽ=പുറത്തിന്റെ നടുവിൽ. സദാ=എല്ലായ്പോഴും. ധരിക്കപ്പെടുന്നു=എടുക്കപ്പെടുന്നു. അവനെയും=ആദികൂൎമ്മത്തെയും. പയോനിധി=സമുദ്രം. ആദരംഹേതുവായിട്ട = നിഷ്പ്രയാസയായിട്ടുള്ള ഭക്തിഹേതുവായിട്ട. ക്രോഡാധീനനായിട്ട. ക്രോഡത്തിനു=ആദിവരാഹത്തിനു. അധീനമായിട്ട=സ്വാധീനമായിട്ട ചെയ്യുന്നു. മഹത്തുക്കളുടെ=മാനശൌൎയ്യാദികളുടെ. ചരിത്രവിഭൂതികൾ=മാഹാത്മ്യസമ്പത്തുകൾ. നിസ്സീമകളാകുന്നു=അവധിയില്ലാത്തവകളാകുന്നു. അഹഹ=ആശ്ചൎയ്യം. പയോധിരനാദരാൽ=എന്നും ആവാം. അപ്പോൾ അനാദരം പ്രയാസലേശമെന്നൎത്ഥം.

### താല്പൎയ്യം.

പതിനാലു ലോകത്തെ ഫണംകൊണ്ടു അനന്തനും ആ അനന്തനെ പൃഷ്ഠഭാഗംകൊണ്ടു ആദികൂൎമ്മവും ആ ആദികൂൎമ്മത്തെയും പ്രളയസമുദ്രത്തെയും നിഷ്പ്രയാസമായി ആദിവരാഹവും വഹിക്കുന്നു. അതുപോലെതന്നെയാണു് മഹത്തുക്കൾ പരസുഖത്തിനു വേണ്ടി ചെയ്യുന്ന യത്നവും അതുകൊണ്ടു അവരുടെ മാഹാത്മ്യത്തിനു ഒരവധിയും ഇല്ലാത്തതാകുന്നു.

### ശ്ലോകം.

പരംപ്രാണത്യാഗസ്സമദമഘവന്മുക്തകുലിശ-
പ്രഹാരൈരുദ്ഗച്ഛൽബഹളദഹനോദ്ഗാരഗുരുഭിഃ
തുഷാരാദ്രേസ്സൂനോരഹഹപിതരിക്ലേശവിവശേ
നചാസൌസംപാതഃപയസിപയസാംപത്യുരുചിതഃ ൨൫

**അന്വയം.**

തുഷാരാദ്രേഃ സൂനോഃ ഉദ്ഗച്ഛൽ ബഹളദഹനോദ്ഗാര ഗുരുഭിഃ സമദമഘവന്മുക്തകുലിശപ്രഹാരൈഃ പ്രാണത്യാഗഃ പരം പിതരി ക്ലേശവിവശേ (സതി) അസൌ പയസാംപത്യുഃ പയസി സമ്പാതഃ ന ഉചിതഃ അഹഹ.

**അൎത്ഥം.**

തുഷാരാദ്രിയുടെ=ഹിമവാൻപൎവ്വതത്തിന്റെ. സൂനുവിന്നു=പുത്രനാകുന്ന മൈനാക പൎവ്വതത്തിന്നു. ഉദ്ഗച്ഛൽബഹളദഹനോദ്ഗാരഗുരുക്കളായിരിക്കുന്ന, ഉദ്ഗച്ഛത്തുകളായും=ഉണ്ടായതായും. ബഹളങ്ങളായും=അധികമായുമിരിക്കു ദഹനോദ്ഗാരംകൊണ്ടു. ദഹനന്റെ=കല്ലിൽ അടിപെട്ടുണ്ടായവഹ്നിയുടെ, ഉദ്ഗാരങ്കൊണ്ടു=പ്രസരിപ്പുകൊണ്ടു. ഗുരുക്കളായിരിക്കുന്ന=ദുസ്സഹങ്ങളായിരിക്കുന്ന. സമദമഘവന്മുക്തകുലിശപ്രഹാരങ്ങളെക്കൊണ്ടുള്ള, സമദനായിരിക്കുന്ന=അഹങ്കാരത്തോടുകൂടിയിരിക്കുന്ന.മഘവാവിനാൽ=ഇന്ദ്രനാൽ. മുക്തമായിരിക്കുന്ന=പ്രയോഗിക്കപ്പെട്ടിരിക്കുന്ന. കുലിശത്തിന്റെ=വജ്രായുധത്തിന്റെ. പ്രഹാരങ്ങളെക്കൊണ്ടുള്ള=അടികളെക്കൊണ്ടുള്ള. പ്രാണത്യാഗം=ജീവനെ കളക. പരം=ശ്രേഷ്ഠമാകുന്നു. പിതാവു=ഹിമവാൻപൎവ്വതം. ക്ലേശവിവശനായിരിക്കുമ്പോൾ, ക്ലേശംകൊണ്ടു=ദുഃഖംകൊണ്ടു. വിവശനായിരിക്കുമ്പോൾ=ക്ഷീണിച്ചവനായിരിക്കുമ്പോൾ. ഈ പയസ്സുകളുടെപതിയുടെ=സമുദ്രത്തിന്റെ പയസ്സിങ്കൽ=ജലത്തിങ്കൽ. സംപാതഃ=തന്റെപ്രാണരക്ഷയ്ക്കായിമുഴുകികിടക്കുന്നതു. ഉചിതമല്ല=യോഗ്യമല്ല. അതികഷ്ടം.

**താല്പൎയ്യം.**

ഹിമവൽപൎവ്വതത്തിന്റെ മകനാകുന്ന മൈനാകപൎവ്വതം തന്റെ പിതാവിനെ വ്യസനിപ്പിക്കുന്നതിനേക്കാൾ ഗൎവ്വിഷ്ഠനായിരിക്കുന്ന ഇന്ദ്രന്റെ അതികഠിനമായ വജ്രതാഡനംനിമിത്തം മരിക്കുന്നതു ഉത്തമമെന്നു നിശ്ചയിക്കാതെ തന്റെ ജീവനെമാത്രം രക്ഷിപ്പാൻ സമുദ്രത്തിൽ ഒളിച്ചുകിടക്കുന്നതു ഉചിതമല്ല. അങ്ങിനെയുള്ള മൈനാകചേഷ്ടിതം കഷ്ടംതന്നെ. ഇതുപൊലെ മാനശൌൎയ്യശാലികൾ എന്തനൎത്ഥത്തിലും ഹിമവാനെപ്പോലെ എതിൎത്തുനില്ക്കുന്നതല്ലാതെ മൈനാകത്തെപ്പോലെ പിൻമാറാത്തതാകുന്നു.

**ശ്ലോകം.**

യദചേതനോപിപാദൈസ്പൃഷ്ടഃ പ്രജ്വലതിസവിതുരിനകാന്ത
തത്തേജസ്വീപുരുഷഃ പരകൃതനികൃതിംകഥമ്സഹതേ.

**അന്വയം.**

യൽ അചേതനഃ അപി ഇനകാന്തഃ സവിതുഃ പാദൈഃ സ്പൃ

ഷ്ടഃ പ്രജ്വലതി തൽ തേജസ്വീ പുരുഷഃ പരകൃത നികൃതിം കഥം ന വാസഹതേ.

അൎത്ഥം.

യാതൊന്നുഹേതുവായിട്ടു=യാതൊരു കാരണംകൊണ്ടു. അചേതനമായിരുന്നാലും=ജീവനില്ലാത്തതായിരുന്നാലും. ഇനകാന്തം=സൂൎയ്യകാന്തക്കല്ലു. സവിതാവിന്റെ=സൂൎയ്യന്റെ. പാദങ്ങളാൽ=കിരണങ്ങളാൽ. സ്പൃഷ്ടമായിട്ട്=തൊടപ്പെട്ടതായിട്ട്. പ്രജ്വലിക്കുന്നു=കത്തുന്നു. അതു ഹേതുവായിട്ടു=ആ കാരണംകൊണ്ടു. തേജസ്വിയായിരിക്കുന്ന=ശൌൎയ്യവാനായിരിക്കുന്ന. പുരുഷൻ. പരകൃതനികൃതിയെ, പരനാൽ=മറ്റൊരുത്തനാൽ. കൃതയായിരിക്കുന്ന=ചെയ്യപ്പെട്ടിരിക്കുന്ന. നികൃതിയെ=നിന്ദയെ. എങ്ങനെ തന്നെയോ സഹിക്കുന്നു.

താല്പൎയ്യം.

ബുദ്ധിയില്ലാത്ത സൂൎയ്യകാന്തവും വെയിലുകൊണ്ടാലുടനെ പുകഞ്ഞു കത്തുന്നു. അപ്പോൾ അതിബുദ്ധിശാലികളായ ശൂരന്മാർ അന്യനിന്ദയെ അശേഷവും സഹിക്കാത്തതാകുന്നു.

ശ്ലോകം.

സിംഹശ്ശിശുരപിനിപതതി മദമലിനകപോലഭിത്തിഷുഗജേഷു
പ്രകൃതിരിയംസത്വവതാ നഖലുവയസ്തേജസാംഹേതു.

അന്വയം.

ശിശുഃ അപി സിംഹഃ മദമലിനകപോലെ ഭിത്തിഷു ഗജേഷു നിപതതി ഇയം സത്വവതാം പ്രകൃതിഃ വയഃ തേജസാം ഹേതുഃ ന (ഭവതി) ഖലു.

അൎത്ഥം.

ശിശുവായിരുന്നാലും=കുഞ്ഞായിരുന്നാലും. സിംഹം=കേസരി. മദമലിനകപോലഭിത്തികളായിരിക്കുന്ന. മദംകൊണ്ടു=മദജലംകൊണ്ടു. മലിനകളായിരിക്കുന്ന=അഴുക്കോടുകൂടിയിരിക്കുന്ന. കപോല ഭിത്തികളോടുകൂടിയിരിക്കുന്ന=അതി വിസ്താരയായഭിത്തിപോലെ പരന്നിരിക്കുന്ന ഗണ്ഡസ്ഥലങ്ങളോടുകൂടിയിരിക്കുന്ന. ഗജങ്ങളിൽ=ആനകളിൽ. നിപതിക്കുന്നു=ചാടിച്ചെന്നിരിക്കുന്നു. ഇതു ഇപ്രകാരമുള്ള അവസ്ഥ. സത്വവാന്മാരുടെ=ശൌൎയ്യശാലികളുടെ. പ്രകൃതിയാകുന്നു=സ്വഭാവമാകുന്നു. വയസ്സ=ബാല്യം, യൌവനം, വാൎദ്ധക്യം ഇങ്ങനെ മൂന്നുപ്രായമുള്ളതിൽ ബാല്യമെന്നുള്ള ചെറുപ്പം. തേജസ്വികൾക്കു=പരാക്രമശാലികൾക്കു. ഹേതുവായിട്ടു=കാരണമായിട്ടു. ഭവിക്കുന്നില്ലതന്നെ=തീരുന്നില്ലതന്നെ.

താല്പൎയ്യം.

സിംഹക്കുട്ടിയും മത്തഗജമസ്തകത്തെ മാത്രമെ കയറ്റുന്നൊള്ളൂ. അതുപോലെ ബലവാൻ ചെറുപ്പമെന്നുള്ള വിചാരം നിഷ്ഫലമാകുന്നു.

അഥ നീതിസുഭാഷിതേ അൎത്ഥപദ്ധതി.

ശ്ലോകം.

ജാതിൎയ്യാതുരസാതലംഗുണഗണസ്തസ്യാപ്യധോഗച്ഛതാം
ശീലംശൈലതടാൽപതത്വഭിജനസ്സന്ദഹ്യതാംവഹ്നിനാ
ശൌൎയ്യേവൈരിണിവജ്രമാശുനിപതത്വൎത്ഥോസ്തുനഃകേവലം
യെനൈകേനവിനാഗുണാസ്തൃണലവപ്രായഃസ്സമസ്താഅപി.

അന്വയം,

ജാതിഃ രസാതലം യാതു ഗുണഗണാഃ തസ്യ അപി അധഃ ഗച്ഛതാം ശീലം, ശൈലതടാൽ പതതു അഭിജനഃ വഹ്നിനാ സന്ദഹ്യതാം വൈരിണി ശൌൎയ്യേ വജ്രം ആശു നിപതതു നഃ അൎത്ഥഃ കേവലം അസ്തു യേന ഏകേന വിനാ സമസ്താഃ ഗുണാഃ അപി തൃണലവപ്രായാഃ (ഭവന്തി)



അൎത്ഥം.

ജാതി=കുലം. രസാതലത്തെ=പാതാളത്തെ. യാതം=ചെല്ലട്ടെ=പ്രാപിക്കട്ടെ. ഗുണഗണം=ഗുണസമൂഹം. അതിന്റെയും=പാതാളലോകത്തിന്റെയും, താഴെ. ഗമിക്കട്ടെ=പ്രാപിക്കട്ടെ. ശീലം=സ്വഭാവം. ശൈലതടത്തിങ്കൽനിന്നു=പൎവ്വതശിഖരത്തിൽനിന്നു. പതിക്കട്ടെ=വീഴട്ടെ. അഭിജനം=സാഹായികജനം. വഹ്നിയാൽ=അഗ്നിയാൽ. ദഹിക്കപ്പെടട്ടെ=ഭസ്മമാക്കപ്പെടട്ടെ. വൈരി=ശത്രുജനം. ശൌൎയ്യവത്തായിരിക്കുമ്പോൾ=പരാക്രമത്തോടുകൂടിയിരിക്കുമ്പോൾ. വജ്രമായതു=ഇടിയായതു-വേഗത്തിൽ. നിപതിക്കട്ടെ=വീഴട്ടെ. നമുക്കു അൎത്ഥം കേവലം ധനം മാത്രം- ഭവിക്കട്ടെ=ഉണ്ടാകട്ടെ. യാതൊന്നാകുന്നു. ഒന്നിനെഒഴിച്ചു=യാതൊരുധനത്തെഒഴിച്ചു. സമസ്തങ്ങളായിരിക്കുന്നഗുണങ്ങളും=എല്ലാഗുണങ്ങളും. തൃണലവപ്രായങ്ങളായിട്ടു=ചെറിയപുൽകൊടിക്കുതുല്യങ്ങളായിട്ടു. ഭവിക്കുന്നു=തീരുന്നു.

താല്പൎയ്യം.

ജാതിമുതലായ ഗുണങ്ങളൊക്കെ നശിച്ചാലും യാതൊരുകുറച്ചിലും ഇല്ല. ധനം ഒന്നുമാത്രം ഉണ്ടായാൽ മതിയാകുന്നതും അതൊന്നില്ലാഞ്ഞാൽ മററുഗുണങ്ങളെക്കൊണ്ടു സാരം ഇല്ലാത്തതും ആകുന്നു.

ശ്ലോകം.

യസ്യാസ്തിവിത്തംസനരഃകുലീന
സ്സപണ്ഡിതസ്സശ്രുതവാൻഗുണജ്ഞഃ
സഏവവക്താസചദർശനീയ
സ്സർവ്വേഗുണാഃകാഞ്ചനമാശ്രയന്തി. ൨൩

അന്വയം.

യസ്യ വിത്തം അസ്തി സഃ നരഃ കുലീനഃ സഃ പണ്ഡിതഃ സഃ ശ്രുതവാൻ(സഃ)ഗുണജ്ഞഃ സഃ ഏവ വക്താ സഃ ദർശനീയഃ ച (ഭവതി)സർവ്വേ ഗുണാഃ കാഞ്ചനം ആശ്രയന്തി.

അർത്ഥം.

യാതൊരുത്തനു=യാതൊരുമനുഷ്യനു. വിത്തം=ധനം. ഭവിക്കുന്നുവോ, ആനരൻ=ആമനുഷ്യൻ. കുലീനനും=നല്ലകുലത്തിലുണ്ടായവനും. അവൻ, പണ്ഡിതനും=വിദ്വാനും. അവൻ, ശ്രുതവാനും=കീൎത്തിയുള്ളവനും. അവൻ, ഗുണജ്ഞനും=സകലഗുണത്തെ അറിയുന്നവനും. അവൻതന്നെ, വാക്താവും=വാക്സാമൎത്ഥ്യമുള്ളവനും. അവൻ,ദർശനീയനും=കാണ്മാൻയോഗ്യനായിട്ടുള്ളവനും ആയിട്ടുഭവിക്കുന്നു. സർവ്വങ്ങളായിരിക്കുന്ന=സമസ്തങ്ങളായിരിക്കുന്ന. ഗുണങ്ങൾ=വലിപ്പം, അറിവു, കീൎത്തി, ഗുണജ്ഞത വാക്സാമൎത്ഥ്യ, സൌന്ദൎയ്യം ഇവ. കാഞ്ചനത്തെ=ധനത്തെ. ആശ്രയിക്കുന്നു=സേവിക്കുന്നു.

താല്പൎയ്യം.

യാതൊരുമനുഷ്യനു ധനംഉണ്ടോ അവൻതന്നെ മേല്പറഞ്ഞ ഗുണങ്ങളുള്ളവനെന്നു പറയേണ്ടതും അതിനാൽ എല്ലാഗുണവും ധനത്തെ അപേക്ഷിക്കുന്നതും ആകുന്നു.

ശ്ലോകം.

ദൌൎമ്മന്ത്ര്യാന്നൃപതിൎവ്വിനശ്യതിയതിസ്സംഗാൽസുതോലാളനാ
ദ്വിപ്രോനാദ്ധ്യയനാൽകുലംകുതനയാച്ഛീലംഖലോപാസനാൽ
ഹ്രീൎമ്മദ്യാദനവേക്ഷണാദപികൃഷിസ്നേഹഃപ്രവാസാശ്രയാ
ന്മൈത്രീചാപ്രണയാത്സമൃദ്ധിരനയാത്ത്യാഗാൽപ്രമാദാദ്ധനം.

അന്വയം.

നൃപതിഃ ദൌൎമ്മന്ത്ര്യാൽ യതിഃ സംഗാൽ സുതഃ ലാളനാൽ വിപ്രഃ അനദ്ധ്യയനാൽ കുലം കുതനയാൽ ശീലം ഖലോപാസനാൽ ഹ്രീഃ മദ്യാൽ കൃഷിഃ അനവേക്ഷണാൽ അപി സ്നേഹഃ പ്രവാസാശ്രയാൽ മൈത്രീ അപ്രണയാൽ സമൃദ്ധിഃ അനയാൽ ധനം പ്രമാദാൽ ത്യാഗാൽച വിനശ്യതി.

അൎത്ഥം.

നൃപതി=രാജാവു. ദൎമ്മന്ത്ര്യംഹേതുവായിട്ടും=ദുഷ്ടമന്ത്രിയാകുന്നതു ഹേതുവായിട്ടും. യതി=സന്യാസി. സംഗംഹേതുവായിട്ടും=ഭോഗംഹേതുവായിട്ടും. സുതൻ=പുത്രൻ. ലാളനംഹേതുവായിട്ടും=കളിപ്പിക്ക ഹേതുവായിട്ടും. വിപ്രൻ=ബ്രാഹ്മണൻ. അനദ്ധ്യയനംഹേതുവായിട്ടും=വേദപഠനംചെയ്യാഴ്കഹേതുവായിട്ടും. കുലം=വംശം. കുതനയൻ ഹേതുവായിട്ടും=ദുഷ്ടപുത്രൻ ഹേതുവായിട്ടും. ശീലം=സ്വഭാവം. ഖലോപാസനം ഹേതുവായിട്ടും=ദുൎജ്ജനസംസൎഗ്ഗം ഹേതുവായിട്ടും. ഹ്രീ=ലജ്ജാ. മദ്യംഹേതുവായിട്ടും=കള്ളുകുടിക്കൽ ഹേതുവായിട്ടും. കൃഷി=വെള്ളാണ്മ. അനവേക്ഷണംഹേതുവായിട്ടും=നോക്കായ്കഹേതുവായിട്ടും. സ്നേഹം=പ്രേമം. പ്രവാസാശ്രയം ഹേതുവായിട്ടും=ദൂരവാസത്തെ അവലംബിക്കഹേതുവായിട്ടും. ധനം=ദ്രവ്യം. പ്രമാദമായിരിക്കുന്ന=വിചാരക്കുറവോടുകൂടിയിരിക്കുന്ന. ത്യാഗംഹേതുവായിട്ടും=ദാനംഹേതുവായിട്ടും. നശിക്കുന്നു=കെട്ടുപോകുന്നു.

താല്പൎയ്യം.

൦൦൦ചൊന്ന അതാതിന്റെ രക്ഷയ്ക്കുവേണ്ടി അതാതുഹേതുക്കളെ ഉപേക്ഷിക്കുന്നതുപോലെ അവരവൎക്കു തക്കതല്ലാത്ത ദാനം ചെയ്യാതെ ധനത്തെ സൂക്ഷിക്കേണ്ടതാകുന്നു.

ശ്ലോകം.

ദാനംഭോഗോനാശസ്തിസ്രോ ഗതയോഭവന്തിവിത്തസ്യ
യോനദദാതിനഭുങ്ക്തേതസ്യ തൃതീയാഗതിൎഭവതി. ൩൭

അന്വയം.

വിത്തസ്യ ദാനം ഭോഗഃ നാശഃ തിസ്രഃ ഗതയഃ ഭവന്തിയഃ നദദാതിന ഭുങ്ക്തേ തസ്യ തൃതീയാ ഗതിഃ ഭവതി.

അൎത്ഥം.

വിത്തത്തിന്നു=ധനത്തിനു. ദാനം=സൽപാത്രത്തിനായിക്കൊണ്ടു കൊടുക്ക. ഭോഗം=താൻഅനുഭവിക്ക. നാശം=ക്ഷയം. ഇങ്ങനെമൂന്നു, ഗതികൾ=വഴികൾ. ഭവിക്കുന്നു=ഉണ്ടാകുന്നു. യാതൊരുത്തൻ. ദാനംചെയ്യുന്നുമില്ലാ=കൊടുക്കുന്നുമില്ല. ഭുജിക്കുന്നുമില്ലാ=അനുഭവിക്കുന്നുമില്ലാ. അവന്നു, തൃതീയയായിരിക്കുന്ന=മൂന്നാമത്തെ നാശമായിരിക്കുന്ന. ഗതി=വഴി. ഭവിക്കുന്നു.

താല്പൎയ്യം.

ദാനംചെയ്യാതെയും അനുഭവിക്കാതെയും ഇരിക്കുന്നവന്റെ

ധനം നശിക്കുന്നതാകുന്നു.

ശ്ലോകം.

മണിശ്ശാണോല്ലീഢസ്സമരവിജയീഹേതിദലിതോ
മദക്ഷീണോനാഗശ്ശരദിസരിദശ്യാനപുളിനാ
കലാശേഷശ്ചന്ദ്രസ്സുരതമൃദിതാബാലവനിതാ
തനിമ്നാശോഭന്തേഗളിതവിഭവാശ്ചാൎത്ഥിഷുനരാഃ ൩൩

അന്വയം.

ശാണോല്ലീഢഃ മണിഃ ഹേതിദലിതഃ സമരവിജയീ മദക്ഷീണഃ നാഗഃ ശരദി അശ്യാനപുളിനാ സരിൽ കലാശേഷഃ ചന്ദ്രഃ സുരതമൃദിതാ ബാലവനിതാ അൎത്ഥിഷു ഗളിതവിഭവാഃ നരാഃ ച തനിമ്നാ ശോഭന്തേ.

അൎത്ഥം.

ശാണോല്ലീഢമായിരിക്കുന്ന=ചാണയ്ക്കു പിടിച്ചിരിക്കുന്ന. മണിയും=രത്നവും. ഹേതിദലിതനായിരിക്കുന്ന. ഹേതികൊണ്ടു=ആയുധംകൊണ്ടു. ദലിതനായിരിക്കുന്ന=മുറിവേററിരിക്കുന്ന. സമരവിജയിയും=യുദ്ധത്തിൽ ജയിച്ചവനും. മദക്ഷീണമായിരിക്കുന്ന, മദംകൊണ്ടു്=മദാവസ്ഥകൊണ്ടു. ക്ഷീണമായിരിക്കുന്ന=പരവശമായിരിക്കുന്ന. നാഗവും=ഗജശ്രേഷ്ഠനും. ശരത്തിങ്കൽ=ശരദൃതുവിങ്കൽ. അശ്യാനപുളിനയായിരിക്കുന്ന. അശ്യാനങ്ങളായിരിക്കുന്ന=കുറഞ്ഞൊന്നു ഉണങ്ങിയിരിക്കുന്ന. പുളിനങ്ങളോടു=തിട്ടുകളോടു കൂടിയിരിക്കുന്ന. സരിത്തും=നദിയും. കലാശേഷനായിരിക്കുന്ന=കല പതിനാറിൽ ഒരു ഭാഗം. ശേഷമായിരിക്കുന്ന=ശിഷ്ടമായിരിക്കുന്ന. ചന്ദ്രനും, സുരതമൃദിതയായിരിക്കുന്ന, സുരതത്തിങ്കൽ=ക്രീഡയിങ്കൽ. മൃദിതയായിരിക്കുന്ന=മൎദ്ദിക്കപ്പെട്ടവളായിരിക്കുന്ന. ബാലവനിതയും=ചെറുപെണ്ണും. അൎത്ഥികളിൽ=യാചകന്മാരിൽ. ഗളിതവിഭവന്മാരായിരിക്കുന്ന, ഗളിതങ്ങളായിരിക്കുന്ന=അൎപ്പിതങ്ങളായിരിക്കുന്ന. വിഭവങ്ങളോടു കൂടിയിരിക്കുന്ന=സമ്പത്തുകളോടുകൂടിയിരിക്കുന്ന. നരന്മാരും=മനുഷ്യരും. തനിമാവുകൊണ്ടു=ഗുണക്കുറവുകൊണ്ടു്. ശോഭിക്കുന്നു=പ്രകാശിക്കുന്നു.

താല്പൎയ്യം.

യാചകൎക്കു ദ്രവ്യംകൊടുക്കുന്നതിൽ വെച്ചു അതിനു ഉണ്ടാകുന്ന പുഷ്ടിക്കുറവു ഗുണപുഷ്ടിയോടുകൂടിയ ശോഭയെച്ചെയ്യുന്നു.

ശ്ലോകം.

പരിക്ഷീണാകശ്ചിൽസ്പൃഹയതിയവാനാംപ്രസൃതയേ
സപശ്ചാത്സംപൂൎണ്ണഃകലയതിധരിത്രീംതൃണസമാം

അതശ്ചാനേകാന്താഗ്രുരുലഘുതയാർത്ഥേഷുധനിനാ
മവസ്ഥാവസ്തൂനിപ്രഥയതിചസങ്കോചയതിച. ൩൧

അന്വയം.

കശ്ചിൽ പരിക്ഷീണഃ യവാനാം പ്രസൃതയേ സ്പൃഹയതി സഃ പശ്ചാൽ സംപൂൎണ്ണഃ ധരിത്രീം തൃണസമാം കലയതി അതഃ ച അൎത്ഥേഷു അനേകാന്താ ധനിനാം അവസ്ഥാ ഗുരുലഘുതയാ വസ്തൂനി പ്രഥയതി ച സങ്കോചയതി ച.

അൎത്ഥം.

ഒരുത്തൻ-പരിക്ഷീണനായിട്ടു=ദരിദ്രനായിട്ടു. യവങ്ങളുടെ പ്രസൃതിക്കായിക്കൊണ്ടു=ഉരിയ നെല്ലിനായിക്കൊണ്ടു. സ്പൃഹിക്കുന്നു=ഇച്ഛിക്കുന്നു. അവൻ, പിന്നെ, സംപൂൎണ്ണനായിട്ടു=ധനികനായിട്ടു. ധരിത്രിയെ=ഭൂമിയെ. തൃണസമയാക്കി=പുല്ലിനു തുല്യയാക്കി. കലനംചെയ്യുന്നു=ചെയ്യുന്നു അല്ലെങ്കിൽ ഭാവിക്കുന്നു. ഇതു ഹേതുവിനാലാകട്ടെ ദരിദ്രൻസമ്പന്നനായാൽ ധരിത്രിയെ പുല്ലെന്നു ഭാവിക്കയാലാകട്ടെ. അൎത്ഥങ്ങളിൽ വിഷയം, അനേകാന്തയായിരിക്കുന്ന=അനേകവിധപരിണാമത്തോടു കൂടിയിരിക്കുന്ന. ധനികളുടെ=ധനവാന്മാരുടെ അവസ്ഥാ, ഗുരുലഘുത്വംകൊണ്ടു്=വലിപ്പച്ചെറുപ്പം കൊണ്ടു്. വസ്തുക്കളെ=പദാൎത്ഥങ്ങളെ. പ്രഥിപ്പിക്കയുംചെയ്യുന്നു. സങ്കോചിപ്പിക്കയുംചെയ്യുന്നു=കുറയ്ക്കുകയും ചെയ്യുന്നു.

താല്പൎയ്യം.

ദരിദ്രൻ ധനികനായും ധനികൻ ദരിദ്രനായും കാണുന്നതനാൽ പ്രപഞ്ചാവസ്ഥ ബഹുവിധപരിണാമയും അതു ഹേതുവായിട്ടു ധനം ഉണ്ടായിരുന്നാൽ ക്രമംപോലെ ദാനംചെയ്കയും അനുഭവിക്കയും ചെയ്യേണ്ടതുമാകുന്നു.

ശ്ലോകം.

രാജന്ദുധുക്ഷസിയദിക്ഷിതിധേനുമേനാം
തേനാദ്യവത്സമിവലോകമമുംപുഷാണ
തസ്മിംശ്ചസമ്യഗനിശംപരിപുഷ്യമാണേ
നാനാഫലംഫലതികല്പലതേവഭൂമിഃ

അന്വയം.

(ഹേ) രാജൻ ഏനാം ക്ഷിതിധേനും ദുധുക്ഷസി യദി തേന അദ്യ അമും ലോകം വത്സം ഇവ പുഷാണ തസ്മിൻ ച സമ്യക് അനിശം പരിപുഷ്യമാണേ (സതി) ഭൂമിഃ കല്പലതാ ഇവ നാനാഫലം ഫലതി.

അൎത്ഥം.

അല്ലയോ രാജാവേ, ഒരം ക്ഷിതിധേനുവിനെ=ഒരം ഭൂമിയാകു

ന്നപശുവിനെ. ദോഹനംചെയ്യാനിച്ശിക്കുന്നുഎങ്കിൽ=കറക്കണമെന്നു വിചാരിക്കുന്നുഎങ്കിൽ. അതുഹേതുവായിട്ടു, ഇപ്പോൾ,ഈ ലോകത്തെ=ഈ ജനത്തെ- വത്സത്തെയെന്നപോലെ=കിടാവിനെയെന്നപോലെ. പോഷിപ്പിച്ചാലും=പാലിച്ചാലും. അതാകട്ടെ=ജനമാകട്ടെ വഴിപോലെ,എല്ലായ്പോഴും, പരിപുഷ്ടമാണമായി=പാലിക്കപ്പെട്ടതായി. സത്തായിരിക്കുമ്പോൾ, ഭൂമി=ഭൂലോകം. കല്പലതയെന്നപോലെ=കല്പവല്ലി എന്നപോലെ. നാനാഫലത്തെ=അനേകഫലങ്ങളെ. ഫലിപ്പിക്കുന്നു=വിളയിക്കുന്നു.

താല്പൎയ്യം.

പ്രജാപാലനത്തിന്റെ അവസ്ഥപോലെ മുതലെടുപ്പു വൎദ്ധിക്കുന്നതും എന്തുകാൎയ്യത്തിനും വഴിപോലെ താല്പൎയ്യം ഉണ്ടായിരുന്നാൽ അതുകൊണ്ടുള്ള ഫലത്തിന്റെ അനുഭവം അധികമിരിക്കുന്നതുമാകുന്നു.

ശ്ലോകം.

സത്യാനൃതാചപരുഷാപ്രിയവാദിനീച
ഹിംസ്രാദയാലുരപിചാൎത്ഥപരാവദാന്യാ
നിത്യവ്യയാപ്രചുരനിത്യധനാഗമാച
വാരാംഗനേവനൃപനീതിരനേകരൂപാ. ൩൯

അന്വയം.

നൃപനീതിഃ വാരാംഗനാ ഇവ സത്യാ അനൃതാ ച പരുഷാ പ്രിയവാദിനീ ച ഹിംസ്രാ ദയാലുഃ അപി അൎത്ഥപരാവദാന്യാ ച നിത്യവ്യയാ പ്രചുരനിത്യധനാഗമാ ച അനേകരൂപാ (ഭവതി)

അൎത്ഥം.

നൃപനീതി=രാജനീതി. വാരാംഗനെയെന്നപോലെ=വേശ്യയായ സ്ത്രീയെന്നപോലെ. സത്യയായും=പരമാൎത്ഥംപറയുന്നതായും. അനൃതവാദിനിയായും=അസത്യംപറയുന്നതായും. പരുഷയായും=കഠിനവാക്കു പറയുന്നതായും. പ്രിയവാദിനിയായും=ഇഷ്ടത്തെ പറയുന്നതായും. ഹിംസ്രയായും=ഉപദ്രവിക്കുന്നതായും. ദയാലുവായും=കാരുണ്യത്തോടുകൂടിയതായും. അൎത്ഥപരയായും=ധനത്തിങ്കൽ ഇച്ശയുള്ളതായും. വദാന്യയായും=കൊടുക്കുന്നതായും. നിത്യവ്യയയായും=ദിവസവും ചിലവോടുകൂടിയതായും. പ്രചുരനിത്യധനാഗമയായും. പ്രചുരമായിരിക്കുന്ന=അധികമായിരിക്കുന്ന. ധനാഗമത്തോടുകൂടിയതായും=ദ്രവ്യത്തിന്റെ വരവോടുകൂടിയതായും. അനേകരൂപയായിട്ടു=ഇങ്ങിനെ അനേകമാതിരിയായിട്ടു. ഭവിക്കുന്നു=തീരുന്നു.

താല്പൎയ്യം.

രാജനീതി ഇങ്ങിനെ ഇരിക്കുന്നതും അറിവാൻ വളരെ പ്രയാ:

സം ഉള്ളതും അതു ഈശ്വരകരുണയാൽ ശരിയായി നടക്കുന്നതുമാകുന്നു.

ശ്ലോകം.

ആജ്ഞാകീൎത്തിഃപാലനംബ്രാഹ്മണാനാം
ദാനംഭോഗോമിത്രസംരക്ഷണഞ്ച
യേഷാമേതേഷൾഗുണാനപ്രവൃത്താഃ
കോൎത്ഥസ്തേഷാംപാൎത്ഥിവോപാശ്രയേണ॰ ൩൦

അന്വയം.

(ഹേ) പാൎത്ഥിവ ആജ്ഞാ കീൎത്തിഃ ബ്രാഹ്മണാനാം പാലനം ദാനം ഭോഗഃ മിത്രസംരക്ഷണം ച ഏതേ ഷൾ ഗുണാഃ യേഷാം ന പ്രവൃത്താഃ തേഷാം ഉപാശ്രയേണ കഃ അൎത്ഥഃ

അൎത്ഥം.

അല്ലയോ പാൎത്ഥിവൻ=അല്ലയോ രാജാവേ! ആജ്ഞയും=മൎയ്യാദയെ രക്ഷിക്ക കല്പനയും. കീൎത്തിയും=യശസ്സും. ബ്രാഹ്മണന്മാരുടെ പാലനവും=രക്ഷണവും. ദാനവും=സൽപാത്രത്തിനായിട്ടു കൊടുക്കയും. ഭോഗവും=അനുഭവവും. മിത്രസംരക്ഷണവും=ബന്ധുരക്ഷയും. ഈ അറുഗുണങ്ങൾ=ഈ അറു അവസ്ഥാവിശേഷങ്ങൾ. യാവചിലൎക്ക=യാവചില മനുഷ്യൎക്ക. പ്രവൃത്തങ്ങളായിട്ടില്ലയോ=ഉണ്ടാകുന്നില്ലയോ. അവരുടെ, ഉപാശ്രയംകൊണ്ടു=സേവിക്കുന്നതുകൊണ്ടു. എന്തു അൎത്ഥം=പ്രയോജനം.

താല്പൎയ്യം.

ഈ ഷൾഗുണങ്ങളുണ്ടായിരുന്നാൽ മാത്രമേ സേവിക്കുന്നവരുടെ അനുഗ്രഹം സാധിക്കു. അതിനാൽ ഇതിൽ സദാ ജാഗരൂകന്മാരായി ഇരിക്കേണ്ടതാകുന്നു.

ശ്ലോകം.

യദ്ധാത്രാനിജഫാലപട്ടലിഖിതംസ്തോകംമഹദ്വാധനം
തൽപ്രാപ്നോതിമരുസ്ഥലേപിനിയതംമേരൌചനാതോധികം
തദ്ധീരോഭവവിത്തവൽസുകൃപണാംവൃത്തിംവൃഥാമാകൃഥാഃ
കൂപേപശ്യപയോനിധാവപിഘടോഗൃഹ്ണാതിതുല്യംജലം. ൩൧

അന്വയം.

ധാത്രാ സ്തോകം മഹൽ വാ യൽ ധനം നിജഫാലപട്ടലിഖിതം തൽ മരുസ്ഥലേ അപി (ജനഃ) പ്രാപ്നോതി നിയതം മേരൌ ച അതഃ അധികം ന (പ്രാപ്നോതി) തൽ (ത്വം) വിത്തവൽസു കൃപണാം വൃത്തിം വൃഥാ മാ കൃഥാഃ കൂപേ പയോനിധൌ അപി ഘടഃ തുല്യം ജലം ഗൃഹ്ണാതി (ത്വം) പശ്യ.

### അൎത്ഥം.

ധാതാവിനാൽ=ബ്രഹ്മാവിനാൽ. സ്തോകമാകട്ടെ=അല്പമാകട്ടെ. മഹത്താകട്ടെ=വളരെ ആകട്ടെ. യാതൊരുധനം=നിജഫാലപട്ടലിഖിതമാകുന്നു, നിജമായിരിക്കുന്ന=സ്വയമായിരിക്കുന്ന. ഫാലപട്ടത്തിങ്കൽ=നെററിത്തടത്തിൽ. ലിഖിതമാകുന്ന=എഴുതപ്പെട്ടതാകുന്നു. അതിനെ=ആ ധനത്തെ. മരുസ്ഥലത്തിങ്കലും=വെള്ളംകൂടിയില്ലാത്ത സ്ഥലത്തിങ്കലും. ജനം പ്രാപിക്കുന്നു=ലഭിക്കുന്നു. നിയതം=നിശ്ചയം. മേരുവിലും=സ്വൎണ്ണപൎവതത്തിലും. ഇതിൽനിന്നു, അധികം=വളരെ. പ്രാപിക്കുന്നില്ല. അതു ഹേതുവായിട്ടു, നീ, ധീരനായിട്ടു=ധൈൎയ്യത്തോടുകൂടിയവനായിട്ടു. ഭവിച്ചാലും=ഇരുന്നാലും നീ. വിത്തവത്തുകളിൽ=ധനികന്മാരിൽ. കൃപണയായിരിക്കുന്ന=ദീനയായിരിക്കുന്ന. വൃത്തിയെ=പ്രവൃത്തിയെ. വെറുതെ ചെയ്യരുതു, കൂപത്തിങ്കലും=കിണററിലും. പയോനിധിയിങ്കലും=സമുദ്രത്തിങ്കലും. ഘടം=കുടം. തുല്യമായിരിക്കുന്ന=അതിൽ കൊള്ളുന്നതായിരിക്കുന്ന. ജലത്തെ, ഗ്രഹിക്കുന്നു=സ്വീകരിക്കുന്നു. നീ ദൎശിക്ക=നോക്കു.

### താല്പൎയ്യം.

ഈശ്വരകല്പിതംപോലെ ധനാനുഭവം വരുന്നതല്ലാതെ സ്ഥലാദിഭേദംകൊണ്ടു അതിനു കൂടുതലു വരാത്തതും കരുതുന്നാലും വരുത്തുവാൻ വഹിയാത്തതും ആകുന്നു.

അഥ നീതിസുഭാഷിതേ ദുൎജ്ജനപദ്ധതി.

### ശ്ലോകം.

അകരുണത്വമകാരണവിഗ്രഹഃ
പരധനേപരയോഷിതിചസ്പൃഹാ
സുജനബന്ധുജനേഷ്വസഹിഷ്ണുതാ
പ്രകൃതിസിദ്ധമിദംഹിദുരാത്മനാം. ൧൨

### അന്വയം.

അകരുണത്വം അകാരണവിഗ്രഹഃ പരധനേ പരയോഷിതി ചസ്പൃഹാ സുജനബന്ധുജനേഷു അസഹിഷ്ണുതാ ഇദം ദുരാത്മനാം പ്രകൃതിസിദ്ധം ഹി.

### അൎത്ഥം.

അകരുണത്വവും=ദീനന്മാരിൽ ദയയില്ലാതെയിരിക്കയും. അകാരണവിഗ്രഹവും=കാരണംകൂടാതെ ശണ്ഠപിടിക്കയും. പരധനത്തിങ്കലും=പരദ്രവ്യത്തിലും. പരയോഷിത്തിലും=അന്യസ്ത്രീയിലും. സ്പൃഹയും=ആഗ്രഹവും. സുജനബന്ധുജനങ്ങളിൽ=സുജനങ്ങളിലും, സജ്ജനങ്ങളിലും, ബന്ധുജനങ്ങളിലും. അസഹിഷ്ണുതയും=അസൂയയും. ഇതു=ഈ അവസ്ഥകൾ. ദുരാത്മാക്കൾക്കു=ദുൎജ്ജനങ്ങൾ

കൾ. പ്രകൃതിസിദ്ധമാകുന്ന=പ്രകൃത്യാസ്വഭാവമായി. സിദ്ധമാകുന്നു=ഇരിക്കുന്നതാകുന്നു എന്നു പ്രസിദ്ധം.

താല്പൎയ്യം.

ഈ പറഞ്ഞ ആറു ദോഷങ്ങളും ദുൎജ്ജനങ്ങളിൽ സഹജമായിട്ടുള്ളതാകുന്നു.

ശ്ലോകം.

ജാള്യംഹ്രീമതിഗണ്യതേവ്രതരുചൌദംഭശ്ശുചൌകൈതവം
ശൂരേനിൎഘൃണതാമുനൌവിമതിതാദൈന്യംപ്രിയാലാപിനി
തേജസ്വിന്യവലിപ്തതാമുഖരതാവക്തൎയ്യശക്തിസ്ഥിരേ
തൽകോനാമഗുണോഭവേത്സഗുണിനാംയോദുൎജ്ജനാനാംമതഃ ൩൩

അന്വയം.

ദുൎജ്ജനൈഃ ഹ്രീമതി ജാള്യം വ്രതരുചൌ ദംഭഃ ശുചൌ കൈതവം ശൂരേ നിൎഘൃണതാ മുനൌ വിമതിതാ പ്രിയാലാപിനി ദൈന്യം തേജസ്വിനി അവലിപ്തതാ വക്തരി മുഖരതാ സ്ഥിരേ അശക്തിഃ ഗണ്യതേ തൽദുൎജ്ജനാനാം മതഃ യഃ സഃ ഗുണിനാം ഗുണഃ നാമ കഃ ഭവേൽ.



അൎത്ഥം.

ദുൎജ്ജനങ്ങളാൽ ഹ്രീമാങ്കൽ=വിവേകംകൊണ്ടു ലജ്ജയുള്ളവങ്കൽ. ജാള്യവും=മന്ദതയും. വ്രതരുചിയിങ്കൽ, വ്രതത്തെക്കുറിച്ചു=നിയമത്തെക്കുറിച്ചു. രുചിയോടുകൂടിയവങ്കൽ=അഗ്രഹത്തോടു കൂടിയവങ്കൽ. ദംഭവും=ഗൎവ്വും. ശുചിയിൽ=ശുദ്ധമായിരിക്കുന്നവങ്കൽ. കൈതവവും=കപടവും. ശൂരങ്കൽ=ശൌൎയ്യവാങ്കൽ. നിൎഘൃണതയും=ദയയില്ലാത്തഅവസ്ഥയും. മുനിയിങ്കൽ=മൌനമായിരിക്കുന്നവൻകൽ. വിമതിതയും=ധാൎഷ്ട്യവും. പ്രിയാലാപിയിങ്കൽ=ഇഷ്ടമായിപറയുന്നവൻകൽ. ദൈന്യവും=ധൈൎയ്യമില്ലാത്തവസ്ഥയും. തേജസ്വിയിങ്കൽ=പ്രതാപമുള്ളവൻകൽ. അവലിപ്തതയും=തനിക്കുതാൻ പോരുമെന്നവസ്ഥയും. വക്താവിങ്കൽ=ധാരാളമായി നല്ലവാക്കപറയുന്നവൻകൽ. മുഖരതയും=പുലമ്പുകയും. സ്ഥിരങ്കൽ=ഇളക്കമില്ലാത്തവങ്കൽ. അശക്തിയും=ബലമില്ലാത്തവസ്ഥയും. ഗണിക്കപ്പെടുന്നു എന്നു=നിശ്ചയിക്കപ്പെടുന്നു എന്നു അനുഭവിച്ചായിട്ടു. ദുൎജ്ജനങ്ങളുടെ=ദുഷ്ടരുടെ. മതം=സമ്മതം. യാതൊന്നോ=യാതൊരവസ്ഥയോ. അതു=അ അവസ്ഥ. ഗുണികൾക്കു=ഗുണവാന്മാൎക്കു. ഗുണമായിട്ടുതന്നെ=നല്ലതായിട്ടുതന്നെ എന്നുഭവിക്കും.

താല്പൎയ്യം.

ദുഷ്ടന്മാൎക്കു ഇഷ്ടമായതു വിശിഷ്ടന്മാൎക്കു അനിഷ്ടമാകുന്നു.

ശ്ലോകം.

ദുൎജ്ജനഃപരിഹൎത്തവ്യോ വിദ്യയാലംകൃതോപിസൻ
മണിനാഭൂഷിതസ്സൎപ്പഃ കിമസൌനഭയങ്കരഃ ൨൮

അന്വയം.

ദുൎജ്ജനഃ വിദ്യയാ അലംകൃതഃ സൻ അപി പരിഹൎത്തവ്യഃ സൎപ്പഃ മണിനാ ഭൂഷിതഃ (അപി) അസൌ ന ഭയങ്കരഃ

അൎത്ഥം.

ദുൎജ്ജനം, വിദ്യകൊണ്ടു=ശാസ്ത്രാഭ്യാസംകൊണ്ടു. അലംകൃതനായിരുന്നാലും=ശോഭിച്ചിരുന്നാലും. പരിഹൎത്തവ്യനാകുന്നു=ഉപേക്ഷിക്കാൻ യോഗ്യനാകുന്നു. സൎപ്പം മണികൊണ്ടു=നാഗരത്നംകൊണ്ടു. ഭൂഷിതമായിരുന്നാലും=ശോഭിതമായിരുന്നാലും. ഇതു=സൎപ്പം. ഭയങ്കരമല്ലയോ=പേടിയെ ചെയ്യുന്നതല്ലയോ.

താല്പൎയ്യം.

ദുൎജ്ജനം എപ്പോഴും ഭയങ്കരമാകുന്നു.

ശ്ലോകം.

ലോഭശ്ചേദഗുണേനകിംപിശുനതായദ്യസ്തികിംപാതകൈ
സ്സത്യഞ്ചേത്തപസാചകിംശുചിമനോയദ്യസ്തിതീൎത്ഥേനകിം
സൌജന്യംയദികിംബലേനമഹിമാ യദ്യസ്തികിംമണ്ഡനൈ
സ്സദ്വിദ്യായദികിന്ധനൈരപയശോ യദ്യസ്തികിംമൃത്യുനാ.

അന്വയം.

ലോഭഃ അസ്തി ചേൽ അഗുണേന കിം പിശുനതാ അസ്തി യദി പാതകൈഃ കിം സത്യം (അസ്തി) ചേൽ തപസാ കിം ശുചി മനഃ (അസ്തി) യദി തീൎത്ഥേന കിം സൌജന്യം (അസ്തി) യദി ബലേന കിം മഹിമാ (അസ്തി) യദി മണ്ഡനൈഃ കിം സദ്വിദ്യാ അസ്തി യദി ധനൈഃ കിം അപയശഃ അസ്തി യദി മൃത്യുനാ ച കിം.

അൎത്ഥം.

ലോഭം=അത്യാഗ്രഹം. ഉണ്ടാകുന്നു എങ്കിൽ. അഗുണംകൊണ്ടും=ദുൎഗ്ഗുണംകൊണ്ടും എന്തുഫലം. പിശുനതാ=ഒരുത്തൻ ഇല്ലാത്ത സ്ഥലത്തുവച്ചു അവന്റെ ദോഷം പറയുക ഉണ്ടാകുന്നു എങ്കിൽ. പാതകങ്ങളെക്കൊണ്ടും=പാപങ്ങളെക്കൊണ്ടും. എന്തുഫലം സത്യം=പരമാൎത്ഥം. ഉണ്ടാകുന്നു എങ്കിൽ. തപസ്സുകൊണ്ടും=വ്രതാനുഷ്ഠാനംകൊണ്ടും എന്തുഫലം. ശുചിയായിരിക്കുന്ന=ദോഷവിചാരം കൂടാതെയിരിക്കുന്ന. മനസ്സ്=ഹൃദയം. ഉണ്ടാകുന്നു എങ്കിൽ. തീൎത്ഥംകൊണ്ടും ഗംഗാനദികൊണ്ടും എന്തുഫലം. സൌജന്യം=ഔദാൎയ്യം ഉണ്ടാകുന്നു എങ്കിൽ ബലംകൊണ്ടും=ചതുരംഗസേനകളെക്കൊണ്ടും.

എന്നുഫലം. മഹിമാവു=മാഹാത്മ്യം ഭവിക്കുന്നു എങ്കിൽ. മണ്ഡനങ്ങളെക്കൊണ്ടും=ആഭരണങ്ങളെക്കൊണ്ടും, എന്നുഫലം. സദ്വിദ്യാ=നല്ല അറിവു,ഭവിക്കുന്നു എങ്കിൽ ധനങ്ങളെക്കൊണ്ടും=ദ്രവ്യങ്ങളെക്കൊണ്ടും, എന്നുഫലം. അപയശസ്സ=ദുഷ്കീർത്തി. ഭവിക്കുന്നു എങ്കിൽ. മൃത്യുവിനെക്കൊണ്ടും=മരണംകൊണ്ടും എന്നുഫലം.

താല്പൎയ്യം.

അത്യാഗ്രഹം ദുർഗ്ഗുണത്തോടും അന്യദോഷം പറയുന്നതു മഹാപാപത്തോടും സത്യം വ്രതത്തോടും ദോഷവിചാരമില്ലാത്ത മനസ്സ പുണ്യതീൎത്ഥങ്ങളോടും ഔദാൎയ്യം സൈന്യത്തോടുംമാഹാത്മ്യം അലങ്കാരപദാൎത്ഥങ്ങളോടും അറിവു ധനത്തോടും ദുഷ്കീർത്തി മരണത്തോടും സമമാകുന്നു.

ശ്ലോകം.

ശശീദിവസധൂസരോഗളിതയൌവനാകാമിനീ
സരോവിഗതവാരിജംമുഖമനക്ഷരംസ്വാകൃതെഃ
പ്രഭുൎദ്ധനപരായണസ്സതതദുൎഗ്ഗതിസ്സജ്ജനോ
നൃപാങ്കണഗതഃഖലോമനസിശല്യസപ്തശല്യാനിമേ. ൨൯

അന്വയം.

ദിവസധൂസരഃ ശശീ ഗളിതയൌവനാ കാമിനീ വിഗതവാരിജംസരഃ സ്വാകൃതെഃ അനക്ഷരം മുഖം ധനപരായണഃ പ്രഭുഃ സതതദുൎഗ്ഗതിഃ സജ്ജനഃ നൃപാങ്കണഗതഃ ഖലഃ സപ്തഃ മേ മനസി ശല്യാ നി (ഭവന്തി)

അൎത്ഥം.

ദിവസധൂസരനായിരിക്കുന്ന, ദിവസത്തിൽ=പകൽ. ധൂസരനായിരിക്കുന്ന=തേജസ്സില്ലാതെയിരിക്കുന്ന. ശശിയും=ചന്ദ്രനും. ഗളിതയൌവനയായിരിക്കുന്ന=യൌവനംപോയിരിക്കുന്ന. കാമിനിയും=സ്ത്രീയും. വിഗതവാരിജമായിരിക്കുന്ന, വിഗതങ്ങളായ=ഇല്ലാതെയായ. വാരിജങ്ങളോടു=പത്മങ്ങളോടു കൂടിയിരിക്കുന്ന. സരസ്സും=താമരപ്പൊയ്കയും. സ്വാകൃതിയുടെ=സുന്ദരപുരുഷന്റെ. അനക്ഷരമായിരിക്കുന്ന=വിദ്യാഭ്യാസത്തോടു രഹിതമായിരിക്കുന്ന. മുഖവും, ധനപരായണനായിരിക്കുന്ന=ധനത്തിൽ ഇച്ഛയുണ്ടായിരിക്കുന്ന. പ്രഭുവും=അധിപതിയും. സതതദുൎഗ്ഗതിയായിരിക്കുന്ന=എന്നും ദരിദ്രനായിരിക്കുന്ന. സജ്ജനവും. നൃപാങ്കണഗതനായിരിക്കുന്ന, നൃപാങ്കണത്തെ=രാജസമീപത്തെ. ഗതനായിരിക്കുന്ന= പ്രാപ്തനായിരിക്കുന്ന. ഖലനും=ദുഷ്ടനും ഏഴുകൂട്ടവും എന്റെ മനസ്സിങ്കൽ ശല്യങ്ങളായിട്ടു=സഹിപ്പാൻ വഹ്യാത്തതായിട്ടു ഭവിക്കുന്നു.

താല്പൎയ്യം.

ഈ പറഞ്ഞ ഏഴു സംഗതികളും വ്യസനാസ്പദങ്ങളാകുന്നു.

ശ്ലോകം.

നകശ്ചിച്ചണ്ഡകോപാനാ മാത്മീയോനാമഭൂഭൃതാം.
ഹോതാരമപിജുഹ്വാനം സ്പൃഷ്ടോദഹതിപാവക.

അന്വയം.

ചണ്ഡകോപാനാം ഭൂഭൃതാം ആത്മീയഃ നാമ കശ്ചിൽ ന പാവകഃ ഹോതാരം ജുഹ്വാനം അപി സ്പൃഷ്ടഃ ദഹതി.

അൎത്ഥം.

ചണ്ഡകോപന്മാരായിരിക്കുന്ന, ചണ്ഡമായിരിക്കുന്ന=കഠിനമായിരിക്കുന്ന കോപത്തോടു കൂടിയിരിക്കുന്ന. ഭൂഭൃത്തുകൾക്കു=രാജാക്കന്മാൎക്കു. ആത്മീയനെന്നിങ്ങിനെ=തനിക്കുള്ളവനെന്നിങ്ങനെ. പ്രസിദ്ധനായിട്ടു, ഒരുത്തനും, ഇല്ലാ. പാവകൻ=അഗ്നി. ഹോതാവിനെയും=യജമാനനെയും. ജുഹ്വാനനെയും=നെയ്യ് മുതലായ ഹോമദ്രവ്യങ്ങളെക്കൊണ്ടു ശുശ്രൂഷിക്കുന്നവനെയും. സ്പൃഷ്ടനായാൽ=സ്പൎശിക്കപ്പെട്ടവനായാൽ. ദഹിപ്പിക്കുന്നു=ഭസ്മമാക്കുന്നു.

താല്പൎയ്യം.

കഠിനകോപിയായ രാജാവിന്നു സ്വകീയനെന്നു ഒരുവനിലും കനിവില്ലാ. ആശ്രയിച്ചാൽ ക്രമേണ എങ്കിലും കനിവുണ്ടാകാതെ വരുമോ എന്നുവച്ചാൽ അതിന്നു അഗ്നിക്കു ഹോമിക്കുന്നവൻ എന്നും ശുശ്രൂഷിക്കുന്നവനെന്നും ഭേദമില്ലെന്നു ദൃഷ്ടാന്തമാകുന്നു.

ശ്ലോകം.

മൌനാൽമൂകഃപ്രവചനപടുൎവ്വാചകോജല്പകോവാ
ധൃഷ്ടഃപാൎശ്വേഭവതിചവസൻദൂരതോപ്യപ്രഗത്ഭഃ
ക്ഷാന്ത്യാഭീരുൎയ്യദിനസഹതേപ്രായശോനാഭിജാത
സ്സേവാധൎമ്മഃപരമഗഹനോയോഗിനാമപ്യഗമ്യഃ ൩൨

അന്വയം.

മൌനാൽ മൂകഃ പ്രവചനപടുഃ വാചകഃ ജല്പകഃ വാ പാൎശ്വേ വസൻ ധൃഷ്ടഃ ദൂരതഃ (വസൻ) അപ്രഗത്ഭഃ അപി ക്ഷാന്ത്യാ (ഉപലക്ഷിതഃ) ഭീരുഃ ച ഭവതി (യഃ) ന സഹതേ യദി (സഃ) പ്രായശഃ അഭിജാതഃ നാ (ഭവതി) സേവാധൎമ്മഃ പരമഗഹനഃ യോഗിനാം അഗമ്യഃ അപി (ഭവതി.)

അൎത്ഥം.

മൌനം ഹേതുവായിട്ടു=മിണ്ടാതിരിക്ക ഹേതുവായിട്ടു. മൂകനായിട്ടും=സംസാരിപ്പാൻ വഹിയാത്തവനായിട്ടും ഭവിക്കുന്നു. പ്രവചനപടുവായിരിക്കുന്നവൻ=വാക്സാമൎത്ഥ്യം ഉള്ളവൻ. വാചകനായി

ട്ടം=അലട്ടുന്നവനായിട്ടും. ജല്പകനായിട്ടും=അധികപ്രസംഗിയായിട്ടും ഭവിക്കുന്നു. പാർശ്വത്തിങ്കൽ=സമീപത്തിങ്കൽ. വസന്നായിരിക്കുന്നവൻ=നില്ക്കുന്നവൻ. ധൃഷ്ടനായിട്ടും=പേടിയില്ലാത്തവനായിട്ടും, ഭവിക്കുന്നു. ദൂരത്തിങ്കൽ, വസന്നായിരിക്കുന്നവൻ. അപ്രഗത്ഭനായിട്ടും=അസമൎത്ഥനായിട്ടും ഭവിക്കുന്നു. ക്ഷാന്തിയോടു=ക്ഷമയോടു. ഉപലക്ഷിതനായിരിക്കുന്നവൻ=കൂടിയിരിക്കുന്നവൻ. ഭീരുവായിട്ടും=പേടിച്ചവനായിട്ടും ഭവിക്കുന്നു. യാവനൊരുത്തൻ സഹിക്കുന്നില്ലയോ വലിയ കാൎയ്യങ്ങളെ സഹിപ്പാൻ പാടില്ലെന്നു നടിക്കുന്നുവോ, അവൻ. പ്രായേണ=മിക്കവാറും. അഭിജാതനായിട്ടും=യോഗ്യനായിട്ടും. ഭവിക്കുന്നില്ലാ. അതുഹേതുവായിട്ടു സേവാധൎമ്മം പ്രഭുവിനെ സേവിക്ക, ആശ്രയിച്ചു പ്രീതിവരുത്തുക, എന്നുള്ള പ്രവൃത്തി. പരമഗഹനവും=അക്കംവളരെ പ്രയാസംചെയ്താലും അറിവാനും നടത്താനും വഹ്യാത്തതും. യോഗികൾക്കു=ദിവ്യചക്ഷുസ്സുള്ളവൎക്ക്. അഗമ്യവും=അറിവാൻ പാടില്ലാത്തതും ആയി ഭവിക്കുന്നു.

താല്പൎയ്യം.

ഒരുപ്രകാരത്തിലും സേവാധൎമ്മം അശക്യമാകുന്നു.

ശ്ലോകം.

ഉദ്ഭാസിതാഖിലഖലസ്യ വിശൃംഖലസ്യ
പ്രോൽഗാഢവിസ്മൃതനിജാധമകൎമ്മവൃത്തേഃ
ദൈവാദവാപ്തവിഭവസ്യ ഗുണദ്വിഷോസ്യ
നീചസ്യ ഗോചരഗതൈസ്സുഖമാസ്യതേകൈഃ ഠൻ

അന്വയം.

ഉദ്ഭാസിതാഖിലഖലസ്യ വിശൃംഖലസ്യ പ്രോൽഗാഢവിസ്മൃതനിജാധമകൎമ്മവൃത്തേഃ ദൈവാൽ അവാപ്തവിഭവസ്യ ഗുണദ്വിഷഃ അസ്യ നീചസ്യ ഗോചരഗതൈഃ കൈഃ സുഖം ആസ്യതേ.

അൎത്ഥം.

ഉദ്ഭാസിതാഖിലഖലനായും=ഉദ്ഭാസിതന്മാരായിരിക്കുന്ന. പ്രകാശിപ്പിക്കപ്പെട്ടവരായി=ഓരോസ്ഥാനത്തു വെക്കപ്പെട്ടവരായി. അഖിലന്മാരായിരിക്കുന്ന=സകലന്മാരായിരിക്കുന്ന. ഖലന്മാരോടു=ദുഷ്ടന്മാരോടുകൂടിയവനായും. വിശൃംഖലനായും=ഹീനകൎമ്മങ്ങളിൽതടവില്ലാത്തവനായും. പ്രോൽഗാഢവിസ്മൃതനിജാധമകൎമ്മവൃത്തിയായും. പ്രോൽഗാഢം=ഏററം. വിസ്മൃതയായിരിക്കുന്ന=ഓൎമ്മിക്കപ്പെടാത്തതായിരിക്കുന്ന. നിജാധമകൎമ്മവൃത്തിയോടുകൂടിയവനായും, നിജമായിരിക്കുന്ന=തന്നെ സംബന്ധിച്ചിരിക്കുന്ന. അധമകൎമ്മത്തിന്റെ=ചീത്തനടത്തകളുടെ. വൃത്തിയോടുകൂടിയവനായും=പ്രവൃത്തി

യോട്ടുകൂടിയവനായും. ദൈവംഹേതുവായിട്ടു=ഭാഗ്യം ഹേതുവായിട്ടു. അവാപ്തവിഭവനായും, അവാപ്തമായിരിക്കുന്ന=ലബ്ധമായിരിക്കുന്ന.വിഭവത്തോടുകൂടിയവനായും=ഐശ്വൎയ്യത്തോടുകൂടിയവനായും. ഗുണദ്വിട്ടായും=ശ്ലാഘിക്കേണ്ടതിനെ നിന്ദിക്കുന്നവനായും. ഠരം നീചന്റെ=ഇങ്ങിനെയിരിക്കുന്ന ദുഷ്ടന്റെ. ഗോചരഗതന്മാരായിരിക്കുന്ന=കണ്ടിട്ടോകേട്ടിട്ടോ ഉള്ളവരായിരിക്കുന്ന. ഏവരാൽ=ഏതു മനുഷ്യരാൽ. സുഖമാകുംവണ്ണം=വിചാരംകൂടാത്ത സ്ഥിതിയാകുംവണ്ണം. അസിക്കപ്പെടുന്നു=ഇരിക്കപ്പെടുന്നു.

താല്പൎയ്യം.

ഠരം ചൊന്ന വിധത്തിലുള്ളവന്റ സുഖവാസം ദുൎല്ലഭമാകുന്നു.

ശ്ലോകം.

ആരംഭഗുൎവീക്ഷയിണീക്രമേണ ലഘ്വീപുരാവൃദ്ധിമതീചപശ്ചാൽ
ദിനസ്യപൂൎവാൎദ്ധപരാൎദ്ധഭിന്നാ ഛായേവമൈത്രീഖലസജ്ജനാനാം.

അന്വയം.

ഖലസജ്ജനാനാം മൈത്രീ ദിനസ്യ പൂൎവാൎദ്ധ പരാൎദ്ധഭിന്നാ ഛായാ ഇവ ആരംഭഗുൎവീ ക്രമേണ ക്ഷയിണീ പുരാ ലഘ്വീ പശ്ചാൽ വൃദ്ധിമതീ ച (ഭവതി)

അൎത്ഥം.

ഖലസജ്ജനങ്ങളുടെ=ദുഷ്ടന്മാരുടേയും ശിഷ്ടന്മാരുടേയും. മൈത്രീ=സ്നേഹം. ദിനത്തിന്റെ=പകലിന്റെ. പൂൎവാൎദ്ധപരാൎദ്ധഭിന്നയായിരിക്കുന്ന, പൂൎവാൎദ്ധത്തിലും=ഉച്ചയ്ക്കുമുമ്പും. പരാൎദ്ധത്തിലും=ഉച്ചയ്ക്കുപിമ്പെയും. ഭിന്നയായിരിക്കുന്ന=വിപരീതസ്ഥിതിയെ പ്രാപിക്കപ്പെട്ടിരിക്കുന്ന. ഛായയെന്നപോലെ=നിഴലെന്നപൊലെ. ആരംഭഗുൎവിയായി, ആരംഭത്തിങ്കൽ=തുടങ്ങുമ്പോൾ. ഗുൎവിയായി=നീണ്ടുവലിപ്പത്തോടുകൂടിയതായി. ക്ഷയിണിയായിട്ടും=കുറുകിച്ചുരുങ്ങുന്നതായിട്ടും. മുൻപിൽ=ആരംഭത്തിൽ. ലഘ്വിയായി=കുറുകിച്ചുരുങ്ങിയതായി. പിന്നെവൃദ്ധിമതിയായിട്ടും=നീണ്ടു വലിപ്പത്തോടു കൂടിയതായിട്ടും ഭവിക്കുന്നു.

താല്പൎയ്യം.

ദുഷ്ടന്മാരുടെ സ്നേഹംആദ്യംഅധികമായി പിന്നെ ഇല്ലാതെയും സജ്ജനസ്നേഹം ആദ്യം കുറഞ്ഞും പിന്നെ വൎദ്ധിച്ചുവരുന്നതും ആകുന്നു.

ശ്ലോകം.

മൃഗമീനസജ്ജനാനാം തൃണജലസന്തോഷവിഹിതവൃത്തീനാം
ലുബ്ധകധീവരപിശുനാ നിഷ്കാരണമേവവൈരിണോജഗതി.

അന്വയം.

തൃണജലസന്തോഷവിഹിതവൃത്തീനാം മൃഗമീനസജ്ജനാനാം ലുബ്ധകധീവരപിശുനാഃ ജഗതി നിഷ്കാരണം ഏവ വൈരിണഃ (ഭവതി)

അൎത്ഥം.

തൃണജലസന്തോഷവിഹിതവൃത്തികളായിരിക്കുന്ന, തൃണം കൊണ്ടും=പുല്ലുകൊണ്ടും. ജലംകൊണ്ടും=വെള്ളംകൊണ്ടും. സന്തോഷംകൊണ്ടും=മോദംകൊണ്ടും. വിഹിതയായിരിക്കുന്ന=ചെയ്യപ്പെട്ടിരിക്കുന്ന. വൃത്തിയോടുകൂടിയിരിക്കുന്ന=ജീവനത്തോടുകൂടിയിരിക്കുന്ന. മൃഗമീനസജ്ജനങ്ങൾക്കു, മൃഗങ്ങൾക്കും=ജന്തുക്കൾക്കും. മീനങ്ങൾക്കും=മത്സ്യങ്ങൾക്കും. സജ്ജനങ്ങൾക്കും. ലുബ്ധകധീവരപിശുനന്മാർ, ലുബ്ധകന്മാരും=കാട്ടാളന്മാരും. ധീവരന്മാരും=വലയന്മാരും. പിശുനന്മാരും=ചലന്മാരും. ജഗത്തിങ്കൽ=ലോകത്തിങ്കൽ. നിഷ്കാരണമായിത്തന്നെ=കാരണംകൂടാതെ തന്നെ. വൈരികളായിട്ടു=ശത്രുക്കളായിട്ടു ഭവിക്കുന്നു.

താല്പൎയ്യം.

മൃഗാദി മൂന്നിന്നും ലുബ്ധകാദി മൂന്നും സഹജശത്രുക്കളാകുന്നു.

അഥ നീതിസുഭാഷിതേ സജ്ജനപദ്ധതി.

ശ്ലോകം.

വാഞ്ഛാസജ്ജനസംഗമേപരഗുണേപ്രീതിൎഗ്ഗുരൌനമ്രതാ
വിദ്യായാംവ്യസനംസ്വയോഷിതിരതിൎല്ലോകാപവാദാൽഭയം
ഭക്തിശ്ചക്രിണിശക്തിരാത്മദമനേസംസൎഗ്ഗമുക്തിഃഖലൈ
രേതേയേഷുവസന്തിനിൎമ്മലഗുണാസ്തേഭ്യോനരേഭ്യോനമഃ

അന്വയം.

സജ്ജനസംഗമേ വാഞ്ഛാ പരഗുണേ പ്രീതിഃ ഗുരൌ നമ്രതാ വിദ്യായാം വ്യസനം സ്വയോഷിതി രതിഃ ലോകാപവാദാൽ ഭയം ചക്രിണി ഭക്തിഃ ആത്മദമനേ ശക്തിഃ ഖലൈഃ സംസൎഗ്ഗമുക്തിഃ ഏതേ നിൎമ്മലഗുണാഃ യേഷു വസന്തി തേഭ്യഃ നരേഭ്യഃ നമഃ (അസ്തു)

അൎത്ഥം.

സജ്ജനസംഗമത്തിങ്കൽ, സജ്ജനങ്ങളോടുള്ള=നല്ലആളുകളോടുള്ള. സംഗമത്തിങ്കൽ=സഹവാസത്തിങ്കൽ; വാഞ്ഛയും=ഇച്ഛയും. പരഗുണത്തിങ്കൽ, പരന്മാരുടെ=അന്യന്മാരുടെ. ഗുണത്തിങ്കൽ=ശ്രേയസ്സിങ്കൽ. പ്രീതിയും സന്തോഷവും, ഗുരുവിങ്കൽ=ആചാൎയ്യങ്കൽ. നമ്രതയും=വണക്കവും. വിദ്യയിങ്കൽ=ചതുഷ്ഷഷ്ടി, കലാവിദ്യകളിൽ. വ്യസനവും, അധികതാല്പൎയ്യവും. സ്വ

യോഷിത്തിങ്കൽ=തന്റെ ഭാൎയ്യയിൽ. രതിയും=സംഭോഗവും. ലോകാപവാദത്തിങ്കൽനിന്നു, ലോകത്തിന്റെ=മഹാജനങ്ങളുടെ. അപവാദത്തിങ്കൽനിന്നു=നിന്ദയിങ്കൽനിന്നു. ഭയവും=പേടിയും. ചക്രിയിങ്കൽ=മഹാവിഷ്ണുവിങ്കൽ. ഭക്തിയും=വണക്കത്തോടുകൂടിയ വിശ്വാസവും. ആത്മദമനത്തിങ്കൽ=മനസ്സടക്കുന്നതിൽ. ശക്തിയും=പരാക്രമവും. ഖലന്മാരോടു=ദുഷ്ടന്മാരോടുള്ള. സംസൎഗ്ഗമുക്തിയും, സംസൎഗ്ഗത്തിന്റെ=ചേൎച്ചയുടെ. മുക്തിയും=ഉപേക്ഷിക്കലും. ഈ നിൎമ്മലഗുണങ്ങൾ=നല്ലഗുണങ്ങൾ. യാവചിലരിൽ=യാവചില മനുഷ്യരിൽ. നിവസിക്കുന്നു=സദാ വസിക്കുന്നു. ഒന്നു മന്മാൎക്കായിക്കൊണ്ടു=മനുഷ്യൎക്കായിക്കൊണ്ടു. നമസ്സ്=നമസ്കാരം ഭവിക്കട്ടെ. ഈ ശ്ലോകത്തിൽ ഭക്തിശ്ശൂലിനിയെന്നും പാഠം ഉണ്ടു്. അപ്പോൾ ശൂലി മഹേശ്വരൻ എന്നറിഞ്ഞുകൊള്ളണം.

താല്പൎയ്യം.

സൎവ്വോൽകൃഷ്ടന്മാർ ഈ പൊന്നുഗുണങ്ങളുള്ളവരാകുന്നു.

ശ്ലോകം.

വിപദി ധൈൎയ്യമഥാഭ്യുദയേക്ഷമാ സദസി വാക്‌പടുതായുധിവിക്രമഃ
യശസി ചാഭിരുതിൎവ്യസനം ശ്രുതൌ പ്രകൃതിസിദ്ധമിദം ഹി മഹാത്മ
(നാം. ൩൩.

അന്വയം.

അഥ വിപദി ധൈൎയ്യം അഭ്യുദയേ ക്ഷമാ സദസി വാക്‌പടുതാ യുധി വിക്രമഃ യശസി അഭിരുതിഃ ശ്രുതൌ വ്യസനം ച ഇദം മഹാത്മനാം പ്രകൃതിസിദ്ധം ഹി.

അൎത്ഥം.

അഥ=അനന്തരം. വിപത്തിങ്കൽ=ആപത്തിങ്കൽ. ധൈൎയ്യവും=ഇളക്കമില്ലാത്ത സ്ഥിരയും. അഭ്യുദയത്തിങ്കൽ=ഐശ്വൎയ്യവൃദ്ധിയിങ്കൽ. ക്ഷമയും=അടക്കവും. സദസ്സിങ്കൽ=സജ്ജനസഭയിങ്കൽ. വാക്‌പടുതയും=വാക്‌സാമൎത്ഥ്യവും. യുധത്തിങ്കൽ=രണത്തിങ്കൽ. വിക്രമവും=പരാക്രമവും. യശസ്സിങ്കൽ അഭിരുതയും=ഇച്ഛയും. ശ്രുതിയിങ്കൽ=വേദശാസ്ത്രാഭ്യാസത്തിങ്കൽ. വ്യസനവും=അധികതാല്പൎയ്യവും. ഇതു=ഇപ്രകാരം ഇരിക്കുന്നതു. മഹാത്മാക്കൾക്കു=വലിയ ആളുകൾക്കു. പ്രകൃതിസിദ്ധമാകുന്നു=സ്വഭാവമായിട്ടുള്ളതാകുന്നു. എന്നുപ്രസിദ്ധം.

താല്പൎയ്യം.

ആപത്തിങ്കൽ ധൈൎയ്യം തുടങ്ങീട്ടുള്ള ഈ ഗുണങ്ങൾ സജ്ജനങ്ങളിൽ സ്വഭാവേന ഇരിക്കുന്നതാകുന്നു.

ശ്ലോകം.

കരേശ്ലാഘ്യസ്ത്യാഗശ്ശിരസി ഗുരുപാദപ്രണമതാ
മുഖേസത്യാവാണീവിജയിഭുജയോവീൎയ്യമതുലം
ഹൃദിസ്വച്ഛാവൃത്തിശ്ശ്രുതമധിഗതഞ്ചശ്രവണയോ
വിനാപ്യൈശ്വൎയ്യേണപ്രകൃതിമഹതാംമണ്ഡനമിദം. ൫൪

അന്വയം.

കരേശ്ലാഘ്യഃ ത്യാഗഃ ശിരസി ഗുരുപാദപ്രണമതാ മുഖെ സത്യാ വാണീ ഭുജയോഃ വിജയി അതുലം വീൎയ്യം ഹൃദി സ്വച്ഛാവൃത്തിഃ ശ്രവണയോഃ അധിഗതം ശ്രുതം ച മണ്ഡനം ഐശ്വൎയ്യേണ വിനാ അപി മഹതാം ഇദം പ്രകൃതി (മണ്ഡനം)

അൎത്ഥം.

കരത്തിങ്കൽ=കൈയിൽ. ശ്ലാഘ്യമായിരിക്കുന്ന=ശ്രേഷ്ഠമായിരിക്കുന്ന. ത്യാഗവും=സൽപാത്രദാനവും. ശിരസ്സിങ്കൽ. ഗുരുപാദപ്രണമതയും=ഗുരുക്കന്മാരുടെ. പാദങ്ങളിൽ=കാലുകളിൽ. പ്രണമതയും=നമസ്കരിക്കയും. മുഖത്തിങ്കൽ സത്യയായിരിക്കുന്ന=പരമാൎത്ഥയായിരിക്കുന്ന. വാണിയും=വാക്കും. ഭുജങ്ങളിൽ=കയ്യുകളിൽ. വിജയിയായി=ശത്രുക്കളെ ജയിച്ചതായി. അതുലമായിരിക്കുന്ന=തുല്യമില്ലാത്തതായിരിക്കുന്ന. വീൎയ്യവും=ശക്തിയും. ഹൃത്തിങ്കൽ=മനസ്സിങ്കൽ. സ്വച്ഛയായിരിക്കുന്ന=നിഷ്കളങ്കയായിരിക്കുന്ന. വൃത്തിയും=വ്യാപാരവും. ശ്രവണങ്ങളിൽ=ചെവികളിൽ. അധിഗതമായിരിക്കുന്ന=കേൾക്കപ്പെട്ടതായിരിക്കുന്ന. ശ്രുതവും=ശാസ്ത്രവും. മണ്ഡനമാകുന്നു=അലങ്കാരമാകുന്നു. ഐശ്വൎയ്യത്തോടുകൂടാതെ ഇരുന്നാലു=സമ്പത്തോടുകൂടാതെ ഇരുന്നാലും. മഹത്തുക്കൾക്ക=മഹാത്മാക്കൾക്ക. ഇതു=ഇപ്രകാരം ഇരിക്കുന്നതു. പ്രകൃതിയായിട്ടുള്ള=സ്വഭാവമായിട്ടുള്ള. മണ്ഡനമാകുന്നു=അലങ്കാരമാകുന്നു.

താല്പൎയ്യം.

ഠരം ചൊന്നഗുണങ്ങൾ മഹാത്മാക്കൾക്ക സ്വാഭാവികാലങ്കാരങ്ങളാകകൊണ്ടു ഇപ്രകാരം ഇരിക്കേണ്ടതാകുന്നു.

ശ്ലോകം.

പ്രാണ്യാഘാതാന്നിവൃത്തിഃപരധനഹരണേസംയമസ്സത്യവാക്യം
കാലേശക്ത്യാപ്രദാനംപരയുവതികഥാമൂകഭാവഃപരേഷാം
തൃഷ്ണാസ്രോതോവിഭംഗോഗുരുഷുചവിനയസ്സൎവ്വഭൂതാനുകമ്പാ
സാമാന്യസ്സൎവ്വശാസ്ത്രേഷ്വനുപഹതവിധിഃശ്രേയസാമേഷപന്ഥാഃ

അന്വയം.

പ്രാണ്യാഘാതാൽ നിവൃത്തിഃ പരധനഹരണേ സംയമഃ സത്യവാക്യം കാലേ ശക്ത്യാ പ്രദാനം പരേഷാം പരയുവതികഥാ മൂക

ഭാവഃ തൃഷ്ണാ സ്രോതോവിഭംഗഃ ഗുരുഷു വിനയഃ സൎവ്വഭൂതാനുകമ്പാ സൎവ്വശാസ്ത്രേഷു സാമാന്യഃ അനുപഹതവിധിഃ ച ഏഷഃ ശ്രേയസാം പന്ഥാഃ

അൎത്ഥം.

പ്രാണ്യാഘാതത്തിങ്കൽനിന്നു=അന്യജന്തുഹിംസയിൽ നിന്നു. നിവൃത്തിയും=ഒഴിക്കയും. പരധനഹരണത്തിങ്കൽ, പരധനത്തിന്റെ=അന്യദ്രവ്യത്തിന്റെ. ഹരണത്തിങ്കൽ=കൈവശമാക്കുന്നതിൽ. സംയമവും=ഉപേക്ഷയും. സത്യവാക്യവും=പരമാൎത്ഥംപറകയും കാലത്തിങ്കൽ=സമയത്തിങ്കൽ. ശക്ത്യാ=ശക്തിക്കതക്കവണ്ണം. പ്രദാനവും=കൊടുക്കയും. പരന്മാരുടെയും പരയുവതികഥാമൂകഭാവവും, പരസ്ത്രീകളുടെയും=അന്യസ്ത്രീകളുടെയും. കഥകളിൽ=പ്രസംഗങ്ങളിൽ. മൂകഭാവവും=മൌനവും. തൃഷ്ണാസ്രോതോവിഭംഗവും, തൃഷ്ണയാകുന്ന=ദ്രവ്യേച്ഛയാകുന്ന. സ്രോതസ്സിന്റെ=പ്രവാഹത്തിന്റെ. വിഭംഗവും=നിറുത്തലും. ഗുരുക്കളിൽ=ആചാൎയ്യന്മാരിൽ. വിനയവും=വണക്കവും. സൎവ്വഭൂതാനുകമ്പയും, സൎവ്വഭൂതങ്ങളിലും=എല്ലാപ്രാണികളിലും. അനുകമ്പയും=ദയയും. സൎവ്വശാസ്ത്രങ്ങളിലും=സകലശാസ്ത്രങ്ങളിലും. സാമാന്യമായിരിക്കുന്ന=ഏറ്റക്കുറവുകൂടാതിരിക്കുന്ന. അനുപഹതവിധിയും=തടവില്ലാത്ത പ്രയോഗവും. ഇതു=ഇപ്രകാരമിരിക്കുന്ന അവസ്ഥ. ശ്രേയസ്സുകൾക്കു=ഐശ്വൎയ്യാനുഭവത്തിന്നു. പന്ഥാവാകുന്നു=മാൎഗ്ഗമാകുന്നു.

താല്പൎയ്യം.

൦൦ ചൊന്നഗുണങ്ങൾ അഴിവില്ലാതെഉള്ള ഐശ്വൎയ്യാനുഭവത്തിനുള്ള വഴിയാകയാൽ ഇവകളെ ആചരിപ്പാനുള്ളതാകുന്നു.

ശ്ലോകം.

സംപൽസുമഹതാംചിത്തംഭവത്യുല്പലകോമളം
ആപൽസുചമഹാശൈലശിലാസംഘാതകൎക്കശം. ൫൩

അന്വയം.

സംപൽസു മഹതാം ചിത്തം ഉൽപലകോമളം ഭവതി ആപൽസു മഹാശൈലശിലാസംഘാത കൎക്കശം ച (ഭവതി)

അൎത്ഥം.

സമ്പത്തുകളിൽ=ധനധാന്യസമൃദ്ധിയിൽ. മഹത്തുക്കളുടെ=മഹാത്മാക്കളുടെ. ചിത്തം=ഹൃദയം. ഉല്പലകോമളമായിട്ടു. ഉല്പലംപോലെ=കരിങ്കുവളപ്പൂവുപോലെ. കോമളമായിട്ടു=മൃദുവായിട്ടു ഭവിക്കുന്നു. ആപത്തുകളിൽ=കഷ്ടകാലങ്ങളിൽ. മഹാശൈലശിലാസംഘാതകൎക്കശമായിട്ടു. മഹാശൈലത്തിന്റെ=വലിയ

പർവ്വതത്തിന്റെ. ശിലകളുടെ=പാറകളുടെ. സംഘാതംപോലെ=കൂട്ടംപോലെ. കക്കശമായിട്ടും=കഠിനമായിട്ടും ഭവിക്കുന്നു.

താല്പര്യം.

മഹാത്മാക്കൾ സന്തോഷസന്താപങ്ങളിൽ സമചിത്തന്മാരാകുന്നു.

ശ്ലോകം.

പ്രിയാന്യായ്യാവൃത്തിർമ്മലിനമസുഭംഗേപ്യസുകരം
ത്വസന്തോനാഭ്യർത്ഥ്യാസ്സുഹൃദപിനയാച്യഃകൃശധനഃ
വിപദ്യുച്ചൈസ്ഥൈര്യംപദമനുവിധേയംചമഹതാം
സതാംകേനോദ്ദിഷ്ടംവിഷമമസിധാരാവ്രതമിദം.

അന്വയം.

ന്യായ്യാ വൃത്തിഃ പ്രിയാ അസുഭംഗേ അപി മലിനം അസുകരം അസന്തഃ തു ന അഭ്യർത്ഥ്യാഃ സുഹൃൽ അപി കൃശധനഃ ന യാച്യഃ വിപദി ഉച്ചൈഃ സ്ഥൈര്യം മഹതാം അനുവിധേയം പദം വിഷമം ഇദം അസിധാരാവ്രതം കേന ഉദ്ദിഷ്ടം.

അർത്ഥം.

ന്യായമായിരിക്കുന്ന=നീതിവിടാതിരിക്കുന്ന. വൃത്തി=സ്ഥിതി. പ്രിയയാകുന്നു=ഇഷ്ടമാകുന്നു. അസുഭംഗത്തിങ്കൽപോലും=പ്രാണഹാനിയിൽപോലും. മലിനം=ദുഷ്കർമ്മം. അസുകരമാകുന്നു=ചെയ്യാത്തതാകുന്നു. അസത്തുക്കളാകട്ടെ=ദുഷ്ടന്മാരാകട്ടെ. അഭ്യർത്ഥ്യന്മാരാകുന്നില്ല=യാചിക്കാൻയോഗ്യന്മാരാകുന്നില്ല. സുഹൃത്തായിരുന്നാലും=സ്നേഹിതനായിരുന്നാലും. കൃശധനൻ=അല്പധനവാൻ. യാച്യനാകുന്നില്ല=ചോദിക്കാൻയോഗ്യനാകുന്നില്ല. വിപത്തിങ്കൽ=ആപത്തിങ്കൽ. ഉച്ചൈസ്സായിട്ടുള്ള=ഏററവുംഉള്ള. സ്ഥൈര്യമാകുന്നു=മനസ്സിന്റ ഉറപ്പുണ്ടാകുന്നു. മഹത്തുക്കൾക്കു=മഹാത്മാക്കൾക്കു. അനുവിധേയമായിരിക്കുന്ന=അനുസരിക്കാൻയോഗ്യമായിരിക്കുന്ന. പദമായു=അടയാളമോ നിശ്ചയമോ ആയിരിക്കുന്നതായും. വിഷമമായും=പ്രയാസപ്പെട്ടു സാധിക്കേണ്ടതായും. ഇരിക്കുന്ന, ഒരം, അസിധാരാവ്രതം=വാളിന്റെ വാത്തലയിൽനിന്നുള്ള തപസ്സ്. സത്തുക്കൾക്കു=സജ്ജനങ്ങൾക്കു. ഏവനാൽ ഉദ്ദിഷ്ടമായി=ഉപദേശിക്കപ്പെട്ടതായി.

താല്പര്യം.

സജ്ജനങ്ങൾക്കു അവശ്യമായും മേൽപറഞ്ഞതുപോലെ കൃച്ഛ്രാനുഷ്ഠാനയോഗ്യമായും ഒരം വിശേഷത്തെ നിയമിച്ചവർ അതിപൂജ്യന്മാരാകുന്നു.

ശ്ലോകം.

പ്രദാനം പ്രച്ഛന്നം ഗൃഹമുപഗതേ സംഭ്രമവിധിഃ
പ്രിയം കൃത്വാ മൌനം സദസി കഥനം ചാപ്യുപകൃതേഃ
അനുത്സേകോ ലക്ഷ്മ്യാം നിരഭിഭവഗന്ധാഃ പരകഥാ
സ്സതാം കേനോദ്ദിഷ്ടം വിഷമമസിധാരാവ്രതമിദം. ൬൪

അന്വയം.

പ്രച്ഛന്നം പ്രദാനം ഗൃഹം ഉപഗതേ സംഭ്രമവിധിഃ പ്രിയം കൃത്വാ മൌനം സദസി ഉപകൃതേഃ കഥനം ലക്ഷ്മ്യാം അനുത്സേകഃ നിരഭിഭവഗന്ധാഃ പരകഥാഃ ച അസിധാരാവ്രതം വിഷമം ഇദം സതാം കേന ഉദ്ദിഷ്ടം.

അൎത്ഥം

പ്രച്ഛന്നമായിരിക്കുന്ന=പിന്നെ പറയാതിരിക്കുന്ന. പ്രദാനവും=കൊടുക്കലും. ഗൃഹത്തെ=ഭവനത്തെ. ഉപഗതനിൽ=വന്നിരിക്കുന്ന അതിഥിയിങ്കൽ. സംഭ്രമവിധിയും=ഉടനെ ചെയ്യേണ്ടുന്ന പ്രത്യുസ്ഥാനാഭിവാദനാദികളിൽ ബദ്ധപ്പാടും. പ്രിയത്തെ വേണ്ടുന്നതിനെ ചെയ്തിട്ടു, മൌനവും=അതിനെ പ്രശംസിക്കാതിരിക്കയും. സദസ്സിൽ=നാലുപേരുടെ മദ്ധ്യത്തിൽ. ഉപകൃതിയുടെ=ഇങ്ങോട്ടു ചെയ്ത ഉപകാരത്തിന്റെ കഥനവും=പറകയും. ലക്ഷ്മിയിങ്കൽ=സമ്പത്സമൃദ്ധിയിൽ. അനുത്സേകവും=ഗൎവ്വം ഇല്ലായ്കയും. നിരഭിഭവഗന്ധകളായിരിക്കുന്ന. അഭിഭവഗന്ധത്തോടു=നിന്ദാലേശത്തോടുകൂടാതെ ഇരിക്കുന്ന. പരകഥകളും=അന്യവൃത്താന്തപ്രസംഗങ്ങളും. അസിധാരാവ്രതമായി=വാളിന്റെ വായ്ത്തലയിൽനിന്നുള്ള തപസ്സുപോലെ ഇരിക്കുന്നതായി. വിഷമമായിരിക്കുന്ന=യത്നസാദ്ധ്യമായിരിക്കുന്ന. ഇതു=ഈ മാൎഗ്ഗം. സത്തുക്കൾക്കു, ഏവനാൽ, ഉദ്ദിഷ്ടമായി.

താല്പൎയ്യം.

ഇങ്ങനെ എല്ലാം ഇരിക്കുന്ന സജ്ജനങ്ങളുടെ ഈ പ്രവൃത്തി വാളിന്റെ വായ്ത്തലയിൽനിന്നുള്ള തപസ്സുപോലെ സൂക്ഷ്മമായി പ്രയാസപ്പെട്ടു അനുഷ്ഠിക്കാൻ നിയോഗിച്ചവർ അൽഭുതചരിതനിധികളാകുന്നു.

ശ്ലോകം.

സന്തപ്തായസിസംസ്ഥിതസ്യ പയസോ നാമാപി ന ശ്രൂയതേ
മുക്താകാരതയാ തദേവ നളിനീപത്രസ്ഥിതം ദൃശ്യതേ
അന്തസ്സാഗരശുക്തിമദ്ധ്യപതിതം തന്മൌക്തികം ജായതേ
പ്രായേണാധമമദ്ധ്യമോത്തമജുഷാമേവം വിധാവൃത്തയഃ

അന്വയം.

(ജനൈഃ) സന്തപ്തായസി സംസ്ഥിതസ്യ പയസഃ നാമ അ

പിന ശ്രൂയതേ തൽ ഏവ നളിനീ പത്രസ്ഥിതം മുക്താകാരതയാ ദൃശ്യതേ തൽ അന്തസ്സാഗരശ്ശുക്തിമദ്ധ്യപതിതം. മൌക്തികം ജായതേ പ്രായേണ അധമമദ്ധ്യമോത്തമജുഷാം വൃത്തയഃ ഏവം വിധാഃ (ഭവന്തി)

അൎത്ഥം.

ജനങ്ങളാൽ, സന്തപ്തായസ്സികൽ, സന്തപ്തമായിരിക്കുന്ന=പഴുപ്പിക്കപ്പെട്ടിരിക്കുന്ന. അയസ്സികൽ=ഇരുമ്പിൽ. സംസ്ഥിതമായിരിക്കുന്ന=കഴിക്കപ്പെട്ടിരിക്കുന്ന. പയസ്സിന്റെ=വെള്ളത്തിന്റെ. നാമാപൃപോലും=പേരുപോലും. ശ്രുവിക്കപ്പെടുന്നില്ല=കേൾക്കപ്പെടുന്നില്ല. അതുതന്നെ=അവെള്ളംതന്നെ. നളിനിപത്രസ്ഥിതമായി=താമരഇലയിൽ ഇരിക്കുന്നതായി. മുക്താകാരതയോടു=മുത്തുമണിസ്വരൂപത്തോടു ലക്ഷിതമായിട്ടു=കൂടിയതായിട്ടു. ദൎശിക്കപ്പെടുന്നു=കാണപ്പെടുന്നു. അതു=അ വെള്ളം, അന്തസ്സാഗരശ്ശുക്തിമദ്ധ്യേപതിതമായി, അന്തസ്സാഗരത്തിൽഉള്ള=സമുദ്രാന്തൎഭാഗത്തിലുള്ള. ശുക്തിമദ്ധ്യത്തിങ്കൽ=മുത്തുച്ചിപ്പിയുടെനടുവിൽ. പതിതമായി=വീഴപ്പെട്ടതായി, മൌക്തികമായിട്ടു=മുത്തുമണിയായിട്ടു. ജനിക്കുന്നു=ഭവിക്കുന്നു. പ്രായേണ=മിക്കവാറും. അധമമദ്ധ്യമോത്തമജ്ജുഷുകളായിരിക്കുന്നവരുടെ=അധമന്മാരായും, മദ്ധ്യമന്മാരായും, ഉത്തമന്മാരായും ഉള്ള ഭേദത്തെ അശ്രയിച്ചിരിക്കുന്നവരുടെ. വൃത്തികൾ=സ്ഥിതികൾ. ഏവംവിധകളായിട്ടു=ഇപ്രകാരമായിട്ടു ഭവിക്കുന്നു.

താല്പൎയ്യം.

അനേകവസ്തുക്കൾ ഇങ്ങനെ പാത്രഭേദത്താൽ അധമമദ്ധ്യമോത്തമ ഗുണദോഷത്തോടുകൂടി തീരുന്നു.

ശ്ലോകം.

പ്രീണാതിയസ്സുചരിതൈഃപിതരൌസപുത്രോ
യൽഭൎത്തുരേവഹിതമിച്ഛതിതൽകളത്രം
യന്മിത്രമാപദിസുഖേചസമക്രിയംതൽ
ഏതത്രയംജഗതിപുണ്യകൃതോലഭന്തേ. ൩൦

അന്വയം.

യഃ പിതരൌ സുചരിതൈഃ പ്രീണാതി സഃ പുത്രഃ യൽ ഭൎത്തുഃ ഹിതം ഏവ ഇച്ഛതി തൽ കളത്രം യൽ ആപദി സുഖേച സമക്രിയം തൽ മിത്രം ജഗതി പുണ്യകൃതഃ ഏതൽ ത്രയം ലഭന്തേ.

അൎത്ഥം.

യാവനൊരുത്തൻ, പിതാക്കന്മാരെ=മാതാക്കന്മാരെ. സുചരിതങ്ങളെക്കൊണ്ടു=സച്ചരിതങ്ങളെക്കൊണ്ടു=നല്ല നടത്തകളെക്കൊണ്ടു. പ്രീണിപ്പിക്കുന്നു=സന്തോഷിപ്പിക്കുന്നു. അവൻ, പുത്രനാകുന്നു=

മകനാകുന്നു. യാതൊന്നു=യാതൊരു കളത്രം. ഭൎത്താവിന്റെ, ഹിത ത്തെതന്നെ=ഇഷ്ടത്തെത്തന്നെ. ഇച്ശിക്കുന്നു=ആഗ്രഹിക്കുന്നു. അതു, കളത്രമാകുന്നു=ഭാൎയ്യയാകുന്നു. യാതൊന്നുമിത്രം, ആപത്തിലും=സ ന്താപത്തിലും. സുഖത്തിങ്കലും=സന്തോഷത്തിങ്കലും. സമക്രിയമാകു ന്നു.സമയായിരിക്കുന്ന=ഒന്നുപോലെയിരിക്കുന്ന.ക്രിയയോടു=വ്യാപാര ത്തോടു കൂടി ഇരിക്കുന്നതാകുന്നു. അതു, മിത്രമാകുന്നു=ബന്ധുവാകു ന്നു. ജഗത്തിങ്കൽ=ലോകത്തിങ്കൽ. പുണ്യകൃത്തുകൾ=സുകൃതംചെയ്തി ട്ടുള്ളവർ. ഏതത്ത്രയത്തെ=മൂന്നിനെ. ലഭിക്കുന്നു=പ്രാപിക്കുന്നു.

താല്പൎയ്യം.

ഈ ചൊന്ന മൂന്നവസ്ഥകളെയും പുണ്യശാലികൾ ലഭി ക്കുന്നു.

ശ്ലോകം.

നമ്രത്വേനോന്നമന്തഃ പരഗുണകഥനൈസ്സ്വാൻഗുണാൻഖ്യാപയന്ത
സ്സ്വാൎത്ഥാൻസമ്പാദയന്തോവിതതപൃഥുതരാരംഭയത്നാഃപരാൎത്ഥേ
ക്ഷാന്ത്യൈവാക്ഷേപരൂക്ഷാക്ഷരമുഖരമുഖാൻദുൎജ്ജനാൻദുഃഖയന്ത
സ്സന്തസ്സാശ്ചൎയ്യചൎയ്യാജഗതിബഹുമതാഃകസ്യനാഭ്യൎച്ചനീയാഃ ന൰

അന്വയം.

നമ്രത്വേന ഉന്നമന്തഃ പരഗുണകഥനൈഃ സ്വാൻ ഗുണാൻ ഖ്യാപയന്തഃ പരാൎത്ഥേ വിതതപൃഥുതരാരംഭയത്നാഃ സ്വാൎത്ഥാൻ സമ്പാദയന്തഃ ക്ഷാന്ത്യാ ഏവ ആക്ഷേപരൂക്ഷാക്ഷരമുഖരമുഖാൻ ദുൎജ്ജനാൻ ദുഃഖയന്തഃ സാശ്ചൎയ്യചൎയ്യാഃ ബഹുമതാഃ സന്തഃ ജഗ തി കസ്യ ന അഭ്യൎച്ചനീയാഃ

അൎത്ഥം.

നമ്രത്വംകൊണ്ടു=വണക്കംകൊണ്ടും. ഉന്നമന്തുക്കളായും=ഉ യരുന്നവരായും. പരഗുണകഥനങ്ങളെക്കൊണ്ടു, പരന്മാരുടെ=അ ന്യന്മാരുടെ. ഗുണകഥനങ്ങളെക്കൊണ്ടു=പ്രശംസകൊണ്ടു. സ്വങ്ങ ളായിരിക്കുന്ന=തന്നെ സംബന്ധിച്ചിരിക്കുന്ന. ഗുണങ്ങളെ=നന്മക ളെ. ഖ്യാപയന്തുക്കളായും=വിവരിക്കുന്നവരായും. പരാൎത്ഥത്തി ങ്കൽ=അന്യപ്രയോജനത്തിങ്കൽ. വിതതപൃഥുതരാരംഭയത്നന്മാരായി ട്ടു, വിതതമായും=വിസ്താരത്തോടുകൂടിയതായും. പൃഥുതരമായും=ഏ റവുംവലുതായിരിക്കുന്ന. ആരംഭങ്ങളോടും=കാൎയ്യാരംഭങ്ങളോടും. യത്നങ്ങളോടും=അതു സാധിപ്പാനുള്ള പ്രയാസങ്ങളോടും കൂടിയിരി ക്കുന്നവരായിട്ടു. സ്വാൎത്ഥങ്ങളെ=തന്റെകാൎയ്യങ്ങളെ. സംപാദയ ന്തുക്കളായും=കൈവശമാക്കുന്നവരായും. ക്ഷാന്തികൊണ്ടുതന്നെ= ക്ഷമകൊണ്ടുതന്നെ. ആക്ഷേപരൂക്ഷാക്ഷരമുഖരമുഖന്മാരായിരിക്കു ന്ന, ആക്ഷേപംകൊണ്ടു=നിന്ദകൊണ്ടു. രൂക്ഷങ്ങളായിരിക്കുന്ന=ക്രൂ

ദങ്ങളായിരിക്കുന്ന. അക്ഷരങ്ങളെക്കൊണ്ടു=വാക്കുകളെക്കൊണ്ടു. മുഖരങ്ങളായിരിക്കുന്ന=ശബ്ദത്തോടു കൂടിയിരിക്കുന്ന. മുഖങ്ങളോടു=വദനങ്ങളോടു കൂടിയിരിക്കുന്ന. ദുൎജ്ജനങ്ങളെ=ദുഷ്ടക്കൂട്ടത്തെ. ദുഃഖയുക്തകളായും=ദുഃഖിപ്പിക്കുന്നവരായും. സാശ്ചൎയ്യചൎയ്യന്മാരായും, സാശ്ചൎയ്യയായിരിക്കുന്ന=വിസ്മയിക്കേണ്ടതായിരിക്കുന്ന. ചൎയ്യയോടു=വ്യാപാരങ്ങളോടു കൂടിയിരിക്കുന്നവരായും. ബഹുമതന്മാരായും=എല്ലാവരാലും ബഹുമാനിക്കപ്പെട്ടവരായും ഇരിക്കുന്ന. സത്തുക്കൾ=സജ്ജനങ്ങൾ. ജഗത്തിങ്കൽ=ലോകത്തിങ്കൽ. ഏവനൊരുത്തനു=ഏതൊരു മനുഷ്യനു. അഭ്യൎച്ചനീയന്മാരാകുന്നില്ല=പൂജിക്കപ്പെടുവാൻ യോഗ്യന്മാരാകുന്നില്ല.

താല്പൎയ്യം.

ഇങ്ങനെയുള്ള സത്തുക്കളെ എല്ലാവരും പൂജിക്കേണ്ടതാകുന്നു.

അഥ നീതിസുഭാഷിതേ പരോപകാരപദ്ധതിഃ

ശ്ലോകം.

ഭവന്തിനമ്രാസ്തരവഃഫലോൽഗമൈ
ൎന്നവാംബുഭിൎഭൂരിവിളംബിനോഘനാഃ
അനുദ്ധതാസ്സൽപുരുഷാസ്സമൃദ്ധിഭി
സ്സ്വഭാവഏവൈഷപരോപകാരിണാം. ൩൨

അന്വയം.

തരവഃ ഫലോൽഗമൈഃ ഘനാഃ നമ്രാ നവാംബുഭിഃ ഭൂരിവിളംബിനഃ സൽപുരുഷാഃ സമൃദ്ധിഭിഃ അനുദ്ധതാഃ ഭവന്തി ഏഷഃ പരോപകാരിണാം സ്വഭാവഃ ഏവ.

അൎത്ഥം.

തരുക്കൾ=വൃക്ഷങ്ങൾ. ഫലോൽഗമങ്ങളെക്കൊണ്ടു, ഫലങ്ങളുടെ=പഴംമുതലായതുകളുടെ. ഉൽഗമങ്ങളെക്കൊണ്ടു=ഉല്പത്തികളെക്കൊണ്ടു. നമ്രങ്ങളായിട്ടും=താഴുന്നവകളായിട്ടും. ഘനങ്ങൾ=മേഘങ്ങൾ. നവാംബുക്കളെക്കൊണ്ടു=പുതിയ വെള്ളംകൊണ്ടു. ഭൂരിവിളംബികളായിട്ടും, ഭൂരമായി=അധികമായി. വിളംബിക്കുന്നവകളായിട്ടും=വെള്ളത്തിന്റെ ഘനംകൊണ്ടു താമസിച്ചു സഞ്ചരിക്കുന്നവകളായിട്ടും. സൽപുരുഷന്മാർ=സജ്ജനങ്ങൾ. സമൃദ്ധികളെക്കൊണ്ടു=ഐശ്വൎയ്യപുഷ്ടികൊണ്ടു. അനുദ്ധതന്മാരായിട്ടും=ഗൎവ്വംകൊണ്ടു ഉയരാതെ താഴ്മയോടു കൂടിയവരായിട്ടും ഭവിക്കുന്നു. ഇതു=ഒരുവിശേഷം. പരോപകാരികളുടെ, പരന്മാൎക്കു=അന്യന്മാൎക്കു, ഉപകാരകളുടെ=സമയോചിതമായിട്ടു സഹായിക്കുന്നവരുടെ സ്വഭാവമാകുന്നതാന്നു=കൂടെ ഉണ്ടായ ഗുണമാകുന്നു.

താല്പൎയ്യം.

ഉത്തമന്മാരു സമ്പന്നന്മാരായി തീൎന്നാൽ അഹംകാരംകൂടാതെ വളരെതാഴ്മയോടു മററുള്ളവരു അവശ്യത്തിനു ഉതകണമെന്നുള്ള താല്പൎയ്യത്തോടും ചേൎന്നിരിക്കുന്നു.

ശ്ലോകം.

ശ്രോത്രംശ്രുതേനൈവനകുണ്ഡലേന
ദാനേനപാണിൎന്നതുകങ്കണേന
വിഭാതികായഃകരുണാപരാണാം
പരോപകാരേണനചന്ദനേന. ൩൩

അന്വയം.

കരുണാപരാണാം ശ്രോത്രം ശ്രുതേന ഏവ വിഭാതി കുണ്ഡലേന തു ന (വിഭാതി) പാണിഃ ദാനേന ഏവ (വിഭാതി) കങ്കണേന (തു) ന (വിഭാതി) കായഃ പരോപകാരേണ (ഏവ) (വിഭാതി) ചന്ദനേന (തു) ന (വിഭാതി)

അൎത്ഥം.

കരുണാപരന്മാരുടെ, കരുണയിങ്കൽ=ഭൂതദയയിങ്കൽ. പരന്മാരുടെ=താല്പൎയ്യം ഉള്ള സജ്ജനങ്ങളുടെ. ശ്രോത്രം=ചെവികൾ. ശ്രുതം കൊണ്ടുതന്നെ=ശാസ്ത്രംകൊണ്ടുതന്നെ. വിഭാനംചെയ്യുന്നു=നല്ലവണ്ണം ശോഭിക്കുന്നു. കുണ്ഡലംകൊണ്ടാകട്ടെ=കടുക്കൻ മുതലായവകളെക്കൊണ്ടാകട്ടെ. വിഭാനംചെയ്യുന്നില്ല. പാണി=കരം. ദാനംകൊണ്ടുതന്നെ=സൽപാത്രവിതരണംകൊണ്ടുതന്നെ. വിഭാനംചെയ്യുന്നു. കങ്കണംകൊണ്ടാകട്ടെ=വളകളെക്കൊണ്ടാകട്ടെ. വിഭാനംചെയ്യുന്നില്ല. കായം=ദേഹം. പരോപകാരംകൊണ്ടുതന്നെ=വിഭാനംചെയ്യുന്നു. ചന്ദനംകൊണ്ടാകട്ടെ=കുറിക്കൂട്ടുകളെക്കൊണ്ടാകട്ടെ. വിഭാനംചെയ്യുന്നില്ല.

താല്പൎയ്യം.

കനകമണിമയങ്ങളായ കുണ്ഡലാദികൾ സജ്ജനങ്ങൾക്കു അലങ്കാരമല്ലാതെയും നിഷ്കന്മഷമായ പരോപകാരം അവൎക്കു അലങ്കാരമായിട്ടും ഇരിക്കുന്നു.

ശ്ലോകം.

പത്മാകരംദിനകരോവികചംകരോതി
ചന്ദ്രോവികാസയതികൈരവചക്രവാളം
നാഭ്യൎത്ഥിതോജലധരോപിജലംദദാതി
സന്തസ്സ്വയംപരഹിതേവിഹിതാഭിയോഗാഃ ൩൪

അന്വയം.

ദിനകരഃ അഭ്യൎത്ഥിതഃ പത്മാകരം വികചം ന കരോതി ച

ന്ദുഃ (അഭ്യർത്ഥിതഃ) കൈരവചക്രവാളം ന വികാസയതി ജലധരഃ അപി (അഭ്യർത്ഥിതഃ) ജലം ന ദദാതി സന്തഃ സ്വയം പരഹിതേ വിഹിതാഭിയോഗാഃ (ഭവന്തി)

അത്ഥം.

ദിനകരനും=സൂൎയ്യനും. അഭ്യൎത്ഥിതനായിട്ടു=യാചിക്കപ്പെട്ടവനായിട്ടു. പത്മാകരത്തെ=താമരക്കൂട്ടത്തെ. വികചമാക്കി=വിടൎന്നതാക്കി ചെയ്യുന്നില്ല. ചന്ദ്രനും അഭ്യൎത്ഥിതനായിട്ടു. കൈരവചക്രവാളത്തെ=ആമ്പൽക്കൂട്ടത്തെ. വികസിപ്പിക്കുന്നില്ല=വിടുൎത്തുന്നില്ല. ജലധരവും=മേഘവും. അഭ്യൎത്ഥിതമായിട്ടു=യാചിക്കപ്പെട്ടതായിട്ടു. ജലത്തെ ദാനംചെയ്യുന്നില്ല. സത്തുക്കൾ താൻതന്നെ പരഹിതത്തിങ്കൽ=പരന്മാരുടെ ഇഷ്ടത്തിങ്കൽ. വിഹിതാഭിയോഗന്മാരായിട്ടു. വിഹിതമായിരിക്കുന്ന=ചെയ്യപ്പെട്ടതായിരിക്കുന്ന. അഭിയോഗത്തോടു=നിശ്ചയത്തോടുകൂടിയിരിക്കുന്നവരായിട്ടു ഭവിക്കുന്നു.

താല്പൎയ്യം.

സജ്ജനങ്ങൾ തങ്ങളോടു ഇഷ്ടാഭിപ്രായത്തെ യാചിച്ചില്ലെങ്കിലും അതിനെ അറിഞ്ഞു സാധിച്ചുകൊടുക്കുന്നവരാകുന്നു.

ശ്ലോകം.

ഏതേ സൽപുരുഷാഃ പരാർത്ഥഘടകാസ്സ്വാർത്ഥാൻ പരിത്യജ്യ യേ
സാമാന്യാസ്തു പരാർത്ഥമുദ്യമഭൃതസ്സ്വാർത്ഥാവിരോധേന യേ
തേമീ മാനുഷരാക്ഷസാഃ പരഹിതം സ്വാർത്ഥായ നിഘ്നന്തി യേ
യേ തു ഘ്നന്തി നിരർത്ഥകം പരഹിതം തേ കേ ന ജാനീമഹേ. ൩൫.

അന്വയം.

യേ സ്വാർത്ഥൻ പരിത്യജ്യ പരാർത്ഥഘടകാഃ ഏതേ സൽപുരുഷാഃ യേ സ്വാർത്ഥാവിരോധേന പരാർത്ഥം ഉദ്യമഭൃതഃ തേ സാമാന്യാഃ യേ സ്വാർത്ഥായ പരഹിതം നിഘ്നന്തി തേ അമീ മാനുഷരാക്ഷസാഃ യേ തു നിരർത്ഥകം പരഹിതം ഘ്നന്തി തേ കേ (ഇതി) (വയം) ന ജാനീമഹേ.

അത്ഥം.

യാവചിലർ=യാവചിലപുരുഷന്മാർ. സ്വാർത്ഥങ്ങളെ=തന്റെ ധനങ്ങളെ പരിത്യജിച്ചിട്ടു=ഉപേക്ഷിച്ചിട്ടു. പരാർത്ഥഘടകന്മാരാകുന്നു=അന്യന്റെധനത്തെ ചേൎത്തുകൊടുക്കുന്നവരാകുന്നു. ഇവർ. സൽപുരുഷന്മാരാകുന്നു=ഉത്തമന്മാരാകുന്നു. യാവചിലർ= സ്വാർത്ഥാവിരോധത്തോടുകൂടെ. സ്വാർത്ഥത്തിനു=തന്റെധനത്തിനു. അവിരോധത്തോടുകൂടെ=അനുകൂല്യമില്ലെങ്കിലും തടവില്ലാത്ത ഉപായത്തോടുകൂടെ. പരാർത്ഥമായിട്ടു=അന്യന്മാൎക്കായിട്ടു. ഉദ്യമഭൃത്തുക

ളാകുന്നു. ഉദ്യമത്തെ=ഉത്സാഹത്തെ തരിക്കുന്നവരാകുന്നു. അവർ സാമാന്യന്മാരാകുന്നു=മദ്ധ്യമന്മാരാകുന്നു. യാവചിലർ സ്വാൎത്ഥത്തിനായിക്കൊണ്ടു=തന്റെധനത്തിനായിക്കൊണ്ടു. പരധനത്തെ, നിഘ്നിക്കുന്നു=നശിപ്പിക്കുന്നു. ആ ഇവർ മാനുഷരാക്ഷസന്മാരാകുന്നു. യാവചിലരാകട്ടെ, നിരൎത്ഥകമാകുംവണ്ണം=ഒരുപ്രയോജനവും കൂടാത്തതാകുംവണ്ണം. പരധനത്തെ, ഹനിക്കുന്നു=നശിപ്പിക്കുന്നു. അവർ=ഏതൊരുത്തരൊ എന്നുപേരോടുകൂടിയവരൊ എന്നിങ്ങിനെ ഞങ്ങൾ അറിയുന്നില്ല.

താല്പൎയ്യം.

ഠരം ചൊന്നവിധത്തിലുള്ള മനുഷ്യൎക്ക ഇങ്ങിനെ പേരുപറയുന്നു. വെറുതെ പരോപദ്രവം ചെയ്യുന്നവൎക്ക ഒരു പേരുകൂടി ഇല്ലാത്തതാകുന്നു.

ശ്ലോകം.

പാപാന്നിവാരയതിയോജയതേഹിതയാ
ഗുഹ്യഞ്ചഗൂഹതിഗുണാൻപ്രകടീകരോതി
ആപൽഗതന്നവിജഹാതിദദാതികാലേ
സന്മിത്രലക്ഷണമിദംപ്രവദന്തിസന്തഃ

അന്വയം.

പാപാൽ നിവാരയതി ഹികായ യോജയതേ ഗുഹ്യം ഗൂഹതി ഗുണാൻ പ്രകടീകരോതി ആപൽഗതം ന വിജഹാതി കാലേ ച ദദാതി ഇദം സന്തഃ സന്മിത്രലക്ഷണം പ്രവദന്തി.

അൎത്ഥം.

പാപത്തിങ്കൽനിന്നും=ദുൎന്നടത്തയിൽനിന്നും. നിവാരണം ചെയ്യുന്നു=മാററുന്നു. ഹിതത്തിനായിക്കൊണ്ടും=സല്കൎമ്മംചെയ്വാനായിക്കൊണ്ടും. യോജിപ്പിക്കുന്നു=നിശ്ചയിപ്പിക്കുന്നു. ഗുഹ്യത്തേയും=മറയ്ക്കേണ്ടതിനേയും. ഗൂഹനംചെയ്യുന്നു=മറയ്ക്കുന്നു. ഗുണങ്ങളേയും=നന്മകളേയും. പ്രകടീകരിക്കുന്നു=പ്രസിദ്ധമാക്കുന്നു അപൽഗതനായും=അപത്തിൽ ഉൾപ്പെട്ടിരിക്കുന്നവനായും. വിഹാനം ചെയ്യുന്നില്ല=തള്ളിക്കുന്നില്ല. കാലത്തിങ്കലും=അവശ്യമുള്ള സമയത്തിങ്കലും, ദാനംചെയ്യുന്നു. ഇതിനെ=ഠരം അവസ്ഥകളെ. സത്തുക്കൾ=സജ്ജനങ്ങൾ. സന്മിത്രലക്ഷണമെന്നു സത്തുക്കളായിരിക്കുന്നു=പ്രശംസിക്കേണ്ടവരായിരിക്കുന്നു. മിത്രങ്ങളുടെ=ബന്ധുക്കളുടെ. ലക്ഷണമെന്നു=അടയാളമെന്നു. പ്രവദിക്കുന്നു=വെളിവായി പറയുന്നു.

താല്പൎയ്യം.

ഇപ്രകാരം ഇരിക്കുന്നുവോ അവർ ബന്ധുക്കളാകുന്നു.

ശ്ലോകം.

ക്ഷീരേണാത്മഗതോദകായ ഹി പുരാ ദത്താസ്സ്വകീയാ ഗുണാഃ
ക്ഷീരോത്താപമവേക്ഷ്യ തേന പയസാ സ്വാത്മാ കൃശാനൌ ഹുതഃ
ഗന്തും പാവകമുന്മനസ്തദഭവദ് ദൃഷ്ട്വാ തു മിത്രാപദം
യുക്തം തേന ജലേന ശാമ്യതി സതാം മൈത്രീ പുനസ്ത്വീദൃശീ. ൩൧

അന്വയം.

ക്ഷീരേണ അത്മഗതോദകായാ പുരാ സ്വകീയാഃ ഗുണാഃ ദത്താഃ ക്ഷീരോത്താപം അവേക്ഷ്യ തേന പയസാ സ്വാത്മാ കൃശാനൌ ഹുതഃ തൽ മിത്രാപദം ദൃഷ്ട്വാ പാവകം ഗന്തും ഉന്മനഃ അഭവൽ പുനഃ തേന ജലേന യുക്തം ശാമ്യതി സതാം മൈത്രീ തു ഈദൃശീ.

അൎത്ഥം.

ക്ഷീരത്താൽ=പാലിനാൽ. അത്മഗതോദകത്തിനായിക്കൊണ്ടു=തന്നോടുചേൎന്നിരിക്കുന്ന വെള്ളത്തിനായിക്കൊണ്ടു. മുൻപേ സ്വകീയങ്ങളായിരിക്കുന്ന=തന്നെസ്സംബന്ധിച്ചിരിക്കുന്ന. ഗുണങ്ങൾ=വെളുപ്പ്, മാധുൎയ്യം, ബലകരത്വം, മുതലായനന്മകൾ. ദത്തകളായി=കൊടുക്കപ്പെട്ടവയായി. ക്ഷീരോത്താപത്തെ=ക്ഷീരത്തിന്റെ ഉത്താപത്തെ സന്താപത്തെ. അപേക്ഷിച്ചിട്ടു=അറിഞ്ഞിട്ടു. അപയസ്സിനാൽ=വെള്ളത്തിനാൽ. സ്വാത്മാവു=തന്റെ രൂപം. കൃശാനുവിങ്കൽ=അഗ്നിയിൽ. ഹുതമായി=പററിക്കപ്പെട്ടതായി. അതു=അ പാൽ. മിത്രാപത്തിനെ=ബന്ധുവ്യസനത്തെ. ദൎശിച്ചിട്ടു=കണ്ടിട്ടു. പാവകനെ=അഗ്നിയെ. ഗമിക്കാനായിക്കൊണ്ടു=പ്രാപിക്കാനായിക്കൊണ്ടു. ഉന്മനസ്സായി=ഉത്സാഹത്തോടുകൂടിയതായിഭവിച്ചു. പിന്നെ അ ജലത്തോടുകൂടെ=പിന്നെ ഒഴിച്ച വെള്ളത്തോടുകൂടെ. യുക്തമായിട്ടു=ചേൎന്നതായിട്ടു. ശമിക്കുന്നു=വററുന്നു. സത്തുക്കളെ സംബന്ധിച്ചുള്ള=സജ്ജനങ്ങളുമായിട്ടുള്ള. മൈത്രിയാകട്ടെ=സ്നേഹമാകട്ടെ. ഈദൃശിയാകുന്നു=ഇങ്ങിനെ ഇരിക്കുന്നതാകുന്നു.

താല്പൎയ്യം.

ഉത്തമന്മാരോടു അല്പന്മാർ ചേൎന്നാൽ അവരുടെ ഗുണങ്ങൾ ഇവൎക്കു കൂടി ലഭിക്കുന്നതും സ്നേഹത്തിനു ഒരിക്കലും കുറവു വരാത്തതുമാകുന്നു.

ശ്ലോകം

ഇതഃ സ്വപിതി കേശവഃ കുലമിതസ്തദീയദ്വിഷാ
മിതശ്ച ശരണാൎത്ഥിനാം ശിഖരിണാം ഗണാശ്ശേരതേ

ഇതോപിബഡവാനലസ്സഹസമസ്തസംവത്തകൈ
രഘോ!വിതതമൂർജ്ജിതംഭരസഹഞ്ചസിന്ധോവ്വപുഃ സ്വ
അന്വയം.

ഇതഃ കേശവഃ സ്വപിതി ഇതഃ തദീയദ്വിഷാം കുലം (തിഷ്ഠതി) ഇതഃ ശരണാർത്ഥിനാം ശിഖരിണാം ഗണാഃ ച ശേരതേ ഇതാഃ സമസ്തസംവത്തകൈഃ സഹ ബഡവാനലഃ അപി (തിഷ്ഠതി) സിന്ധോഃ വപുഃ വിതതം ഊജ്ജിതം ഭരസഹം ച (ഭവതി) അഹോ.

അത്ഥം.

ഇവിടെ=ഒരെടത്തു. കേശവൻ=ശ്രീനാരായണസ്വാമി. സ്വപിക്കുന്നു, സകലപ്രപഞ്ചത്തെയും ഉദരത്തിൽധരിച്ചുംകൊണ്ടു യോഗനിദ്രയെച്ചെയ്യുന്നു. ഇവിടെ, തദീയദ്വിട്ടുകളുടെ, തദീയന്മാരായിരിക്കുന്ന=നാരായണസ്വാമിയെസംബന്ധിച്ചിരിക്കുന്ന. ദ്വിട്ടുകളുടെ=ശത്രുക്കളുടെ. കുലം=സമൂഹം. സ്ഥിതിചെയ്യുന്നു=ഇരിക്കുന്നു. ഇവിടെ, ശരണാത്ഥികളായിരിക്കുന്ന=ശരണംപ്രാപിച്ചിരിക്കുന്ന. ശിഖരികളുടെ=പവ്വതങ്ങളുടെ. ഗണങ്ങൾ=സമൂഹങ്ങൾ. ശയിക്കുന്നു=കിടക്കുന്നു. ഇവിടെ, സമസ്തസംവത്തകങ്ങളോടുകൂടെ സഹലങ്ങളായിരിക്കുന്ന മഹാപ്രളയമേഘങ്ങളോടുകൂടെ. ബഡവാനലനും=ബഡവാഗ്നിയും, സമുദ്രത്തിലെ തീയും. സ്ഥിതിചെയ്യുന്നു. സിന്ധുവിന്റെ=സമുദ്രത്തിന്റെ. വപുസ്സ=സ്വരൂപം. വിതതമായും=വിസ്താരമുള്ളതായും. ഊർജ്ജിതമായും=ബലമുള്ളതായും. ഭരസഹമായും=ഭാരത്തെസ്സഹിക്കുന്നതായും, ഭവിക്കുന്നു, ആശ്ചര്യം.

താല്പയ്യം.

ഇങ്ങിനെ അനേകവസ്തുക്കളെ സമുദ്രം ഉള്ളിൽ ധരിക്കുന്നതുപോലെ ഉത്തമന്മാരും പരോപകാരത്തിനുവേണ്ടി അനേകദുഃഖത്തെ സഹിച്ചും ബഹുവിധപ്രപഞ്ചാവസ്ഥകളെ ധൈയ്യംകൊണ്ടു അശേഷവും വെളിപ്പെടുത്താതെയും ഇരിക്കുന്നു.

ശ്ലോകം.

ജാതഃകൂമ്മസ്സഏകഃപൃഥുഭുവനഭരായാപ്പിതംയേനപൃഷ്ഠം
ശ്ലാഘ്യംജന്മധ്രുവസ്യഭ്രമതിനിയമിതംയത്രതേജസ്വിചക്രം
സഞ്ജാതവ്യത്ഥപക്ഷാഃപരഹിതകരണേനോപരിഷ്ടാന്നചാധോ
ബ്രഹ്മാണ്ഡോദുംബരാന്തമ്മശകവദപരേ ജന്തവോജാതനഷ്ടാഃ

അന്വയം.

യേന പൃഥുഭുവനഭരായ പൃഷ്ഠം അപ്പിതം സഃ കൂമ്മഃ ഏകഃ ജാതഃ യത്ര തേജസ്വിചക്രം നിയമിതം ഭ്രമതി (തസ്യ) ധ്രുവസ്യ ജ

ന്മ ശ്ലാഘ്യം പരഹിതകരണേ സഞ്ജാതവ്യർത്ഥപക്ഷാഃ അപരേ ജന്തവഃ ഉപരിഷ്ടാൽ അധഃ ച ന ബ്രഹ്മാണ്ഡോദുംബരാന്തഃ മശകവൽ ജാതനഷ്ടാഃ (ഭവന്തി)

അർത്ഥം.

യാതൊന്നിനാൽ=യാതൊരു കൂർമ്മത്താൽ. പൃഥുഭുവനഭരത്തിനായിക്കൊണ്ടു. പൃഥുക്കളായിരിക്കുന്ന=മഹത്തുക്കളായിരിക്കുന്ന. ഭുവനങ്ങളുടെ=ലോകങ്ങളുടെ. ഭരത്തിനായിക്കൊണ്ടു=ഭാരം വഹിപ്പാനായിക്കൊണ്ടു പൃഷ്ഠം=പുറം. അർപ്പിതമായി=നിയമിച്ചുവെക്കപ്പെട്ടതായി. അകൂർമ്മം=അദികൂർമ്മം. ഒരുത്തൻ, ജാതനായി=ജനിക്കപ്പെട്ടവനായി. യാതൊന്നിൽ=യാതൊരു ധ്രുവലോകത്തിൽ. അല്ലെങ്കിൽ ധ്രുവമണ്ഡലത്തിൽ. തേജസ്വിചക്രം തേജസ്വികളുടെ=നവഗ്രഹാദികളുടെ. ചക്രം=ജ്യോതിശ്ചക്രം. നിയമിതമായിട്ടു=ക്രമം ഉള്ളതായിട്ടു. ഭ്രമിക്കുന്നു=ചുററുന്നു. ആ, ധ്രുവന്റെ=ഉത്താനപാദപുത്രന്റെ ജന്മം=ജനനം. ശ്ലാഘ്യമാകുന്നു=അഭിനന്ദിക്കപ്പെടുവാൻ യോഗ്യമാകുന്നു. പരഹിതകരണത്തിങ്കൽ=പരോപകാരം ചെയ്യുന്നതിൽ. സഞ്ജാതവ്യർത്ഥപക്ഷന്മാരായി, സഞ്ജാതന്മാരായും=ജനിക്കപ്പെട്ടവരായും. വ്യർത്ഥപക്ഷന്മാരായും, വ്യർത്ഥമായിരിക്കുന്ന=നിഷ്പ്രയോജനമായിരിക്കുന്ന. പക്ഷത്തോടു=സഹായത്തോടുകൂടിയവരായുമിരിക്കുന്നവരായി. അപരന്മാരായിരിക്കുന്ന=അന്യന്മാരായിരിക്കുന്ന. ജന്തുക്കൾ=പ്രാണികൾ. ഉപരിഭാഗത്തിലും=മുകളിലും. അധോഭാഗത്തിലും=കീഴിലും. ആകുന്നില്ലാ=ഉള്ളവരായി ഭവിക്കുന്നില്ലാ. ബ്രഹ്മാണ്ഡോദുംബരാന്തർഭാഗത്തിങ്കൽ, ബ്രഹ്മാണ്ഡമാകുന്ന=ഭൂഗോളമാകുന്ന. ഉദുംബരത്തിന്റെ=അത്തിപ്പഴത്തിന്റെ. അന്തർഭാഗത്തിൽ=ഉള്ളിൽ. മശകംപോലെ=കൊതുകുപോലെ. ജാതനഷ്ടന്മാരായിട്ടു, ജാതന്മാരും=ജനിക്കപ്പെട്ടവരും. നഷ്ടന്മാരും=നശിക്കപ്പെട്ടവരും ആയിട്ടു. ഭവിക്കുന്നു.

താല്പര്യം.

ചരാചരാധാര സകലലോകത്തെയും ധരിക്കുന്ന കൂർമ്മം ഒരുവനും ജ്യോതിശ്ചക്രത്തെ ഭ്രമിപ്പിക്കുന്ന ധ്രുവൻ ഒരുവനും പരോപകാരികളായ ഇവരിരുപേരും തന്നെ ജന്മസാഫല്യം വന്നവരും മററുള്ള പ്രാണികൾ ബ്രഹ്മാണ്ഡമാകുന്ന അത്തിക്കായിൽ ജനിച്ചു മരിക്കുന്നു എന്നല്ലാതെ അവയെക്കൊണ്ടു ഒരു പ്രയോജനവും ഇല്ലായ്കയാൽ പരോപകാരം ചെയ്യാത്ത അവയുടെ ജന്മം വെറുതെ ആകുന്നു.

ശ്ലോകം.

തൃഷ്ണാംഛിന്ധിഭജക്ഷമാംജഹിമദംപാപേരതിംമാകൃഥാ
സ്സത്യംബ്രൂഹിനയാഹ്യസാധുപദവീംസേവസ്വവിദ്വജ്ജനം
മാന്യാന്മാനയവിദ്വിഷോപ്യനുനയപ്രഖ്യാപയപ്രശ്രയം
കീൎത്തിംപാലയദുഃഖിതേകുരുദയാമേതത്സതാംലക്ഷണം.

അന്വയം.

(ഹെ) ജന (ത്വം) തൃഷ്ണാം ഛിന്ധി ക്ഷമാം ഭജ മദം ജഹി പാപേ രതിം മാ കൃഥാഃ സത്യം ബ്രൂഹി അസാധുപദവീം ന യാഹി വിദ്വജ്ജനം സേവസ്വ മാന്യാൻ മാനയ വിദ്വിഷഃ അനുനയ പ്രശ്രയാ പ്രഖ്യാപയ കീൎത്തിം പാലയ ദുഃഖിതേ ദയാം അധികുരു എതൽ സതാം ലക്ഷണം.

അൎത്ഥം.

അല്ലയോ, സജ്ജനങ്ങളേ! നീയ, (നിങ്ങൾ) തൃഷ്ണയെ=പരദ്രവ്യേഛയെ. ഛേദിച്ചാലും=മുറിച്ചുകളഞ്ഞാലും. ക്ഷമയെ=അടക്കത്തെ. ഭജിച്ചാലും=അംഗീകരിച്ചാലും. മദത്തെ=ഗൎവ്വത്തെ. ജയിച്ചാലും=ഇല്ലാതെയാക്കിയാലും. പാപത്തിങ്കൽ=ദുഷ്കൃത്യത്തിങ്കൽ. രതിയെ=ആഗ്രഹത്തെ. ചെയ്യരുതേ=സത്യത്തെ. ബ്രവിച്ചാലും=പറഞ്ഞാലും. അസാധുപദവിയെ, അസാധുക്കളുടെ=അസത്തുക്കളുടെ. പദവിയെ=മാൎഗ്ഗത്തെ. യാനംചെയ്കയില്ലല്ലോ=പ്രാപിക്കയില്ലല്ലോ. വിദ്വജ്ജനത്തെ=വിദ്വാന്മാരെ. സേവിച്ചാലും=ആശ്രയിച്ചാലും. മാന്യന്മാരെ=മാനിക്കേണ്ടവരെ. മാനിച്ചാലും=പൂജിച്ചാലും. വിദ്വിട്ടുകളെ=ശത്രുക്കളെ. അനുനയിച്ചാലും=സമാധാനപ്പെടുത്തിയാലും. പ്രശ്രയത്തെ=വിനയത്തെ. പ്രഖ്യാപനംചെയ്താലും=പ്രസിദ്ധമാക്കിയാലും. കീൎത്തിയെ=യശസ്സിനെ. പാലിച്ചാലും=രക്ഷിച്ചാലും. ദുഃഖിതങ്കൽ=വ്യസനിച്ചിരിക്കുന്നവങ്കൽ. ദയയേയും=കരുണയേയും ചെയ്താലും. ഇതു=ഒരു അവസ്ഥകൾ. സത്തുക്കളുടെ=സജ്ജനങ്ങളുടെ. ലക്ഷണമാകുന്നു=അടയാളമാകുന്നു.

താല്പൎയ്യം.

ഇപ്രകാരമുള്ള സത്തുക്കളെ മനുഷ്യർ അനുസരിക്കേണ്ടതാകുന്നു.

ശ്ലോകം.

മനസിവചസികായേപുണ്യപീയൂഷപൂൎണ്ണാ
സ്ത്രിഭുവനമുപകാരശ്രേണിഭിഃപ്രീണയന്തഃ
പരഗുണപരമാണൂൻപൎവ്വതീകൃത്യനിത്യം
നിജഹൃദിവികസന്തസ്സന്തിസന്തഃകിയന്തഃ

അന്വയം.

മനസി വചസി കായേ പുണ്യപീയൂഷപൂൎണ്ണാഃ ത്രിഭുവനം ഉപകാരശ്രേണിഭിഃ പ്രീണയന്തഃ പരഗുണപരമാണൂൻ പൎവ്വതീകൃത്യ നിത്യം നിജഹൃദി വികസന്ത കിയന്തഃ സന്തഃ സന്തി.

അൎത്ഥം.

മനസ്സിലും=ഉള്ളിലും. വചസ്സിലും=വാക്കിലും. കായത്തിങ്കലും=ദേഹത്തിങ്കലും. പുണ്യപീയൂഷപൂൎണ്ണന്മാരായി, പുണ്യമാകുന്ന=സൽക്കൎമ്മമാകുന്ന. പീയൂഷംകൊണ്ടു=അമൃതുകൊണ്ടു. പൂൎണ്ണന്മാരായി=നിറഞ്ഞവരായി. ത്രിഭുവനത്തെ=മൂന്നുലോകത്തെ. ഉപകാരശ്രേണികളെക്കൊണ്ടു=സഹായസമൂഹങ്ങളെക്കൊണ്ടു. പ്രീണയന്തുകളായി=തൃപ്തിയോടു കൂടിയതായിട്ടു ചെയ്യുന്നവരായി. പരഗുണപരമാണുക്കളെ, പരന്മാരുടെ=അന്യന്മാരുടെ. ഗുണങ്ങളുടെ=നന്മകളുടെ. പരമാണുക്കളെ=ലേശങ്ങളെ. പൎവ്വതീകരിച്ചിട്ടു=പൎവ്വതംപോലെ വലുതാക്കിച്ചെയ്തിട്ടു. നിത്യവും നിജഹൃദയത്തിങ്കൽ=തന്റെമനസ്സിൽ. വികസന്തുകളായി=പ്രകാശിപ്പിക്കുന്നവരായി. എത്രമാത്രം സന്തുക്കൾ; ഭവിക്കുന്നു.

താല്പൎയ്യം.

ഠരം പറഞ്ഞ ഗുണങ്ങളോടു മിളിതന്മാരായ സജ്ജനങ്ങൾ ധാരാളമല്ലാത്തതാകുന്നു.

അഥ നീതിസുഭാഷിതേ ധൈൎയ്യശീലപദ്ധതി.

ശ്ലോകം.

രത്നൈൎമ്മഹാബ്ധേസ്തുതുഷുൎന്നദേവാ
നഭേജിരേഭീമവിഷേണഭീതിം
സുധാംവിനാനപ്രയയുൎവ്വിരാമം
നനിശ്ചിതാൎത്ഥാദ്വിരമന്തിധീരാഃ ൧൨

അന്വയം

ദേവാഃ മഹാബ്ധേഃ രത്നൈഃ ന തുതുഷുഃ ഭീമവിഷേണഭീതിം ന ഭേജിരേ സുധാം വിനാ വിരാമം ന പ്രയയുഃ ധീരാഃ നിശ്ചിതാൎത്ഥാൽ ന വിരമന്തി.

അൎത്ഥം.

ദേവന്മാർ, മഹാബ്ധിയുടെ=പാൽക്കടലിന്റെ. അന്തൎഭാഗത്തിലുള്ള രത്നങ്ങളെക്കൊണ്ടു, കൌസ്തുഭം=അശ്വരത്നം, ഗജരത്നം, വൃക്ഷരത്നം ഇത്യാദി ഉത്തമ വസ്തുക്കളെക്കൊണ്ടു തോഷിച്ചില്ല=സന്തോഷിച്ചില്ലാ. ഭീമവിഷംകൊണ്ടു=ഭയങ്കരമായ കാളകൂടവിഷംകൊണ്ടു. ഭീതിയെ=ഭയത്തെ. ഭജിച്ചില്ല=പ്രാപിച്ചില്ല. സുധയെ ഒഴിഞ്ഞു=അമൃതിനോടുകൂടാതെ. വിരാമത്തെ=അമൃതമഥനാ

വസാനത്തെ. പ്രയാണംചെയ്യില്ല=ഗമിച്ചില്ലാ. ധീരന്മാർ=ധൈൎയ്യവാന്മാർ. നിശ്ചിതാൎത്ഥത്തിങ്കൽനിന്നു= വിചാരിച്ചുറച്ചകാൎയ്യത്തിങ്കൽനിന്നു. വിരാമിക്കുന്നില്ല=പിൻവാങ്ങുന്നില്ല.

താല്പൎയ്യം.

അമൃതംവേണമെന്നുവച്ചുണ്ടായ പയോരാശിമഥനപ്രയത്നത്തിൽ അതൊഴിയെ മററനേക നല്ലപദാൎത്ഥങ്ങളെ ലഭിച്ചിട്ടു സന്തോഷിക്കയും ഭയങ്കരപദാൎത്ഥത്തെ ലഭിച്ചിട്ടു പേടിക്കയും ഉണ്ടായില്ല. വിചാരിച്ച അമൃതാകിട്ടിയതിന്റെ ശേഷം അടങ്ങുകയും ചെയ്തു. ധീരന്മാരുടെരീതിയും ഇങ്ങിനെതന്നെയാകുന്നു.

ശ്ലോകം.

പ്രാരഭ്യതേനഖലുവിഘ്നഭയേനനീചൈഃ
പ്രാരഭ്യവിഘ്നനിഹതാവിരമന്തിസന്തഃ
വിഘ്നൈഃപുനഃപുനരപിപ്രതിഹന്യമാനാഃ
പ്രാരബ്ധമുത്തമഗുണാനപരിത്യജന്തി. ൩൨.

അന്വയം.

നീചൈഃ വിഘ്നഭയേന ന പ്രാരഭ്യതേ ഖലു മദ്ധ്യമാഃ പ്രാരഭ്യ വിഘ്നനിഹതാഃ വിരമന്തി ഉത്തമഗുണാഃ വിഘ്നൈഃ പുനഃ പുനഃ പ്രതിഹന്യമാനാഃ അപി പ്രാരബ്ധം ന പരിത്യജന്തി.

അൎത്ഥം.

നീചന്മാരാൽ=അധമന്മാരാൽ. വിഘ്നഭയംകൊണ്ടു=വീഴ്ചയിൽനിന്നുള്ള പേടികൊണ്ടു. പ്രാരംഭിക്കപ്പെടുന്നില്ലതന്നെ=തുടങ്ങപ്പെടുന്നില്ലതന്നെ. മദ്ധ്യമന്മാർ, പ്രാരംഭിച്ചിട്ടു. വിഘ്നനിഹതന്മാരായിട്ടു. വിഘ്നത്താൽ=വീഴ്ചയാൽ. നിഹതന്മാരായിട്ടു=കെടുത്തപ്പെട്ടവരായിട്ടു. വിരമിക്കുന്നു=പിൻവാങ്ങുന്നു. ഉത്തമഗുണന്മാർ=ഉത്തമനെന്നുള്ള വലിപ്പത്തോടുകൂടിയവർ. വിഘ്നങ്ങളാൽ=പിന്നെയും പിന്നെയും. പ്രതിഹന്യമാനന്മാരായിരുന്നാലും=ബാധിക്കപ്പെടുന്നവരായിരുന്നാലും. പ്രാരബ്ധത്തെ=തുടങ്ങിയതിനെ. പരിത്യജിക്കുന്നില്ലാ=ഉപേക്ഷിക്കുന്നില്ലാ.

താല്പൎയ്യം.

അധമന്മാർ തടസ്ഥംവന്നെങ്കിലൊ എന്നുഭയന്നു ഒരുകാൎയ്യം തുടങ്ങുകയും മദ്ധ്യമന്മാർ തുടങ്ങി വീണ്ടുമെടുക്കയും ഉത്തമന്മാർ തുടങ്ങിയതിനെ മുടക്കം അടിക്കടിവന്നാലും വിടുകയും ഇല്ലാ. അതിനു അധമന്റെ ദുൎദ്ധൈൎയ്യവും മദ്ധ്യമന്റെ ധൈൎയ്യക്കുറവും ഉത്തമന്റെ ധൈൎയ്യധാരാളതയും കാരണമാകുന്നു.

ശ്ലോകം.

കദാചിൽപൃത്ഥീശയ്യഃകദാചിദപിചപൎയ്യങ്കശയനഃ
കദാചിച്ഛാകാഹാരഃകദാചിദപിചശാല്യോദനരുചിഃ
കദാചിൽകന്ഥാധാരീകദാചിദപിചദിവ്യാംബരധരോ
മനസ്വീകാൎയ്യാൎത്ഥീനഗണയതിദുഃഖന്നചസുഖം. ൧൯

അന്വയം.

കാൎയ്യാൎത്ഥി മനസ്വീ കദാചിൽ പൃത്ഥീശയ്യഃ അപി കദാചിൽ പൎയ്യങ്കശയനഃ ച കദാചിൽ ശാകാഹാരഃ അപി കദാചിൽ ശാല്യോദനരുചിഃ ച കദാചിൽ കന്ഥാധാരീ അപി കദാചിൽ ദിവ്യാംബരധരഃ ച ദുഃഖം ന ഗണയതി സുഖം ച ന (ഗണയതി)

അൎത്ഥം.

കാൎയ്യാൎത്ഥിയായിരിക്കുന്ന=കാൎയ്യം നടത്തണമെന്നു ഇച്ഛയോടു കൂടിയിരിക്കുന്ന. മനസ്വീ=ധൈൎയ്യവാൻ. ഒരിക്കൽ=ഒരിടത്തു. പൃത്ഥീശയ്യനായും, പൃത്ഥ്വിയാകുന്ന=ഭൂമിയാകുന്ന. ശയ്യയോടു=കിടക്കയോടു കൂടിയവനായും. ഒരിക്കൽ, പൎയ്യങ്കശയനനായും, പൎയ്യങ്കമാകുന്ന=സപ്രമഞ്ചക്കട്ടിലാകുന്ന, ശയനത്തോടു=കിടക്കയോടു കൂടിയവനായും. ഒരിക്കൽ, ശാകാഹാരനായും ശാകങ്ങളാകുന്ന=ഇലകളാകുന്ന. ആഹാരത്തോടു=ഭക്ഷണസാധനത്തോടുകൂടിയവനായും. ഒരിക്കൽ, ശാല്യോദനരുചിയായും, ശാല്യോദനത്തിങ്കൽ=നെല്ലരിച്ചോററിൽ. രുചിയോടു=അഗ്രഹത്തോടുകൂടിയവനായും, ഒരിക്കൽ, കന്ഥാധാരിയായും, കന്ഥയെ=കീറിയ തുണിയെ, ധരിക്കുന്നവനായും=ഉടുക്കുന്നവനായും. ഒരിക്കൽ ദിവ്യാംബരധരനായും, ദിവ്യാംബരത്തെ=നല്ലപട്ടുമുതലായവസ്ത്രത്തെ, ധരിക്കുന്നവനായും. ദുഃഖത്തെയും=വ്യസനത്തെയും. ഗണിക്കുന്നില്ല=വിചാരിക്കുന്നില്ലാ. സുഖത്തെയും=സൌഖ്യാനുഭവത്തെയും, ഗണിക്കുന്നില്ലാ.

താല്പൎയ്യം.

ധീരനായിരിക്കുന്നവൻ ഒരുകാൎയ്യം ആരംഭിച്ചാൽ അതിൻെറ സിദ്ധിയിൽ പ്രത്യേകജാഗ്രതയുണ്ടായിരിക്കുന്നതും ഠരം പറഞ്ഞസംഗതികളിൽ സമദൃഷ്ടിയായിരിക്കുന്നതുമാകുന്നു.

ശ്ലോകം.

നിന്ദന്തുനീതിനിപുണാഃയദിവാസ്തുവന്തു
ലക്ഷ്മീസ്സമാവിശതുഗച്ഛതുവായഥേഷ്ടം
അദ്യൈവവാമരണമസ്തുയുഗാന്തരേവ
ന്യായ്യാൽപഥഃപ്രവിചലന്തിപദന്നധീരാഃ

അന്വയം.

നീതിനിപുണാഃ നിന്ദന്തു യദി വാ സ്തുവന്തു ലക്ഷ്മീഃ സമാവി

ശതു യഥേഷ്ടം ഗച്ഛതു വാ അദ്യൈവ വാ മരണം അസ്തു യുഗാന്തരെ (അസ്തു) വാ ധീരാഃ ന്യായാൽ പഥഃ പദം ന പ്രവിചലന്തി.

അൎത്ഥം.

നീതിനിപുണന്മാർ=ഓരോ വ്യവഹാരത്തിൽ സമൎത്ഥന്മാർ. നിന്ദിക്കട്ടെ=ആക്ഷേപിക്കട്ടെ. അല്ലെങ്കിൽ, സ്തുതിക്കട്ടെ=പ്രശംസിക്കട്ടെ. ലക്ഷ്മീ=സമ്പത്തു. സമാവേശിക്കട്ടെ=വരട്ടെ. യഥേഷ്ടമാകുംവണ്ണം=തന്റെ ഇഷ്ടംപോലെ. ഗമിക്കട്ടെ=പോകട്ടെ. ഇപ്പോൾതന്നെയോ, മരണം, ഭവിക്കട്ടെ. യുഗാന്തരത്തിങ്കൽ=മറ്റു യുഗത്തിങ്കൽ. ഭവിക്കട്ടെ. ധീരന്മാർ=ധൈൎയ്യശാലികൾ. ന്യായമായിരിക്കുന്ന=സജ്ജനങ്ങൾ അംഗീകരിച്ച ക്രമത്തോടു കൂടിയിരിക്കുന്ന. പഥാവിങ്കൽനിന്നു=വഴിയിൽനിന്നു. പദം=കാലടി. പ്രവിചലിക്കുന്നില്ല=നീങ്ങുന്നില്ലാ.

താല്പൎയ്യം.

ഈ ധൈൎയ്യമുള്ളവർ അനേകവിധഗുണദോഷങ്ങളെ അനുഭവിച്ചാലും ന്യായവഴിയിൽ നിന്നും അശേഷംപോലും ഭേദിച്ചു നടക്കാത്തതാകുന്നു.



ശ്ലോകം.

കാന്താകടാക്ഷവിശിഖാനലുനന്തിയസ്യ
ചിത്തന്നനിൎദ്ദഹതികോപകൃശാനുതാപഃ
കൎഷന്തിഭൂരിവിഷയാശ്ചനലോഭപാശാ
ലോകത്രയംജയതികൃത്സ്നമിദംസധീരഃ

അന്വയം.

യസ്യ ചിത്തം കാന്താകടാക്ഷവിശിഖാഃ ന ലുനന്തി കോപകൃശാനുതാപഃ ന നിൎദ്ദഹതി ഭൂരിവിഷയാഃ ലോഭപാശാഃ ച ന കൎഷന്തി സഃ ധീരഃ കൃത്സ്നം ഇദം ലോകത്രയം ജയതി.

അൎത്ഥം.

യാവനൊരുത്തന്റെ, ചിത്തത്തെ=ഹൃദയത്തെ. കാന്താകടാക്ഷവിശിഖങ്ങൾ, കാന്തമാരുടെ കടാക്ഷങ്ങളാകുന്ന=കണ്ണുകൊണ്ടുള്ള നോക്കലുകളാകുന്ന. വിശിഖങ്ങൾ=അമ്പുകൾ. ലൂനനംചെയ്യുന്നില്ലാ=ഭേദിക്കുന്നില്ലാ. കോപകൃശാനുതാപം, കോപകൃശാനുവിന്റെ=രോഷാഗ്നിയുടെ. താപം=ചൂടു. ദഹിപ്പിക്കുന്നില്ല=പഴുപ്പിക്കുന്നില്ലാ. ഭൂരിവിഷയങ്ങളാകുന്ന=അനേകസുഖാനുഭവങ്ങളാകുന്ന. ലോഭപാശങ്ങളും=മോഹമാകുന്ന കയറുകളും. കൎഷിക്കുന്നില്ലാ=വലിച്ചധീനമാക്കുന്നില്ലാ. ആ, ധീരൻ, കൃത്സ്നമായിരിക്കുന്ന=സകലമായിരിക്കുന്ന. ഈ ലോകത്രയത്തെ=മൂന്നുലോകത്തെ. ജയിക്കുന്നു=പാട്ടിലാക്കുന്നു.

താല്പൎയ്യം.

ഇപ്രകാരമുള്ള ധീരൻ മൂന്നുലോകത്തിലുള്ളവരെയും ഒരു പ്ര യാസംകൂടാതെ തന്നെ മാനിക്കുന്നവരാക്കിച്ചെയ്യുന്നു.

ശ്ലോകം.

കദൎത്ഥിതസ്യാപിഹിധൈൎയ്യവൃത്തേ
ൎന്നശക്യതേധൈൎയ്യഗുണംപ്രമാഷ്ടും
അധോമുഖസ്യാപികൃതസ്യവഹ്നേ
ൎന്നാധശ്ശിഖായാതികദാചിദേവ. ൧

അന്വയം.

കദൎത്ഥിതസ്യ അപി ധൈൎയ്യവൃത്തെഃ ധൈൎയ്യഗുണം പ്രമാഷ്ടും (കേന അപി) ന ശക്യതെ ഹി അധോമുഖസ്യ കൃതസ്യ അപി വഹ്നെഃ ശിഖാ കദാചിൽ അധഃ ന യാതി ഏവ.

അൎത്ഥം.

കദൎത്ഥികനായിരുന്നാലും=ദുഃഖിതനായിരുന്നാലും. ധൈൎയ്യ വൃത്തിയുടെ=ധൈൎയ്യവാന്റെ. ധൈൎയ്യഗുണത്തെ=ധൈൎയ്യമാകുന്ന മാഹാത്മ്യത്തെ. പ്രമാൎജ്ജനംചെയ്വാനായിക്കൊണ്ടു=കളവാനായി ക്കൊണ്ടു. ഒരുത്തനും, ശക്തനാകപ്പെടുന്നില്ല=സമൎത്ഥനായിഭവി ക്കപ്പെടുന്നില്ലാ എന്നുപ്രസിദ്ധം. അധോമുഖമായി=കീഴ്പോട്ടുജ്വാ ലയോടുകൂടിയതായി. കൃതമായിരുന്നാലും=ചെയ്യപ്പെട്ടിരുന്നാലും. വഹ്നിയുടെ=അഗ്നിയുടെ. ശിഖാ=ജ്വാലാ. ഒരിക്കലും, അധോഭാഗ ത്തെ=താഴെ യാനംചെയ്യുന്നില്ലാതന്നെ=പ്രാപിക്കുന്നില്ലാതന്നെ.

താല്പൎയ്യം.

വിളക്ക കീഴമേലാക്കി പിടിച്ചാലും എരിയുന്ന വിളക്ക പ ന്തം മുതലായതിന്റെ ജ്വാല മേൽപ്പെട്ടേപോവൂ. അതുപോലെ അ രെങ്കിലുംധൈൎയ്യവാന്റെ ധൈൎയ്യം കുറയ്ക്കാനുത്സാഹിച്ചാലും ഫലി ക്കാത്തതാകുന്നു.

ശ്ലോകം.

പരംശ്രൃംഗോത്സംഗാൽഗുരുശിഖരിണഃക്വാപിവിഷമേ
പതിത്വായംകായഃകഠിനദൃഷദന്തേവിദലിതഃ
പരംന്യസ്തോഹസ്തഃഫണിപതിമുഖേതീക്ഷ്ണദശനേ
പരംവഹ്നൌപാതസ്തദപിനകൃതശ്ശീലവിലയഃ ൨

അന്വയം.

അയം കായഃ ഗുരുശിഖരിണഃ ശൃംഗോത്സംഗാൽ കഠിനദൃഷ ദന്തേ വിഷമേ ക്വ അപി പതിത്വാ വിദലിതഃ പരം തീക്ഷ്ണദ ശനേ ഫണിപതിമുഖേ ന്യസ്തഃ ഹസ്തഃ പരം വഹ്നൌ പാതഃ പരം തൽ അപി (കേന അപി) ധൈൎയ്യവിലയഃ നഃ കൃതഃ

അൎത്ഥം.

ഈകാൎയ്യം=കാണാകുന്നദേഹം. ഗിരിശിഖരിയുടെ=ഉയൎന്നപൎവ്വതത്തിന്റെ. ശൃംഗോത്സംഗത്തിങ്കൽനിന്നു=കൊടുമുടികളുടെ അററത്തുനിന്നു. കഠിനദൃഷൽതലമായി, കഠിനകളായിരിക്കുന്ന=ഉറപ്പുള്ളവകളായിരിക്കുന്ന. ദൃഷത്തുക്കൾ=പാറക്കല്ലുകൾ. അന്തരത്തിങ്കൽ=ചുഴലവും ഉള്ളതായി. വിഷമമായിരിക്കുന്ന=ഉയൎന്നും താഴ്ന്നും ഇരിക്കുന്നു. എവിടെഎങ്കിലും, പതിച്ചിട്ടു=വീണിട്ടു. വിദലിതമായത്തു=പിളൎക്കപ്പെട്ടതായത്. പരമാകുന്നു=ഉൽകൃഷ്ടമാകുന്നു. തീക്ഷ്ണദശനമായിരിക്കുന്ന, തീക്ഷ്ണങ്ങളായിരിക്കുന്ന=മൂൎച്ചയുള്ളവകളായിരിക്കുന്ന. ദശനങ്ങളോടു=പല്ലുകളോടുകൂടിയിരിക്കുന്ന. ഫണിപതിമുഖത്തിങ്കൽ. ഫണിപതിയുടെ=വലിയപാമ്പിന്റെ. മുഖത്തിങ്കൽ=വായിൽ. ന്യസ്തമായിരിക്കുന്ന=വയ്ക്കപ്പെട്ടിരിക്കുന്ന. ഹസ്തം=കയ്യ്. പരമാകുന്നു എന്നാലും, ഒരുത്തനാലും, ധൈൎയ്യവിലയം, ധൈൎയ്യത്തിന്റെ=സ്വാഭാവിക ധൈൎയ്യത്തിന്റെ. വിലയം=നാശം. കൃതമാകുന്നില്ല=ചെയ്യപ്പെട്ടതാകുന്നില്ല.

താല്പൎയ്യം.

ഈ ചൊന്നമാതിരി ഭയങ്കരവ്യാപാരങ്ങളെ ചെയ്താലും ഒരുവന്റെയും ധൈൎയ്യം നശിക്കാത്തതാകുന്നു.

ശ്ലോകം.

ഐശ്വൎയ്യസ്യവിഭൂഷണംസുജനതാശൌൎയ്യസ്യവാക്സംയമോ
ജ്ഞാനസ്യോപശമശ്ശ്രുതസ്യവിനയോവിത്തസ്യപാത്രേവ്യയഃ
അക്രോധസ്തപസഃക്ഷമാപ്രഭവിതുൎദ്ധൎമ്മസ്യനിൎവ്യാജതാ
സൎവ്വേഷാമപിസൎവ്വകാരണമിദംശീലംപരംഭൂഷണം. ൬൫

അന്വയം.

ഐശ്വൎയ്യസ്യ സുജനതാ ശൌൎയ്യസ്യ വാക് സംയമഃ ജ്ഞാനസ്യ ഉപശമഃ ശ്രുതസ്യ വിനയഃ വിത്തസ്യ പാത്രേ വ്യയഃ തപസഃ അക്രോധഃ പ്രഭവിതുഃ ക്ഷമാ ധൎമ്മസ്യ നിൎവ്യാജതാ (ച) ഭൂഷണം സൎവ്വേഷാം അപി സൎവ്വകാരണം ഇദം ശീലം പരം ഭൂഷണം.

അൎത്ഥം.

ഐശ്വൎയ്യത്തിനു=സമ്പത്തിനു. സുജനതയും=ജനങ്ങളുമായിട്ടുള്ള ഐക്യവും. ശൌൎയ്യത്തിനു=പരാക്രമത്തിനു. വാക്സംയമവും. വാക്കിന്റെ=ആത്മപ്രശംസയുടെ. സംയമവും=നിറുത്തലും. ജ്ഞാനത്തിനു=അറിവിനു. ഉപശമവും=വിഷയങ്ങളിൽനിന്നുനിവൃത്തിയും. ശ്രുതത്തിനു=ശാസ്ത്രത്തിനു. വിനയവും=വണക്കവും. വിത്തത്തിനു=ധനത്തിനു. പാത്രത്തിങ്കൽ=സൽപാത്രത്തിങ്കൽ.

വ്യയവും=ചിലവും. തപസ്സിന്ന=നിഷ്ഠയ്ക്കു. അക്രോധവും=കോപമില്ലാതിരിപ്പും. പ്രഭവിതാവിന്ന=വലിപ്പം ഉള്ളവന്ന. ക്ഷമയും=സഹനശക്തിയും. ധൎമ്മത്തിന്ന=പുണ്യകൎമ്മത്തിന്ന. നിൎവ്വ്യാജതയും=കപടംകൂടാതിരിപ്പും. ഭൂഷണമാകുന്നു=അലങ്കാരമാകുന്നു. സൎവ്വെഷാം=എല്ലാവൎക്കും. സൎവ്വകാരണമായിരിക്കുന്ന=ഐശ്വൎയ്യശൌൎയ്യജ്ഞാനകീൎത്തിധനതപോവിഭൂതാദ്യനേക ഗുണഹേതുവായിരിക്കുന്ന. ഈ ശീലം=നല്ല സ്വഭാവം. പരമായിരിക്കുന്ന=ഉൽകൃഷ്ടമായിരിക്കുന്ന. ഭൂഷണമാകുന്നു=അലങ്കാരമാകുന്നു.

താല്പൎയ്യം.

എല്ലാഗുണങ്ങളും സിദ്ധിക്കുന്നതു സ്വഭാവവിശേഷംകൊണ്ടാകുന്നു.

ശ്ലോകം.

വഹ്നിസ്തസ്യജലായതേജലനിധിഃകുല്യായതേതൽക്ഷണാ-
ന്മേരുസ്സ്വല്പശിലായതേമൃഗപതിസ്സദ്യഃകുരംഗായതേ
വ്യാളോമാല്യഗുണായതേവിഷരസഃപീയൂഷവൎഷായതേ
യസ്യാംഗേഖിലലോകവല്ലഭതരംശീലംസമുന്മീലതി. ൮൦

അന്വയം.

യസ്യ അംഗെ അഖിലലോകവല്ലഭതരം ശീലം സമുന്മീലതി തസ്യ തൽക്ഷണാൽ വഹ്നിഃ ജലായതേ ജലനിധിഃ കുല്യായതേ മെരുഃ സ്വല്പശിലായതേ സദ്യഃ മൃഗപതിഃ കുരംഗായതേ വ്യാളഃ മാല്യഗുണായതേ വിഷരസഃ പീയൂഷവൎഷായതേ.

അൎത്ഥം.

യാതൊരുത്തന്റെ, അംഗത്തിങ്കൽ=ശരീരത്തിങ്കൽ. അഖിലലോകവല്ലഭതരമായിരിക്കുന്ന, അഖിലലോകത്തിന്നും=അശേഷജനങ്ങൾക്കും. വല്ലഭതരമായിരിക്കുന്ന=ഏറ്റവും ഇഷ്ടമായിരിക്കുന്ന. ശീലം=സ്വഭാവം. സമുന്മീലനംചെയ്യുന്നു=പ്രകാശിക്കുന്നു. അവന്നു, തൽക്ഷണത്തിങ്കൽ, ശീലഗുണം=പ്രകാശിച്ച സമയത്തിങ്കൽ. വഹ്നി=അഗ്നി. ജലംപോലെആകുന്നു=വെള്ളംപോലെതീരുന്നു. ജലനിധി=സമുദ്രം. കുല്യപോലെആകുന്നു=ചെറിയതോട്ടപ്പുഴപോലെ തീരുന്നു. മേരു=മഹാമേരുപൎവ്വതം. സ്വല്പശിലപോലെആകുന്നു=ചെറിയകല്ലുപോലെതീരുന്നു. അപ്പൊഴത്തെ, മൃഗപതി=സിംഹം. കുരംഗംപോലെആകുന്നു=മാൻപോലെതീരുന്നു. വ്യാളം=സൎപ്പം. മാല്യഗുണംപോലെആകുന്നു=തലയിൽ ചൂടുന്നമാലയുടെ ഗുണം ഉള്ളതുപോലെ തീരുന്നു. വിഷരസം=വിഷവെള്ളം. പീയൂഷവൎഷംപോലെ ആകുന്നു=അമൃതുവൎഷിച്ചുണ്ടായവെള്ളംപോലെ തീരുന്നു.

താല്പൎയ്യം.

൦൦൦ പറഞ്ഞ സ്ഥിതികളൊക്കെയും ഉണ്ടാകുന്നതു ശീലം കൊണ്ടാകയാൽ അതു വളരെ മുഖ്യമാകുന്നു-

ശ്ലോകം.

അപേക്ഷന്തേ നപാത്രാണി നസ്നേഹന്നദശാന്തരം
സദാലോകഹിതേരക്താ രത്നദീപാ ഇവോത്തമാഃ ൭൧

അന്വയം.

ഉത്തമാഃ പാത്രാണി ന അപേക്ഷന്തേ സ്നേഹം ന (അപേക്ഷന്തേ) ദശാന്തരം ന (അപേക്ഷന്തേ) രത്നദീപാഃ ഇവ സദാ ലോകഹിതേ രക്താഃ (ഭവന്തി)

അൎത്ഥം.

ഉത്തമന്മാർ=നല്ലഗുണമുള്ളവർ. പാത്രങ്ങളെ=ജനവിശേഷങ്ങളെ. അപേക്ഷിക്കുന്നില്ല=അവശ്യമായി വിചാരിക്കുന്നില്ലാ. സ്നേഹത്തിനേയും=കനിവിനേയും. അപേക്ഷിക്കുന്നില്ല. ദശാന്തരത്തേയും=സമയഭേദത്തെയും. അപേക്ഷിക്കുന്നില്ലാ. രത്നദീപങ്ങൾ=വിളക്കപോലെ ഇരിക്കുന്ന രത്നങ്ങൾ എന്നപോലെ, എല്ലായ്പൊഴും ലോകഹിതത്തിങ്കൽ=ജനസന്തോഷത്തിങ്കൽ. രക്തന്മാരായിട്ടു=തല്പരന്മാരായിട്ടു ഭവിക്കുന്നു. ഉത്തമന്മാർ=രത്നങ്ങൾപോലെ എന്നു ഉപമിച്ചതിന്റെ ഹേതു. പാത്രങ്ങളെ=നല്ലജനങ്ങളെ. സ്നേഹത്തെ=തൈലത്തെ ദശാന്തരം തിരികളെ ൦൦൦ മൂന്നും ആകുന്നു.

താല്പൎയ്യം.

ഉത്തമന്മാർ ദീപത്തെക്കാളും വിശേഷത്തോടുകൂടിയും എല്ലായ്പൊഴും ജനഹിതം ചെയ്വാൻ ശ്രദ്ധയോടുകൂടിയും ഇരിക്കുന്നു.

ശ്ലോകം.

ഛിന്നോപിരോഹതിതരുഃക്ഷീണോപ്യുപചീയതേപുനശ്ചന്ദ്രഃ
ഇതിവിമൃശന്തസ്സന്തസ്സന്തപ്യന്തേന വിപ്ലുതേഷുലോകേഷു. ൭൨

അന്വയം.

തരു ഛിന്നഃ അപി രോഹതി ചന്ദ്രഃ ക്ഷീണഃ അപി പുനഃ ഉപചീയതേ ഇതി വിമൃശന്തഃ സന്തഃ വിപ്ലുതേഷു ലോകേഷു ന സന്തപ്യന്തേ.

അൎത്ഥം.

തരു=വൃക്ഷം. ഛിന്നമായിരുന്നാലും=മുറിക്കപ്പെട്ടതായിരുന്നാലും. രോഹിക്കുന്നു=മുളയ്ക്കുന്നു. ചന്ദ്രൻക്ഷീണനായിരുന്നാലും=കുറഞ്ഞകലയോടുകൂടിയവനായിരുന്നാലും. പിന്നെഉപചയിക്കുന്നു=വൎദ്ധിക്കുന്നു. ഇപ്രകാരം. വിമൃശത്തുകളായിരിക്കുന്ന=വിചാ

രിക്കുന്നവരായിരിക്കുന്നസത്തുക്കൾ. ധിഗ്ഗ്ഫങ്ങളായിരിക്കുന്ന=വേർ വിട്ടതായും വെറുപ്പോടുകൂടിയതായും ഇരിക്കുന്ന. ലോകങ്ങൾനിമിത്തം=ജനങ്ങൾനിമിത്തം. സന്താപിക്കുന്നില്ല=ദുഃഖിക്കുന്നില്ലാ.

താല്പൎയ്യം.

സജ്ജനങ്ങൾ ജനങ്ങൾക്കു വെറുപ്പ് ഉണ്ടാവുന്ന സമയത്തും ഠരം പറഞ്ഞ സമാധാനത്തോടുകൂടി വ്യസനിക്കാതെ ഇരിക്കുന്നു.

അഥനീതിസുഭാഷിതേദൈവപദ്ധതി.

ശ്ലോകം.

നേതായസ്യബൃഹസ്പതിഃപ്രഹരണംവജ്രംസുരാസ്സൈനികാ
സ്വൎഗ്ഗോദുൎഗ്ഗമനുഗ്രഹഃഖലുഹരേരൈരാവതോവാഹനം
ഇത്യാശ്ചൎയ്യബലാന്വിതോപിവലഭിദ്ഭഗ്നഃപരൈസ്സംഗരേ
തദ്വ്യക്തന്നനുദൈവമേവശരണംധിഗ്ധിഗ്വൃഥാപൌരുഷം. ൮൩.

അന്വയം.

യസ്യ ബൃഹസ്പതിഃ നേതാ വജ്രം പ്രഹരണം സുരാഃ സൈനികാഃ സ്വൎഗ്ഗഃ ദുൎഗ്ഗം ഹരേഃ അനുഗ്രഹഃ ഐരാവതഃ ഖലു വാഹനം ഇതി ആശ്ചൎയ്യ ബലാന്വിതഃ അപി വലഭിൽ പരൈഃ സംഗരേ ഭഗ്നഃ തൽ ദൈവം ഏവ ശരണം വ്യക്തം നനു(ജനൈഃ) വൃഥാ പൌരുഷം ധിക് ധിക്.

അൎത്ഥം.

യാവനൊരുത്തനു=ഇന്ദ്രനു. ബൃഹസ്പതിതന്നെ=സാക്ഷാൽവ്യാഴം. നേതാവായും=ഹിതാഹിതങ്ങളെ ഉപദേശിക്കുന്നവനായും. വജ്രം=അയിരം മുനയുള്ള വസ്തു, തന്നെ, പ്രഹരണമായും=ആയുധമായും. സുരന്മാർ=ദേവന്മാർതന്നെ. സൈനികങ്ങളായും=സേനകളായും. സ്വൎഗ്ഗം=ദേവലോകം തന്നെ. ദുൎഗ്ഗമായും=കോട്ടയായും. ഹരിയുടെ=ശ്രീനാരായണസ്വാമിയുടെ. അനുഗ്രഹം=കൃപതന്നെ. അയ്യം ഐരാവതം=നാൽകൊമ്പനാന. തന്നെ. വാഹനമായും=സഞ്ചരിപ്പാനുള്ളതായും. ഇപ്രകാരം അത്യാശ്ചൎയ്യബലാന്വിതനായിരുന്നാലും=അത്ഭുതബലത്തോടു കൂടിയവനായിരുന്നാലും. വലഭിത്തു=ദേവേന്ദ്രൻ. പരന്മാരാൽ=ശത്രുക്കളാൽ. സംഗരത്തിങ്കൽ=യുദ്ധത്തിങ്കൽ. ഭഗ്നനാകുന്നു=മടക്കപ്പെട്ടവനാകുന്നു. അതുഹേതുവായിട്ടു. ദൈവം തന്നെ=കാണപ്പെടാത്ത ഈശ്വരൻതന്നെ. ശരണം=ആശ്രയം, എന്നു. വ്യക്തം=സ്പഷ്ടം, തന്നെ. ജനങ്ങളാൽ, വെറുതെ ഇരിക്കുന്ന=നിഷ്പ്രയോജനമായിരിക്കുന്ന. പൌരുഷം=പുരുഷയത്നമെന്നു ഭാവം. ഏററവും ധിക്കരിക്കപ്പെട്ടുവാൻ യോഗ്യമാകുന്നു.

താല്പൎയ്യം.

ഈ പറഞ്ഞപ്രകാരം സകലഗുണസമ്പന്നനായിരിക്കുന്ന ഇന്ദ്രനും ഇന്ദ്രജിദാദ്യസുരന്മാരാൽ ജയിക്കപ്പെട്ടിരിക്കകൊണ്ടു അനന്തശക്തനായ ഈശ്വരൻ എല്ലാവൎക്കും സമാവലംബമെന്നു നിൎവ്വാദമാകുന്നു.

ശ്ലോകം.

ഭഗ്നാശസ്യകരണ്ഡപിണ്ഡിതതനോൎമ്ലാനേന്ദ്രിയസ്യക്ഷുധാ
കൃത്വാഖുൎവ്വിവരംസ്വയന്നിപതിതോനക്തംമുഖേഭോഗിനഃ
തൃപ്തസ്തൽപിശിതേനസത്വരമസൌതേനൈവയാതഃപഥാ
സ്വസ്ഥാസ്തിഷ്ഠതദൈവമേവഹിപരംവൃദ്ധൌക്ഷയേകാരണം. ഛാ

അന്വയം.

ആഖുഃ നക്തം വിവരം കൃത്വാ ഭഗ്നാശസ്യ കരണ്ഡപിണ്ഡിതതനോഃ ക്ഷുധാ മ്ലാനേന്ദ്രിയസ്യ ഭോഗിനഃ മുഖേ സ്വയം നിപതിതഃ അസൌ തൽപിശിതേന തൃപ്തഃ തേനപഥാ ഏവ സത്വരം യാതഃ (ഹേജനാഃ യൂയം) സ്വസ്ഥാഃ തിഷ്ഠത വൃദ്ധൌ ക്ഷയേ ദൈവം ഏവ പരം കാരണം.



അൎത്ഥം.

ആഖു=എലി. രാത്രിയിൽ, വിവരത്തെ=ദ്വാരത്തെ. ചെയ്തിട്ടു=ഉണ്ടാക്കീട്ടു. ഭഗ്നാശയനായും=സാധിക്കപ്പെടാത്ത ഇച്ഛയോടുകൂടിയവനായും. കരണ്ഡപിണ്ഡിതതനുവായും, കരണ്ഡത്തിങ്കൽ=തസമയംവരെയും പമ്പുംപെട്ടിയിൽ. പിണ്ഡിതയായിരിക്കുന്ന=അകത്തു ചുരുണ്ടുകിടക്കയാൽ ഉരുളപോലെ ഉരുണ്ടു ചുരുണ്ടിരിക്കുന്ന. തനുവോടു=ദേഹത്തോടുകൂടിയവനായുംക്ഷുത്തുകൊണ്ടു=വിശപ്പുകൊണ്ടു. മ്ലാനേന്ദ്രിയനായും ഇരിക്കുന്ന, മ്ലാനങ്ങളായ=ക്ഷീണിച്ചവകളായ. ഇന്ദ്രിയങ്ങളോടു=ചക്ഷുരാദികളോടുകൂടിയവനായും ഇരിക്കുന്ന. ഭോഗിയുടെ=സൎപ്പത്തിന്റെ. മുഖത്തിങ്കൽ=വായിൽ. താൻതന്നെ, നിപതിതനായി=പ്രാപ്തനായി. ഇവൻ=ആ പാമ്പു. തൽപിശിതംകൊണ്ടു=ആ എലിയുടെ മാംസംകൊണ്ടു. തൃപ്തനായിട്ടു=നിറയപ്പെട്ടവനായിട്ടു. ആ പന്ഥാവിലൂടെതന്നെ=വിവരത്തിൽക്കൂടെതന്നെ. സത്വരമാകുംവണ്ണം=വേഗത്തോടുകൂടുംവണ്ണം. യാതനായി=പോയവനായി. അല്ലയോ ജനങ്ങളേ, നിങ്ങൾ സ്വസ്ഥന്മാരായിട്ടു=മനസ്സിനു ഇളക്കം ഇല്ലാത്തവരും ദുരാലോചന ചെയ്യാത്തവരും ആയിട്ടു. സ്ഥിതിചെയ്യാലും=പാൎത്താലും. വൃദ്ധിയിങ്കലും=സമൃദ്ധിയിലും. ക്ഷയത്തിങ്കലും=നാശത്തിലും. ദൈവംതന്നെ, പരമായിരിക്കുന്ന=മുഖ്യമായിരിക്കുന്ന. കാരണമാകുന്നു=ഹേതുവാകുന്നു.

താല്പൎയ്യം.

എല്ലാവൎക്കും സമൃദ്ധിനാശങ്ങൾക്കു ദൈവംതന്നെ കാരണമെന്നു ഈ ഏലി സൎപ്പങ്ങൾക്കുണ്ടായ അനുഭവം സ്പഷ്ടമാക്കുന്നു. അതിനാൽ മനഃസ്ഥൈൎയ്യം വളരെ ആവശ്യമാകുന്നു.

ശ്ലോകം.

യഥാകന്ദുകപാതേനോല്പതത്യാൎയ്യഃപതന്നപി
തഥാതന്വനാൎയ്യഃപതതി മൃൽപിണ്ഡപതനംയഥാ॰ ൨൭

അന്വയം.

ആൎയ്യഃ പതൻ അപി കന്ദുകപാതേന യഥാ തഥാ ഉൽപതതി അനാൎയ്യഃ തു (പതൻ) മൃൽപിണ്ഡപതനം യഥാ (തഥാ) പതതി.

അൎത്ഥം.

ആൎയ്യൻ=ദൈവാനുകൂല്യമുള്ളവൻ. പതന്നായാലും=വീണവനായാലും. കന്ദുകപാതംകൊണ്ടെന്നപോലെ=പന്തിന്റെ വീഴലുകൊണ്ടെന്നപോലെ. അപ്രകാരംഉല്പതിക്കുന്നു=ഉയരുന്നു. അനാൎയ്യൻ=ദൈവാനുകൂല്യം ഇല്ലാത്തവൻ. ആകട്ടെ, പതന്നായിട്ടു,മൃൽപിണ്ഡപതനം, മൃൽപിണ്ഡത്തിന്റെ=മണ്ണുരുളയുടെ. പതനം=വീഴ്ക. യാതൊരുപ്രകാരമോ, അപ്രകാരം പതിക്കുന്നു=വീണുകിടക്കുന്നു.

താല്പൎയ്യം.

ദൈവാനുകൂല്യമുള്ളവൻ ദോഷപ്പെട്ടാലും ക്രമത്തിനു വൎദ്ധിക്കയും ദൈവാനുകൂല്യമില്ലാത്തവൻ ദോഷപ്പെട്ടാൽ വൎദ്ധിക്കാത്തതും അതിനാൽ ദൈവംതന്നെ വലിപ്പം ഉള്ളതും ആകുന്നു.

ശ്ലോകം.

ഖല്വാടോദിവസേശ്വരസ്യകിരണൈസ്സന്താപിതേമസ്തകേ
വാഞ്ഛന്ദേശമനാതപംവിധിവശാത്താലസ്യമൂലംഗതഃ
തത്രാപ്യസ്യമഹാഫലേനപതതാഭഗ്നംസശബ്ദംശിരഃ
പ്രായോഗച്ഛതിയത്രദൈവഹതകസ്തത്രൈവയാന്ത്യാപദഃ

അന്വയം.

ഖല്വാടഃ മസ്തകേ ദിവസേശ്വരസ്യ കിരണൈഃ സന്താപിതേ അനാതപം ദേശം വാഞ്ഛൻ വിധിവശാൽ താലസ്യ മൂലംഗതഃ തത്ര അപി പതതാ അസ്യ മഹാഫലേന ശിരഃ സശബ്ദം ഭഗ്നം ദൈവഹതകഃ യത്ര ഗച്ഛതി തത്ര ഏവ ആപദഃ യാന്തി.

അൎത്ഥം.

ഖല്വാടൻ=കഷണ്ടിത്തലയൻ. മസ്തകം=ശിരസ്സ്. ദിവസേശ്വരന്റെ=ആദിത്യന്റെ. കിരണങ്ങളാൽ=രശ്മികളാൽ. സന്താപിതമായിരിക്കുമ്പോൾ=ചുട്ടുപഴുപ്പിക്കപ്പെട്ടതായിരിക്കുമ്പോൾ. അനാ

തപമായിരിക്കുന്ന=വെയിലില്ലാതിരിക്കുന്ന. ദേശത്തെ=സ്ഥലത്തെ. വാഞ്ഛമാനായി=ഇച്ഛിക്കുന്നവനായി. ദ്രുതഗതിയായിട്ടു=വേഗം നടക്കുന്നവനായിട്ടു. താലത്തിന്റെ=കരിമ്പനയുടെ. മൂലത്തെ=ചുവട്ടിനെ. ഗതനായി=പ്രാപ്തനായി. അവിടെയും. പതത്തായിരിക്കുന്ന=വീഴുന്ന. ഇതിന്റെ=ആ കരിമ്പനയുടെ. മഹാഫലത്താൽ=വലിയപഴത്താൽ. ശിരസ്സ=തല. സശബ്ദമാകുംവണ്ണം=ഒറക്കെയുള്ള ഒച്ചയോടുകൂടുംവണ്ണം. ഭഗ്നമായി=പിളൎക്കപ്പെട്ടതായി. ദൈവഹതകൻ=ദൈവത്താൽ ഏററവും ഹിംസിക്കപ്പെട്ട ഭാഗ്യമില്ലാത്തവൻ. എവിടെ ഗമിക്കുന്നുവോ, അവിടെതന്നെ. ആപത്തുകൾ=ഉപദ്രവങ്ങൾ. യാനംചെയ്യുന്നു=ചെല്ലുന്നു.

താല്പൎയ്യം.

ഈ ചൊന്നതുകൊണ്ടും ദൈവംതന്നെ ഉൽകൃഷ്ടമെന്നു സ്പഷ്ടമാകുന്നു.

ശ്ലോകം.

ഗജഭുജംഗവിഹംഗമബന്ധനം
ശശിദിവാകരയോർഗ്രഹപീഡനം.
മതിമതാഞ്ചസമീക്ഷ്യദരിദ്രതാം
വിധിരഹൊബലവാനിതിമേമതിഃ

അന്വയം.

ഗജഭുജംഗവിഹംഗമബന്ധനം ശശിദിവാകരയോഃ ഗ്രഹപീഡനം മതിമതാം ദരിദ്രതാം ച സമീക്ഷ്യ വിധിഃ ബലവാൻ ഇതി മേ മതിഃ അഹോ.

അൎത്ഥം.

ഗജഭുജംഗവിഹംഗമബന്ധനത്തെയും, ഗജങ്ങളുടെയും=ആനകളുടെയും. ഭുജംഗങ്ങളുടെയും=സൎപ്പങ്ങളുടെയും. വിഹംഗമങ്ങളുടെയും=പക്ഷികളുടെയും. ബന്ധനത്തെയും=തടവിനെയും. ശശിദിവാകരന്മാൎക്കുള്ള=ചന്ദ്രാദിത്യന്മാൎക്കുള്ള. ഗ്രഹപീഡനത്തെയും=ഗ്രഹണോപദ്രവത്തെയും. മതിമത്തുകൾക്കുള്ള=ബുദ്ധിമാന്മാൎക്കുള്ള. ദരിദ്രതയേയും=ദാരിദ്ര്യത്തേയും. സമീക്ഷിച്ചിട്ടു=കണ്ടിട്ടു. വിധി=ദൈവം. ബലവാൻ=ശക്തിയുള്ളവൻ. എന്നിങ്ങനെ, എന്റെ മതി=അഭിപ്രായം. ആശ്ചൎയ്യം.

താല്പൎയ്യം.

വളരെ ബലമുള്ള ആനയും വിഷോഗ്രമായ സൎപ്പവും ഉയൎന്നു സഞ്ചരിക്കുന്ന പക്ഷിയും ബന്ധനത്തിൽ അകപ്പെടുന്നതും മൂന്നു ലോകത്തിന്നും പ്രകാശകാരണമായിരിക്കുന്ന ആദിത്യചന്ദ്രന്മാരുടെ ഗ്രഹണസങ്കടത്തേയും വിദ്വാന്മാരുടെ ദാരിദ്ര്യത്തെയും കണ്ടി

ട്ടം ദൈവംതന്നെ സൎവ്വൽകൃഷ്ടമെന്നുള്ള വിവേകം മനുഷ്യൎക്ക സദാ ഉണ്ടാകാത്തതു ആശ്ചൎയ്യമാകുന്നു.

ശ്ലോകം.

സൃജതിതാവദശേഷഗുണാകരം
പുരുഷരത്നമലംകരണംഭുവഃ
തദപിതൽക്ഷണഭംഗികരോതിചേ
ദഹഹകഷ്ടമപണ്ഡിതതാവിധേഃ ൮൮

അന്വയം.

(വിധിഃ) അശേഷഗുണാകരം ഭുവഃ അലങ്കരണം പുരുഷരത്നം സൃജതി താവൽ തൽ അപി തൽക്ഷണഭംഗി കരോതി ചേൽ (തൽ) വിധേഃ അപണ്ഡിതതാ കഷ്ടം അഹഹ.

അൎത്ഥം.

വിധി=ബ്രഹ്മാവു. അശേഷഗുണാകരമായി=സകലനന്മകൾക്കും ഇരിപ്പിടമായി. ഭുവിന്റെ=ഭൂമിയുടെ. അലങ്കരണമായിരിക്കുന്ന=അലംകാരഭൂതമായിരിക്കുന്ന. പുരുഷരത്നത്തെ=പുരുഷശ്രേഷ്ഠനെ. സൃഷ്ടിക്കുന്നു, അപ്പോൾ അതിനേയും=ആ പുരുഷരത്നത്തേയും. തൽക്ഷണഭംഗിയാക്കി=ക്ഷണനേരംകൊണ്ടു നാശത്തോടുകൂടിയതാക്കി. ചെയ്യുന്നു എങ്കിൽ. അതു=ആ കൎമ്മം. വിധിയുടെ=ബ്രഹ്മാവിന്റെ. അപണ്ഡിതതയാകുന്നു=അറിവില്ലാത്ത അവസ്ഥയാകുന്നു. കഷ്ടം=അതികഷ്ടം.

താല്പൎയ്യം.

അത്യുത്തമനായ പുരുഷനെ ജനിപ്പിച്ചും ഉടനെ നശിപ്പിച്ചും കൂടികണ്ടുപോരുന്നതു ദൈവദുശ്ചേഷ്ടിതമെന്നു വിചാരിച്ചുകൂടാത്തതും ആ ജീവന്റെ പ്രാരബ്ധമെന്നും സൎവ്വവും ദൈവായത്തമെന്നും ജാഗ്രസ്വപ്നസുഷുപ്ത്യവസ്ഥകളിലും വിചാരിക്കേണ്ടതും ആകുന്നു.

ശ്ലോകം.

അയമമൃതനിധാനന്നായകോപ്യോഷധീനാം
ശതഭിഷഗനുയാതശ്ശംഭുമൂൎദ്ധാവതംസഃ
പരിഹരതിനചൈനംരാജയക്ഷ്മാശശാങ്കം
ഹതവിധിപരിപാകഃകേനവാലംഘനീയഃ

അന്വയം.

അയം അമൃതനിധാനം ഓഷധീനാം നായകഃ ശതഭിഷഗനുയാതഃ ശംഭുമൂൎദ്ധാവതംസഃ അപി ഏനം ശശാങ്കം രാജയക്ഷ്മാ ന പരിഹരതി ച ഹതവിധിപരിപാകഃ കേനവാലംഘനീയഃ.

അൎത്ഥം.

ഇവൻ=ചന്ദ്രൻ. അമൃതനിധാനമായും=അമൃതിനു ഇരിപ്പിട

മായും. ഔഷധികൾക്ക=മൃതസഞ്ജീവന്യാദ്യനേക മരുന്നുകൾക്ക. നായ
കനായും=അധിപതിയായും. ശതഭിഷഗനുയാതനായും=നൂറുവൈ
ദ്യന്മാരാൽ പിന്നാലെ നടക്കപ്പെട്ടവനായും. ശതഭിഷക്ക=ചത
യം നക്ഷത്രം അതിനാൽ പിന്നാലെ നടക്കപ്പെട്ടവനായും.
ശംഭുമൂൎദ്ധാവതംസനായും=അന്തകാന്തകന്റെ ശിരസ്സിന്നലങ്കാരമാ
യും. ഇരുന്നിട്ടും. ഏനം ശശാങ്കനെ=ചന്ദ്രനെ. രാജയക്ഷ്മാവു=ക്ഷ
യരോഗം. പരിഹരിക്കയും ചെയ്യുന്നില്ലാ=വിട്ടുന്നും ഇല്ലാ. ഹതവിധി
വിപാകം ഹതമായിരിക്കുന്ന=അതാതുജീവന്റെ പ്രാരബ്ധാനുസാ
രേണ ദോഷസഹിതമായിരിക്കുന്ന. വിധിപരിപാകം=ദൈവനിയോ
ഗം നിൎക്കുന്നതു യാവനാലാകട്ടെ. ലംഘനീയമാകുന്നു=അതിക്രമി
ക്കപ്പെട്ടുവാൻ യോഗ്യമാകുന്നു.

താല്പൎയ്യം.

ഈശ്വരേച്ഛ ആരാലും അതിക്രമിക്കപ്പെട്ടുവാൻ ശക്യമല്ലാത്ത
താകുന്നു.

ശ്ലോകം.

പ്രിയസഖവിപദ്ദണ്ഡാഘാതപ്രപാതപരമ്പരാ
പരിചയബലേചിന്താചക്രേനിധായവിധിഃഖലഃ
മൃദമിവബലാൽപിണ്ഡീകൃത്യപ്രഗല്ഭകുലാലവൽ
ഭ്രമയതിമനോനോജാനീമഃ കിമത്രവിധാസ്യതി. ൯൦

അന്വയം.

(ഹേ) പ്രിയസഖ (ജന) ഖലഃ വിധിഃ പ്രഗല്ഭകുലാലവൽ മ
നഃ മൃദം ഇവ ബലാൽ പിണ്ഡീകൃത്യ വിപദ്ദണ്ഡാഘാതപ്രപാ
തപരമ്പരാപരിചയബലേ ചിന്താചക്രേ നിധായ ഭ്രമയതി അത്ര
കിം വിധാസ്യതി (വയം) നോ ജാനീമഃ

അൎത്ഥം.

അല്ലയോ ഇഷ്ടന്മാരായ ആളുകളെ ഖലനായിരിക്കുന്ന=ശഠനാ
യിരിക്കുന്ന. വിധി=ദൈവം. പ്രഗല്ഭകുലാലൻപോലെ, പ്രഗല്ഭ
നായിരിക്കുന്ന=സമൎത്ഥനായിരിക്കുന്ന. കുലാലൻപോലെ=വേളാൻ
എന്നപോലെ. മനസ്സിനെ=ചിത്തത്തെ. മൃത്തിനെ എന്നപോ
ലെ=മണ്ണിനെ എന്നപോലെ. ബലാല്ക്കാരംകൊണ്ടു=സാമൎത്ഥ്യം കൊ
ണ്ടു. പിണ്ഡീകരിച്ചിട്ടു=ഉരുളയാക്കിച്ചെയ്തിട്ടു. വിപദ്ദണ്ഡാഘാത=
പ്രപാതപരമ്പരാപരിചയബലമായിരിക്കുന്ന, വിപത്തുകളാകുന്ന=
വ്യസനങ്ങളാകുന്ന. ദണ്ഡങ്ങളുടെ=ചട്ടികൊട്ടുന്നവടികളുടെ. ആ
ഘാതങ്ങളുടെ=അടികളുടെ. പ്രപാതങ്ങളുടെ=കൊള്ളൽകളുടെ. പ
രമ്പരയുടെ=സമൂഹത്തിന്റെ. പരിചയബലത്തോടു=അഭ്യാസബ
ലത്തോടുകൂടിയിരിക്കുന്ന. ചിന്താചക്രത്തിങ്കൽ ചിന്തയാകുന്ന=ചി

.ധാരമാകുന്ന. ചക്രത്തിങ്കൽ=വണ്ടിയിൽ. നിധാനംചെയ്തിട്ടു=വ ച്ചിട്ടു. ഭ്രമിപ്പിക്കുന്നു=ചുററിക്കുന്നു. ഇതിൽ=ഠരം ചുററിയിരിക്കുന്ന തിൽ. എന്തിനെ=എന്തുഫലത്തെ. വിധാനംചെയ്യുന്നോ=ചെ യ്യാൻ ഭാവിച്ചിരിക്കുന്നോ. ഞങ്ങൾ, അറിയുന്നില്ലാ.

താല്പൎയ്യം.

കൎമ്മശക്തികൊണ്ടുണ്ടാകുന്ന സംസാരദുഃഖങ്ങൾക്ക നിവൃത്തി യില്ലാഴികയാൽ അതിൽനിന്നും ഒഴിവുണ്ടാകുന്നതിനുള്ള മാൎഗ്ഗം ആ ലോചിപ്പാനുള്ളതാകുന്നു.

ശ്ലോകം.

വിരമവിരമായാസാദസ്മാദ്ദുരദ്ധ്യവസായതോ
വിപദിമഹതാംധൈൎയ്യധ്വംസംയദീക്ഷിതുമീഹസേ
അയിജഡവിധേകല്പാപായേവ്യപേതനിജക്രമാഃ
കുലശിഖരിണഃക്ഷുദ്രാനൈതേനവാജലരാശയഃ ൻ൫

അന്വയം.

അയി ജഡ വിധേ ത്വം വിപദി മഹതാം ധൈൎയ്യധ്വംസം ഠരംക്ഷിതും ഠരംഹസേ യദി അസ്മാൽ ദുരദ്ധ്യവസായതഃ ആയാ സാൽ വിരമ വിരമ ഏതേ കല്പാപായേ വ്യപേതനിജക്രമാഃ ക്ഷുദ്രാഃ കുലശിഖരിണഃ ന ഭവന്തി ജലരാശയഃ വാ ന (ഭവന്തി)

അർത്ഥം.

അല്ലയോ ജഡനായിരിക്കുന്ന=മന്ദബുദ്ധിയായിരിക്കുന്ന. വി ധേ=ദൈവമേ. നീ, വിപത്തിങ്കൽ=ആപത്തിങ്കൽ. മഹത്തുക്കളു ടെ=ധീരന്മാരുടെ. ധൈൎയ്യധ്വംസത്തെ=ധൈൎയ്യനാശത്തേ. ഠരം ക്ഷിപ്പാനായികൊണ്ടു=കാൺമാനായിക്കൊണ്ടു. ഠരംഹിക്കുന്നു=ഇ ച്ഛിക്കുന്നു. എങ്കിൽ, ഠരം ദുരദ്ധ്യവസായത്തിങ്കൽനിന്നും=ദുൎന്നിശ്ചയ ത്തിൽ നിന്നും. ആയാസത്തിങ്കൽനിന്നും=പ്രയത്നത്തിൽനിന്നും. വിരമിച്ചാലും വിരമിച്ചാലും=ഏററവും ഒഴിഞ്ഞാലും. ഇവരു=മഹ ത്തുകൾ. കല്പാപായത്തിങ്കൽ=പ്രളയത്തിങ്കൽ. വ്യപേതനിജക്ര മങ്ങളായി, വ്യപേതമായിരിക്കുന്ന=പോയിരിക്കുന്ന. നിജക്രമ ത്തോടു പറകകെ എന്നു, അവധിയെ അതിക്രമിക്കയില്ലെന്നും മററുമുള്ള തന്റെ മൎയ്യാദയോടു കൂടിയതുകളായി. ക്ഷുദ്രങ്ങളായിരി ക്കുന്ന=അല്പങ്ങളായിരിക്കുന്ന. കുലശിഖരികളായിട്ടു=കുലപൎവ്വതങ്ങ ളായിട്ടു. ഭവിക്കുന്നില്ല. ജലരാശികളായിട്ടും=സമുദ്രങ്ങളായിട്ടും. ഭ വിക്കുന്നില്ലാ.

താല്പൎയ്യം.

മഹാന്മാരുടെ ധൈൎയ്യത്തിനു കുറവു ഒരുസമയവും വരാത്ത താകുന്നു.

ശ്ലോകം.

ദൈവേനപ്രഭുണാസ്വയംജഗതിയദ്യസ്യപ്രമാണീകൃതം
തത്തസ്യോപനമേന്മനാഗപിമഹാന്നൈവാശ്രയഃകാരണം
സർവാശാപരിപൂരകേജലധരേവർഷത്യപിപ്രത്യഹം
സൂക്ഷ്മാഏവപതന്തിചാതകമുഖേദ്വിത്രാഃപയോബിന്ദവഃ ൯൨

അന്വയം.

പ്രഭുണാ ദൈവേന ജഗതി യൽ യസ്യ പ്രമാണീകൃതം തൽ തസ്യ ഉപനമേൽ മഹാൻ ആശ്രയഃ മനാക് അപി കാരണം ന(ഭവതി) സർവാശാപരിപൂരകേ ജലധരേ പ്രത്യഹം വർഷതി അപി ചാതകമുഖേ സൂക്ഷ്മാഃ ദ്വിത്രാഃ പയോബിന്ദവഃ ഏവ പതന്തി.

അർത്ഥം.

പ്രഭുവായിരിക്കുന്ന=സർവാധിപതിയായിരിക്കുന്ന, ദൈവത്താൽ. ജഗത്തിങ്കൽ=ലോകത്തിങ്കൽ. യാതൊന്നു=യാതൊരുവസ്തു, യാവനൊരുത്തനു. പ്രമാണീകൃതമാകുന്നു=കല്പിക്കപ്പെട്ടിരിക്കുന്നു. അതു, അവന്നു. ഉപനമിക്കും=കിട്ടും. മഹത്തായിരിക്കുന്ന= വലുതായിരിക്കുന്ന. ആശ്രയം=അവലംബനം. കുറഞ്ഞൊന്നും, കാരണമായിട്ടു=ഹേതുവായിട്ടു. ഭവിക്കുന്നില്ല. സർവാശാപരിപൂരകമായിരിക്കുന്ന=സകല പ്രദേശത്തെയും നിറയ്ക്കുന്നതായിരിക്കുന്ന. ജലധരം=മേഘം. അഹസ്സുതോറും=ദിവസന്തോറും. വർഷത്തായിരുന്നാലും=മഴപെയ്യിക്കുന്നതായിരുന്നാലും. ചാതകമുഖത്തിങ്കൽ, ചാതകങ്ങളുടെ=വേഴാമ്പൽപ്പക്ഷികളുടെ. മുഖത്തിങ്കൽ=വായ്കളിൽ. സൂക്ഷ്മങ്ങളായിരിക്കുന്ന=ചെറുതായിരിക്കുന്ന. ദ്വിത്രാ=രണ്ടുമൂന്നു. ജലബിന്ദുക്കൾ തന്നെ=വെള്ളത്തുള്ളികൾമാത്രം. പതിക്കുന്നു=വീഴുന്നു.

താല്പര്യം.

അല്പനായിരിക്കുന്നവന്നു വലിയ ആശ്രയം ഉണ്ടെങ്കിലും അവന്നു അല്പമേ ലഭിക്കുന്നുള്ളൂ. അതിന്നു അവന്റെ ഭാഗ്യം കാരണമാകുന്നു.

ശ്ലോകം.

യേനൈവാംബരഖണ്ഡേന സംവീതോനിശിചന്ദ്രമാഃ
തേനൈവചദിവാഭാനുരഹോദൌർഗ്ഗത്യമേതയോഃ ൯൩

അന്വയം.

നിശി ചന്ദ്രമാഃ യേന അംബരഖണ്ഡേന ഏവ സംവീതഃ ദിവാ ഭാനുഃ ച തേന (അംബരഖണ്ഡേന) (ഏവ) (സംവീതഃ) (ഭവതി) ഏതയോഃ ദൌർഗ്ഗത്യം അഹോ.

### അൎത്ഥം.

വിട്ടിങ്കൽ=രാത്രിയിങ്കൽ. ചന്ദ്രമസ്സ=ചന്ദ്രൻ. യാതൊരു അംബരഖണ്ഡംകൊണ്ടു, അംബരത്തിന്റെ=ആകാശത്തിന്റെ വസ്ത്രത്തിന്റെ എന്നും. ഖണ്ഡംകൊണ്ടു=മുറികൊണ്ടു. സംവീതനായി=സഞ്ചാരിയായി. ഉടുക്കപ്പെട്ടവനായും എന്നും പകലിൽ. ഭാനുവും=ആദിത്യനും ആ അംബരഖണ്ഡംകൊണ്ടുതന്നെ സംവീതനായിട്ടുഭവിക്കുന്നു. അൎത്ഥം മുൻചൊന്നതു. ഇവരുടെ=ആദിത്യചന്ദ്രന്മാരുടെ. ദൌൎഗ്ഗത്യം=പ്രയാസപ്പെട്ടുഗമിക്ക, ദാരിദ്ര്യമെന്നും, ആശ്ചൎയ്യം.

### താല്പൎയ്യം.

ആദിത്യചന്ദ്രന്മാൎക്കും രണ്ടൎത്ഥവശാലെങ്കിലും ദാരിദ്ര്യം പറകകൊണ്ടു് വിധികല്പിതം ആൎക്കും നിരസിക്കാവുന്നതല്ലെന്നുവിശപസിക്കത്തക്കതാകുന്നു.

### അഥ നീതിസുഭാഷിതേ കൎമ്മപദ്ധതിഃ

### ശ്ലോകം.

നമസ്യാമോദേവാൻനനുഹതവിധേസ്തേപിവശഗാ
വിധിർവന്ദ്യസ്സോപിപ്രതിനിയതകൎമ്മൈകഫലദഃ
ഫലംകൎമ്മായത്തംയദികിമമരൈഃകിഞ്ചവിധിനാ
നമസ്തൽകൎമ്മഭ്യോവിധിരപിനയേഭ്യഃപ്രഭവതി. ൩൫

### അന്വയം.

(വയം) ദേവാൻ നമസ്യാമഃ തേ അപി ഹതവിധേഃ വശഗാഃ (ജനൈഃ) വിധിഃ വന്ദ്യഃ സഃ അപി പ്രതിനിയതകൎമ്മൈകഫലദഃ ഫലം കൎമ്മായത്തം യദി അമരൈഃ കിം വിധിനാ ച കിം വിധിഃ അപി യേഭ്യഃ ന പ്രഭവതി തൽകൎമ്മഭ്യഃ നമഃ (അസ്തു.)

### അൎത്ഥം.

നാം, ദേവന്മാരെ=ബ്രഹ്മാദികളെ. നമസ്കരിക്കാം. അവരും=ബ്രഹ്മാദികളും, ഹതവിധിയുടെ=ദുരദൃഷ്ടത്തിന്റെ. വശഗന്മാരാകുന്നു=അധീനത്തിലുള്ളവരാകുന്നു. അതുഹേതുവായിട്ടു, ജനങ്ങളാൽ, വിധിഃ=ദൈവം. വന്ദ്യമാകുന്നു=വന്ദിക്കപ്പെട്ടുവാൻ യോഗ്യമാകുന്നു. അതും=ആ ദൈവവും. പ്രതിനിയതകൎമ്മൈകഫലദമാകുന്നു, പ്രതിനിയതകൎമ്മം=നിയമത്തോടുകൂടെ സൽകൎമ്മംചെയ്യുംതോറും. ഏകങ്ങളായിരിക്കുന്ന=മുഖ്യങ്ങളായിരിക്കുന്ന. ഫലങ്ങളെ=പുണ്യാനുഭവങ്ങളെ ദാനംചെയ്യുന്നതാകുന്നു. അതുഹേതുവായിട്ടുഫലം=അനുഭവം. കൎമ്മായത്തമാകുന്നു=അവരവരുടെ പ്രവൃത്തിക്കു സ്വാധീന

മാകുന്നു. എന്നാൽ, അമരന്മാരെക്കൊണ്ടും=ദേവന്മാരെക്കൊണ്ടും. എന്തുപ്രയോജനം. വിധിയെക്കൊണ്ടും=ബ്രഹ്മാവിനെക്കൊണ്ടും. എന്തു പ്രയോജനം. വിധിയും=ദൈവവും. യാതൊന്നുകളെക്കൊണ്ടും=യാവചില കൎമ്മങ്ങളെക്കൊണ്ടും. പ്രഭവിക്കുന്നില്ലയോ=അധികമായി ഭവിക്കുന്നില്ലയോ. തൽകൎമ്മങ്ങൾക്കായിക്കൊണ്ടു്=അപ്രകാരമിരിക്കുന്ന പ്രവൃത്തികൾക്കായിക്കൊണ്ടു. നമസ്സ=നമസ്കാരം ഭവിക്കട്ടെ.

താല്പൎയ്യം.

ദേവന്മാരെക്കാളും ബ്രഹ്മാവിഷ്ണുമഹേശ്വരന്മാൎക്കും അവരെക്കാളും ദൈവത്തിനും ദൈവത്തെക്കാളും കൎമ്മത്തിനും അധികവലിപ്പമുള്ളതാകുന്നു.

ശ്ലോകം.

ബ്രഹ്മായേനകുലാലവന്നിയമിതോബ്രഹ്മാണ്ഡഭാണ്ഡോദരേ
വിഷ്ണുൎയ്യേനദശാവതാരഗഹനേക്ഷിപ്തോമഹാസങ്കടേ
രുദ്രോയേനകപാലപാണിപുടകേഭിക്ഷാടനംകാരിതഃ
സൂൎയ്യോഭ്രാമ്യതിനിത്യമേവഗഗനേതസ്മൈനമഃകൎമ്മണേ. ൯൫

അന്വയം.

യേന ബ്രഹ്മാ ബ്രഹ്മാണ്ഡഭാണ്ഡോദരേ കുലാലവൽ നിയമിതഃ യേന വിഷ്ണുഃ മഹാസങ്കടേ ദശാവതാരഗഹനേ ക്ഷിപ്തഃ യേന രുദ്രഃ കപാലപാണിപുടകേ ഭിക്ഷാടനം കാരിതഃ (യേന) സൂൎയ്യഃ നിത്യം ഏവ ഗഗനേ ഭ്രാമ്യതി തസ്മൈ കൎമ്മണേ നമഃ (അസ്തു)

അൎത്ഥം.

യാതൊന്നിനാൽ=യാതൊരു കൎമ്മബലത്താൽ. ബ്രഹ്മാവു, ബ്രഹ്മാണ്ഡഭാണ്ഡോദരത്തിങ്കൽ, ബ്രഹ്മാണ്ഡമാകുന്ന=പ്രപഞ്ചത്തിനുള്ള സ്ഥലമാകുന്ന. ഭാണ്ഡത്തിന്റെ=കുടത്തിന്റെ. ഉദരത്തിങ്കൽ=ഉള്ളിൽ. കുലാലനെപ്പോലെ=വേളാനെപ്പോലെ. നിയമിതനായി=നിശ്ചയിച്ചു ആക്കപ്പെട്ടവനായി. യാതൊന്നിനാൽ, വിഷ്ണു=ശ്രീനാരായണസ്വാമി. മഹാസങ്കടമായിരിക്കുന്ന=വലിയ ദുഃഖത്തോടുകൂടിയിരിക്കുന്ന. ദശാവതാരഗഹനത്തിങ്കൽ, ദശാവതാരമാകുന്ന=മത്സ്യ കൂൎമ്മ വരാഹനരസിംഹവാമന പരശുരാമ ശ്രീരാമ ബലരാമകൃഷ്ണ ഖഡ്ഗ്യാദിപത്തുജന്മമാകുന്ന. ഗഹനത്തിങ്കൽ=വനത്തിങ്കൽ. ക്ഷിപ്തനായി=നിയോഗിക്കപ്പെട്ടവനായി. യാതൊന്നിനാൽ, രുദ്രൻ=ശ്രീപരമേശ്വരൻ. കപാലപാണിപുടകത്തിങ്കൽ, കപാലത്തോടുകൂടിയ=തലയോടോടുകൂടിയ. പാണിയാകുന്ന=കയ്യാകുന്ന. പുടകത്തിങ്കൽ=പാത്രത്തിങ്കൽ. ഭിക്ഷാടനത്തെ=ഭിക്ഷയിരക്കലിനെ. കാരിതനായി=ചെയ്യിക്കപ്പെട്ടവനായി. യാതൊ

ന്നുകൊണ്ടു=യാതൊരു കർമ്മബലംകൊണ്ടു. സൂൎയ്യൻ=ആദിത്യൻ. നി ത്യവുംതന്നെ, ഗഗനത്തിങ്കൽ=ആകാശത്തിങ്കൽ. ഭ്രമിക്കുന്നു=ചു റ്റിനടക്കുന്നു. ആ, കൎമ്മത്തിന്നായിക്കൊണ്ടു=ഇങ്ങിനെ ഒക്കെയും ഉ ള്ള ശക്തിയോടുംകൂടിയ മുൻജന്മത്തിൽ ചെയ്യുന്ന പ്രവൃത്തിക്കായി ക്കൊണ്ടു, നമസ്സു ഭവിക്കട്ടെ.

താല്പൎയ്യം.

സൃഷ്ടിസ്ഥിതി സംഹാരകാരണന്മാരായിരിക്കുന്ന ബ്രഹ്മാവിഷ്ണു മഹേശ്വരന്മാരെയും കർമ്മമാകുന്നതു ഇങ്ങനെ ഒക്കെയും നിയമി ക്കയാൽ കർമ്മംസർവോൽകൃഷ്ടമാകുന്നു.

ശ്ലോകം.

യാസാധൂംശ്ചഖലാൻകരോതിസുജനാൻമൂർഖാൻഹിതാംൽദ്വേഷിണഃ
പ്രത്യക്ഷംകുരുതേപരോക്ഷമമൃതംഹാലാഹലംതൽക്ഷണാൽ
താമാരാധയസൽക്രിയാംഭഗവതീംഭോക്തുംഫലംവാഞ്ഛിതം
ഹേസാധോവ്യസനൈർഗ്ഗുണേഷുവിപുലേഷ്വാസ്ഥാംവൃഥാമാകൃഥാഃ

അന്വയം.

യാ തൽക്ഷണാൽ ഖലാൻ സാധൂൻ സുജനാൻ മൂർഖാൻ ഹിതാൻ ദ്വേഷിണഃ ച കരോതി പ്രത്യക്ഷം പരോക്ഷം അമൃതം ഹാലാഹലം കുരുതേ (ഹേ) സാധോ (ത്വം) വാഞ്ഛിതം ഫലം ഭോക്തും ഭഗവതീം, താം സൽക്രിയാം ആരാധയ വ്യസനൈഃ വിപു ലേഷു ഗുണേഷു ആസ്ഥാം വൃഥാ മാ കൃഥാഃ

അൎത്ഥം.

യാതൊന്നുസൽക്രിയാ, തൽക്ഷണത്തിങ്കൽ, ഏതാനു കൎമ്മം ഫലാനുഭവാവസാനത്തിങ്കൽ ഉടൻതന്നെ, ഖലന്മാരെ=ദുഷ്ടന്മാരെ. സാധുക്കളാക്കിയും=സജ്ജനങ്ങളാക്കിയും. സുജനങ്ങളെ=സജ്ജന ങ്ങളെ. മൂർഖന്മാരാക്കിയും=ദുഷ്ടന്മാരാക്കിയും. ഹിതന്മാരെ=ഇഷ്ട ന്മാരെ. ദ്വേഷികളാക്കിയും=ശത്രുക്കളാക്കിയും, ചെയ്യുന്നു. പ്രത്യ ക്ഷമായതിനെ=നേരെകാണാകുന്നതിനെ. പരോക്ഷമാക്കിയും=കാ ണമാറല്ലാത്തതാക്കിയും. അമൃതത്തെഭക്ഷിപ്പാൻ=ഏററവുംനല്ലതാ യ അമൃതിനെ. ഹാലാഹലമാക്കിയും=വിഷമാക്കിയും ചെയ്യുന്നു, അല്ലയോ, സാധോ=അറിവുള്ളവരേ. നീ=നിങ്ങൾ. വാഞ്ഛിതമാ യിരിക്കുന്ന=ആഗ്രഹിക്കപ്പെട്ടിരിക്കുന്ന. ഫലത്തെ=പ്രയോജനത്തെ. ഭുജിപ്പാനായിക്കൊണ്ടു=അനുഭവിപ്പാനായിക്കൊണ്ടു. ഭഗവതിയായി രിക്കുന്ന=ശ്രീകാമമാഹാത്മ്യവീൎയ്യയതാകീൎത്തി, ഈ ആറും ഭാഗങ്ങൾ അവളുകളോടുകൂടിയിരിക്കുന്ന. ആ, സൽക്രിയയെ=നല്ലകൎമ്മത്തെ. ആ രാധിച്ചാലും=ബഹുമാനിച്ചാലും. വ്യസനങ്ങളോടുകൂടെ=അത്യാഗ്ര ഹങ്ങളോടുകൂടെ. വിപുലങ്ങളുമായിരിക്കുന്ന=വിസ്താരത്തോടുകൂടിയി

രിക്കുന്ന. ഗുണങ്ങളിൽ=സത്വരജസ്തമോഗുണപ്രധാനങ്ങളായിരിക്കു ന്നാവസ്ഥകളിൽ. ആശയെ=ഇച്ഛയെ. വെറുതെ, ചെയ്യുന്നതെ.

താല്പൎയ്യം.

എല്ലാ അനുഗ്രഹത്തെയും സാധിക്കുന്നതിനായി സങ്കല്പം ചെയ്യേണ്ടതും ഓരോരോരാഗ്രഹംകൊണ്ടു വെറുതെ കാലക്ഷേപം ചെയ്യുന്നതാത്തതും ആകുന്നു.

ശ്ലോകം.

ശുഭ്രംസത്മസവിഭ്രമായുവതയശ്ശ്വേതാതപത്രോജ്വലാ
ലക്ഷ്മീരിത്യനുഭൂയതേസ്ഥിരമിവസ്ഫീതേശുഭേകൎമ്മണി
വിച്ഛിന്നേനിതരാമനംഗകലഹക്രീഡാത്രുടത്തന്തുകം
മുക്താജാലമിവപ്രയാതിഝടിതിഭ്രശ്യദ്ദിശോദൃശ്യതാം. ൬൭

അന്വയം

(ജനൈഃ) ശുഭേ കൎമ്മണി സ്ഫീതേ (സതി) ശുഭ്രം സത്മസവിഭ്രമാഃ യുവതയഃ ശ്വേതാതപത്രോജ്വലാ ലക്ഷ്മീ ഇതി സ്ഥിരം ഇവ അനുഭൂയതേ (ശുഭേ കൎമ്മണി) വിച്ഛിന്നേ (സതി) നിതരാം അനംഗകലഹക്രീഡാത്രുടത്തന്തുകം മുക്താജാലം ഇവ ഭ്രശ്യൽ ദിശഃ അദൃശ്യതാം ഝടിതി പ്രയാതി.

അൎത്ഥം.

ജനങ്ങളാൽ, ശുഭമായിരിക്കുന്ന=ജന്മാന്തരത്തിൽ നല്ലതായി സമ്പാദിച്ചിരിക്കുന്നകൎമ്മം=പുണ്യപ്രവൃത്തി. സ്ഫീതമായിരിക്കും സമയത്തിങ്കൽ=ഇടവിടാതെ ഇരിക്കും സമയത്തിങ്കൽ. ശുഭ്രമായിരിക്കുന്ന=ശ്രേഷ്ഠമായിരിക്കുന്ന. സത്മവും=ഭവനവും. സവിഭ്രകളായിരിക്കുന്ന=വിലാസങ്ങളോടുകൂടിയിരിക്കുന്ന. യുവതികളും=സ്ത്രീകളും. ശ്വേതാതപത്രോജ്വലയായിരിക്കുന്ന. ശ്വേതാതപത്രംകൊണ്ടു=വെൺകൊററക്കുടകൊണ്ടു. ഉജ്വലയായിരിക്കുന്ന=ശോഭിച്ചിരിക്കുന്ന. ലക്ഷ്മിയും=രാജസമ്പത്തും. ഇങ്ങനെ ഉള്ളവയെ സ്ഥിരമെന്നപോലെ=നാശമില്ലാത്തതുപോലെ. അനുഭവിക്കപ്പെടുന്നു. ശുഭമായിരിക്കുന്നകൎമ്മം വിച്ഛിന്നമായിരിക്കുംസമയത്തിങ്കൽ=ഇടവിട്ടതായിരിക്കും സമയത്തിങ്കൽ. ഏററവും അനംഗകലഹക്രീഡാത്രുടത്തന്തുകമായിരിക്കുന്ന, അനംഗകലഹമാകുന്ന=സംഭോഗമാകുന്ന, ക്രീഡയിൽ=ലീലയിങ്കൽ. ത്രുടത്തായിരിക്കുന്ന=പൊട്ടിയിരിക്കുന്ന. തന്തുവിനോടു=ചരടിനോടുകൂടിയിരിക്കുന്ന. മുക്താജാലമെന്നപോലെ=മുത്തുമാലക്കൂട്ടമെന്നപോലെ. ഭ്രശ്യത്തായിട്ടു=ചിതറിവീണതായിട്ടു. ദിക്കിനു=കണ്ണുകൾക്കു. അദൃശ്യതയെ=കാണപ്പെട്ടുവാൻകഴിവില്ലാത്തതെന്നുള്ള സ്ഥിതിയെ. വേഗത്തിൽ, പ്രാപിക്കും

ചെയ്യുന്നു=ഗമിക്കുന്നു.

താല്പൎയ്യം.

ജന്മാന്തരത്തിലെ സൽകൎമ്മങ്ങൾ സുഖാനുഭവത്തിനു ഹേതുവായിത്തീരുന്നതും അതു നശിച്ചാലുടൻതന്നെ ചരടുപൊട്ടിയമുത്തുമാലപോലെ സുഖാനുഭവത്തിനു ഭംഗംവരുന്നതും ആകുന്നു.

ശ്ലോകം.

ഗുണവദഗുണവദ്വാകുൎവ്വതാകാൎയ്യജാതം
പരിണതിരവധാൎയ്യായത്നതഃപണ്ഡിതേന
അതിരഭസകൃതാനാം കൎമ്മണാമാവിപത്തേ
ൎഭവതിഹൃദയദാഹീശല്യതുല്യോവിപാകഃ

അന്വയം.

ഗുണവൽ അഗുണവൽ വാ കാൎയ്യജാതം കുൎവ്വതാ പണ്ഡിതേന പരിണതിഃ യത്നതഃ അവധാൎയ്യാ അതിരഭസകൃതാനാം കൎമ്മണാം വിപത്തേഃ ആ ഹൃദയദാഹീ ശല്യതുല്യഃ വിപാകഃ ഭവതി.

അൎത്ഥം.

ഗുണവത്തായിട്ടോ=ഗുണത്തോടുകൂടിയതായിട്ടോ. അഗുണവത്തായിട്ടോ=ഗുണത്തോടുകൂടാത്തതായിട്ടോ ഇരിക്കുന്ന. കാൎയ്യജാതത്തെ=കാൎയ്യസമൂഹത്തെ. കുൎവ്വന്നായിരിക്കുന്ന=ചെയ്യുന്നവനായിരിക്കുന്ന. പണ്ഡിതനാൽ=അറിവുള്ളവനാൽ. പരിണതി=അവസാനം. യത്നംഹേതുവായിട്ടു=പ്രയാസപ്പെട്ടു. അവധാൎയ്യയാകുന്നു=നിശ്ചയിക്കപ്പെടുവാൻ യോഗ്യയാകുന്നു. അതിരഭസത്തോടുകൂടെ=അതിവേഗത്തോടുകൂടെ. കൃതങ്ങളായിരിക്കുന്ന=ചെയ്യപ്പെട്ടവകളായിരിക്കുന്ന. കൎമ്മങ്ങളുടെ=കാൎയ്യങ്ങളുടെ. വിപത്തിയോളം=അവസാനത്തോളം. ഹൃദയദാഹിയായി, ഹൃദയത്തെ=മനസ്സിനെ. ദാഹിയായി=ഭസ്മമാക്കിചെയ്യുന്നതായി. ശല്യതുല്യമായിരിക്കുന്ന. ശല്യത്തോടു=ഒടക്കള്ളി അമ്പിനോടു. തുല്യമായിരിക്കുന്ന=സമമായിരിക്കുന്ന. വിപാകം=ഫലം. ഭവിക്കുന്നു.

താല്പൎയ്യം.

അവിവേകത്താൽ അതിവേഗമായിച്ചെയ്യുന്ന കാൎയ്യങ്ങൾക്കു അതിന്റെ അവസാനംവരെയും മനഃപീഡയെ ചെയ്യുന്നതാകയാൽ സകലകാൎയ്യങ്ങളും വഴിപോലെ വിചാരിച്ചു നടത്തേണ്ടതാകുന്നു.

ശ്ലോകം.

സ്ഥാല്യാംവൈഡൂൎയ്യമയ്യാംപചതിതിലഖലം
ചന്ദനൈരിന്ധനൌഘൈ

സ്സൌവണ്ണൈർലാംഗലാഗ്രൈർവ്വിലിഖതിവസുധാ
മക്കുലസ്യഹേതോഃ
ച്ഛിത്വാകർപ്പൂരഖണ്ഡാൻവൃതിമിവകുരുതേ
കോദ്രവാണാംസമന്താൽ
പ്രാപ്യേമാംകർമ്മഭൂമിംനചരതിമനുജോ
യസ്തപോമന്ദഭാഗ്യഃ

അന്വയം.

ഇമാം കർമ്മഭൂമിം പ്രാപ്യ മന്ദഭാഗ്യഃ യഃ മനുജഃ തപഃ ന ചരതി സഃ വൈഡൂര്യമയ്യാം സ്ഥാല്യാം ചന്ദനൈഃ ഇന്ധനൌഘൈഃ തിലഖലം പചതി സൌവർണ്ണൈഃ ലാംഗലാഗ്രൈഃ വസുധാം അക്കുലസ്യ ഹേതോഃ വിലിഖതി കർപ്പൂരഖണ്ഡാൻ ച്ഛിത്വാ കോദ്രവാണാം സമന്താൽ വൃതിം ഇവ കുരുതേ.

അർത്ഥം.

൦൦൦ കർമ്മഭൂമിയെ=സൽകർമ്മാനുഷ്ഠാനയോഗ്യയായിരിക്കുന്ന, പൃഥിവിയെ പ്രാപിച്ചിട്ടു. മന്ദഭാഗ്യനായിരിക്കുന്ന=ഭാഗ്യം കുറഞ്ഞവനായിരിക്കുന്ന. യാതൊരുമനുജൻ=മനുഷ്യൻ. തപസ്സിനെ=വ്രതാനുഷ്ഠാനത്തെ. ചരിക്കുന്നില്ല=കഴിക്കുന്നില്ല. അവൻ വൈഡൂര്യമയിയായിരിക്കുന്ന=വൈഡൂര്യരത്നത്താൽ ചെയ്യപ്പെട്ടിരിക്കുന്ന. സ്ഥാലിയിങ്കൽ=പാത്രത്തിങ്കൽ. ചന്ദനങ്ങളാകുന്ന=ചന്ദനമരങ്ങളാകുന്ന. ഇന്ധനൌഘങ്ങളെക്കൊണ്ടു=വിറകുകൂട്ടങ്ങളെക്കൊണ്ടു. തിലഖലത്തെ=എള്ളിൻപിണ്ണാക്കിനെ. പചിക്കുന്നു=വചിക്കുന്നു. സൌവർണ്ണങ്ങളായിരിക്കുന്ന=പൊന്നുകൊണ്ടുണ്ടാക്കിയിരിക്കുന്ന. ലാംഗലാഗ്രങ്ങളെക്കൊണ്ടു. ലാംഗലങ്ങളുടെ=കലപ്പകളുടെ, അഗ്രങ്ങളെക്കൊണ്ടു=അററങ്ങളെക്കൊണ്ടു. അക്കുലഹേതുവായിട്ടു=എരുക്കിൻപഞ്ഞിക്കായിട്ടു. വിലേഖനം ചെയ്യുന്നു=ഉഴുന്നു. കർപ്പൂരഖണ്ഡങ്ങളെ=കർപ്പൂരകഷണങ്ങളെ. ഛേദിച്ചിട്ടു=അടത്തിട്ടു. കോദ്രവങ്ങളുടെ=വരകുധാന്യങ്ങളുടെ. സമന്താൽ=നാലുഭാഗത്തും. വൃതിയെന്നപോലെ=വേലിയെ എന്നപോലെ ചെയ്യുന്നു.

താല്പര്യം.

സൽകർമ്മങ്ങളെചെയ്യാൻ യോഗ്യമായഭാരതഖണ്ഡത്തെലഭിച്ചിട്ടുഭാഗ്യമില്ലാത്തവൻവ്രതാനുഷ്ഠാനംചെയ്യാതെ പാർക്കുന്നു. അവ മേൽപറഞ്ഞ പ്രവൃത്തികളെചെയ്യുന്നു.

ശ്ലോകം.

നൈവാകൃതിഃഫലതിനൈവകുലംനശീലം
വിദ്യാപിനൈവനചയത്നകൃതാപിസേവാ

ഭാഗ്യാനിപൂൎവ്വതപസാഖലുസഞ്ചിതാനി
കാലേഫലന്തിപുരുഷസ്യയഥൈവവൃക്ഷാഃ

**അന്വയം.**

ആകൃതിഃ ന ഫലതി ഏവ കുലം ന (ഫലതി)ഏവ ശീലം ന (ഫലതി)വിദ്യാ അപി ന (ഫലതി)ഏവ യത്നകൃതാ സേവാ അപി ന(ഫലതി)പൂൎവ്വതപസാ സഞ്ചിതാനി പുരുഷസ്യ ഭാഗ്യാനി കാലേവൃക്ഷാഃ യഥാ ഏവ(തഥാ)ഫലന്തി ഖലു.

അൎത്ഥം.

ആകൃതിയും=സ്വരൂപവും. ഫലിക്കുന്നില്ലാതന്നെ=പ്രയോജനത്തെ ഉണ്ടാക്കുന്നില്ലാതന്നെ. കുലവും=വംശവും. ഫലിക്കുന്നില്ലാതന്നെ, ശീലവും=സ്വഭാവവും. ഫലിക്കുന്നില്ലാതന്നെ, വിദ്യയും=കലാവിദ്യാഭ്യാസവും. ഫലിക്കുന്നില്ലാതന്നെ, യത്നകൃതയായിരിക്കുന്ന=പ്രയാസത്തോടുകൂടെ ചെയ്യപ്പെട്ടിരിക്കുന്ന. സേവയും=പ്രഭുക്കന്മുതലായവരെ ആശ്രയിക്കയും. ഫലിക്കുന്നില്ലാതന്നെ. പൂൎവ്വതപസ്സുകൊണ്ടു=ജന്മാന്തരത്തിൽ ചെയ്തിരിക്കുന്നസൽക്കൎമ്മാനുഷ്ഠാനംകൊണ്ടു. സഞ്ചിതങ്ങളായിരിക്കുന്ന=സമ്പാദിക്കപ്പെട്ടവകളായിരിക്കുന്ന. പുരുഷന്റെ, ഭാഗ്യങ്ങൾ=ശുഭകൎമ്മങ്ങൾ. കാലത്തിങ്കൽ=സമയന്തോറും. വൃക്ഷങ്ങൾ, യാതൊരുപ്രകാരംതന്നെയോ ഫലിക്കുന്നു. അപ്രകാരം, ഫലിക്കുന്നു തന്നെ.

താല്പൎയ്യം.

ആകൃതി മുതലായവകളെക്കൊണ്ടു ഒരു ഫലവും ഇല്ലാത്തതും ജന്മാന്തരത്തിൽ സമ്പാദിച്ചിരിക്കുന്ന സൽക്കൎമ്മങ്ങളെക്കൊണ്ടു മാത്രം സമയത്തിൽ ഫലം ഉണ്ടാവുന്നതുമാകുന്നു.

**ശ്ലോകം.**

മജ്ജത്വംഭസിയാതുമേരുശിഖരംശത്രൂൻജയത്വാഹവേ
വാണിജ്യംകൃഷിസേവനാദിസകലാവിദ്യാഃകലാശ്ശിക്ഷതു
ആകാശംവിപുലംപ്രയാതുഖഗവൽകൃത്വാപ്രയത്നംപരം
നാഭാവ്യംഭവതീഹകൎമ്മവശതോഭാവ്യസ്യനാശഃകുതഃ ൨൦൭

**അന്വയം.**

(ജനഃ) അംഭസി മജ്ജതു മേരുശിഖരം യാതു ആഹവേ ശത്രൂൻ ജയതു വാണിജ്യം കൃഷിസേവനാദി സകലാഃ കലാഃ വിദ്യാഃ ശിക്ഷതു പരം പ്രയത്നം കൃത്വാ വിപുലം ആകാശം ഖഗവൽ പ്രയാതു ഇഹ കൎമ്മവശതഃ അഭാവ്യം ന ഭവതി ഭാവ്യസ്യ നാശഃ കുതഃ

അൎത്ഥം.

ജനം=ലോകം. അംഭസ്സിങ്കൽ=ജലത്തിങ്കൽ. മജ്ജനംചെയ്യ

ട്ടെ=മുഴുകട്ടെ. മേരുശൃംഗെത്ത=മഹാമേരുപൎവ്വതത്തിന്റെ അഗ്ര ത്തെ. യാനംചെയ്യട്ടെ=ഗമിക്കട്ടെ. ആഹവത്തിങ്കൽ=യുദ്ധത്തി ങ്കൽ. ശത്രുക്കളെ, ജയിക്കട്ടെ. വാണിജ്യത്തെയും=കച്ചവടത്തെയും. കൃഷിസേവാദിയേയും=കൃഷിചെയ്ക, പ്രഭുക്കളെ ആശ്രയിക്ക, ഉദ്യോ ഗംഭരിക്ക മുതലായവയേയും. സകലകളായി=സമസ്തകളായി. ക ലകളാകുന്ന വിദ്യകളെ=കലാവിദ്യകളെ. ശിക്ഷിക്കട്ടെ=അഭ്യസി ക്കട്ടെ. പരമായിരിക്കുന്ന=അധികമായിരിക്കുന്ന. പ്രയത്നത്തെ=പ്ര യാസത്തെ ചെയ്തിട്ടു, വിപുലമായിരിക്കുന്ന=ഏറ്റവും വിസ്താര ത്തോടു കൂടിയിരിക്കുന്ന. ഖഗംപോലെ=പക്ഷിയെന്നപോലെ. പ്ര യാണംചെയ്യട്ടെ=പ്രാപിക്കട്ടെ. ഇവിടെ=ഈ പ്രപഞ്ചത്തിങ്കൽ. കൎമ്മവശം ഹേതുവായിട്ടു=ജന്മാന്തരപ്രവൃത്തിഫലത്തിനാൽ. അഭാ വ്യമായത്=ഉണ്ടാകുവാൻ യോഗ്യമല്ലാത്തതു. ഭവിക്കുന്നില്ല, ഭാവ്യ ത്തിന്നു=ഉണ്ടാകുവാൻ യോഗ്യമായതിന്നു. നാശം=ഇല്ലായ്മ എവിടെ ഇല്ലാതന്നെ.

താല്പൎയ്യം.

പുണ്യകൎമ്മങ്ങളെക്കൊണ്ടു ഭാവ്യമായിരിക്കുന്ന ഗുണാനുഭവ ങ്ങൾ യത്നംകൊണ്ടുതന്നെ സാദ്ധ്യങ്ങളല്ലാത്തതും അനുഭവിക്കേ ണ്ടതു അനുഭവിക്കാതെയും അനുഭവിക്കേണ്ടാത്തതു അനുഭവിക്കേണ്ട തായും വരാത്തതും ആകുന്നു.

ശ്ലോകം.

വനേരണേശത്രുജലാഗ്നിമദ്ധ്യേ
മഹാൎണ്ണവേപൎവ്വതമസ്തകേവാ
സുപ്തംപ്രമത്തംവിഷമസ്ഥിതംവാ
രക്ഷന്തിപുണ്യാനിപുരാകൃതാനി. ൧൦൨

അന്വയം.

പുരാകൃതാനിപുണ്യാനി വനേ രണേ ശത്രുജലാഗ്നിമദ്ധ്യേ മ ഹാൎണ്ണവേ പൎവ്വതമസ്തകേ വാ സുപ്തം പ്രമത്തം വിഷമസ്ഥിതം വാ (പുരുഷം) രക്ഷന്തി.

അൎത്ഥം.

പുരാകൃതങ്ങളായിരിക്കുന്ന=മുൻജന്മത്തിൽ ചെയ്യപ്പെട്ടിരിക്കു ന്ന. പുണ്യങ്ങൾ=നല്ലകൎമ്മങ്ങൾ. വനത്തിലോ=കാട്ടിലോ. രണ ത്തിങ്കലോ=യുദ്ധത്തിങ്കലോ. ശത്രുജലാഗ്നിമദ്ധ്യത്തിങ്കലോ=ശത്രു ക്കളുടെയും ജലത്തിന്റെയും. അഗ്നിയുടെയും=തീയുടേയും. മ ദ്ധ്യത്തിങ്കലോ=നടുവിലോ. മഹാൎണ്ണവത്തിങ്കലോ=മഹാസമുദ്രത്തിലോ. പൎവ്വതമസ്തകത്തിലോ=മലയുടെ മുകളിലോ. സുപ്ത നായും=ഉറങ്ങുന്നവനായും. പ്രമത്തനായും=ചിത്തഭ്രമത്തോടുകൂടി

യുവനായും. വിഷമസ്ഥിതനായും=വിഷമത്തിങ്കൽ സമമല്ലാത്തതും പലപ്രകാരത്തിൽ ദുഷ്പ്രാപമായുള്ളതും ആയ സ്ഥലത്തിൽ. സ്ഥിതനായും=ഇരിക്കുന്നവനായും, ഉള്ള പുരുഷനെ. രക്ഷിക്കുന്നു=ആപത്തുകൾ വരാതെ സൂക്ഷിക്കുന്നു.

താല്പൎയ്യം.

മനുഷ്യൎക്ക് അനേകവിധം ഭവിക്കാവുന്ന വിപത്തുകളെ പോക്കടിക്കുന്നതിനു പൂൎവ്വജന്മത്തു ചെയ്തിട്ടുള്ള വലിയ സുകൃതം തന്നെ വേണ്ടിയിരിക്കുന്നു.

ശ്ലോകം.

ഭീമംവനംഭവതിതസ്യപുരംപ്രധാനം
സൎവ്വോജനസ്സുജനതാമുപയാതിതസ്യ
കൃത്സ്നാചഭൂൎഭവതിസന്നിധിരത്നപൂൎണ്ണാ-
യസ്യാസ്തിപൂൎവ്വസുകൃതംവിപുലംനരസ്യ.

അന്വയം.

യസ്യ നരസ്യ വിപുലം പൂൎവ്വസുകൃതം അസ്തി തസ്യ ഭീമം വനം പ്രധാനം പുരം ഭവതി തസ്യ സൎവ്വഃ ജനഃ സുജനതാം ഉപയാതി കൃത്സ്നാ ഭൂഃ സന്നിധിരത്നപൂൎണ്ണം ച ഭവതി.

അൎത്ഥം.

യാതൊരു, നരനു=മനുഷ്യനു. വിപുലമായിരിക്കുന്ന=മഹത്തായിരിക്കുന്ന. പൂൎവ്വസുകൃതം=ജന്മാന്തരപുണ്യം. ഭവിക്കുന്നു, അവനു ഭീമമായിരിക്കുന്ന=ഭയങ്കരമായിരിക്കുന്ന. വനം=പുണ്യശാലികളായ മഹൎഷിമാരുള്ള തപോവനം. പ്രധാനമായിരിക്കുന്ന=മുഖ്യമായിരിക്കുന്ന. പുരമായിട്ടും=രാജധാനിയായിട്ടും. ഭവിക്കുന്നു, അവനു. സൎവ്വമായിരിക്കുന്ന=സകലമായിരിക്കുന്ന. ജനം, സുജനതയേയും=തനിക്കുള്ള ആളുകളാവു എന്ന അവസ്ഥയേയും. ഉപയാനംചെയ്യുന്നു=പ്രാപിക്കുന്നു. കൃത്സ്നയായിരിക്കുന്ന=സകലയായിരിക്കുന്ന. ഭൂവു=ഭൂമി. സന്നിധിരത്നപൂൎണ്ണയായിട്ടും, സത്തുക്കളായിരിക്കുന്ന=അകത്തിരിക്കുന്ന. നിധിരത്നങ്ങളെക്കൊണ്ടു=വലിയനിക്ഷേപങ്ങളെക്കൊണ്ടു. പൂൎണ്ണയായിട്ടും=എടവിടാതെ നിറഞ്ഞതായിട്ടും, ഭവിക്കുന്നു.

താല്പൎയ്യം.

ജന്മാന്തരത്തിൽ ചെയ്തിരിക്കുന്ന സുകൃതംകൊണ്ടു മേൽപറഞ്ഞ ദോഷങ്ങൾ ഗുണങ്ങളായിത്തീരുന്നു.

ഇതി ശ്രീമദപാര കവിതാസാഗര പാരദൃശ്വ ഭൎത്തൃഹരി വിരചിതം

നീതിസുഭാഷിതം സംപൂൎണ്ണം

ശുഭം ഭവതു.

# ഭർത്തൃഹരി·

## വിരചിതശൃംഗാരശതകം.

### കന്ദൎപ്പവന്ദനം.

---

ശ്ലോകം.

ശംഭുസ്സ്വയംഭുഹരയോഹരിണേക്ഷണാനാം
യേനാക്രിയന്തസതതംഗൃഹകുംഭദാസാഃ
വാചാമഗോചരചരിത്രവിചിത്രിതായ
തസ്മൈനമോഭഗവതേമകരധ്വജായ· ൧

അന്വയം.

യേന ശംഭുസ്സ്വയംഭുഹരയഃ ഹരിണേക്ഷണാനാം സതതം ഗൃഹകുംഭദാസാഃ അക്രിയന്ത വാചാമഗോചര ചരിത്രവിചിത്രിതായ തസ്മൈ മകരധ്വജായ ഭഗവതേ നമഃ അസ്തു.

അൎത്ഥം.

യാവനൊരുത്തനാൽ=യാതൊരുമകരധ്വജനാൽ. ശംഭുസ്സ്വയംഭുഹരികൾ, ശംഭുവും=പരമേശ്വരനും. സ്വയംഭുവും=ബ്രഹ്മാവും. ഹരിയും=വിഷ്ണുവും. ഹരിണേക്ഷണമാൎക്ക=ഭാൎയ്യമാരായ, പാൎവ്വതി, സരസ്വതി, ശ്രീദേവി, ഇവൎക്ക. എല്ലായ്പ്പോഴും ഗൃഹകുംഭദാസന്മാരായിട്ടു=ജലകുംഭവാഹകന്മാരായിരിക്കുന്ന ശിഷ്യന്മാരായിട്ടു. ചെയ്യപ്പെട്ടു, വാചാമഗോചരചരിത്രവിചിത്രനായിരിക്കുന്ന=വാക്കിന്ന അവിഷയമായിരിക്കുന്ന ചരിത്രംകൊണ്ടു=മാഹാത്മ്യംകൊണ്ടു. വിചിത്രിതനായിരിക്കുന്ന=അത്യന്താശ്ചൎയ്യവാനായിരിക്കുന്ന. മകരധ്വജഭഗവാനായിക്കൊണ്ടു=മത്സ്യകേതനനായിരിക്കുന്ന ഈശ്വരനായിക്കൊണ്ടു. നമസ്സ=നമസ്കാരം. ഭവിക്കട്ടെ, നമസ്കരിക്കുന്നു. ഈ ശ്ലോകത്തിൽ സ്വയംഭു എന്നുള്ള പ്രയോഗം സാധാരണമല്ലാ (ശംഭുസ്വജന്മഹരയോ എന്നും ആവാം. സ്വജന്മാവു=സ്വയംഭു ബ്രഹ്മാവു.)

താല്പൎയ്യം.

സൃഷ്ടിസ്ഥിതിസംഹാരകൎത്താക്കളായിരിക്കുന്ന ഹരവിരിഞ്ചമുരാരികളെപ്പോലും സ്ത്രീകളാൽ മോഹിതന്മാരാക്കിത്തീൎത്ത സ

ദാ ദാസപ്രവൃത്തികളെ ചെയ്യിക്കുന്നവനായും വിചാരിക്കുന്നതിനും പറയുന്നതിനും പ്രയാസമുള്ള ചേഷ്ടകളോടു കൂടിയവനായും സകലലോകാരാദ്ധ്യനായുമിരിക്കുന്ന മന്മഥനെ ഈ പ്രബന്ധംകൊണ്ടു പറവാൻതുടങ്ങുന്ന സംഗതിക്കു അനുസരണമായി ഗ്രന്ഥകത്താവ് വന്ദനംചെയ്യുന്നു.

## സ്ത്രീപ്രശംസാവിംശതി.

### ശ്ലോകം.

ഭ്രൂചാതുൎയ്യാൽ കുഞ്ചിതാക്ഷാഃ കടാക്ഷാഃ
സ്നിഗ്ദ്ധാവാചോലജ്ജിതാശ്ചൈവഹാസാഃ
ലീലാമന്ദംപ്രസ്ഥിതഞ്ചസ്ഥിതഞ്ച
സ്ത്രീണാമേതൽഭൂഷണഞ്ചായുധഞ്ച.

### അന്വയം.

ഭ്രൂചാതുൎയ്യാൽ കുഞ്ചിതാക്ഷാഃ കടാക്ഷാഃ സ്നിഗ്ദ്ധാഃ വാചഃ ലജ്ജിതാഃ ഏവ ഹാസാഃ ച ലീലാമന്ദം പ്രസ്ഥിതം സ്ഥിതം ച സ്ത്രീണാം ഏതൽ ഭൂഷണം ച ആയുധം ച.

### അൎത്ഥം.

ഭ്രൂചാതുൎയ്യം ഹേതുവായിട്ടു, ഭ്രൂക്കളുടെ=പുരികക്കൊടികളുടെ. ചാതുൎയ്യം ഹേതുവായിട്ടു=ഭംഗി ഹേതുവായിട്ടു. കുഞ്ചിതാക്ഷങ്ങളായിരിക്കുന്ന, കുഞ്ചിതങ്ങളായിരിക്കുന്ന=ചുരുക്കപ്പെട്ടിരിക്കുന്ന. അക്ഷങ്ങളോടുകൂടിയവകളായിരിക്കുന്ന. കടാക്ഷങ്ങളും=കൺമുനകൊണ്ടുള്ള നോക്കുകളും. സ്നിഗ്ദ്ധകളായിരിക്കുന്ന=സ്നേഹപരിപ്ലുതകളായിരിക്കുന്ന. വാക്കുകളും=വചനങ്ങളും. ലജ്ജിതങ്ങളായിത്തന്നെ ഇരിക്കുന്ന=നാണിച്ചിട്ടുതന്നെയുമുള്ള. ഹാസങ്ങളും=ചിരികളും. ലീലാമന്ദമായിരിക്കുന്ന, ലീലകൊണ്ടു=ശൃംഗാരഭാവംകൊണ്ടു. മന്ദമായിരിക്കുന്ന=സാവധാനമായിരിക്കുന്ന. പ്രസ്ഥിതവും=ഗമനവും. സ്ഥിതവും=ഇരിക്കലും. സ്ത്രീകൾക്കു=നാരിമാൎക്കു. ഇതു=ഒരം ചൊന്നവ. ഭൂഷണവും=അലങ്കാരവും. ആയുധവും=പുരുഷന്മാരെ ജയിപ്പാനുള്ള ആയുധവും ആകുന്നു.

### താല്പൎയ്യം.

സ്ത്രീകളുടെ വളഞ്ഞു ഭംഗിയായുള്ള പുരികക്കൊടികളും അതിന്നു ചേൎച്ചയായുള്ള കണ്ണുകളും കടക്കണ്ണുകൊണ്ടുള്ള നോക്കുകളും സ്നേഹത്തോടുകൂടിയുള്ള വാക്കുകളും ലജ്ജയോടുകൂടിയുള്ള ചിരികളും മന്ദമായും ലീലാമധുരമായും ഉള്ള സഞ്ചാരവും ഇരിപ്പും അവൎക്കു അലങ്കാരവും കാമുകന്മാരുടെ മനസ്സിനെ സ്വാധീനമാക്കി ജയിക്കുന്നതിനുള്ള ആയുധവും ആകുന്നു.

ശ്ലോകം.

സ്മിതേനഭാവേനചലജ്ജയാഭിയാ
പരാങ്മുഖൈരൎദ്ധകടാക്ഷവീക്ഷണൈഃ
വചോഭിരീൎഷ്യാകലഹേനലീലയാ
സമസ്തഭാവൈഃഖലുബന്ധനംസ്ത്രിയഃ ൩

അന്വയം.

സ്മിതേന ഭാവേന ച ലജ്ജയാ ഭിയാ പരാങ്മുഖൈഃ അൎദ്ധ കടാക്ഷവീക്ഷണൈഃ വചോഭിഃ ഈൎഷ്യാകലഹേന ലീലയാ സമസ്തഭാവൈഃ സ്ത്രിയഃ ബന്ധനം ഖലു.

അൎത്ഥം.

സ്മിതംകൊണ്ടും=പുഞ്ചിരികൊണ്ടും. ഭാവംകൊണ്ടും=അഭിപ്രായംകൊണ്ടും. ലജ്ജകൊണ്ടും=നാണംകൊണ്ടും. ഭീതികൊണ്ടും=പേടികൊണ്ടും. പരാങ്മുഖങ്ങളെക്കൊണ്ടും=നേരിട്ടു നോക്കാതെയിരിക്കുന്ന സ്ഥിതികൊണ്ടും. അൎദ്ധകടാക്ഷവീക്ഷണങ്ങളെക്കൊണ്ടും=പാതികടക്കണ്ണുകൊണ്ടുള്ള നോക്കുകൊണ്ടും. വചസ്സുകൊണ്ടും=വാക്കുകൊണ്ടും. ഈൎഷ്യാകലഹംകൊണ്ടും, ഈൎഷ്യയാൽ=അസൂയയാൽ ഉണ്ടാകുന്ന. കലഹംകൊണ്ടും=വിരോധംകൊണ്ടും. ലീലകൊണ്ടും=കളികൊണ്ടും. ഇങ്ങനെയുള്ള സമസ്തഭാവങ്ങളാൽ=അനേകസ്വഭാവങ്ങളാൽ. സ്ത്രീകളുടെ=പെണ്ണുങ്ങളുടെ. ബന്ധനം=സ്വാധീനമാക്കിച്ചെയ്യുന്ന അവസ്ഥാവിശേഷം പ്രസിദ്ധമല്ലോ.

താല്പൎയ്യം.

മേല്പറഞ്ഞപ്രകാരം ഉള്ള പുഞ്ചിരി മുതലായ സ്വഭാവാവസ്ഥകളെക്കൊണ്ടു സ്ത്രീകൾ പുരുഷന്മാരെ വശത്താക്കുന്നു.

ശ്ലോകം.

ക്വചിത്സഭ്രൂഭംഗൈഃക്വചിദപിചലജ്ജാമുകുളിതൈഃ
ക്വചിത്ത്രസ്ഥാപാംഗൈഃക്വചിദപിചലീലാവിലസിതൈഃ
കുമാരീണാമേതൈൎന്നയനസുഭഗൈൎന്നേത്രവലിതൈഃ
സ്ഫുരന്നീലാബ്ജാനാംപ്രകരപരികീൎണ്ണാഇവദിശഃ ൪

അന്വയം.

ദിശഃ ക്വചിൽ സഭ്രൂഭംഗൈഃ ക്വചിൽ അപി ച ലജ്ജാമുകുളിതൈഃ ക്വചിൽ ത്രസ്ഥാപാംഗൈഃ ക്വചിൽ അപി ച ലീലാവിലസിതൈഃ കുമാരീണാം നയനസുഭഗൈഃ ഏതൈഃ നേത്രവലിതൈഃ സ്ഫുരന്നീലാബ്ജാനാം പ്രകരപരികീൎണ്ണ. ഇവാഭാന്തി.

അർത്ഥം.

ദിക്കുകൾ, കദാചിൽ=ചിലപ്പോൾ.സഭ്രൂഭംഗങ്ങളായും=പുരികക്കൊടികളുടെചുളിവുകളോടുകൂടിയതായും. കദാചിൽ=ചിലപ്പോൾ.ലജ്ജാമുകുളിതങ്ങളായും, ലജ്ജകൊണ്ടു=വ്രീളകൊണ്ടു. മുകുളിതങ്ങളായും=അടയ്ക്കപ്പെട്ടവകളായും. കദാചിൽ=ചിലപ്പോൾ. ത്രസ്താപാംഗങ്ങളായും=ത്രസ്തങ്ങളായിനടുക്കപ്പെട്ടിരിക്കുന്ന. അപാംഗങ്ങളോടു=നേത്രാന്തങ്ങളോടു കൂടിയവകളായും. കദാചിൽ=ചിലസമയത്തു. ലീലാവിലസിതങ്ങളായും. ലീലകൊണ്ടു=ഉല്ലാസംകൊണ്ടു. വിലസിതങ്ങളായും=വിസ്താരമുള്ളവകളായും ഇരിക്കുന്ന. കുമാരികളുടെ=സ്ത്രീകളുടെ. നയനസുഭഗങ്ങളായിരിക്കുന്ന, നയനങ്ങളാൽ=നേത്രങ്ങളാൽ. സുഭഗങ്ങളായിരിക്കുന്ന=ഭംഗിയുള്ളവകളായിരിക്കുന്ന. ഠഠ നേത്രവലിതങ്ങളാൽ. നേത്രങ്ങളുടെ=കണ്ണുകളുടെ. വലിതങ്ങളാൽ=ചുററുകളാൽ. സ്ഫുരന്നീലാബ്ജങ്ങളുടെ, സ്ഫുരത്തുകളായിരിക്കുന്ന=വികസികളായിരിക്കുന്ന.നീലാബ്ജങ്ങളുടെ=കരിംകൂവളപ്പൂക്കളുടെ. പ്രകാരപരികീർണ്ണങ്ങൾ എന്നപോലെ. പ്രകാരങ്ങളാൽ=കൂട്ടങ്ങളാൽ. പരികീർണ്ണങ്ങൾഎന്നപോലെ=ചിതറിനിറയപ്പെട്ടവകൾ എന്നപോലെ ശോഭിക്കുന്നു.

താല്പര്യം.

ചില സമയങ്ങളിൽകണ്ണുകൾ ഇളകിയും കൊണ്ടിരിക്കുന്ന പുരികങ്ങളോടുകൂടിയും ചിലപ്പോൾ ലജ്ജകൊണ്ടു അടച്ചും ചിലപ്പോൾ നടുക്കിയുംകൊണ്ടും ഇരിക്കുന്ന കണ്ണുകളോടുകൂടിയും ചിലപ്പോൾ സന്തോഷംകൊണ്ടുവിസ്താരമായുംമററും ഇരിക്കുന്നസ്ത്രീകളുടെ മനോജ്ഞങ്ങളായ നേത്രാപാംഗങ്ങളാൽ കരിംകൂവളപ്പൂക്കളുടെ കൂട്ടം ചിതറി പൂർണ്ണങ്ങളായതുപോലെ ദിക്കുകൾശോഭിക്കുന്നു.

ശ്ലോകം.

വക്ത്രംചന്ദ്രവികാസിപങ്കജപരീഹാസക്ഷമേലോചനേ
വർണ്ണസ്സ്വർണ്ണമപാകരിഷ്ണുരളിനീജിഷ്ണുഃകചാനാംചയഃ
വക്ഷോജാവിഭകുംഭവിഭ്രമഹരൌഗുർവീനിതംബസ്ഥലീ
വാചാംഹാരിചമാർദ്ദവംയുവതിഷുസ്വാഭാവികംമണ്ഡനം.൫

അന്വയം.

ചന്ദ്രവികാസിവക്ത്രം പങ്കജപരീഹാസക്ഷമേ ലോചനേ സ്വർണ്ണം അപാകരിഷ്ണുഃ വർണ്ണഃഅളിനീജിഷ്ണുഃ കചാനാം ചയഃ ഇഭകുംഭവിഭ്രമഹരൌ വക്ഷോജൌ ഗുർവീ നിതംബസ്ഥലീ വാചാം ഹാരി മാർദ്ദവം ച യുവതിഷു സ്വാഭാവികം മണ്ഡനം.

അർത്ഥം.

ചന്ദ്രവികാസിയായി=ചന്ദ്രനെപ്പോലെ ശോഭിക്കുന്ന. വക്ത്ര

വും=മുഖവും. പങ്കജപരിഹാസക്ഷമങ്ങളായിരിക്കുന്ന=താമരപ്പൂക്കളുടെ നിന്ദയിങ്കൽ സമൎത്ഥങ്ങളായിരിക്കുന്ന. ലോചനങ്ങളും=കണ്ണുകളും. സ്വൎണ്ണത്തെ, അപാകരിഷ്ണുവായിരിക്കുന്ന=ജയിക്കുന്ന. വൎണ്ണവും=നിറവും. അളിനിൎജ്ജിഷ്ണുവായി=വണ്ടുകളെ ജയിക്കുന്ന. കചങ്ങളുടെ=തലമുടികളുടെ. ചയവും=കൂട്ടവും. ഇഭകുംഭവിഭ്രമഹരങ്ങളായി, ഇഭകുംഭങ്ങളുടെ=ആനത്തലകളുടെ. വിഭ്രമത്തെ=ലീലയെ. ഹരങ്ങളായി=അപഹരിക്കുന്നവകളായിരിക്കുന്ന. വക്ഷോജങ്ങളും=സ്തനങ്ങളും. ഗുൎവ്വിയായിരിക്കുന്ന=വലുതായിരിക്കുന്ന. നിതംബസ്ഥലിയും=പൃഷ്ഠഭാഗവും. വാക്കുകളുടെ ഹാരിയായിരിക്കുന്ന=മനോഹരമായിരിക്കുന്ന. മാൎദ്ദവവും=മൃദുത്വവും. യുവതികളിൽ=സ്ത്രീകളിൽ. സ്വാഭാവികമായിരിക്കുന്ന=സ്വാഭവസിദ്ധമായിരിക്കുന്ന. മണ്ഡനമാകുന്നു=അലങ്കാരമാകുന്നു.

താല്പൎയ്യം.

മേൽപ്രകാരം ചന്ദ്രസമാനമായുള്ള മുഖംമുതലായ വിശേഷസ്ഥിതികൾ സ്ത്രീകൾക്കു സ്വാഭാവികമായ അലങ്കാരമാകുന്നു.

ശ്ലോകം.

സ്മിതംകിഞ്ചിന്മുഗ്ദ്ധംസരളതരളോദൃഷ്ടിവിഭവഃ
പരിസ്പന്ദോവാചാമഭിനവവിലാസോക്തിസരസഃ
ഗതാനാമാരംഭഃകിസലയിതലീലാസുഭരിതഃ
സ്പൃശന്ത്യാസ്താരുണ്യംകിമിവനഹിരമ്യംമൃഗദൃശഃ ൩

അന്വയം.

കിഞ്ചിൽ മുഗ്ദ്ധം സ്മിതം സരളതരളഃ ദൃഷ്ടിവിഭവഃ അഭിനവവിലാസോക്തിസരസഃ വാചാം പരിസ്പന്ദഃ കിസലയിതലീലാസുഭരിതാ ഗതാനാം ആരംഭഃ ച താരുണ്യം സ്പൃശന്ത്യാഃ മൃഗദൃശഃകിം ഇവ ഹി രമ്യം ന.

അൎത്ഥം.

കിഞ്ചിൽ=അല്പമായും. മുഗ്ദ്ധമായും=മനോഹരമായും ഇരിക്കുന്ന. സ്മിതവും=ചിരിയും. സരളതരളമായിരിക്കുന്ന, സരളമായും=മനോജ്ഞമായും. തരളമായും=ചഞ്ചലമായും ഇരിക്കുന്ന. ദൃഷ്ടിവിഭവവും=കണ്ണിൻെറ. വിഭവവും=ശോഭാതിശയവും. അഭിനവവിലാസോക്തിസരസമായി, അഭിനവയായി=നൂതനയായിരിക്കുന്ന. വിലാസോക്തിയാൽ=കളിവാക്കാൽ. സരസമായി=രസത്തോടുകൂടിയിരിക്കുന്ന വാക്കുകളുടെ. പരിസ്പന്ദവും=ആരംഭവും. കിസലയിതലീലാസുഭരിതമായിരിക്കുന്ന. കിസലയിതകളായി=വൎദ്ധിച്ചിരിക്കുന്ന. ലീലകളാൽ=കളികളാൽ. സുഭരിതമായിരിക്കുന്ന=നിറഞ്ഞിരിക്കുന്ന. ഗതങ്ങളുടെ=ഗമനങ്ങളുടെ. ആരംഭവും=തുടക്കവും, താരുണ്യത്തെ=

യൌവനത്തെ. സ്പൃശന്തിയായിരിക്കുന്ന=ധരിച്ചിരിക്കുന്ന. മൃഗദൃക്കിന്റെ=സുന്ദരിസ്ത്രീയുടെ. കിം ഇവ ഹി=എന്തൊരു ചേഷ്ടകൾ തന്നെ. രമ്യമല്ലാത്തതു=മനോഹരമല്ലാത്തതു.

താല്പൎയ്യം.

സുന്ദരിമാരുടെ സകല ചേഷ്ടകളും മനോഹരകളാകുന്നു.

ശ്ലോകം.

ദ്രഷ്ടവ്യേഷുകിമുത്തമംമൃഗദൃശാംപ്രേമപ്രസന്നംമുഖം
ഘ്രാതവ്യേഷ്വപികിംതദാസ്യപവനശ്ശ്രാവ്യേഷുകിന്തദ്വചഃ
കിംഖാദ്യേഷുതദോഷ്ഠപല്ലവരസഃസ്പൃശ്യേഷുകിംതദ്വപു
ൎദ്ധ്യേയംകിംനവയൌവനംസഹൃദയൈസ്സൎവ്വത്രതദ്വിഭ്രമഃ ൧

അന്വയം.

സഹൃദയൈഃ ദ്രഷ്ടവ്യേഷു ഉത്തമം കിം മൃഗദൃശാം പ്രേമപ്രസന്നം മുഖം ഘ്രാതവ്യേഷു ഉത്തമം കിം ച തദാസ്യ പവനഃ ശ്രാവ്യേഷു ഉത്തമം കിം തദ്വചഃ ഖാദ്യേഷു ഉത്തമം കിം തദോഷ്ഠപല്ലവരസഃ സ്പൃശ്യേഷു ഉത്തമം കിം തദ്വപുഃ ധ്യേയം കിം നവയൌവനം സൎവ്വത്ര തദ്വിഭ്രമഃ ച.

അൎത്ഥം.

സഹൃദയന്മാരാൽ=ബുദ്ധിമാന്മാരാൽ. ദ്രഷ്ടവ്യങ്ങളിൽ=കാണ്മാൻ യോഗ്യതയുള്ള വസ്തുക്കളിൽവച്ചു. പ്രേമപ്രസന്നമായിരിക്കുന്ന, പ്രേമത്താൽ=സ്നേഹത്താൽ. പ്രസന്നമായിരിക്കുന്ന=തെളിഞ്ഞിരിക്കുന്ന മുഖമാകുന്നു. ഘ്രാതവ്യങ്ങളിൽ=മണപ്പിക്കാൻയോഗ്യമായിട്ടുള്ള വസ്തുക്കളിൽ ഉത്തമമായിട്ടുള്ളത് എന്ത്? തദാസ്യപവനനാകുന്ന=അവരുടെ മുഖത്തിൽ നിന്നുണ്ടായിരിക്കുന്ന കാററാകുന്നു. ശ്രോതവ്യങ്ങളിൽ=കേൾക്കേണ്ടതിൽ ഉത്തമമായിട്ടുള്ളതു എന്തു്? തദ്വചസ്സാകുന്ന=അവരുടെവാക്കാകുന്നു. ഖാദ്യകളിൽ = ഭക്ഷിക്കാൻ ഉള്ളവകളിൽ. ഉത്തമമായിട്ടുള്ളതു എന്തു്? തദോഷ്ഠപല്ലവരസമാകുന്ന=സ്ത്രീകളുടെ തളിരുപോലെ ഇരിക്കുന്ന ചുണ്ടിന്റെ രസമാകുന്നു. സ്പൃശ്യങ്ങളിൽ, സ്പർശിപ്പാൻ=തൊടുവാനുള്ളവകളിൽ. ഉത്തമമായിട്ടുള്ളതു എന്ത്? തദ്വപുസ്സാകുന്ന=അവരുടെ ദേഹമാകുന്നു. ധ്യേയമായുള്ളതു=ധ്യാനിപ്പാനുള്ളതു എന്ത്? നവയൌവനവും=ആരംഭിച്ചിരിക്കുന്ന യൌവ്വനവും. സൎവ്വത്ര=എല്ലായ്പോഴും. തദ്വിഭ്രമങ്ങളും=സ്ത്രീകളുടെ ലീലകളും ആകുന്നു.

താല്പൎയ്യം.

പഞ്ചേന്ദ്രിയപ്രീതിവരുത്തേണ്ടതു അവശ്യമാകയാൽ ആയതു ഇവിടെ സുന്ദരിമാരിൽനിന്നും എളുപ്പത്തിൽ സാധിക്കാവുന്നതു

കൊണ്ടും അതിലേക്ക ശ്രദ്ധാലുക്കളായിരിക്കേണ്ടതാകുന്നു.

ശ്ലോകം.

ഏതാശ്ചലദ്വലയസംഹതിമേഖലോത്ഥ
ഝംകാരനൂപുരപരാജിതരാജഹംസ്യഃ
കുർവ്വന്തികസ്യനമനോവിവശംതരുണ്യോ
വിത്രസ്തമുഗ്ദ്ധഹരിണീസദൃശൈഃകടാക്ഷൈഃ ൮

അന്വയം.

ചലദ്വലയസംഹതി മേഖലോത്ഥഝംകാരനൂപുരപരാജിത രാജഹംസ്യഃ ഏതാ വിത്രസ്തമുഗ്ദ്ധഹരിണീസദൃശൈഃ കടാക്ഷൈഃ കസ്യ മനഃ വിവശം ന കുർവ്വന്തി.

അൎത്ഥം.

ചലദ്വലയസംഹതി മേഖലോത്ഥഝംകാരനൂപുരപരാജിത രാജഹംസികളായി, ചലത്തുകളായി = അലയുന്നവകളായിരിക്കുന്ന. വലയങ്ങളുടെ=കൈവളകളുടെ. സംഹതിയിങ്കലും=കൂട്ടത്തുങ്കലും. മേഖലയിങ്കലും=അരഞ്ഞാണിങ്കലും നിന്നു, ഉത്ഥമായിരിക്കുന്ന=ഉണ്ടായിരിക്കുന്ന. ഝങ്കാരത്തിനാലും=ഝം എന്നുള്ള ശബ്ദത്താലും. നൂപുരങ്ങളാലും=കാൽച്ചിലമ്പുകളാലും. പരാജിതകളായിരിക്കുന്ന=മടക്കപ്പെട്ടിരിക്കുന്ന. രാജഹംസികളോട്ടകൂടിയിരിക്കുന്ന=അരയന്നപ്പേടകളോട്ട കൂടിയിരിക്കുന്ന. ഇവർ=ഈസ്ത്രീകൾ. വിത്രസ്തമുഗ്ദ്ധഹരണീസദൃശങ്ങളായിരിക്കുന്ന, വിത്രസ്തങ്ങളായും=ഭയന്നവകളായും. മുഗ്ദ്ധങ്ങളായും=മനോഹരങ്ങളായും ഇരിക്കുന്ന, ഹരിണികൾക്കു=മാൻപേടകൾക്കു. സദൃശങ്ങളായിരിക്കുന്ന=തുല്യങ്ങളായിരിക്കുന്ന. കടാക്ഷങ്ങളെക്കൊണ്ടു = നോക്കുകളെക്കൊണ്ടു. ഏതൊരുത്തന്റെ=ഏതൊരുപുരുഷന്റെ. മനസ്സിനെ=ചിത്തത്തിനെ. തന്നെ, വിവശമാക്കി=പരവശമാക്കി. ചെയ്യുന്നില്ല.

താല്പൎയ്യം.

മേൽപ്പറയപ്പെട്ടപ്രകാരം ആഭരണങ്ങളെക്കൊണ്ടു അധികം ശോഭിച്ചിരിക്കുന്ന സുന്ദരിമാരുടെ കടാക്ഷങ്ങൾ സകല പുരുഷന്മാൎക്കും മദനവികാരത്തെ ഉണ്ടാക്കി മോഹിപ്പിക്കുന്നു.

ശ്ലോകം.

കുംകുമപങ്കകളങ്കിതദേഹാ
തുംഗപയോധരകമ്പിതഹാരാ
നൂപുരഹംസരണൽപദപത്മാ
കന്നവശീകുരുതേഭുവിരാമാ. ൯

അന്വയം.

കുംകുമപങ്കകളങ്കിതദേഹാ തുംഗപയോധര കമ്പിതഹാരാ നൂപുരരത്നരണല്പദപത്മാ രാമാ ഭുവി കം ന വശീ കുരുതേ.

അൎത്ഥം.

കുംകുമപങ്കകളങ്കിതദേഹയായും, കുങ്കുമപങ്കത്തിൽ=കുങ്കുമം കൊണ്ടുള്ള കുറിക്കൂട്ടിനാൽ. കളങ്കിതമായി=പൂശപ്പെട്ടിരിക്കുന്ന. ദേഹത്തോടു=ശരീരത്തോടുകൂടിയവളായും. തുംഗപയോധരകമ്പിതഹാരയായും, തുംഗങ്ങളായിരിക്കുന്ന=ഉന്നതങ്ങളായിരിക്കുന്ന. പയോധരങ്ങളാൽ=സ്തനങ്ങളാൽ. കമ്പിതമായി=ഇളക്കപ്പെട്ടിരിക്കുന്ന. ഹാരത്തോടു=മുത്തുമാലയോടുകൂടിയവളായും. നൂരപുരത്നരണല്പദപത്മയായും, നൂപുരരത്നങ്ങളാൽ=ഉത്തമപാദസരങ്ങളാൽ. രണത്തായി=ശബ്ദത്തോടുകൂടിയതായിരിക്കുന്ന. പദപത്മത്തോടു=താമരപ്പൂവുപോലെ ഉള്ള കാലോടുകൂടിയിരിക്കുന്നവളായും ഇരിക്കുന്ന. രാമാ=സ്ത്രീ, ഭൂമിയിങ്കൽഏവനെ ഒരുത്തനെ=ഏതൊരു പുരുഷനെ. വശീകരിക്കുന്നില്ലാ=സ്വാധീനനാക്കിച്ചെയ്യുന്നില്ലാ.

താല്പൎയ്യം.

മേൽപറയപ്പെട്ട പ്രകാരമുള്ള സുന്ദരി സകലരേയും സ്വാധീനമാക്കിച്ചെയ്യുന്നു.

ശ്ലോകം.

നൂനംഹിതേകവിവരാവിപരീതവാചോ
യേനിത്യമാഹുരബലാ ഇതികാമിനീസ്താഃ
യാഭിർവ്വിലോലതരതാരകദൃഷ്ടിപാതൈഃ
ബ്രഹ്മാദയോപിവിജിതാസ്ത്വബലാഃകഥംതാഃ ൫൦

അന്വയം.

യേകവിവരാഃ താഃ കാമിനീഃ അബലാഃ ഇതി നിത്യം അഹുഃ തേ വിപരീതവാചഃ നൂനം ഹി യാഭിഃ വിലോലതരതാരകദൃഷ്ടിപാതൈഃ ബ്രഹ്മാദയഃ അപി വിജിതാഃ താഃ കഥം അബലാഃ

അൎത്ഥം.

യാതൊരു കവിവരന്മാർ=വിദ്വൽശ്രേഷ്ഠന്മാർ. ആ, കാമിനികളെ=സ്ത്രീകളെ. അബലമാരെന്നു=ബലഹീനമാരെന്നു. നിത്യം=എല്ലായ്പ്പൊഴും. പറയുന്നുവോ, അവരു=അവിദ്വൽശ്രേഷ്ഠന്മാർ. വിപരീതവാക്കുകളാകുന്നു=വ്യത്യാസമായുള്ളവാക്കുകളോടു കൂടിയവരാകുന്നു. നൂനംഹി=നിശ്ചയംതന്നെ യാവചിലരാൽ=യാവചിലസ്ത്രീകളാൽ. വിലോലതരതാരകദൃഷ്ടിപാദങ്ങളെക്കൊണ്ടു=ഏററവും ചഞ്ചലങ്ങളായിരിക്കുന്ന. താരകങ്ങളോടു=മിഴികളോടുകൂടിയിരിക്കുന്ന. ദൃഷ്ടിയുടെ=നോക്കിന്റെ. പാതങ്ങളാൽ=പതനങ്ങളാൽ. ബ്രഹ്മാദികൾ

പോലും=ബ്രഹ്മാവുതുടങ്ങിയുള്ളവരുപോലും. വിജിതന്മാരു=ജയിക്കപ്പെട്ടവരായി. അവർ=അങ്ങിനെയുള്ളസ്ത്രീകൾ. എങ്ങിനെ, അബലകളാകുന്നു=ബലം ഇല്ലാത്തവരാകുന്നു.

താല്പൎയ്യം.

സ്ത്രീകളെ കവിശ്രേഷ്ഠന്മാർ എപ്പൊഴും ബലമില്ലാത്തവരെന്നു പറയുന്നുവല്ലോ. എന്നാൽ ആ വിദ്വാന്മാർ വ്യത്യാസവാക്കുകൾ പറയുന്നവരാകുന്നു. അതുഎന്തുകൊണ്ടെന്നാൽ ആ സ്ത്രീകളുടെ നോക്കുകളുടെ പതനംകൊണ്ടുതന്നെ ബ്രഹ്മാവാദിയായിട്ടുള്ള ദേവന്മാരെപ്പോലും ജയിച്ചിരിക്കുന്നു. അതിനാൽ സ്ത്രീകൾ ഏററവും ബലമുള്ളവരെന്നുതന്നെ നിശ്ചയിക്കപ്പെടുന്നു.

ശ്ലോകം.

നൂനമാജ്ഞാകരസ്തസ്യാ സ്സുഭ്രുവോമകരധ്വജഃ
യതസ്തന്നേത്രസഞ്ചാര സൂചിതേഷുപ്രവൎത്തതേ. ൧൭

അന്വയം.

മകരധ്വജഃ തസ്യാഃ സുഭ്രുവ ആജ്ഞാകരഃ നൂനം യതഃ തന്നേത്രസഞ്ചാര സൂചിതേഷു പ്രവൎത്തതേ.

അൎത്ഥം.

മകരധ്വജൻ=മന്മഥൻ. ആ സുഭ്രുവിന്റെ=അങ്ങിനെയുള്ള സ്ത്രീയുടെ. ആജ്ഞാകരൻ=ആജ്ഞയെച്ചെയ്യുന്ന ശിഷ്യൻ. നിശ്ചയം, യാതൊരുകാരണംകൊണ്ടുതന്നെ, തന്നേത്രസഞ്ചാരസൂചിതരായിരിക്കുന്നവരിൽ, തന്നേത്രങ്ങളുടെ=ആ സ്ത്രീകളുടെനേത്രങ്ങളുടെ. സഞ്ചാരങ്ങളാൽ=ഇളക്കങ്ങളാൽ. സൂചിപ്പിക്കപ്പെട്ടവരിൽ=അറിയിക്കപ്പെട്ടവരിൽ പ്രവൃത്തിക്കുന്നു.

താല്പൎയ്യം.

അങ്ങിനെയുള്ള സ്ത്രീകളുടെ ശിഷ്യൻ മന്മഥനാകുന്നു എന്നു നിശ്ചയം. എന്തെന്നാൽ ആ സ്ത്രീകളുടെ കണ്ണുകൊണ്ടു സൂചിപ്പിക്കുന്നതിനെ അനുസരിച്ചു അയാൾ പ്രവൃത്തിക്കുന്നു.

ശ്ലോകം.

കേശാസ്സംയമിനഃശ്രുതേരപിപരംപാരംഗതേലോചനേ
അന്തൎവക്ത്രമപിസ്വഭാവശുചിഭിഃകീൎണ്ണംദ്വിജാനാംഗണൈഃ
മുക്താനാംസതതാധിവാസരുചിരൌവക്ഷോജകുംഭാവിമാ
വിത്ഥംതന്വിവപുഃപ്രശാന്തമപിതേരാഗംകരോത്യേവനഃ ൧൮

അന്വയം.

ഹേതന്വി കേശാഃ സംയമിനഃ ലോചനേ ശ്രുതേഃ അപി പരം പാരംഗതേ അന്തൎവക്ത്രം അപി സ്വഭാവശുചിഭിഃ ദ്വിജാനാം ഗണൈഃ കീൎണ്ണം ഇമൌ വക്ഷോജകുംഭൌ മുക്താനാം

സതതാധിവാസരുചിരൌ ഇത്ഥം തെ വപുഃ പ്രശാന്തം അപി നഃ രാഗം കരോതി ഏവ.

അൎത്ഥം.

ഹേതന്വി=ഹേസുന്ദരി. കേശങ്ങൾ=തലമുടികൾ. സംയമികളായിരിക്കുന്ന=യമനിയമപ്രാണായാമാദിനിഷ്ഠകളോടും ബന്ധത്തോടുംകൂടിയിരിക്കുന്ന. ലോചനങ്ങൾ=നേത്രങ്ങൾ. ശ്രുതിയിങ്കൽനിന്നം=വേദത്തിംകൽനിന്നും, കാതികൽനിന്നും. പരമായിരിക്കുന്ന=അന്യമായിരിക്കുന്ന, അപ്പുറമായും ഇരിക്കുന്ന. പാരത്തെ=അവസാനത്തെ. ഗതങ്ങളായിട്ടും=വേദത്തിന്റെ മറുകരയെ പ്രാപിച്ചിട്ടും ഇരിക്കുന്ന. അന്തൎവ്വക്ത്രം=മുഖത്തിന്റെ മദ്ധ്യവും വായും. സ്വഭാവശുചികളായിരിക്കുന്ന=സ്വഭാവതതന്നെ ശുദ്ധിയുള്ളതായും, ധവളമായും ഇരിക്കുന്ന. ദ്വിജന്മാരുടെ=ബ്രാഹ്മണരുടെയും, പല്ലുകളുടെയും. ഗണങ്ങളാൽ=കൂട്ടങ്ങളാൽ. കീൎണ്ണമായിരിക്കുന്ന=വ്യാപിച്ചിരിക്കുന്നു. ഠഠ വക്ഷോജകുംഭങ്ങൾ=സ്തനകുംഭങ്ങൾപോലെ ഇരിക്കുന്നസ്തനങ്ങൾ. മുക്തന്മാൎക്ക=സംസാരത്തെ കടന്നവൎക്കം മുത്തുകൾക്കം. സതതാധിവാസരുചിരങ്ങളായിരിക്കുന്ന, സതതം=സൎവ്വകാലം. അധിവാസംകൊണ്ടു=ഇരിപ്പുകൊണ്ടു. രുചിരങ്ങളായും=മനോജ്ഞങ്ങളായും ഇരിക്കുന്ന. ഇപ്രകാരം നിന്റെ വപുസ്സ=ദേഹം. പ്രശാന്തമായിരിന്നിട്ടും=ശാന്തതയോടുകൂടിയിരുന്നിട്ടും. ഞങ്ങൾക്ക, രാഗത്തെ=അനുരാഗത്തെ ചെയ്യുന്നതന്നെ.

താല്പൎയ്യം.

സ്ത്രീകളുടെ കേശംമുതലായിട്ടുള്ളവ ശ്ലേഷഭംഗികൊണ്ടു അനുരാഗങ്ങളായിത്തന്നെ ഇരിക്കുന്നു.

ശ്ലോകം.

മുഗ്ദ്ധേധാനുഷ്കതാകേയമപൂൎവ്വാത്വയിദൃശ്യതേ
യയാവിദ്ധ്യന്തിചേതാംസി ഗുണൈരേവനസായകൈഃ ൫൨

അന്വയം.

ഹേമുഗ്ദ്ധേ ത്വയി അപൂൎവ്വാ ധാനുഷ്കതാ ദൃശ്യതേ ഇയം കാ യയാ ചേതാംസി ഗുണൈഃ ഏവ വിദ്ധ്യന്തി സായകൈഃ ന വിദ്ധ്യന്തി.

അൎത്ഥം.

ഹേമുഗ്ദ്ധേ=അല്ലയോസുന്ദരി. നിങ്കൽ, അപൂൎവ്വമായി=കീഴിൽനടപ്പില്ലാത്തതായിരിക്കുന്ന. ധാനുഷ്കതാ=വില്ലാളിയുടെസ്വഭാവം. ദൃശ്യപ്പെടുന്നു=കാണപ്പെടുന്നു. ഇത് ഏന്ത്. യാതൊന്നുകൊണ്ടു=യാതൊരുധാനുഷ്കതകൊണ്ടു. ചേതസ്സുകളെ=മനസ്സുക

ളെ. ഗുണങ്ങളാൽതന്നെ=ഞാണുകളാൽതന്നെ. വേധിക്കുന്നു=മുറിക്കുന്നു. സായകങ്ങളെക്കൊണ്ടു=ശരങ്ങളെക്കൊണ്ടു. വേധിക്കുന്നില്ല=മുറിക്കുന്നില്ല.

താല്പൎയ്യം.

സ്ത്രീകളുടെ സൌന്ദൎയ്യസൌശീല്യഗുണങ്ങൾ പുരുഷന്മാരുടെ മനസ്സിനെ ഭേദിപ്പിക്കുന്നു. ഞാണിനെക്കൊണ്ടു ഹൃദയം ഭേദിക്കുന്നതു അപൂൎവ്വമെന്നു ശ്ലേഷകൊണ്ടും കാണിക്കുന്നു.

ശ്ലോകം.

സതിപ്രദീപേസത്യഗ്നൌ സൽസുതാരാമണീന്ദുഷു
വിനാമേമൃഗശാബാക്ഷ്യാ തമോഭൂതമിദംജഗൽ. ൫൬

അന്വയം.

ഇദം ജഗൽ പ്രദീപേ സതി അൎക്കേ സു താരാമണീന്ദുഷു സൽസു മെ മൃഗശാബാക്ഷ്യാ വിനാ തമോഭൂതം.

അൎത്ഥം.

ഈ ജഗത്ത്=ഈ പ്രപഞ്ചം. പ്രദീപം=വിളക്കു. ഇരുന്നിട്ടും, അൎക്കൻ=ആദിത്യൻ. ഇരുന്നിട്ടും, താരാമണീന്ദുക്കൾ=നക്ഷത്രങ്ങളും, രത്നങ്ങളും, ചന്ദ്രനും, ഇരുന്നിട്ടും, എന്റെ, മൃഗശാബാക്ഷിയോടു മൃഗശാബത്തിന്റെ=മാൻകുട്ടിയുടെ. കണ്ണുപോലിരിക്കുന്ന കണ്ണോടുകൂടിയ സ്ത്രീകൂടാതെകണ്ടു. തമോഭൂതമായിരിക്കുന്നു=ഇരുളടഞ്ഞിരിക്കുന്നു.

താല്പൎയ്യം.

സൌന്ദൎയ്യമുള്ള സ്ത്രീകൾ എല്ലാററിലും പ്രസന്നകളായിട്ടുള്ളതാകുന്നു.

ശ്ലോകം.

ഉദ്വൃത്തസ്തനഭാരഏഷതരളേനേത്രേചലേഭ്രൂലതേ
രാഗാധിഷ്ഠിതമോഷ്ഠപല്ലവമിദംകുൎവ്വന്തുനാമവ്യഥാം
സൌഭാഗ്യാക്ഷരപംക്തിരേവലിഖിതാപുഷ്പായുധേനസ്വയം
മദ്ധ്യസ്ഥാപികരോതിതാപമധികംരോമാവലിഃകേനവഃ ൫൭

അന്വയം.

ഉദ്വൃത്തഃ ഏഷഃ സ്തനഭാരഃ തരളേ നേത്രേ ചലേ ഭ്രൂലതേ രാഗാധിഷ്ഠിതം ഇദം ഓഷ്ഠപല്ലവം വ്യഥാം കുൎവ്വന്തു നാമ പുഷ്പായുധേന സ്വയം സൌഭാഗ്യാക്ഷരപംക്തിഃ ഏവ ലിഖിതാ രോമാവലിഃ മദ്ധ്യസ്ഥാ അപി കേന വഃ അധികം താപം കരോതി.

അൎത്ഥം.

ഉദ്വൃത്തമായി=ഏററവും. വൃത്തമായ്=വട്ടമായിട്ടും. നിമ്നൎയ്യാദമായിട്ടും ഇരിക്കുന്ന. ഈ, സ്തനഭാരവും=കുചഭാരവും. തരള

ങ്ങളായി=ചഞ്ചലങ്ങളായിരിക്കുന്ന. നേത്രങ്ങളും=കണ്ണുകളും. ചലങ്ങളായി=ഇളകിയുംകൊണ്ടിരിക്കുന്ന. ഭ്രൂലതകളും=പുരികക്കൊടികളും. രാഗാധിഷ്ഠിതമായിരിക്കുന്ന, രാഗത്തിനാൽ=ചുവപ്പുവർണ്ണത്തിനാൽ· അധിഷ്ഠിതമായിരിക്കുന്ന=സ്നേഹത്തിനാൽ ഇരിപ്പിടമാക്കപ്പെട്ടിരിക്കുന്ന· ഓഷ്ഠപല്ലവവും=തളിരുപോലെയിരിക്കുന്ന ചുണ്ടും. വ്യഥയെ=ദുഃഖത്തെ. ചെയ്യട്ടെ, പുഷ്പായുധനാൽ, സ്വയമായി=താന്നേതന്നെ. സൌഭാഗ്യാക്ഷരപങ്ക്തിയെന്നപോലെ, സൌഭാഗ്യമായി=മനോജ്ഞമായിരിക്കുന്ന അക്ഷരങ്ങളുടെ. പങ്ക്തിയെന്നപോലെ=വരിയെന്നപോലെ· ലിഖിതയായി=എഴുതപ്പെട്ടിരിക്കുന്ന. രോമാവലി=രോമപംക്തി. മദ്ധ്യസ്ഥയായിരുന്നിട്ടും=ഇരുവാട്ടുകാൎക്കും മദ്ധ്യസ്ഥയായിരുന്നിട്ടും. എന്തു ഹേതുവായിട്ടു, അധികമായിരിക്കുന്ന=വളൎന്നിരിക്കുന്ന. താപത്തെ=ഉപദ്രവത്തെ ചെയ്യുന്ന.

താല്പൎയ്യം·

ഉദ്ധതന്മാർ, ദുൎന്നടപ്പുകാരൻ· തരളങ്ങൾ, ഇളക്കം ഉള്ളതു· രാഗാധിഷ്ഠിതം, അത്യാഗ്രഹം ഉള്ളതു· ഇങ്ങിനെ ശ്ലേഷാൎത്ഥത്തോടുകൂടിയ സ്തനനേത്രാധരങ്ങൾ ദുഃഖത്തെ ചെയ്യട്ടെ, മദനനാൽ ഭംഗിയായി എഴുതിയിരിക്കുന്ന അക്ഷരംപോലെയിരിക്കുന്ന രോമാളികൾ മദ്ധ്യസ്ഥയായിട്ടു ഇരിക്കുമ്പോൾ എങ്ങിനെ അതു താപത്തെ ചെയ്യുന്നു.

ശ്ലോകം.

ഗുരുണാസ്തനഭാരേണ മുഖചന്ദ്രേണഭാസ്വതാ
ശനൈശ്ചരാഭ്യാംപാദാഭ്യാം രേജേഗ്രഹമയീവസാ. ൬൬

അന്വയം.

സാ ഗുരുണാ സ്തനഭാരേണ ഭാസ്വതാ മുഖചന്ദ്രേണ ശനൈശ്ചരാഭ്യാം പാദാഭ്യാം ഗ്രഹമയീ ഇവ രേജേ.

അൎത്ഥം.

അവൾ=ആ സ്ത്രീ. ഗുരുവായി=ഭരിപ്പാൻ പ്രയാസമായിട്ടുള്ള. സ്തനഭാരംകൊണ്ടും, ഭാസ്വത്തായിരിക്കുന്ന=ശോഭിച്ചിരിക്കുന്ന. മുഖചന്ദ്രനാലും=ചന്ദ്രനെപ്പോലെ ഇരിക്കുന്ന മുഖത്താലും, ശനൈശ്ചരങ്ങളായിരിക്കുന്ന=മന്ദഗതികളായിരിക്കുന്ന. പാദങ്ങളാലും, ഗ്രഹമയീ എന്നപോലെ=നവഗ്രഹസ്വരൂപി എന്നപോലെ ശോഭിക്കുന്നു.

താല്പൎയ്യം·

ഗുരു, ചന്ദ്രൻ, ഭാസ്വാൻ, ശനൈശ്ചരൻ, പാദന്മാർ, ഈ പദങ്ങളാൽ വ്യാഴം, ആദിത്യൻ, ശനി, രാഹുകേതുക്കൾ എന്ന

കൂടി അൎത്ഥം ഉള്ളതിനാൽ ഈ സ്ത്രീ നവഗ്രഹമയി എന്നപോലെ ഇരിക്കുന്നു.

ശ്ലോകം.

മുഖേനചന്ദ്രകാന്തേന മഹാനീലൈശ്ശിരോരുഹൈഃ
കരാഭ്യാംപത്മരാഗാഭ്യാം രേജേമണിമയീവസാ. ൫൧

അന്വയം.

സാ ചന്ദ്രകാന്തേന മുഖേന മഹാനീലൈഃ ശിരോരുഹൈഃ പത്മരാഗാഭ്യാം കരാഭ്യാം മണിമയീ ഇവ രേജേ.

അൎത്ഥം.

അവൾ=ആ സ്ത്രീ. ചന്ദ്രകാന്തമായിരിക്കുന്ന=ചന്ദ്രനെപ്പോലെ ശോഭയുള്ള. മുഖംകൊണ്ടും=വദനംകൊണ്ടും. മഹാനീലങ്ങളായിരിക്കുന്ന=ഏററവും നീലനിറമായിരിക്കുന്ന. ശിരോരുഹങ്ങളെക്കൊണ്ടും=തലമുടികളെക്കൊണ്ടും. പത്മരാഗങ്ങളായിരിക്കുന്ന=താമരപ്പൂവിന്റെ ശോഭപോലെ ശോഭിച്ചിരിക്കുന്ന. കരങ്ങളെക്കൊണ്ടും=കൈകളെക്കൊണ്ടും. രത്നമയീ എന്നപോലെ=രത്നസ്വരൂപിണി എന്നപോലെ ശോഭിക്കുന്നു.

താല്പൎയ്യം.

ചന്ദ്രകാന്തം മഹാനീലം പത്മരാഗം ഈ പദങ്ങൾക്കു ചന്ദ്രകാന്തം ഇന്ദ്രനീലം പത്മരാഗം ഈ വക രത്നങ്ങൾ എന്നു കൂടി അൎത്ഥം ഇരിക്കുന്നതുകൊണ്ടു രത്നസ്വരൂപിണിയൊ എന്നു തോന്നുമാറു ഈ സ്ത്രീ ശോഭിക്കുന്നു.

ശ്ലോകം.

ഇമേതാരുണ്യശ്രീനവപരിമളപ്രൌഢസുരത
പ്രതാപപ്രാരംഭാസ്മരവിജയദാനപ്രതിഭുവഃ
ചിരംചേതശ്ചോരാഅഭിനവവികാരൈകഗുരവോ
വിലാസവ്യാപാരാഃകിമപിവിജയന്തേമൃഗദൃശാം. ൫൨

അന്വയം.

താരുണ്യശ്രീനവപരിമള പ്രൌഢസുരത പ്രതാപ പ്രാരംഭാഃ സ്മരവിജയദാന പ്രതിഭുവഃ ചേതശ്ചോരാഃ അഭിനവവികാരൈകഗുരവഃ ഇമേ മൃഗദൃശാം വിലാസവ്യാപാരാഃ കിം അപി വിജയന്തേ.

അൎത്ഥം.

താരുണ്യശ്രീനവപരിമള പ്രൌഢസുരത പ്രതാപപ്രാരംഭങ്ങളായി, താരുണ്യശ്രീയുടെ=യൌവന ലക്ഷ്മിയുടെ. നവമായും=നൂതനമായും. പരിമളമായും=മനോജ്ഞമായും. പ്രൌഢമായും=ശ്രേഷ്ഠമായും. ഇരിക്കുന്ന സുരതത്തിന്റെ=ക്രീഡയുടെ, പ്രതാപത്തി

ന്റെ=പരാക്രമത്തിന്റെ. പ്രാരംഭത്തോടുകൂടിയവകളായും=ഉല്പ
ത്തിയോടുകൂടിയവകളായും സ്മരവിജയദാന പ്രതിഭൂക്കളായും, സ്മര
ന്റ=മന്മഥന്റ. വിജയദാനത്തിൽ=ജയംകൊടുക്കുന്നതിൽ. പ്രതിഭൂക്കാ
ളായും=പ്രയത്നംചെയ്യുന്നവകളായും. ചേതശ്ചോരങ്ങളായും=മന
സ്സിനെ മോഷ്ടിക്കുന്നവകളായും. അഭിനവവികാരൈക ഗുരുക്കളാ
യും, അഭിനവമായിരിക്കുന്ന=നൂതനമായിരിക്കുന്ന. വികാരത്തിന്ന=
മനോവികാരത്തിന്ന. ഏകഗുരുക്കളായും=ശ്രേഷ്ഠഗുരുക്കളായും. ഇ
പ്രകാരം ഇരിക്കുന്ന, മൃഗാക്ഷികളുടെ=സ്ത്രീകളുടെ. വിലാസവ്യാപാര
ങ്ങൾ=ലീലാചേഷ്ടകൾ. കിം,അപി, അനിൎവ്വചനീയമായി, ജയി
ക്കുന്നു.

താല്പൎയ്യം.

യൌവനാരംഭം സുലഭമായും കാമകൃതാൎത്ഥത നിവൎത്തകമാ
യും മനോവിലാസകാരിയായും മററും ഇരിക്കുന്ന സ്ത്രീകളുടെ വിഭ്രമ
സമ്പത്തു ഏററവും വലിപ്പമുള്ളതാകുന്നു.

ശ്ലോകം.

തസ്യാസ്തനൌ യദി ഘനൌ ജഘനഞ്ച ഹാരി
വക്ത്രഞ്ച ചാരു തവ ചിത്ത കിമാകുലത്വം
പുണ്യം കുരുഷ്വ യദി തേഷു തവാസ്തി വാഞ്ഛാ
പുണ്യൈൎവ്വിനാ നഹി ഭവന്തി സമീഹിതാൎത്ഥാ. ൩൯

അന്വയം.

ഹേ ചിത്ത തസ്യാഃ സ്തനൌ ഘനൌ ജഘനം ച ഹാരി വ
ക്ത്രം ച ചാരു യദി തവ ആകുലത്വം കിം തേഷു തവ വാഞ്ഛാ
അസ്തി യദി പുണ്യംകുരുഷ്വ സമീഹിതാൎത്ഥാഃ പുണ്യൈഃ വിനാ ന
ഭവന്തി ഹി.

അൎത്ഥം.

അല്ലയോ മനസേ, അവളുടെ=അസ്ത്രീയുടെ. സ്തനങ്ങൾ=കു
ചങ്ങൾ. ഘനങ്ങളായും=തിങ്ങിയും. ജഘനം=പൃഷ്ഠഭാഗം. ഹാരി
യായും=മനോഹരമായും. വക്ത്രം=മുഖം. ചാരുവായും=മനോജ്ഞ
മായും ഇരിക്കുന്നു. എങ്കിൽ, നിനക്കു, അകുലത്വം=ചപലത. എ
ന്തിന്ന, അവകളിൽ=മുൻചൊന്നസ്തനാദികളിൽ. നിനക്കു, വാ
ഞ്ഛാ=ഇച്ഛാ. ഉണ്ടെന്നുവരികിൽ, പുണ്യത്തെ=സുകൃതത്തെ. ചെ
യ്ക്കാലും, സമീഹിതാൎത്ഥങ്ങൾ സമീഹിതങ്ങളായി=ഇച്ഛിക്കപ്പെട്ടി
രിക്കുന്ന അൎത്ഥങ്ങൾ= വസ്തുക്കൾ, പുണ്യങ്ങൾകൂടാതെ=സുകൃതങ്ങൾ
കൂടാതെ. ഭവിക്കുന്നില്ലല്ലോ=ഉണ്ടാകുന്നില്ലല്ലോ.

താല്പൎയ്യം.

എടോ മനസെ സുന്ദരിമാരുടെ നല്ലസ്തനാദികളെക്കണ്ടു നീ

വ്യസനിക്കേണ്ട. അതിൽ നിനക്ക അനുഗ്രഹ മുണ്ടെങ്കിൽ പുണ്യംചെ യ്യണം അതുകൊണ്ടെ അനുഗ്രഹസാദ്ധ്യം വരികയുള്ളു.

ശ്ലോകം.

പ്രണയമധുരാഃപ്രേമോൽഗാരാഃരസാർദ്രതരാ
സ്സുധാഗണിതമധുരാമുഗ്ദ്ധപ്രായാഃപ്രകാശിതസമ്മദാഃ
പ്രകൃതിസുഭഗാവിസ്രംഭാർഹാസ്മരോദയദായിനോ
രഹസികിമപിസ്വൈരാലാപാഃഹരന്തിമൃഗീദൃശാം. ൨൭

അന്വയം.

പ്രണയമധുരാഃ പ്രേമോൽഗാരാഃ രസാർദ്രതരാഃ സുധാഗണിത മധുരാഃ മുഗ്ദ്ധപ്രായാഃ പ്രകാശിതസമ്മദാഃ പ്രകൃതിസുഭഗാഃ വിസ്രം ഭാർഹാഃ സ്മരോദയദായിനഃ മൃഗീദൃശാം സ്വൈരാലാപാഃ രഹസി മനഃ കിം അപി ഹരന്തി.

അൎത്ഥം.

പ്രണയമധുരങ്ങളായും,പ്രണയംകൊണ്ടു=സ്നേഹംകൊണ്ടു. മ ധുരങ്ങളായും=മനോജ്ഞങ്ങളായും. പ്രേമോൽഗാരങ്ങളായും. പ്രേമ ത്തെ=സ്നേഹത്തെ. ഉൽഗാരങ്ങളായും=പ്രകാശിപ്പിക്കുന്നവകളാ വ. രസാർദ്രതരങ്ങളായും, രസംകൊണ്ടു=ഇമ്പംകൊണ്ടു. ആർദ്ര തരങ്ങളായും=നനയപ്പെട്ടവകളായും. സുധാഗണിത മധുരങ്ങളായും, സുധയോടു=അമൃതത്തോടുതുല്യം. മധുരങ്ങളായും=ഇനിപ്പുള്ളവകളാ യും. മുഗ്ദ്ധപ്രായങ്ങളായും=മിക്കാറും അറിവോടുകൂടാത്തവകളാ യും. പ്രകാശിതസമ്മദങ്ങളായും, പ്രകാശിതങ്ങളായിരിക്കുന്ന= സ്പഷ്ടമായിരിക്കുന്ന. സമ്മദത്തോടു=സന്തോഷത്തോടുകൂടിയവക ളായും. പ്രകൃതിസുഭഗങ്ങളായും=പ്രകൃത്യാമനോജ്ഞങ്ങളായും. വി സ്രംഭാർഹങ്ങളായും=വിശ്വാസയോഗ്യങ്ങളായും. സ്മരോദയദായി കളായും. സ്മരോദയത്തെ=മന്മഥോല്പത്തിയെ. ദായികളായും= കൊടുക്കുന്നവകളായും ഇരിക്കുന്ന. മൃഗീദൃക്കുകളുടെ=സുന്ദരികളു ടെ. സ്വൈരാലാപങ്ങൾ=സ്വേച്ഛാവാക്കുകൾ. രഹസ്സിങ്കൽ= രഹസ്യത്തിങ്കൽ. മനസ്സിനെ=ബുദ്ധിയെ. കിമപി=പറവാൻപാടി ല്ലാത്തവിധത്തിൽ. ഹരിക്കുന്നു=അപഹരിക്കുന്നു.

താല്പൎയ്യം.

വിജനത്തിൽ സ്ത്രീകൾക്കു അറിവില്ലെങ്കിലും അനന്തരംസ്നേ ഹത്തോടുകൂടി അതിനെവെളിപ്പെടുത്തുന്നതും കേൾപ്പാൻ രസമുള്ള തും ഭംഗിയുള്ളതും സന്തോഷസഹിതമായും സ്വതേതന്നെ കേൾ പ്പാൻ ഉത്സാഹത്തെക്കൊടുക്കുന്നതായും വിശ്വാസയോഗ്യമായും ഉ ടൻതന്നെ മദനവികാരകാരിയായും ഇരിക്കുന്ന വാക്കിന്റെ പ്രകൃതം കൊണ്ടു അവർ എല്ലാവരേയും വശീകരിക്കുന്നു.

അഥ ശൃംഗാരശതക സംഭോഗവർണ്ണനവിംശതി.

ശ്ലോകം.

വിശ്രമ്യവിശ്രമ്യവനദ്രുമണാം
ച്ഛായാസുതന്വീവിചചാരകാചിൽ
സ്തനോത്തരീയേണകരോദ്ധൃതേന
നിവാരയന്തീശശിനോമയൂഖാൻ. ൧

അന്വയം.

കാചിൽ തന്വീ കരോദ്ധൃതേന സ്തനോത്തരീയേണ ശശിനഃ മയൂഖാൻ നിവാരയന്തീ സതി വനദ്രുമണാം ച്ഛായാസു വിശ്രമ്യ വിശ്രമ്യ വിചചാരം.

അൎത്ഥം.

ഒരുതന്വീ=സ്ത്രീ. കരോദ്ധൃതമായിരിക്കുന്ന, കരത്തിനാൽ=കയ്യിനാൽ. വിദ്ധൃതമായി=ഉയൎത്തിപ്പിടിക്കപ്പെട്ടിരിക്കുന്ന. സ്തനോത്തരീയത്താൽ, സ്തനങ്ങളിൽ=കുചങ്ങളിൽ. ഇട്ടിരിക്കുന്ന ഉത്തരീയത്താൽ=വസ്ത്രത്താൽ. ശശിയുടെ=ചന്ദ്രന്റെ. മയൂഖങ്ങളെ=രശ്മികളെ. നിവാരയന്തിയായിട്ടു, നിവാരണംചെയ്യുന്നവളായിട്ടു=തടുക്കുന്നവളായിട്ടു. വനദ്രുമങ്ങളുടെ=കാട്ടിലുള്ള വൃക്ഷങ്ങളുടെ. ച്ഛായകളിൽ=നിഴലുകളിൽ. വിശ്രമിച്ചിട്ടു=തളച്ചതീൎത്തിട്ടു. ചരിച്ചു=സഞ്ചരിച്ചു.

താല്പൎയ്യം.

സൎവ്വാനന്ദത്തെ ചെയ്യുന്ന ചന്ദ്രികയും വിരഹിണികളായിരിക്കുന്ന സ്ത്രീകൾക്കു വെയിൽപോലെ ദുസ്സഹമെന്നു പറയുന്നു.

ശ്ലോകം.

അദൎശനേദൎശനമാത്രകാമാ
ദൃഷ്ടേപരിഷ്വംഗരസൈകലോലാഃ
ആലിംഗിതായാംപുനരായതാക്ഷ്യാം
അശാസ്മഹേവിഗ്രഹയോരഭേദം. ൨

അന്വയം.

(വയം) അദൎശനേ ദൎശനമാത്രകാമാഃ (ഭവന്തി) ദൃഷ്ടേ പരിഷ്വംഗരസൈകലോലാഃ പുനഃ ആയതാക്ഷ്യാം ആലിംഗിതായാം (സത്യാം) വിഗ്രഹയോഃ അഭേദം ആശാസ്മഹെ.

അൎത്ഥം.

ഞങ്ങൾ അദൎശനത്തിങ്കൽ=കാണാതെ ഇരിക്കുംവിഷയത്തിങ്കൽ. ദൎശനമാത്രകാമന്മാരായി=ദൎശനമാത്രത്തിങ്കൽ കാണണമെന്നമാത്രം, കാമത്തോടും=ഇച്ഛയോടുംകൂടിയവരായി ഭവിക്കുന്നു. ദൎശനത്തിങ്കൽ=കണ്ടമാത്രത്തിങ്കൽ. പരിഷ്വംഗരസൈകലോലന്മാരാ

യി. പരിഷ്വംഗരസത്തിങ്കൽ=ആലിംഗനരസത്തിങ്കൽ. ഏകലോല ന്മാരായി=മുഖ്യാഗ്രഹസഹിതന്മാരായി. ഭവിക്കുന്നു, പിന്നെ, ആയ താക്ഷി=സ്ത്രീ. ആലിംഗതയായിരിക്കുംവിഷയത്തിങ്കൽ=ആലിംഗനം ചെയ്യപ്പെട്ടിരിക്കും സമയത്തിങ്കൽ. വിഗ്രഹങ്ങളുടെ=ദേഹങ്ങളുടെ. അഭേദത്തെ=ചേർച്ചയെ ആഗ്രഹിക്കുന്നു.

താല്പര്യം.

കാമുകന്മാർക്ക സ്ത്രീയെ കണ്ടാൽ മതിയെന്നും കണ്ടാൽ ആ ശ്ലേഷംചെയ്യണമെന്നും പിന്നെ ചേർച്ചവേണമെന്നും ഇച്ഛയുണ്ടാ കുന്നു.

ശ്ലോകം.

മാലതീശിരസിജൃംഭണോന്മുഖീ ചന്ദനംവപുഷികുംകുമാരുണം
വക്ഷസിപ്രിയതമാമദാലസാ സ്വർഗ്ഗഏവപരിശിഷ്ടആഗതഃ

അന്വയം.

ശിരസി ജൃംഭണോന്മുഖീ മാലതീ വപുഷി കുംകുമാരുണം ചന്ദനം വക്ഷസി മദാലസാ പ്രിയതമാ പരിശിഷ്ടഃ സ്വർഗ്ഗഃ ഏവ ആഗത.

അർത്ഥം.

ശിരസ്സിങ്കൽ=തലയിങ്കൽ. ജൃംഭണോന്മുഖിയായിരിക്കുന്ന=വി കസിപ്പാൻതുടങ്ങിയിരിക്കുന്ന. മാലതിയും=പിച്ചിപ്പൂവും. വപു സ്സിങ്കൽ=ദേഹത്തിങ്കൽ. കുംകുമാരുണമായിരിക്കുന്ന=കുംകുമത്തെ ക്കാൾചുവന്നിരിക്കുന്ന, ചന്ദനവും. വക്ഷസ്സിങ്കൽ=നെഞ്ചിങ്കൽ. മദാലസയായിരിക്കുന്ന, മദംകൊണ്ടു=യൌവനമദംകൊണ്ടു. അല സിയായി=വലഞ്ഞവളായിരിക്കുന്ന. പ്രിയതമയും=സ്ത്രീയും. (ഇ പ്രകാരമുള്ള സ്ഥിതി എങ്ങിനെ ഇരിക്കുന്നു എന്നാൽ) പരിശിഷ്ടമാ യിരിക്കുന്ന=ശേഷിച്ചിട്ടുള്ള സ്വർഗ്ഗംതന്നെ. ആഗതമായിരിക്കു ന്നു=വന്നിരിക്കുന്നു.

താല്പര്യം.

വികസിപ്പാൻ ആരംഭിച്ചിരിക്കുന്ന പിച്ചിപ്പൂ തലയിലും കുംകുമത്തെക്കാൾ ചുവന്നിരിക്കുന്ന ചന്ദനം ദേഹത്തിങ്കലും യൌ വനമദംകൊണ്ടു ഉണ്ടായിരിക്കുന്ന ചഞ്ചലം നെഞ്ചിലും വഹിച്ചി രിക്കുന്ന സ്ത്രീയും ഇങ്ങനെയുള്ള സ്ഥിതി ഏതുപ്രകാരം ഇരിക്കു ന്നു എന്നാൽ സ്വർഗ്ഗത്തിൽ ശേഷിച്ചിട്ടുള്ള ഭാഗംതന്നെ ഇവി ടെ വന്നിരിക്കുന്നു.

ശ്ലോകം.

പ്രജ്ഞാമേതിമനാഗനാഗതരസംജാതാഭിലാഷന്തത
സ്സവ്രീളംതദനുശ്ലഥോദ്യമമഥപ്രധ്വസ്തധൈൎയ്യംപുനഃ

പ്രേമാർദ്രംസ്പൃഹണീയനിർഭരരഹഃക്രീഡാപ്രഗത്ഭംതതോ
നിസ്സംഗാംഗവികർഷണാദിതസുഖംരമ്യംകുലസ്ത്രീരതം. ൨൭

അന്വയം.

മനാക് അനാഗതരസം പ്രജ്ഞാം ഏതി തതഃ ജാതാഭിലാഷം സവ്രീളം അനു തനുവിശ്രമോദ്യമം പുനഃ പ്രധ്വസ്തധൈര്യ്യം പ്രേമാർദ്രം സ്പൃഹണീയനിർഭരരഹഃക്രീഡാപ്രഗത്ഭം തതഃ നിസ്സംഗാംഗവികർഷണാൽ ഉദിതസുഖം കുലസ്ത്രീരതം രമ്യം (ഭവതി.)

അർത്ഥം.

ഒരിക്കൽ അഗതരസമല്ലാതെകണ്ടു=രസം ഉണ്ടാകാതെ കണ്ടു. പ്രജ്ഞയെ=ബുദ്ധിയെ, പ്രാപിക്കുന്നു. അനന്തരം=പിന്നെ. ജാതാഭിലാഷമായി=ജാതമായി ഉണ്ടായിരിക്കുന്ന അഭിലാഷത്തോടുകൂടിയതായും. സവ്രീളമായും=ലജ്ജയോടുകൂടിയതായും. അനു=അനന്തരം. തനുവിശ്രമോദ്യമമായും, തനുവിശ്രമത്തിങ്കൽ=ദേഹക്ഷീണനിവൃത്തിയിങ്കൽ. ഉദ്യമത്തോടു=പ്രയത്നത്തോടുകൂടിയതായും. പുനഃ=പിന്നെ. പ്രധ്വസ്തധൈര്യ്യമായും=നശിച്ചിരിക്കുന്ന ധൈര്യ്യത്തോടുകൂടിയതായും. പ്രേമാർദ്രമായും=സ്നേഹത്താൽ നനഞ്ഞതായും. സ്പൃഹണീയ നിർഭരരഹഃക്രീഡാപ്രഗത്ഭമായും, സ്പൃഹണീയമായും=ഇച്ഛിക്കേണ്ടതായും. നിർഭരമായും=അധികമായും ഇരിക്കുന്ന. രഹഃ ക്രീഡയാൽ=രഹസ്യമായിരിക്കുന്ന ക്രീഡയാൽ. പ്രഗത്ഭമായും=ശ്രേഷ്ഠമായും. പിന്നീടു നിസ്സംഗാംഗവികർഷണംകൊണ്ടു, നിസ്സംഗമായിരിക്കുന്ന=സംബന്ധംകൂടാതെയിരിക്കുന്ന. അംഗങ്ങളുടെ=അവയവങ്ങളുടെ. വികർഷണംകൊണ്ടു=ചേർച്ചകൊണ്ടു. ഉദിതസുഖമായും=ഉദിതമായി സംഭവിച്ചിരിക്കുന്ന. സുഖത്തോടു=സൌഖ്യത്തോടുകൂടിയതായിരിക്കുന്ന. കുലസ്ത്രീരതം, കുലസ്ത്രീകളുടെ=ശ്രേഷ്ഠമായിരിക്കുന്ന സ്ത്രീകളുടെ. രതം=ക്രീഡാ. രമ്യമായി=മനോഹരമായി, ഭവിക്കുന്നു.

താല്പര്യം.

ഒരുസമയത്തു ബുദ്ധിക്കു രസമില്ലാത്തതായും പിന്നെ ഒരുസമയത്തു ഉണ്ടായിരിക്കുന്ന അനുഗ്രഹത്തോടുകൂടിയതായും ലജ്ജയോടു ചേർന്നതായും പിന്നെ ഒരിക്കൽ ദേഹങ്ങൾതമ്മിൽ ചേരുന്നതിൽവച്ചു പ്രയത്നത്തോടുകൂടിയതായും സ്നേഹംകൊണ്ടു നനഞ്ഞതായും അനുഗ്രഹംവർദ്ധിച്ചു അധികമായിരിക്കുന്ന രഹസ്യത്തിങ്കൽഉള്ളു ക്രീഡയാൽ പ്രമാണമായും പിന്നെ ഒരു സമയത്തു ശരീരത്തിൽ സംബന്ധംകൂടാതെയിരിക്കുന്ന സ്ഥലങ്ങളുടെ ചേർച്ചകൊണ്ടു സംഭവി

ച്ചിരിക്കുന്ന സൌഖ്യത്തോടുകൂടിയതായും ഇരിക്കുന്ന കുലസ്ത്രീകളോടുള്ള ക്രീഡ എത്രയും മനോഹരമാകുന്നു.

ശ്ലോകം.

ഉരസിനിപതിതാനാംസ്രസ്തധമ്മില്ലകാനാം
മുകുളിതനയനാനാംകിഞ്ചിദുന്മീലിതാനാം
ഉപരിസുരതഖേദസ്വിന്നഗണ്ഡസ്ഥലീനാം
അധരമധുവധൂനാംഭാഗ്യവന്തഃപിബന്തി. ൧൭

അന്വയം

ഉരസി നിപതിതാനാം സ്രസ്തധമ്മില്ലകാനാം മുകുളിതനയനാനാം കിഞ്ചിൽ ഉന്മീലിതാനാം ഉപരിസുരതഖേദസ്വിന്നഗണ്ഡസ്ഥലീനാം വധൂനാം അധരമധു ഭാഗ്യവന്തഃ പിബന്തി.

അൎത്ഥം.

ഉരസ്സിങ്കൽ=നെഞ്ചിൽ. നിപതിതകളായും=പതിച്ചിട്ടുള്ളവരായും. സ്രസ്തധമ്മില്ലകളായും,സ്രസ്തങ്ങളായി=അഴിഞ്ഞിരിക്കുന്ന. ധമ്മില്ലങ്ങളോടു=കെട്ടിവച്ചിരിക്കുന്ന തലമുടികളോടു കൂടിയവരായും. ഉപരിസുരതഖേദസ്വിന്നഗണ്ഡസ്ഥലികളായും, ഉപരിസുരതത്താൽ=ഉപരിഭോഗക്രീഡയാൽ, ഉണ്ടായിരിക്കുന്ന. ഖേദത്താൽ=ആയാസത്താൽ. സ്വിന്നങ്ങളായി=വിയൎത്തിരിക്കുന്ന. ഗണ്ഡസ്ഥലങ്ങളോടു=ഹനപ്രദേശങ്ങളോടുകൂടിയവരായും മുകുളിതനയനകളായും=അടയ്ക്കപ്പെട്ടിരിക്കുന്ന.നയനങ്ങളോടു=നേത്രങ്ങളോടുകൂടിയവരായും. അല്പം,ഉന്മീലിതകളായ=തുറക്കപ്പെട്ടിരിക്കുന്ന നേത്രങ്ങളോടുകൂടിയവരായുമിരിക്കുന്ന. വധുക്കളുടെ=സ്ത്രീകളുടെ. അധരമധുവിനെ=അധരത്തിങ്കൽ ഓഷ്ഠത്തിങ്കൽഉള്ള. മധുവിനെ=രസത്തെ. ഭാഗ്യവാൻ പാനംചെയ്യുന്നു.

താല്പൎയ്യം.

മേല്പറയപ്പെട്ടപ്രകാരം അതിസുന്ദരിമാരോടു ലീലചെയ്യണമെങ്കിൽ നല്ലഭാഗ്യം വേണ്ടതാകുന്നു.

ശ്ലോകം.

ആമീലിതനയനാനാംയൽ
സുരതമഹോത്സവാൽസുഖം
ഭവതിമിഥുനെൎമ്മിഥോവധാരി
തമിദമേവൈകനിൎവ്വാണം. ൧൮

അന്വയം.

ആമീലിതനയനാനാം സുരതമഹോത്സവാൽ യൽ സുഖം ഭവതി മിഥുനൈഃ മിഥഃ ഇദം ഏവ മുഖ്യനിൎവ്വാണം ഇതി അവധാരിതം.

അൎത്ഥം.

ആമീലിതനയനകളുടെ=സ്ത്രീകളുടെ. സുരതമഹോത്സവം ഹേതുവായിട്ടു. സുരതമാകുന്ന=ക്രീഡയാകുന്ന. ഉത്സവം ഹേതുവായിട്ടു. യാതൊരുസുഖം ഉണ്ടാകുന്നു. മിഥുനങ്ങളാൽ=ദമ്പതികളാൽ. അന്യോന്യം=പരസ്പരം. ഇതുതന്നെ, ഏകനിൎവ്വാണം എന്നു=മുഖ്യമോക്ഷം എന്നു. അവധാരിതമായി നിശ്ചയിക്കപ്പെട്ടു.

താല്പൎയ്യം.

സുന്ദരിമാരുടെ സംഭോഗംതന്നെ മുഖ്യമോക്ഷം.

ശ്ലോകം.

ഇദമനുചിതമക്രമശ്ചപുംസാം
യദിഹജരാസ്വപിമാന്മഥോവികാരഃ
തദപിചനകൃതംനിതംബിനീനാം
സ്തനപതനാവധിജീവിതംരതംവാ ൨൧

അന്വയം.

ഇഹപുംസാം ജരാസു അപി മാന്മഥഃ വികാരഃ ഭവതിയൽ ഇദം അനുചിതം അക്രമം ച നിതംബിനീനാം സ്തനപതനാവധി ജീവിതം രതം വാ തൽ അപി ന കൃതം.

അൎത്ഥം.

ഇവിടെ=ഈ ലോകത്തിങ്കൽ. പുമാന്മാൎക്കു=പുരുഷന്മാൎക്കു. ജരകളിലും=വാൎദ്ധക്യാവസ്ഥകളിലും. മാന്മഥമായിട്ടുള്ള=മന്മഥസംബന്ധിയായുള്ള. വികാരം=ക്ഷോഭം. ഭവിക്കുന്നു, എന്നതു യാതൊന്നുണ്ടോ, ഇതു, അനുചിതം, ഉചിതമല്ലാത്തതു=യോഗ്യമല്ലാത്തതു. അക്രമവും=ക്രമമല്ലാത്തതും ആകുന്നു. നിതംബിനികളുടെ=സ്ത്രീകളുടെ. സ്തനപതനാവധി, സ്തനപതനം വരെയും=സ്തനംവീഴുന്നതുവരെയും. ജീവിതംഎന്നെങ്കിലും=പ്രാണൻ എന്നെങ്കിലും. രതം എന്നെങ്കിലും=ക്രീഡ എന്നെങ്കിലും. അതും, കൃതമായില്ലാ=ചെയ്യപ്പെട്ടില്ലാ.

താല്പൎയ്യം.

വാൎദ്ധക്യാവസ്ഥയിൽ സ്ത്രീപുരുഷന്മാരിൽവച്ചു പുരുഷനു മന്മഥവികാരം അധികമായിരിക്കുന്നതുയോഗ്യമല്ലാ. അതുകൊണ്ടു പുരുഷന്മാരുടെ വാൎദ്ധക്യത്തിൽ മദനവികാരഭാവവും സ്ത്രീകളുടെ വാൎദ്ധക്യത്തിൽ മരണമോ ക്രീഡചെയ്യുന്നതെന്നു നിയമമൊ എങ്കിലും വേണ്ടതായിരുന്നു. അതുംചെയ്തിട്ടില്ലാ.

ശ്ലോകം.

രാജൻതൃഷ്ണാംബുരാശേൎന്നഹിജഗതിഗതഃ
കശ്ചിദേവാവസാനം

കോവാൎത്ഥൈരത്ഥൈഃപ്രഭൂതൈസ്സ്വവപുഷിഗളിതേ
യൌവ്വനേസാനുരാഗേ
ഗച്ഛാമസ്സത്മയാവദ്വികസിതകുമുദേ
ന്ദീവരാലോകിനീനാ-
മാക്രമ്യാക്രമ്യരൂപംഝടിതിനജരയാ
ലുപ്യതേപ്രേയസീനാം ൪൧

അന്വയം.

ഹേരാജൻ തൃഷ്ണാംബുരാശേഃ അവസാനം ഗതഃ കശ്ചിൽ ഏവ ജഗതി ന ഹി സാനുരാഗേ യൌവ്വനേ സ്വവപുഷി ഗളിതേ (സതി) പ്രഭൂതൈഃ അൎത്ഥൈഃ കഃ വാ അൎത്ഥഃ വികസിതകുമുദേന്ദീവരാലോകിനീനാം രൂപം ജരയാ യാവൽ ന ലുപ്യതേ താവൽ സത്മ ആക്രമ്യ ആക്രമ്യ ഝടിതി ഗച്ഛാമഃ

അൎത്ഥം.

അല്ലയോ രാജാവേ!-തൃഷ്ണാംബുരാശിയുടെ=ആശാസമുദ്രത്തിന്റെ. അവസാനത്തെ=മറുകരയെ. ഗതനായിട്ടുള്ളവൻ=പ്രാപിച്ചിട്ടുള്ളവൻ. ഒരുത്തനുംതന്നെ, ജഗത്തിങ്കൽ=ലോകത്തിങ്കൽ. ഇല്ല എന്നുപ്രസിദ്ധം. സാനുരാഗമായും=ഇച്ഛയോടുകൂടിയതായും. യൌവ്വനമായും=യൌവ്വനശ്രീഇരിക്കുന്നതായും. ഉള്ളതായിരിക്കുന്ന,സ്വവപുസ്സ=തന്റെശരീരം. ഗളിതമായിരിക്കുംവിഷയത്തിങ്കൽ=പോയതിന്റെപിന്നെ. പ്രഭൂതങ്ങളായിരിക്കുന്ന=അധികങ്ങളായിരിക്കുന്ന. അൎത്ഥങ്ങളാൽ=സമ്പത്തുകളാൽ. എന്തുതന്നെ, അൎത്ഥം=പ്രയോജനം, വികസിതകുമുദേന്ദീവരാലോകിനികളായിരിക്കുന്ന, വികസിതങ്ങളായി=വിരിഞ്ഞവകളായിരിക്കുന്ന. കുമുദങ്ങൾപോലെയും=ആമ്പൽപ്പൂപോലെയും. ഇന്ദീവരങ്ങൾപോലെയും=കരിന്താമരപ്പൂപോലെയും ഇരിക്കുന്ന, ആലോകനങ്ങളോടു=നേത്രങ്ങളോടുകൂടിയവരായിരിക്കുന്ന. പ്രേയസികളുടെ=പ്രിയതമകളുടെ. രൂപം=ഭംഗി. ജരയാൽ=വാൎദ്ധക്യാവസ്ഥയാൽ. ഏതുവരെയ്ക്കും, ലോപിപ്പിക്കപ്പെട്ടുന്നില്ലയോ=നശിപ്പിക്കപ്പെട്ടുന്നില്ലയോ. അപ്പോൾ, സത്മാവിനെ=ഭവനത്തെ അക്രമിച്ചിട്ടു അക്രമിച്ചിട്ടു. ഝടിതി=വേഗം.ഗമിക്കാം=പോകാം.

താല്പൎയ്യം.

അല്ലയോ രാജാവേ ആഗ്രഹസമുദ്രത്തിന്റെ മറുകര തൊട്ടവരു ഒരുത്തരുംഇല്ലാ. എന്നാൽ വാസ്തവത്തിൽ യൌവനം പോയാൽ സമ്പത്തുകൾകൊണ്ടും ഒരു പ്രയോജനവും ഇല്ലതാനും അതുകൊണ്ടു സ്വദേഹത്തിനു വാൎദ്ധക്യാരംഭംവരെയും നിരുത്സാഹം അശക്യമാകുന്നു.

ശ്ലോകം.

രാഗസ്യാഗാരമേകംനരകശതമഹാദുഃഖസംപ്രാപ്തിഹേതു-
ൎമ്മോഹസ്യോല്പത്തിബീജംജലധരപടലംജ്ഞാനതാരാധിപസ്യ
കന്ദൎപ്പസ്യൈകമിത്രംപ്രകടിതവിവിധസ്പഷ്ടദോഷപ്രസംഗം
ലോകേസ്മിന്നഹ്യനൎത്ഥവ്രജകുലഭവനംയൌവനാദന്യദസ്തി.

അന്വയം.

അസ്മിൻ ലോകേ രാഗസ്യ ഏകം അഗാരം നരഗശതമഹാദുഃഖസംപ്രാപ്തിഹേതുഃ മോഹസ്യ ഉൽപത്തിബീജം ജ്ഞാനതാരാധിപസ്യ ജലധരപടലം കന്ദൎപ്പസ്യ ഏകമിത്രം പ്രകടിതവിവിധസ്പഷ്ടദോഷപ്രസംഗം അനൎത്ഥവ്രജകുലഭവനം യൌവനാൽ അന്യൽ ന അസ്തി.

അൎത്ഥം.

ഈ ലോകത്തിങ്കൽ=ഭൂലോകത്തിങ്കൽ. രാഗത്തിന്നു=അനുരാഗത്തിന്നു. ഏകമായിരിക്കുന്ന=മുഖ്യമായിരിക്കുന്ന. അഗാരമായും=ഗൃഹമായും. നരകശതമഹാദുഃഖസംപ്രാപ്തിഹേതുവായും, നരകശതങ്ങളിൽഉള്ള=അനേകനരകങ്ങളിലുള്ള. മഹാദുഃഖങ്ങളുടെ=വലിയ സങ്കടങ്ങളുടെ. സംപ്രാപ്തിക്കു=അനുഭവത്തിന്നു. ഹേതുവായും=കാരണമായും. മോഹത്തിന്നു=ആശെക്കു. ഉല്പത്തിബീജമായും=ഉത്ഭവകാരണമായും. ജ്ഞാനതാരാധിപന്നു, ജ്ഞാനമാകുന്ന=അറിവാകുന്ന. താരാധിപന്നു=ചന്ദ്രന്നു. ജലധരപടലമായും=മേഘസമൂഹമായും. കന്ദൎപ്പന്നു=മന്മഥന്നു. ഏകമിത്രമായും=മുഖ്യബന്ധുവായും. പ്രകടിതവിവിധസ്പഷ്ടദോഷപ്രസംഗമായും, പ്രകടിതങ്ങളായും=ഉൽകൃഷ്ടങ്ങളായും. വിവിധങ്ങളായും=അനേകവിധങ്ങളായും. സ്പഷ്ടങ്ങളായും=തെളിഞ്ഞവകളായും, ഇരിക്കുന്ന ദോഷങ്ങളുടെ, പ്രസംഗങ്ങളോടു=സംബന്ധങ്ങളോടു കൂടിയതായും. അനൎത്ഥവ്രജകുലഭവനമായും, അനൎത്ഥവ്രജകളുടെ=ആപൽക്കൂട്ടങ്ങളുടെ. കുലഭവനമായും=മുഖ്യഗൃഹമായും ഇരിക്കുന്നതു. യൌവനത്തെക്കാളും=താരുണ്യത്തെക്കാളും. അന്യത്തു്=മറെറാന്നു ഭവിക്കുന്നില്ല.

താല്പൎയ്യം.

യൌവനാവസ്ഥപോലെ ഉൽകൃഷ്ടമായും അപകൃഷ്ടമായും മറെറാന്നും ഇല്ലാത്തതാകുന്നു.

ശ്ലോകം.

ശൃംഗാരദ്രുമനീരദേപ്രസൃമരക്രീഡാരസസ്രോതസി
പ്രദ്യുമ്നപ്രിയബാന്ധവേചതുരവാങ്മുക്താഫലോദന്വതി
തന്വീനേത്രചകോരപാരണവിധൌസൌഭാഗ്യലക്ഷ്മീനിധൌ
ധന്യഃകോപിനവിക്രിയാംകലയതേപ്രാപ്തേനവേയൌവനേ.

അന്വയം.

ധന്യഃ കഃ അപി ശൃംഗാരദ്രുമനീരദേ പ്രസൃമരക്രീഡാരസസ്രോതസി പ്രദ്യുമ്നപ്രിയബാന്ധവേ ചതുരവാങ്മുക്താഫലോദന്വതി തന്വീനേത്രചകോരപാരണവിധൌ സൌഭാഗ്യലക്ഷ്മീനിധൌ നവേ യൌവനേ പ്രാപ്തേ സതി വിക്രിയാം ന കലയതേ.

അൎത്ഥം.

ധന്യനായിരിക്കുന്ന=യോഗ്യനായിരിക്കുന്ന. യാതൊരുത്തൻതന്നെ=യാതൊരുപുരുഷൻതന്നെ. ശൃംഗാരദ്രുമനീരദമായും, ശൃംഗാരമാകുന്ന=ശൃംഗാരരസമാകുന്ന. ദ്രുമത്തിനു=വൃക്ഷത്തിനു. നീരദമായും=മേഘമായും. പ്രസൃമരക്രീഡാരസസ്രോതസ്സായും, പ്രസൃമരമായി=പ്രവൃദ്ധമായിരിക്കുന്ന. ക്രീഡാരസത്തിന്നു=ലീലാരസത്തിന്നു. സ്രോതസ്സായും=പ്രവാഹമായും. പ്രദ്യുമ്നപ്രിയബാന്ധവമായും, പ്രദ്യുമ്നനു=കാമനു. പ്രിയബാന്ധവമായും=ഇഷ്ടബന്ധുവായും. ചതുരവാങ്മുക്താഫലോദന്വാനായും, ചതുരയായിരിക്കുന്ന=സാമൎത്ഥ്യയായിരിക്കുന്ന. വാക്കാകുന്ന=വാണിയാകുന്ന. മുക്താഫലങ്ങൾക്കു=മുത്തുകൾക്കു. ഉദന്വാനായും=സമുദ്രമായും. തന്വീനേത്രചകോരപാരണവിധുവായും, തന്വികളുടെ=സ്ത്രീകളുടെ നേത്രങ്ങളാകുന്ന=നയനങ്ങളാകുന്ന. ചകോരങ്ങളുടെ=ചകോരപ്പക്ഷികളുടെ. പാരണയ്ക്കു=ഭോജനത്തിന്നു. വിധുവായും=ചന്ദ്രനായും. സൌഭാഗ്യലക്ഷ്മീനിധിയായും. സൌഭാഗ്യലക്ഷ്മിക്കു=സൌഭാഗ്യശ്രീക്കു. നിധിയായും=ഇരിപ്പിടമായും. നവമായും=നൂതനമായും ഇരിക്കുന്ന. യൌവനം=താരുണ്യം. പ്രാപ്തമായിരിക്കും വിഷയത്തിങ്കൽ=വന്നിരിക്കുന്നവിഷയത്തിങ്കൽ. വിക്രിയയേ=വികാരത്തെ പ്രാപിക്കുന്നില്ല.

താല്പൎയ്യം.

മേല്പറയപ്പെട്ട ശൃംഗാരം മുതലായുള്ള ഗുണങ്ങളോടുകൂടിയ എല്ലായുവാക്കൾക്കും സ്ത്രീവിഷയത്തിങ്കൽ വികാരം ഉണ്ടാകുന്നു.

ശ്ലോകം.

സംസാരേസ്മിന്നസാരേകുനൃപതിഭവനദ്വാരസേവാകളങ്ക-
വ്യാസംഗവ്യസ്തധൈൎയ്യംകഥമമലധിയോമാനസംസംവിദധ്യുഃ
യദ്യേതാഃപ്രോദ്യദിന്ദുദ്യുതിനിചയഭൃതോനസ്യുരംഭോജനേത്രാഃ
പ്രേംഖൽകാഞ്ചീകലാപാസ്തനഭരവിനമന്മദ്ധ്യഭാജസ്തരുണ്യഃ

അന്വയം.

അമലധിയഃ അസാരേ അസ്മിൻ സംസാരേ കുനൃപതിഭവനദ്വാരസേവാകളങ്കവ്യാസംഗവ്യസ്ത ധൈൎയ്യം മാനസം പ്രോദ്യദിന്ദുദ്യുതിനിചയഭൃതഃ പ്രേംഖൽ കാഞ്ചീകലാപാഃ അംഭോജനേത്രാഃ സ്തനഭരവിനമന്മദ്ധ്യഭാഗാഃ ഏതാഃ താരുണ്യഃ ന സ്യുഃ യദി

ഥം സംവിദധ്യുഃ

അൎത്ഥം.

അമലധീകൾ=നിൎമ്മലബുദ്ധികൾ. അസാരമായിരിക്കുന്ന=സാരമില്ലാത്തതായിരിക്കുന്ന. ഈ സംസാരത്തിങ്കൽ=ഈപ്രപഞ്ചത്തിങ്കൽ, കുനൃപതിഭവനദ്വാരസേവാകളങ്കവ്യാസംഗവ്യസ്തധൈൎയ്യമായിരിക്കുന്ന=കുനൃപതികളുടെ=ദുഷ്ടരാജാക്കന്മാരുടെ. ഭവനങ്ങളുടെ ഗൃഹങ്ങളുടെ. ദ്വാരത്തിങ്കൽ=വാതുക്കൽ. സേവയാകുന്ന=ആശ്രയമാകുന്ന. കളങ്കത്തിന്റെ=മാലിന്യത്തിന്റെ. വ്യാസംഗത്താൽ=സംബന്ധത്താൽ. വ്യസ്തമായിരിക്കുന്ന=നശിച്ചിരിക്കുന്ന. ധൈൎയ്യത്തോടുകൂടിയിരിക്കുന്ന=ധീരതയോടുകൂടിയിരിക്കുന്ന. മാനസത്തെ=മനസ്സിനെ. പ്രോദ്യദിന്ദുദ്യുതിനിചയഭൃത്തുകളായി, പ്രോദ്യത്തായി=ഉദിച്ചുവരുന്ന ഇന്ദുവിന്റെ=ചന്ദ്രന്റെ. ദ്യുതികളുടെ=കാന്തികളുടെ. നിചയത്തെ=സമൂഹത്തെ. ഭൃത്തുകളായും=ഭരിക്കുന്നവരായും. പ്രോല്ലസൽ കാഞ്ചീകലാപകളായും, പ്രോല്ലസത്തായി=ഇളകിക്കിടക്കുന്ന. കാഞ്ചിയുന്നുപേരായ=ഉടഞ്ഞാണെന്നുപേരായ. കലാപത്തോടു=ആഭരണത്തോടുകൂടിയവരായും. അംഭോജനേത്രകളായും, അംഭോജം പോലെ=താമരപ്പൂപോലെ ഇരിക്കുന്ന. നേത്രങ്ങളോടു=നയനങ്ങളോടുകൂടിയവരായും. സ്തനഭരവിനമന്മദ്ധ്യഭാഗകളായും, സ്തനഭരംകൊണ്ടു=കുചഭരംകൊണ്ടു. വിനമത്തായിരിക്കുന്ന=വളഞ്ഞിരിക്കുന്ന. മദ്ധ്യഭാഗത്തോടു=മദ്ധ്യപ്രദേശത്തോടുകൂടിയവരായും ഇരിക്കുന്ന. ഏണ തരുണികൾ=യുവതികൾ. ഇല്ലെന്നുവരികിൽ എങ്ങിനെ സംവിദധ്യുഃ ചെയ്യും=നിശ്ചലമാക്കിച്ചെയ്യും.

താല്പൎയ്യം.

സ്ത്രീകൾ യൌവ്വനയുക്തന്മാരെ മററു വ്യാപാരങ്ങളിൽ നിന്നും നിവൎത്തിപ്പിച്ചു തങ്കൽ അനുരാഗവാന്മാരാക്കിച്ചെയ്യുന്നു.

ശ്ലോകം.

സിദ്ധാദ്ധ്യാസിതകന്ദരേഹരവൃഷസ്കന്ധാവരുഗ്ണദ്രുമേ
ഗംഗാധൌതശിലാതലേഹിമവതസ്ഥാനേസ്ഥിതേപ്രേയസി
കഃകുൎവ്വീതശിരഃപ്രണാമമലിനംമാനംമനസ്വീജനോ
യദ്വിത്രസ്തകുരംഗശാബനയനാനസ്യുഃസ്മരാസ്ത്രംസ്ത്രിയഃ ൩൨

അന്വയം.

സിദ്ധാദ്ധ്യാസിതകന്ദരേ ഹരവൃഷസ്കന്ധാവരുഗ്ണദ്രുമേ ഗംഗാധൌതശിലാതലേ പ്രേയസി ഹിമവതഃ സ്ഥാനേ സ്ഥിതേ സതി മനസ്വീകഃ ജനഃ വിത്രസ്തകുരംഗശാബനയനാഃ സ്മരാസ്ത്രം സ്ത്രിയഃ ന സ്യുഃ യദി മാനവം ശിരഃ പ്രണാമമലിനം കുൎവ്വീത.

അൎത്ഥം.

സിദ്ധാദ്ധ്യാസിതകന്ദരമായും, സിദ്ധന്മാരാൽ=തപസ്വികളാൽ. അദ്ധ്യാസിതമായി=അധിവസിക്കപ്പെട്ടിരിക്കുന്ന. കന്ദരങ്ങളോടു കൂടിയതായും=ഗുഹകളോടു കൂടിയതായും. ഗംഗാധൌതശിലാതലമായും=ഗംഗയാൽ ധൌതമായി ക്ഷാളനംചെയ്യപ്പെട്ടന്നതായിരിക്കുന്ന. ശിലാതലങ്ങളോടു=പാഷാണപ്രദേശങ്ങളോടുകൂടിയതായും. പ്രേയസ്സായും=ഏററവും ഇഷ്ടമായും. ഹരവൃഷസ്കന്ധാവരുഗ്ണദ്രുമമായും, ഹരവൃഷസ്കന്ധത്താൽ, ഹരന്റെ=പരമേശ്വരന്റെ. വൃഷസ്കന്ധത്താൽ=വൃഷഭത്തിന്റെ ചുമലിനാൽ. രുഗ്ണമായി=ഉരയ്ക്കപ്പെട്ടതായി. ദ്രുമങ്ങളോടു കൂടിയും=വൃക്ഷങ്ങളോടു കൂടിയും. ഇരിക്കുന്ന, ഹിമവാന്റെ, സ്ഥാനം=പ്രദേശം. സ്ഥിതമായിരിക്കും വിഷയത്തിങ്കൽ=ഇരിക്കുംസമയത്തിങ്കൽ. മനസ്വിയായിരിക്കുന്ന=ധീരനായിരിക്കുന്ന. യേതുജനംതന്നെ=ആരുതന്നെ. വിത്രസ്തകുരംഗശാബനയനകളായി, വിത്രസ്തമായിരിക്കുന്ന=പേടിയോടുകൂടിയിരിക്കുന്ന. കുരംഗശാബത്തിന്റെ=മാൻകുട്ടിയുടെനയനംപോലെയുള്ള നയനത്തോടു കൂടിയവരായി. സ്മരാസ്ത്രമായിരിക്കുന്ന=മദനായിരിക്കുന്ന. സ്ത്രീകൾ, ഭവിക്കില്ലെങ്കിൽ, മാനത്തെ=ബഹുമാനത്തെ. ശിരസ്സിനെ=തലയെ. പ്രണാമമലിനമാക്കി, പ്രണാമംകൊണ്ടു=നമസ്കൃതികൊണ്ടു. മലിനത്തോടുകൂടിയതാക്കി=കളങ്കത്തോടുകൂടിയതാക്കിച്ചെയ്യും.

താല്പൎയ്യം.

ഏററവുംപുണ്യകൎമ്മങ്ങളെ ചെയ്യുന്നതിനു യോഗ്യമായസ്ഥലങ്ങൾ ഉണ്ടെങ്കിലും മനോവികാസമുള്ളവർ സുന്ദരിമാരും സ്മരങ്ങളും ഇല്ലെങ്കിലേ തപസ്സിനു ആഗ്രഹിക്കയുള്ളു.

ശ്ലോകം.

ദിശവനഹരിണീഭ്യോവംശകാണ്ഡച്ഛവീനാം
കബളമുപലകോടിച്ഛിന്നമൂലംകുശാനാം
ശകയുവതികപോലാപാണ്ഡുതാംബൂലവല്ലീ
ദളമരുണനഖാഗ്രൈഃപാടിതംവാവധൂനാം. ൯൮

അന്വയം.

നവഹരിണീഭ്യഃ വംശകാണ്ഡച്ഛവീനാം കുശാനാം ഉപലകോടിച്ഛിന്നമൂലം കബളം വാ വധൂനാം അരുണനഖാഗ്രൈഃ പാടിതം ശകയുവതികപോലപാണ്ഡു താംബൂലവല്ലീദളം വാ ദിശ.

അൎത്ഥം.

വനഹരിണികൾക്കായ്ക്കൊണ്ടു, വനത്തിൽ=അരണ്യത്തിൽ ഉള്ള. ഹരിണികൾക്കായിക്കൊണ്ടു=മാൻപേടകൾക്കായിക്കൊണ്ടു. വംശ

കാന്ധച്ഛവികളായിരിക്കുന്ന വംശകാണ്ഡങ്ങളുടെ=മുളന്തണ്ടുകളുടെ. ച്ഛവികൾപോലെ=കാന്തികൾപോലെ ഇരിക്കുന്ന=കാന്തികളോടു കൂടിയിരിക്കുന്ന. കുശകളുടെ=പുല്ലുകളുടെ. ഉപലകോടിച്ഛിന്നമൂലമായി, ഉപലങ്ങളുടെ=കല്ലുകളുടെ. കോടിയാൽ=അഗ്രത്താൽ. ച്ഛിന്നമായിരിക്കുന്ന=ച്ഛേദിക്കപ്പെട്ടിരിക്കുന്ന. മൂലങ്ങളോടുകൂടിയിരിക്കുന്ന=മൂടുകളോടു കൂടിയിരിക്കുന്ന. കബളം എങ്കിലും=പിടിഎങ്കിലും. വധൂകൾക്കു=സ്ത്രീകൾക്കു. അരുണാനഖാഗ്രങ്ങളാൽ, അരുണങ്ങളായി=ചുവന്നിരിക്കുന്ന. നഖങ്ങളുടെ=നഖരങ്ങളുടെ. അഗ്രങ്ങളാൽ=അററങ്ങളാൽ. പാടിതമായിരിക്കുന്ന=കീറപ്പെട്ടിരിക്കുന്നതായ. ശകയുവതിയുടെ=ശകരാജ്ഞിയുടെ. കപോലംപോലെ=കവിൾപോലെ. പാണ്ഡുവായിരിക്കുന്ന=വെളുത്തിരിക്കുന്ന. താംബൂലവല്ലീദളമെങ്കിലും, താംബൂലവല്ലിയുടെ=വെററിലക്കൊടിയുടെ. ദളമെങ്കിലും=ഇല എങ്കിലും. ദാനംചെയ്താലും=കൊടുത്താലും.

താല്പൎയ്യം.

സൌന്ദൎയ്യശാലികളായിരിക്കുന്ന സ്ത്രീകളുമായുള്ള സുഖാനുഭവം ഉത്തമയായ തപശ്ചൎയ്യയോടും തുല്യമാകുന്നു.

ശ്ലോകം.

അസാരാസ്സന്ത്വേതേവിരതിവിരസാഃപാപവിഷയാ
ജുഗുപ്സ്യന്താംയദ്വാനനുസകലദോഷാസ്പദമിതി
തഥാപ്യേതൽക്കൎമ്മാനഹിപരഹിതാൽപുണ്യമധികം
നചാസ്മിൻസംസാരേകുവലയദൃശോനൎത്ഥമധികം. ൩൮

അന്വയം.

അസാരാഃ വിരതിവിരസാഃ ഏതേ വിഷയാ സന്തു അഥവാ സകലദോഷാസ്പദം ഇതി ജുഗുപ്സ്യന്താം യദ്വാതഥാ അപി ഏതൽക്കൎമ്മഃ അസ്മിൻ സംസാരേ പരഹിതാൽ അധികം പുണ്യം കുവലയദൃശഃ അധികം അനൎത്ഥം ച നഹി.

അൎത്ഥം.

അസാരങ്ങളായും=സാരമില്ലാത്തതുകളായും. വിരതിവിരസങ്ങളായും, വിരതിയിങ്കൽ=അവസാനത്തിങ്കൽ. വിരസങ്ങളായും=രസമില്ലാത്തതുകളായും, ഇരിക്കുന്ന ഈ വിഷയങ്ങൾ=വിഷയേച്ഛകൾ. ഇരിക്കട്ടെ, അഥവാ=ഇല്ലെന്നുവരികിൽ. സകലദോഷാസ്പദമെന്നു=സകലദോഷങ്ങൾക്കും. ആസ്പദമെന്നു=സ്ഥാനമെന്നു. നിന്ദിക്കട്ടെ, എങ്ങിനെഎങ്കിലും അങ്ങിനെ ആകട്ടെ, ഇങ്ങിനെ അംഗീകരിക്കുന്നു. ഈ സംസാരത്തിങ്കൽ=ഈ പ്രപഞ്ചത്തിങ്കൽ. പരഹിതത്തിങ്കൽനിന്നു=പരോപകാരത്തിങ്കൽനിന്നു. അധികം പുണ്യവും, കുവലയദൃക്കിൽനിന്നു=സ്ത്രീയിൽനിന്നു, അധികം അനൎത്ഥവുമില്ലാ.

താല്പൎയ്യം.

യുക്തികൊണ്ടു വിഷയാദികളെ നിന്ദിച്ചാലും വിഷയാദിയിൽനിന്നു അധികം അനൎത്ഥവും പരോപകാരത്തിൽനിന്നു അധികം പുണ്യവും ഉണ്ടാകുന്നില്ലെന്നു ഞങ്ങൾക്കു തോന്നുന്നു.

ശ്ലോകം.

സംസാരതവപൎയ്യന്തപദവീനദവീയസി
അന്തരാദുസ്തരാതസ്യുൎയ്യദിതാമദിരേക്ഷണാഃ ൩. ൫

അന്വയം.

ഹേ സംസാരദുസ്തരാ അന്തരാ തവ പൎയ്യന്തപദവീ താഃ മദിരേക്ഷണാഃ നസ്യുഃ യദി ന ദവീയസീ.

അൎത്ഥം.

അല്ലയോസംസാരമേ=പ്രപഞ്ചമെ. ദുസ്തരയായും തരണം ചെയ്യാൻ=കടപ്പാൻ. പ്രയാസമുള്ളതായും, അന്തരയായും അന്തരത്തോടു=മദ്ധ്യപ്രദേശത്തോടുകൂടിയതായും ഇരിക്കുന്ന, നിന്റെ, പൎയ്യന്തപദവീ=അവസാനസീമാ. ആ മദിരേക്ഷണമാർ=അസ്ത്രീകൾ. ഭവിക്കയില്ലെങ്കിൽ ദവീയസീയല്ലാ=ദൂരതരമല്ലാ.

താല്പൎയ്യം.

ഠാം പ്രപഞ്ചത്തെ ഉപേക്ഷിക്കുന്നതിനു സ്ത്രീകളുടെ പ്രതിബന്ധം ഇല്ലാതെ ഇരുന്നെങ്കിൽ പ്രയാസം ഉള്ളതല്ലാ. അവരുമൂലം സംസാരത്തെ ഉപേക്ഷിപ്പാൻ പ്രയാസമായി തീരുന്നു.

ശ്ലോകം.

സംസാരേസ്വല്പസാരേപരിണതിതരളേ-
ഭോഗരീപണ്ഡിതാനാം
തത്വജ്ഞാനാമൃതാംഭഃപ്ലവലളിതധിയാം
യാതുകാലഃകദാചിൽ
നോചേൽമുഗ്ദ്ധാംഗനാനാംസ്തനജഘനഘനാ-
ഭോഗസംഭോഗിനീനാം
സ്ഥൂലോപസ്ഥസ്ഥലീഷുസ്ഥഗിതകരതല-
സ്പൎശലീലോദ്യമാനാം. ൩. ൬

അന്വയം.

സ്വല്പസാരേ പരിണതിതരളേ സംസാരേ പണ്ഡിതാനാം ഭോഗരതി തത്വജ്ഞാനാമൃതാംഭഃ പ്ലവലളിതധിയാം കദാചിൽ കാലം യാതു നോചേൽ സ്തനജഘനഘനാഭോഗസംഭോഗിനീനാം മുഗ്ദ്ധാംഗനാനാം സ്ഥൂലോപസ്ഥസ്ഥലീഷു സ്ഥഗിതകരതലസ്പൎശലീലോദ്യമാനാം കാലഃ യാതു

അൎത്ഥം.

സ്വല്പസാരമായും=സാരമില്ലാത്തതായും. പരിണതിതരളമായും, പരിണതിയിങ്കൽ=പരിപാകത്തിംകൽ. തരളമായും=ചഞ്ചലമായും ഇരിക്കുന്ന. സംസാരത്തിങ്കൽ=പ്രപഞ്ചത്തിംകൽ. പണ്ഡിതന്മാൎക്ക്=വിദ്വാന്മാൎക്ക. രണ്ടുഗതികളാകുന്നു=രണ്ടുമാൎഗ്ഗങ്ങളാകുന്നു. തത്വജ്ഞാനാമൃതാംഭഃ=പ്ലവലളിതധീകളായിരിക്കുന്നവരുടെ. തത്വജ്ഞാനമാകുന്ന=യഥാൎത്ഥജ്ഞാനമാകുന്ന. അമൃതാംഭസ്സിന്റെ=അമൃതജലത്തിന്റെ. പ്ലവത്തിങ്കൽ=പ്രവാഹത്തിങ്കൽ. ലളിതയായി=സമൎത്ഥയായിരിക്കുന്ന. ധീയോടു=ബുദ്ധിയോടു കൂടിയിരിക്കുന്നവരുടെ. ചിലകാലം=ചിലനാൾ. യാനംചെയ്യട്ടെ=പോകട്ടെ. ഇല്ലെന്നുവരികിൽ, സ്തനജഘനാഘനാഭോഗം=സംഭോഗിനികളായിരിക്കുന്ന. സ്തനങ്ങളുടേയും=കുചങ്ങളുടേയും. ജഘനങ്ങളുടേയും=കടിപ്രദേശങ്ങളുടേയും. ആഭോഗത്തിന്റെ=വിസ്താരത്തിന്റെ. സംഭോഗം=അനുഭവം. അതോടുകൂടിയ മുഗ്ദ്ധാംഗനകളുടെ=സുന്ദരസ്ത്രീകളുടെ. സ്ഥൂലോപസ്ഥസ്ഥലികളിൽ=സ്ഥൂലങ്ങളായിരിക്കുന്ന, ഉപസ്ഥസ്ഥലികളിൽ=യോനിപ്രദേശങ്ങളിൽ. സ്ഥഗിതകരതലസ്പൎശലീലോദ്യമന്മാരായിരിക്കുന്നവരുടെ, സ്ഥഗിതമായി=ഇളക്കപ്പെട്ടിരിക്കുന്ന. കരതലത്തിന്റെ, സ്പൎശലീലയിങ്കൽ=സ്പൎശിക്കുന്നകളിയിങ്കൽ. ഉദ്യമത്തോടു=ഉത്സാഹത്തോടുകൂടിയിരിക്കുന്നവരുടെ, ചിലകാലം. യാനംചെയ്യട്ടെ=പോകട്ടെ.

താല്പൎയ്യം.

അല്പസുഖപ്രദമാകുന്ന സംസാരത്തിൽ അറിവുള്ളവൎക്ക മുഖ്യമെന്നു പറയുന്ന ജഗത്സ്വരൂപവിചാരത്തേക്കാൾ സ്ത്രീസുഖം ... ൽ കൃഷ്ടമാണോ?

ശ്ലോകം.

മാത്സൎയ്യമുത്സാൎയ്യവിചാൎയ്യകാൎയ്യ മാൎയ്യാസ്സമൎയ്യാദമിദംവദന്തു
സേവ്യാനിതംബാഃകിമുഭൂധരാണാ മുതസ്മരസ്മേരവിലാസിനീനാം.

അന്വയം.

ആൎയ്യാഃ മാത്സൎയ്യം ഉത്സാൎയ്യകാൎയ്യം വിചാൎയ്യ സമൎയ്യാദം ഇദം വദന്തു ഭൂധരാണാം നിതംബാഃ സേവ്യാഃ കിമു ഉത സ്മരസ്മേരവിലാസിനീനാം നിതംബാഃ സേവ്യാഃ കിമു.

അൎത്ഥം.

ആൎയ്യന്മാർ=യോഗ്യന്മാർ. മാത്സൎയ്യത്തെ=അസൂയയെ. ഉത്സരിച്ചിട്ടു=ത്യജിച്ചിട്ടു. കാൎയ്യത്തെവിചാരിച്ചു,മൎയ്യാദയോടുകൂടിഇതിനെ വദിക്കട്ടെ=പറയട്ടെ. ഭൂധരങ്ങളുടെ=പൎവ്വതങ്ങളുടെ. നിതംബങ്ങൾ=സമീപപ്രദേശങ്ങൾ. സേവ്യങ്ങളോ=സേവിപ്പാൻയോഗ്യങ്ങ

ളോ. അല്ലെങ്കിൽ സ്മരസ്മേരവിലാസിനികളുടെ, മന്മഥന്റെ. സ്മേരത്തോടു=വികാസത്തോടു. കൂടിയിരിക്കുന്ന,സ്ത്രീകളുടെ. നിതംബങ്ങൾ=പൃഷ്ഠങ്ങൾ. സേവ്യങ്ങളോ=ആശ്രയിപ്പാൻ യോഗ്യങ്ങളോ.

താല്പൎയ്യം.

പൎവ്വതസമീപമോ സ്ത്രീ സമീപമോ സേവിക്കേണ്ടതു എന്തെന്നു അറിവുള്ളവർ പറയട്ടേ എന്നാൽ ഒന്നാമത്തേതിനെക്കാൾ രണ്ടാമത്തേതിനാണു യോഗ്യത അധികം എന്നു കാണുന്നു എങ്കിലും വൈപരീത്യധ്വനിയും തോന്നുന്നു.

ശ്ലോകം.

അവാസഃക്രിയതാംഗാംഗേ പാപവാരിണിവാരിണി
സ്തനദ്വയേതരുണ്യാവാ മനോഹാരിണിഹാരിണി. ൩൮

അന്വയം.

(ജനൈഃ) ഗാംഗേ പാപവാരിണി വാരിണി മനോഹാരിണി ഹാരിണി തരുണ്യാ സ്തനദ്വയെ വാ അവാസഃ ക്രിയതാം.

അൎത്ഥം.

ജനങ്ങളാൽ=മനുഷ്യരാൽ. ഗാംഗമായും=ഗംഗാസംബന്ധിയായും. പാപവാരിണിയായും=പാപത്തെ കളയുന്നതായും ഇരിക്കുന്ന. വാരിയിങ്കൽ=ജലത്തിങ്കൽ. ആകട്ടെ. മനോഹാരിയായും=മനസ്സിനെ അപഹരിക്കുന്നതായും. ഹാരിയായും=മുത്തുമാലകളെ ധരിച്ചിരിക്കുന്നവളായും ഇരിക്കുന്ന. തരുണിയുടെ=സ്ത്രീയുടെ. സ്തനദ്വന്ദ്വത്തിങ്കൽ=കുചദ്വയത്തിങ്കൽ ആകട്ടെ. അവാസം=നിവാസം ചെയ്യപ്പെടണം.

താല്പൎയ്യം.

ഗംഗാസ്പൎശത്തേക്കാൾ നാരീസ്തനസ്പൎശം വളരെ സന്തോഷകരം ആകുന്നു.

ശ്ലോകം.

കിമിഹ ബഹുഭിരുക്തൈൎയ്യുക്തിശൂന്യൈഃപ്രലാപൈഃ
ദ്വയമിഹപുരുഷാണാം സൎവ്വദാസേവനീയം
അഭിനവമദലീലാലാലസംസുന്ദരീണാം
സ്തനഭരപരിഖിന്നംയൌവനംവാവനംവാ. ൩൯

അന്വയം.

ബഹുഭിഃ യുക്തിശൂന്യൈഃ ഉക്തൈഃ പ്രലാപൈഃ കിം ഇഹ അഭിനവമദലീലാലാലസം സ്തനഭരപരിഖിന്നം സുന്ദരീണാം യൌവനം വാ വനംവാ ദ്വയം പുരുഷാണാം സൎവ്വദാ സേവനീയം.

അൎത്ഥം.

ബഹുക്കളായും=അനേകപ്രകാരങ്ങളായും. യുക്തിശൂന്യങ്ങളായും=ചേൎച്ചയില്ലാത്തതുകളായും. ഉക്തങ്ങളായും=പറയപ്പെട്ടവകളായും ഇരിക്കുന്ന. പ്രലാപങ്ങളാൽ=നിരൎത്ഥവാക്കുകളാൽ, എന്തു, ഇവിടെ=ഈ പ്രപഞ്ചത്തിങ്കൽ. അഭിനവമദലീലാലാലസമായും, അഭിനവമായി=നൂതനമായിരിക്കുന്ന. മദത്തിന്റെ=യൌവനാഹങ്കാരത്തിന്റെ. ലീലകൊണ്ടു=കളികൊണ്ടു. ലാലസമായും=മനോജ്ഞമായും. സ്തനഭരപരിഖിന്നമായും=സ്തനങ്ങളുടെ ഭാരംകൊണ്ടു പരിഖിന്നമായും=ക്ഷീണമായും ഇരിക്കുന്ന. സുന്ദരികളുടെ=സ്ത്രീകളുടെ. യൌവനമാകട്ടെ=താരുണ്യമാകട്ടെ. വനമാകട്ടെ=അരണ്യമാകട്ടെ. രണ്ടുതന്നെ പുരുഷന്മാൎക്കു=മനുഷ്യൎക്കു എപ്പൊഴും സേവനീയമാകുന്നു=സേവിപ്പാൻയോഗ്യമാകുന്നു.

താല്പൎയ്യം.

മനുഷ്യരുചെയ്യേണ്ടതു വനത്തിൽചെന്നു തപസ്സുചെയ്കയും സ്ത്രീകളോടുകൂടെ സുഖമായിരിക്കയും രണ്ടവസ്ഥയെ ആകുന്നു. ഇവിടെ മനുഷ്യജന്മം സുഖത്തിനായി കല്പിച്ചിരിക്കയാൽ അതിൽ രണ്ടാമതു പറഞ്ഞതു മുഖ്യം എന്നാകുന്നു.

ശ്ലോകം.

സത്യംജനാവച്മിനപക്ഷപാതോ
ലോകേഷുസപ്തസ്വപിസത്യമേതൽ
നാന്യംമനോഹാരിനിതംബിനീഭ്യോ
ദുഃഖൈകഹേതുൎന്നചകശ്ചിദന്യം. ൫൦

അന്വയം.

ഹേ ജനാഃ അഹം സത്യം വച്മി പക്ഷപാതഃ ന (ഭവതി) സപ്തസു ലോകേഷു അപി ഏതൽ സത്യം നിതംബിനീഭ്യഃ മനോഹാരി അന്യം ന ദുഃഖൈകഹേതുഃ ച അന്യ കശ്ചിൽ ന.

അൎത്ഥം.

ഹേ ജനങ്ങളെ ഞാൻ സത്യത്തെ=യഥാൎത്ഥത്തെ. വചിക്കുന്നു=പറയുന്നു. പക്ഷപാതം=ഒരുഭാഗം പറക. ഭവിക്കുന്നില്ലാ, ഏഴുലോകത്തിങ്കലും ഇതു സത്യമാകുന്നു=യഥാൎത്ഥമാകുന്നു. നിതംബിനികളെക്കാളും=സ്ത്രീകളെക്കാളും. മനോഹാരിയായി=മനോജ്ഞമായി. അന്യം=വേറെ ഒന്നും, ഇല്ലാ. ദുഃഖൈകഹേതുവായിട്ടും=വ്യസനത്തിനു മുഖ്യകാരണമായിട്ടും അന്യമായിരിക്കുന്നതു വേറിട്ടു ഒന്നുംഇല്ലാ.

താല്പൎയ്യം.

സ്ത്രീകളെപ്പോലെ ദുഃഖമായി മറ്റൊന്നുംഇല്ലെങ്കിലും അവർ

മുള്ള ചിത്താകർഷണസാമത്ഥ്യത്താൽ അതിന്റെ വിചാരംകൂടാതെ സ്ത്രീസുഖലാലസന്മാരാകുന്നു.

അഥ ശൃംഗാരശതകേ കാമിനീഗർഹണം
നാമ വിംശതി.

ശ്ലോകം.

കാന്തേത്യുല്പലലോചനേതിവിപുലശ്രോണീഭരേത്യുന്നമൽ
പീനോത്തുംഗപയോധരേതിസുമുഖാംഭോജേതിസുഭ്രൂരിതി
ദൃഷ്ട്വാമാദ്യതിമോദതേഭിരമതേപ്രസ്തൌതിവിദ്വാനപി
പ്രത്യക്ഷാശുചിഭസ്ത്രികാംസ്ത്രിയമഹോമോഹസ്യദുശ്ചേഷ്ടിതം. ൨൧

അന്വയം.

വിദ്വാൻ അപി പ്രത്യക്ഷാശുചിഭസ്ത്രികാം ദൃഷ്ട്വാ കാന്താ ഇതി ഉല്പലലോചനാ ഇതി വിപുലശ്രോണീഭരാ ഇതി ഉന്നമല്പീനോത്തുംഗപയോധരാ ഇതി സുമുഖാംഭോജാ ഇതി സുഭ്രൂഃ ഇതിമാദ്യതി മോദതേ അഭിരമതേ പ്രസ്തൌതി മോഹസ്യ ദുശ്ചേഷ്ടിതം അഹോ.



അൎത്ഥം.

വിദ്വാൻപോലും പ്രത്യക്ഷയായ=സ്പഷ്ടമായ. അശുചിഭസ്ത്രികയായും, അശുചിയായി=അഴുക്കായിരിക്കുന്ന. ഭസ്ത്രികയായും=ചൎമ്മപുടമായും ഇരിക്കുന്ന സ്ത്രീയെ. ദൎശിച്ചിട്ടു=കണ്ടിട്ടു. കാന്ത എന്നും=മനോജ്ഞ എന്നും. ഉൽപ്പലലോചന എന്നും=കരിംകൂവളപ്പൂപോലെ ഇരിക്കുന്ന. ലോചനങ്ങളോടു=നേത്രങ്ങളോടുകൂടിയവളെന്നും, വിപുലശ്രോണീഭരേ എന്നും, വിപുലങ്ങളായിരിക്കുന്ന=വിസ്താരങ്ങളായിരിക്കുന്ന. ശ്രോണികളുടെ=പൃഷ്ഠങ്ങളുടെ. ഭരങ്ങളോടു=ഭാരങ്ങളോടുകൂടിയവളെന്നും. ഉന്നമൽപീനോത്തുംഗപയോധര എന്നും, ഉന്നമത്തുകളായും=ഊൎദ്ധ്വമുഖങ്ങളായും. പീനങ്ങളായും=തടിച്ചവകളായും. ഉത്തുംഗങ്ങളായും=ഉന്നതങ്ങളായും ഇരിക്കുന്ന. പയോധരങ്ങളോടു=സ്തനങ്ങളോടുകൂടിയവളെന്നു. സുമുഖാംഭോജ എന്നും=താമരപ്പൂവുകൾപോലെ മനോജ്ഞമായിരിക്കുന്ന മുഖത്തോടുകൂടിയവളെന്നും. സുഭ്രൂഎന്നും=നല്ല പുരികങ്ങളോടുകൂടിയവളെന്നും. മദിക്കുന്നു=അഹങ്കരിക്കുന്നു. മോദിക്കുന്നു=സന്തോഷിക്കുന്നു. അഭിരമിക്കുന്നു=ക്രീഡിക്കുന്നു. സ്തുതിക്കുന്നു, മോഹത്തിന്റെ=ആശയുടെ. ദുശ്ചേഷ്ടിതം=ദുൎവ്യാപാരം, ആശ്ചൎയ്യമായിരിക്കുന്നു.

താല്പൎയ്യം.

സ്പഷ്ടമേ അഴുക്കായിട്ടുള്ളതെന്നു കാണപ്പെടും. വാസ്തവത്തിൽ ഉലയിൽ ഊതുന്ന ഒരു തുകൽപുടത്തിന്റെ ആകാരമായും ഇരിക്കുന്ന

സ്ത്രീകളുടെ രൂപത്തെ വിദ്വാന്മാർപോലും അതിവിശേഷമെന്നു ബഹുവിധം പ്രശംസിക്കയും മററും ചെയ്യുന്നതു് ആശ്ചൎയ്യമായിരിക്കുന്നു.

ശ്ലോകം.

സ്മൃതാഭവതിതാപായ ദൃഷ്ടാചേന്മദകാരിണീ
സ്പൃഷ്ടാഭവതിമോഹായ സാനാരീദയിതാകഥം. ൮൨

അന്വയം.

നാരീ സ്മൃതാ ചേൽ താപായ ഭവതി ദൃഷ്ടാ ചേൽ മദകാരിണീ ഭവതി സ്പൃഷ്ടാ ചേൽ മോഹായ ഭവതി സാ ദയിതാ കഥം ഭവതി.

അൎത്ഥം.

നാരി=സ്ത്രീ. സ്മൃതയായാൽ=വിചാരിക്കപ്പെട്ടവളായാൽ. താപത്തിനായിട്ടു=സന്താപത്തിനു ഹേതുവായിട്ടു. ഭവിക്കുന്നു=തീരുന്നു. ദൃഷ്ടയായാൽ=ദർശിക്കപ്പെട്ടവളായാൽ. കാണപ്പെട്ടാൽ മദകാരിണിയായിട്ടു=മന്മഥവികാരത്തെ ഉണ്ടാക്കുന്നവളായിട്ടു. ഭവിക്കുന്നു=തീരുന്നു. സ്പൃഷ്ടയായാൽ=സ്പർശിക്കപ്പെട്ടവളായാൽ. മോഹത്തിന്നായിട്ടുകൊണ്ടു=ഭ്രമത്തിന്നായിക്കൊണ്ടു. ഭവിക്കുന്നു=തീരുന്നു. അവൾ=അങ്ങിനെയുള്ള ആ സ്ത്രീ. ദയിതയായിട്ടു=ദയയോടുകൂടിയവളെന്നു. അൎത്ഥമുള്ള ദയിതയെന്നു, പറയപ്പെട്ടവളായിട്ടു, എങ്ങിനെ, ഭവിക്കുന്നു.

താല്പൎയ്യം.

യൌവനാവസ്ഥയിൽ സ്ത്രീയെന്നു വിചാരിച്ചാൽ തന്നെയും മററു വികാരങ്ങൾ ഒക്കെ മുറയ്ക്കുണ്ടാകുന്നു.

ശ്ലോകം.

താവദേവാമൃതമയീ യാവല്ലോചനഗോചരാ
ചക്ഷുഷ്പഥാദതീതാസാ വിഷാദപ്യതിരിച്യതേ. ൮൩

അന്വയം.

സാ യാവൽ ലോചനഗോചരാ താവൽ ഏവ അമൃതമയീ ചക്ഷുഷ്പഥാൽ അതീതാ ചേൽ വിഷാൽ അപി അതിരിച്യതേ.

അൎത്ഥം.

അവൾ=സ്ത്രീ. എപ്പോൾവരെയും=ഏതുവരെയും. ലോചനഗോചരയായിരിക്കുന്നോ=കണ്ണിൽ എത്തീരപ്പെടുന്നവളായിരിക്കുന്നോ=അപ്പോൾവരെയുംതന്നെ. അമൃതമയിയായിരിക്കുന്നു=അമൃതം പോലെ ഇഷ്ടമായിരിക്കുന്നു. ചക്ഷുഷ്പഥത്തിങ്കൽനിന്നും=ദൃഷ്ടിമാൎഗ്ഗത്തിങ്കൽനിന്നും. അതീതയായാൽ=മറഞ്ഞവളായാൽ. വിഷത്തെക്കാളും അതിരിക്തയായി ഭവിക്കുന്നു=അതിശയത്തോടുകൂടിയവളായിത്തീരുന്നു.

താല്പൎയ്യം.

യുവാക്കൾക്ക സ്ത്രീയെ കണ്ടുകൊണ്ടിരിക്കുമ്പോൾ ഒക്കെയും അമൃതത്തിന്ന തുല്യമാണെങ്കിലും വിരഹത്തിങ്കൽവിഷത്തെക്കാൾ ദുസ്സഹമായി ഭവിക്കുന്നു.

ശ്ലോകം.

നാമൃതംനവിഷംകിഞ്ചിദേകാംമുക്ത്വാനിതംബിനീം
സൈവാമൃതലതാരക്താ വിരക്താവിഷവല്ലരീ. ൮൮

അന്വയം.

നിതംബിനീം ഏകാം മുക്ത്വാ ന അമൃതം വിഷം കിഞ്ചിൽ ന സാ ഏവ രക്താ ചേൽ അമൃത ലതാ വിരക്താ ചേൽ വിഷവല്ലരീ ഭവതി.

അൎത്ഥം.

നിതംബിനിയെ=സ്ത്രീയെ. ഏകയെ=ഒന്നിനെ. മോചിച്ചിട്ടു= ഒഴിച്ചിട്ടു. അല്ല, അമൃതവും=സുധയും. വിഷവും=ഗരളവും. ഒന്നുപോലും ഇല്ലാ. അവൾതന്നെ രക്തയായാൽ=രാഗത്തോടുകൂടിയവളായാൽ. അമൃതലതയായും=അമൃതവല്ലിയായും. വിരക്തയായാൽ=രാഗം ഇല്ലാതെ പിരിഞ്ഞവളായാൽ. വിഷവല്ലരിയായും=വിഷക്കൊടിയായും. ഭവിക്കുന്നു=തീരുന്നു.

താല്പൎയ്യം.

സ്ത്രീസംയോഗത്തിങ്കൽ അമൃതംപോലെ സുഖത്തെയും വിയോഗത്തിങ്കൽ വിഷംപോലെ ദുഃഖത്തെയും ചെയ്യുന്നു.

ശ്ലോകം.

ആവൎത്തസ്സംശയാനാമവിനയഭവനംപത്തനംസാഹസാനാം
ദോഷാണാംസന്നിധാനംകപടശതമയംക്ഷേത്രമപ്രത്യയാനാം
സ്വൎഗ്ഗദ്വാരസ്യവിഘ്നോനരകപുരമുഖംസൎവ്വമായാകരണ്ഡം
സ്ത്രീയന്ത്രംകേനസൃഷ്ടംവിഷമമൃതമയംപ്രാണിലോകസ്യപാശം. ൮൯

അന്വയം.

സംശയാനാം ആവൎത്തഃ അവിനയ ഭവനം സാഹസാനാം പത്തനം ദോഷാണാം സന്നിധാനം അപ്രത്യയാനാം കപടശതമയം ക്ഷേത്രം സ്വൎഗ്ഗദ്വാരസ്യ വിഘ്നഃ നരക പുരമുഖം സൎവ്വമായാകരണ്ഡം പ്രാണിലോകസ്യ പാശം അമൃതമയം വിഷം സ്ത്രീയന്ത്രം കേന സൃഷ്ടം.

അൎത്ഥം.

സംശയങ്ങൾക്ക=സന്ദേഹങ്ങൾക്ക. ആവൎത്തമായും=ചുഴിപോലെകുഴിഞ്ഞ സ്ഥാനമായും. അവിനയഭവനമായും, അവിനയങ്ങൾക്ക=വിനയം ഇല്ലാത്ത സ്ഥിതിക്ക. ഭവനമായും=ഗൃഹമായും.

സാഹസങ്ങൾക്ക=ക്രൂരകർമ്മങ്ങൾക്ക. പത്തനമായും=പട്ടണമായും. ദോഷങ്ങൾക്ക, സന്നിധാനമായും=നിധിയായും. കപടശതമയമായും=വ്യാജക്കൂട്ടങ്ങളുടെ സ്വരൂപമായും. അപ്രത്യയങ്ങൾക്ക=അവിശ്വാസങ്ങൾക്ക. ക്ഷേത്രമായും=ഉണ്ടാകുന്ന സ്ഥലമായും. സ്വർഗ്ഗദ്വാരത്തിന്നു=സ്വർഗ്ഗവാതിലിന്നു. വിഘ്നമായും=വിരോധമായും. നരകപുരമുഖമായും=നരകമാകുന്ന പുരത്തിന്റെ മുഖമായും, വാതലായും സർവ്വമായാകരണ്ഡമായും=സകലമായകളുടെ കൂടായും. പ്രാണിലോകത്തിന്നു=ജീവക്കൂട്ടത്തിന്നു. പാശമായും=ബന്ധനവസ്തുവായും. അമൃതമയമായും=അമൃതമായി തോന്നുന്നതായും. വിഷമായും=വിഷസ്വരൂപമായും ഇരിക്കുന്ന. സ്ത്രീയന്ത്രം=സ്ത്രീ എന്നുപേരോടുകൂടിയ. യന്ത്രം=സൂത്രം. ഏവനാൽ=ആരാൽ. സൃഷ്ടിക്കപ്പെട്ടു=നിർമ്മിക്കപ്പെട്ടു.

താല്പൎയ്യം.

മേല്പറഞ്ഞ ദോഷങ്ങളെയും ഗുണത്തെയും സമ്മിശ്രമായി ചേർത്തു സ്ത്രീയാകുന്ന യന്ത്രത്തിനെ സൃഷ്ടിച്ചതു ആശ്ചര്യമായിരിക്കുന്നു.



ശ്ലോകം.

നൊസത്യേനമൃഗാംകഏവവദനീഭൂതോനചേന്ദീവര
ദ്വന്ദ്വംലോചനതാംഗതംനകനകൈരപ്യംഗയഷ്ടിഃകൃതാ
കിന്ത്വേവംകവിഭിഃപ്രതാരിതമനാഃതത്വംവിജാനന്നപി
ത്വങ്മാംസാസ്ഥിമയംവപുർമൃഗദൃശാംമുഗ്ദ്ധോജനസ്സേവതേ.

അന്വയം.

മൃഗാംകഃ അപി നൊ വദനീഭൂതഃ ഇന്ദീവരദ്വന്ദ്വം ച ലോചനതാം ന ഗതം കനകൈഃ അംഗയഷ്ടിഃ ന കൃതാ ഏവ സത്യേന കിം തു കവിഭിഃ ഏവ പ്രതാരിതമനാഃ മുഗ്ദ്ധഃ ജനഃ തത്വം വിജാനൻ അപി ത്വങ്മാംസാസ്ഥിമയം മൃഗദൃശാം വപുഃ സേവതേ.

അൎത്ഥം.

മൃഗാങ്കൻതന്നെ=ചന്ദ്രൻതന്നെ. വദനീഭൂതനായി=മുഖമായി ഭവിച്ചവനായി. ഇരിക്കുന്നില്ലാ. ഇന്ദീവരദ്വന്ദ്വവും=കരിംകൂവളപ്പൂവിന്റെയുഗളവും. ലോചനതയെ=നേത്രമായിരിക്കുന്നസ്ഥിതിയെ. ഗതമായിട്ടില്ലാ=പ്രാപിച്ചിട്ടില്ലാ. കനകങ്ങളാലും=സ്വർണ്ണങ്ങളാലും. അംഗയഷ്ടി=ശരീരം. കൃതമായില്ലാ=ചെയ്യപ്പെട്ടില്ലാ, തന്നെ. സത്യംകൊണ്ടോ, എന്നാൽകവികളാൽ=വിദ്വാന്മാരാൽ. ഇപ്രകാരം പ്രതാരിത മനസ്സായിരിക്കുന്ന, പ്രതാരിതമായി=വഞ്ചിക്കപ്പെട്ടിരിക്കുന്ന. മനസ്സോടു=ബുദ്ധിയോടുകൂടിയിരിക്കുന്ന. മുഗ്ദ്ധജനം=മൂ

ഢജ്ഞനം. തത്വത്തെ=യഥാൎത്ഥത്തെ. വിജ്ഞാനൻ ആയിരുന്നിട്ടും=അറിഞ്ഞിരുന്നിട്ടും. ത്വങ്മാംസാസ്ഥിമയമായിരിക്കുന്ന, ത്വക്കുകൊണ്ടും=തോൽകൊണ്ടും, മാംസംകൊണ്ടും, അസ്ഥികൊണ്ടും ഉണ്ടാക്കപ്പെട്ടിരിക്കുന്ന. മൃഗദൃക്കുകളുടെ=സ്ത്രീകളുടെ. വപുസ്സിനെ=ശരീരത്തെ. സേവിക്കുന്നു=ആശ്രയിക്കുന്നു.

താല്പൎയ്യം.

വാസ്തവത്തിൽ തോൽകൊണ്ടും മാംസംകൊണ്ടും അസ്ഥികൊണ്ടും ഉണ്ടാക്കപ്പെട്ടിട്ടുള്ള സ്ത്രീയിങ്കൽ കവികളുടെ വിശേഷമായുള്ള സാമ്യവാക്കുകളെ കേട്ടു മൂഢന്മാർ ഭ്രമിക്കുന്നു.

ശ്ലോകം.

ലീലാവതീനാംസഹജാവിലാസാ
സ്തഏവമൂഢസ്യഹൃദിസ്ഫുരന്തി
രാഗോനളിന്യാംഹിനിസൎഗ്ഗസിദ്ധ
സ്തത്രഭ്രമത്യേവമുധാഷഡംഘ്രിഃ ൬൧

അന്വയം.

ലീലാവതീനാം വിലാസാഃ സഹജാഃ തെ ഏവ മൂഢസ്യ ഹൃദി സ്ഫുരന്തി നളിന്യാം രാഗഃ നിസൎഗ്ഗസിദ്ധഃ ഹി ഷഡംഘ്രിഃ തത്ര മുധാ ഏവ ഭ്രമതി.

അൎത്ഥം.

ലീലാവതികൾക്കു=സ്ത്രീകൾക്കു. വിലാസങ്ങൾ=ലീലാവ്യാപാരങ്ങൾ. സഹജങ്ങളാകുന്നു=സ്വഭാവസിദ്ധങ്ങളാകുന്നു. അവ്വകൾ തന്നെ മൂഢന്റെ=അറിവില്ലാത്തവന്റെ. ഹൃദയത്തിങ്കൽ=മനസ്സിങ്കൽ. സ്ഫുരിക്കുന്നു=പ്രകാശിക്കുന്നു. നളിനിക്കു=താമരപ്പൂവിന്നു. രാഗം=ചുവപ്പ്. നിസൎഗ്ഗസിദ്ധമല്ലേ=സ്വഭാവമായി ഉള്ളതല്ലേ. ഷഡംഘ്രി=വണ്ടു. അവിടെ മുധാതന്നെ=വ്യൎത്ഥമയിട്ടുതന്നെ. ഭ്രമിക്കുന്നു=ചുററുന്നു.

താല്പൎയ്യം.

പൂക്കളുടെ സ്വഭാവത്തെക്കണ്ടു വണ്ടുകൾ എന്നപോലെ മൂഢന്മാർ സ്ത്രീകളുടെ സ്വഭാവസിദ്ധമായിരിക്കുന്ന വിലാസങ്ങളെക്കണ്ടു വിശേഷമെന്നു ഭ്രമിക്കുന്നു.

ശ്ലോകം.

യദേതൽപൂൎണ്ണേന്ദുദ്യുതിഹരമുദാരാകൃതിധരം
മുഖാബ്ജംതന്വംഗ്യാഃകിലവസതിയത്രാധരമധു
ഇദംതൽകിംപാകദ്രുമഫലമിദാനീമതിരസം
വ്യതീതേസ്മിൻകാലേവിഷമിവഭവിഷ്യത്യസുഖദം ൬൨

അന്വയം.

യൽ യത്ര അധരമധു വസതി കില തൽ തന്വംഗ്യാഃ തൽമുഖാബ്ജം പൂർണ്ണേന്ദുദ്യുതിഹരം ഉദാരാകൃതിധരം ഇദം ഇദാനിം അതിരസം (ഭവതി) അസ്മിൻ കാലെ അപി അതീതെ (സതി) തൽ കിംപാകദ്രുമഫല ഇവ അസുഖദം ഭവിഷ്യതി.

അൎത്ഥം.

യാതൊന്നുഹേതുവായിട്ടു. യാതൊരിടത്തു. അധരമധു=അധരരസം. വസിക്കുന്നുപോലും അതു ഹേതുവായിട്ടു തന്വംഗികളുടെ=സ്ത്രീകളുടെ. ഈ മുഖാബ്ജം=ഈ മുഖകമലം. പൂൎണ്ണേന്ദുദ്യുതിഹരമായും, പൂൎണ്ണചന്ദ്രന്റെ ദ്യുതിയെ=കാന്തിയെ. ഹരമായും=ഹരിക്കുന്നതായും. ഉദാരാകൃതിധരമായും. ഉദാരമായിരക്കുന്ന=മഹത്തായിരിക്കുന്ന. ആകൃതിയെ=രൂപത്തെ. ധരിക്കുന്നതായും=ഇരിക്കുന്ന. ഇതു=ഇപ്പോൾ. അതിരസമായി=അതിസുഖമായി. ഭവിക്കുന്നു. ഈ കാലം=ഈ സമയം. അതീതമായിരിക്കുംവിഷയത്തിങ്കൽ=പോയിരിക്കും സമയത്തിങ്കൽ. അതു=ആ അധരം. കിംപാകദ്രുമഫലമായും, കിംപാകദ്രുമത്തിന്റെ=തൊണ്ടിയുടെ. ഫലംപോലെ=പഴംപോലെ. വിഷം എന്നപോലെ=കാകോളം എന്നപോലെ. അസുഖമായും=ദുഃഖത്തെ ഉണ്ടാക്കുന്നതായുംഭവിക്കുന്നു.

താല്പൎയ്യം.

സ്ത്രീകളുടെ അധരത്തിങ്കൽ മധുരസം ഇരിക്കുന്നതുകൊണ്ടു ചന്ദ്രനോടു സമമായി അതി സുഖദമായി ഭവിക്കുന്നു. ഭോഗനിവൃത്തിയിങ്കൽ തൊണ്ടിപ്പഴത്തോടു തുല്യമായിരിക്കുന്ന അധരം വിഷംപോലെ സുഖത്തെ ചെയ്യാതെ അസുഖമായും തീരുന്നു.

ശ്ലോകം.

ജല്പന്തിസാൎദ്ധമന്യേന പശ്യന്ത്യന്യാസവിഭ്രമാഃ
ഹൃൽഗതംചിന്തയന്ത്യന്യാ പ്രിയഃകോനാമയോഷിതാം

അന്വയം.

അന്യേന സാൎദ്ധം ജല്പന്തി അന്യം സവിഭ്രമാഃ പശ്യന്തി ഹൃൽഗതം അന്യം ചിന്തയന്തി യോഷിതാം പ്രിയഃ കഃ നാമ.

അൎത്ഥം.

അന്യനോടുകൂടി=മറെറാരുവനോടുകൂടി. ജല്പനംചെയ്യുന്നു=സംസാരിക്കുന്നു. അന്യനെ=മറെറാരുത്തനെ. സവിഭ്രമകളായിട്ടു=കളിയോടുകൂടിയവരായിട്ടു. ദൎശിക്കുന്നു=നോക്കുന്നു. ഹൃൽഗതനായിരിക്കുന്ന=ഹൃദയത്തിങ്കൽ വിചാരിക്കപ്പെട്ടിരിക്കുന്ന. അന്യനെ=വേറൊരുത്തനെ. ചിന്തിക്കുന്ന= വിചാരിക്കുന്നു. യോഷി

ണ്ണുകൾക്കു=സ്ത്രീകൾക്കു. പ്രിയൻ=ഇഷ്ടനായുള്ളവൻ. ആരൊരു ത്തൻ ഉള്ളു.

താല്പൎയ്യം.

സ്ത്രീകളുടെ സന്തോഷസംഭാഷണാദികളെക്കൊണ്ടു ഒരുത്തനിലും അവൎക്ക സ്ഥിരമായ അനുരാഗം ഉണ്ടെന്നു വിശ്വസിപ്പാൻ പാടില്ലാ.

ശ്ലോകം.

മധുതിഷ്ഠതിവാചിയോഷിതാം ഹൃദിഹാലാഹലമേവകേവലം
അതഏവനിപീയ്യതേധരോ ഹൃദയംമുഷ്ടിഭിരേവതാഡ്യതേ. ൭൧

അന്വയം.

യോഷിതാം വാചി മധു തിഷ്ഠതി ഹൃദി ഹാലാഹലം കേവലം ഏവ തിഷ്ഠതി അതഃ ഏവ അധരം നിപീയ്യതേ ഹൃദയം മുഷ്ടിഭിഃ താഡ്യതേ ഏവ.

അൎത്ഥം.

യോഷിത്തുകളുടെ=സ്ത്രീകളുടെ. വാക്കിംകൽ=വചനത്തിങ്കൽ. മധു=തേൻ. സ്ഥിതിചെയ്യുന്നു=ഇരിക്കുന്നു. ഹൃദയത്തിങ്കൽ=മനസ്സിങ്കൽ. ഹാലാഹലംമാത്രംതന്നെ=വിഷംമാത്രംതന്നെ. ഇരിക്കുന്നു. അതുഹേതുവായിട്ടുതന്നെ, അധരം=ഓഷ്ഠം. പാനംചെയ്യപ്പെടുന്നു. ഹൃദയം=മാൎവ്വിടം. മുഷ്ടികളാൽ=ചുരുട്ടുകൈകളാൽ. താഡനംചെയ്യപ്പെടുന്നു=പ്രഹരിക്കപ്പെടുന്നു തന്നെ.

താല്പൎയ്യം.

സ്ത്രീകളുടെ ചിത്തം അവരുടെ സംഭാഷണത്തിനു അനുസരണമായിരിക്കുമെന്നു വിശ്വസിപ്പാൻ പാടില്ലാ.

ശ്ലോകം.

അപസരസഖേദൂരാദസ്മാൽകടാക്ഷവിഷാനലാൽ
പ്രകൃതിവിഷമാദ്യോഷിത്സൎപ്പാദവിലാസഫണാഭൃതഃ
ഇതരഫണിനാദഷ്ടശ്ശക്യശ്ചികിത്സിതുമൌഷധൈ-
രചരവനിതാഭോഗിഗ്രസ്തംത്യജന്തിഹിമാന്ത്രികാഃ ൭൨

അന്വയം.

ഹേസഖേ കടാക്ഷവിഷാനലാൽ പ്രകൃതിവിഷമാൽ വിലാസഫണാഭൃതഃ അസ്മാൽ യോഷിത്സൎപ്പാൽ ദൂരാൽ അപസര ഇതരഫണിനാ ദഷ്ടഃ ഔഷധൈഃ ചികിത്സിതും ശക്യഃ അചരവനിതാഭോഗിഗ്രസ്തം മാന്ത്രികാഃ ത്യജന്തി ഹി.

അൎത്ഥം.

അല്ലയോ സഖിയായുള്ളോവേ! സ്നേഹിതാ! കടാക്ഷവിഷാനലമായും, കടാക്ഷമാകുന്ന=കടക്കൺനോക്കാകുന്ന, വി

ഷാനലനോട്ടു=വിഷാഗ്നിയോട്. കൂടിയതായും, പ്രകൃതിവിഷമമായും, പ്രകൃത്യാതന്നെ=സ്വഭാവംകൊണ്ടുതന്നെ. വിഷമമായും=ക്രൂരമായും. വിലാസഫണാഭൃത്തായും, വിലാസങ്ങളാകുന്ന=ലീലകളാകുന്ന. ഫണങ്ങളെ=പത്തികളെ. ഭൃത്തായും=ധരിക്കുന്നതായും. ഇരിക്കുന്ന, യോഷിത്സൎപ്പത്തിങ്കൽ നിന്നും. യോഷിത്താകുന്ന=സ്ത്രീയാകുന്ന. സൎപ്പത്തിങ്കൽനിന്നും=പാമ്പിങ്കൽനിന്നും. ദൂരത്തു അപസരണംചെയ്താലും=പോയാലും. ഇതരപന്നിയാൽ=മറ്റുസൎപ്പത്താൽ ദഷ്ടനായുള്ളവൻ=കടിക്കപ്പെട്ടിട്ടുള്ളവൻ. ഔഷധങ്ങളാൽ=മരുന്നുകളാൽ. ചികിത്സിപ്പാനായിക്കൊണ്ടു, ശക്യനാകുന്ന=യോഗ്യനാകുന്ന. അപരവനിതാഭോഗിഗ്രസ്തനെ, അപരയായിരിക്കുന്ന=അന്യയായിരിക്കുന്ന. വനിതാഭോഗിയാൽ=സ്ത്രീയാകുന്ന സൎപ്പത്താൽ. ഗ്രസ്തനായിട്ടുള്ളവനെ=ഗ്രഹിക്കപ്പെട്ടിട്ടുള്ളവനെ. മാന്ത്രികന്മാർ=മന്ത്രവാദികൾ. ത്യജിക്കുന്നുവല്ലൊ=ഉപേക്ഷിക്കുന്നുവല്ലൊ.

താല്പൎയ്യം.

സ്ത്രീകളെ സൎപ്പത്തെക്കാളും വൎജ്ജിക്കേണ്ടതാകുന്നു.

ശ്ലോകം.

വിസ്താരിതംമകരകേതനധീവരേണ
സ്ത്രീസംജ്ഞകംബളിശമത്രഭവാംബുരാശൌ
യേനാചിരാത്തദധരാമൃതലോലമൎത്ത്യ
മത്സ്യാന്വികൃഷ്യസപചത്യനുരാഗവഹ്നൌ. ൫൨

അന്വയം.

മകരകേതനധീവരേണ സ്ത്രീസംജ്ഞകം ബളിശം അത്ര ഭവാംബുരാശൌ വിസ്താരിതം യേന സഃ തദധരാമൃതലോലമൎത്ത്യമത്സ്യാൻ വികൃഷ്യ അനുരാഗവഹ്നൌ അചിരാൽ പചതി.

അൎത്ഥം.

മകരകേതനധീവരനാൽ, മകരകേതനനാകുന്ന=മന്മഥനാകുന്ന. ധീവരനാൽ=ചവളക്കാറനാൽ. സ്ത്രീസംജ്ഞകമായി=സ്ത്രീ എന്ന പേരോടു കൂടിയ. ബളിശം=ചൂണ്ട. ഈ ഭവാംബുരാശിയിങ്കൽ=ഈ സംസാരസമുദ്രത്തിൽ. വിസ്താരിതമായിരിക്കുന്നു=വീശപ്പെട്ടിരിക്കുന്നു. യാതൊരുകാരണംകൊണ്ടു, അവൻ=ആ മന്മഥൻ. തദധരാമൃതലോലമൎത്ത്യമത്സ്യങ്ങളെ. അവളുടെ=ആ സ്ത്രീയുടെ. അധരത്തിൽ=ചുണ്ടിൽ ഉള്ള. അമൃതത്തിങ്കൽ=സുധയിങ്കൽ. ലോലന്മാരായിരിക്കുന്ന=തല്പരന്മാരായിരിക്കുന്ന. മൎത്ത്യന്മാരാകുന്ന=മനുഷ്യരാകുന്ന. മത്സ്യങ്ങളെ=മീനങ്ങളെ. കൎഷണംചെയ്തിട്ടു=ആകൎഷിച്ചിട്ടു. അനുരാഗവഹ്നിയിങ്കൽ, അനുരാഗമാകുന്ന=ഇച്ഛയാകുന്ന. വഹ്നിയിങ്കൽ=

അഗ്നിയിങ്കൽ. അചിരാൽ=ശീഘ്രമായി. പചിക്കുന്നോ പാകംചെ യ്യുന്നോ.

താല്പൎയ്യം.

കാമദേവൻ എല്ലാപേരെയും സ്ത്രീകളിൽ അനുരാഗവാന്മാരാക്കിച്ചെയ്യുന്നു.

ശ്ലോകം.

കാമിനീകായകാന്താരേ കുചപൎവ്വതദുൎഗ്ഗമേ
മാസഞ്ചരമനഃപാന്ഥ! തത്രാസ്തേസ്മരതസ്കരഃ ൫൩.

അന്വയം.

ഹേമനഃ പാന്ഥഃ കുചപൎവ്വതദുൎഗ്ഗമേ കാമിനീകായകാന്താരേ മാ സഞ്ചര തത്ര സ്മരതസ്കരഃ അസ്തെ

അൎത്ഥം.

അല്ലയോമനഃപാന്ഥ=അല്ലയോ മനസ്സാകുന്നവഴിപോക്കനെ, കുചപൎവ്വതദുൎഗ്ഗമമായിരിക്കുന്ന, കുചങ്ങളാകുന്ന=സ്തനങ്ങളാകുന്ന. പൎവ്വതങ്ങളാൽ=മലകളാൽ. ദുൎഗ്ഗമമായിരിക്കുന്ന=കടക്കാൻ പാടില്ലാതെയിരിക്കുന്ന. കാമിനീകായകാന്താരത്തിങ്കൽ. കാമിനികളുടെ=സ്ത്രീകളുടെ. കായമാകുന്ന=ശരീരമാകുന്ന. കാന്താരത്തിങ്കൽ=കാട്ടിൽ. സഞ്ചരിക്കരുതേ, അവിടെ സ്മരതസ്കരൻസ്മരനാകുന്ന=മന്മഥനാകുന്ന. തസ്കരൻ=കള്ളൻ ഇരിക്കുന്നു.

താല്പൎയ്യം.

സ്ത്രീകളെ മനസ്സുകൊണ്ടു സ്മരിക്കപോലുംചെയ്താൽ മന്മഥവികാരം ഉണ്ടാകുന്നതാകയാൽ വിചാരിക്കപോലും അരുതാത്തതാകുന്നു.

ശ്ലോകം.

വ്യാദീൎഘേണ ചലേന വക്രഗതിനാതേജസ്വിനാഭോഗിനാ
നീലാബ്ജദ്യുതിനാഹിനാപരമഹംദഷ്ടോസ്മിതച്ചക്ഷുഷാ
ദഷ്ടേസന്തിചികിത്സകാദിശിദിശിപ്രായേണധൎമ്മാൎത്ഥിനോ
മുഗ്ദ്ധാക്ഷീക്ഷണവീക്ഷിതസ്യനഹിമേവൈദ്യോനചാപ്യൗഷധം.

അന്വയം.

വ്യാദീൎഘേണ ചലേനവക്രഗതിനാ തേജസ്വിനാ ഭോഗിനാ നീലാബ്ജദ്യുതിനാ തച്ചക്ഷുഷാ അഹിന പരം അഹം ദഷ്ടഃ അസ്മി അഹിനാ ദഷ്ടേ (സതി) ധൎമ്മാൎത്ഥിനഃ ചികിത്സകാഃ ദിശി ദിശി പ്രായേണ സന്തി മുഗ്ദ്ധാക്ഷീക്ഷണ വീക്ഷിതസ്യ മേ വൈദ്യോ ന ച അപി ഔഷധം നഹി.

അൎത്ഥം.

വ്യാദീൎഘമായും വിശേഷിച്ചും നാലുഭാഗത്തും, ദീൎഘമായും=

നീണ്ടും. ചലമായും=ചഞ്ചലമായും. വക്രഗതിയായും, വക്രമായി=വളഞ്ഞിരിക്കുന്ന. ഗതിയോടുകൂടിയതായും=ഗമനത്തോടുകൂടിയതായും. തേജസ്വിനിയായും=തേജസ്സോടുകൂടിയതായും. ഭോഗിയായും=ഉടലോടുകൂടിയതായും. സംഭോഗത്തോടുകൂടിയതായും. നീലാബ്ജദ്യുതിയായും, നീലാബ്ജത്തിന്റെ=നീലത്താമരപ്പൂവിന്റെ. ദ്യുതിയോടു=കാന്തിയോടുകൂടിയതായും, ഇരിക്കുന്ന. തച്ചക്ഷുസ്സാകുന്ന, അവളുടെ=ആ സ്ത്രീയുടെ. ചക്ഷുസ്സാകുന്ന=കണ്ണാകുന്ന. അഹിയാൽ=സർപ്പത്താൽ. പരം=ഏററവും. അഹം=ഞാൻ. ദഷ്ടനായി=കടിക്കപ്പെട്ടവനായി. ഭവിക്കുന്നു. അഹിയാൽ=സർപ്പത്താൽ. ദഷ്ടത്തിങ്കൽ=കടിക്കപ്പെട്ട പുരുഷവിഷയത്തിങ്കൽ. ധർമ്മാർത്ഥികളായിരിക്കുന്ന=ധർമ്മത്തെ അപേക്ഷിച്ചിട്ടുള്ളവരായിരിക്കുന്ന. ചികിത്സകന്മാർ=വൈദ്യന്മാർ. ദിശിദിശി=ദിക്കുതോറും. പ്രായേണ=മിക്കവാറും, ഇരിക്കുന്നു. എന്നാൽ, മുഗ്ദ്ധാക്ഷീക്ഷണവീക്ഷിതനായിരിക്കുന്ന, മുഗ്ദ്ധാക്ഷിയുടെ=സ്ത്രീയുടെ. ഈക്ഷണത്താൽ=ദൃഷ്ടിയാൽ. വീക്ഷിതനായിരിക്കുന്ന=നോക്കപ്പെട്ടിരിക്കുന്ന. എനിക്കു, വൈദ്യനാലും=ചികിത്സകനാലും. ഔഷധം=മരുന്നു് ഇല്ലായല്ലൊ.

താല്പര്യം.

സകല രോഗത്തിനും ചികിത്സകന്മാരും ചികിത്സകളുമുണ്ടു്. സുന്ദരിമാരുടെ ജാലത്തിൽപെട്ടാൽ ഒരു ചികിത്സകനും ചികിത്സയും ഇല്ലാത്തതാകുന്നു.

ശ്ലോകം.

ഇഹഹിമധുരഗീതംനൃത്തമേതദ്രസോയം
സ്ഫുരതിപരിമളോയംസ്പർശഏഷസ്തനാനാം
ഇതിഹതപരമാർത്ഥൈരിന്ദ്രിയൈർഭ്രാമ്യമാണ
സ്വഹിതകരണധൂർത്തൈഃപഞ്ചഭിർവഞ്ചിതോസ്മി. ൫൭

അന്വയം.

ഇഹ മധുരഗീതം ഏതൽ നൃത്തം അയം രസഃ അയം പരിമളഃ ഏഷഃ സ്തനാനാം സ്പർശഃ സ്ഫുരതി ഇതി ഹതപരമാർത്ഥൈഃ അഹിതകരണധൂർത്തൈഃ പഞ്ചഭിഃ ഇന്ദ്രിയൈഃ ഭ്രാമ്യമാണഃ വഞ്ചിതഃ അഹം അസ്മി ഹി.

അർത്ഥം.

ഇവിടെ, മധുരഗീതം മധുരമായിരിക്കുന്ന=മനോജ്ഞമായിരിക്കുന്ന. ഗീതം=പാട്ടു. ഇതു്, നൃത്തം=നാട്യം. ഇതു്, രസം, രുചി, ഇതു്, പരിമളം=വാസന. ഇതു്, സ്തനങ്ങളുടെ=കുചങ്ങളുടെ. സ്പർശം=തൊടുക. സ്ഫുരിക്കുന്നു=ശോഭിക്കുന്നു. ഇങ്ങിനെ=ഹതപര

മാൎത്ഥങ്ങളായും, ഹതമായി=നശിച്ചിരിക്കുന്ന. പരമാൎത്ഥത്തോടു= യഥാൎത്ഥത്തോടുകൂടിയിരിക്കുന്നതായും. അഹിതകരണധൂൎത്തന്മാരായി, അഹിതകരണംകൊണ്ടു=അനിഷ്ടത്തെ ചെയ്യ ഹേതുവായിട്ടു. ധൂൎത്തന്മാരായും=താന്തോന്നികളായും. അഞ്ചായും ഇരിക്കുന്ന ഇന്ദ്രിയങ്ങളാൽ. ചെവി, കണ്ണു, നാക്കു, മൂക്കു, തൊക്ക ഇങ്ങനെ അഞ്ചിന്ദ്രിയങ്ങളാൽ. ഭ്രാമ്യമാണനായും=ഭ്രമിപ്പിക്കപ്പെടേണ്ടുന്നവനായും. വഞ്ചിതനായും=വഞ്ചിക്കപ്പെട്ടവനായും ഞാൻ ഭവിക്കുന്നു.

താല്പൎയ്യം.

വിവേകവും പരമാൎത്ഥജ്ഞാനവും ഉള്ളവൎക്കും ഇന്ദ്രിയനിയമനം ഈ പ്രപഞ്ചത്തിങ്കൽ അശക്യമാകുന്നു.

ശ്ലോകം.

നഗമ്യോമന്ത്രാണാംനഭവതിചഭൈഷജ്യവിഷയോ
നചാപിപ്രധ്വംസംപ്രവ്രജതിവിവിധൈശ്ശാന്തികരണൈഃ
ഭ്രമാവേശാദംഗൈഃകിമപിവിദധൽഭംഗമസകൃൽ
സ്മരാപസ്മാരോയംഭ്രമയതിദൃശൌഘൂൎണ്ണയതിച. ൭൩

അന്വയം.

മന്ത്രാണാം ഗമ്യഃ ന ഭൈഷജ്യവിഷയഃ ന ഭവതി വിവിധൈഃ ശാന്തികരണൈഃ അപി പ്രധ്വംസം ന പ്രവ്രജതി ഭ്രമാവേശാൽ അംഗൈഃ കിമപി ഭംഗം അസകൃൽ വിദധൽ അയം സ്മരാപസ്മാരഃ ദൃശൌ ഭ്രമയതി ഘൂൎണ്ണയതി ച.

അൎത്ഥം.

മന്ത്രങ്ങൾക്കു=മന്ത്രവാദങ്ങൾക്കു. ഗമ്യനായിട്ടു=വിഷയമായിട്ടു. ഭവിക്കുന്നില്ല=എത്തപ്പെടുന്നതല്ലാതെ ഇരിക്കുന്നു. ഭൈഷജ്യവിഷയമായിട്ടു, ഭൈഷജ്യങ്ങൾക്കു=ചികിത്സകൾക്കു. വിഷയമായിട്ടു=യോഗ്യമായിട്ടു എത്തപ്പെടുന്നതായിട്ടു ഭവിക്കുന്നില്ല. വിവിധങ്ങളായിരിക്കുന്ന=ബഹുവിധങ്ങളായിരിക്കുന്ന. ശാന്തികരണങ്ങളാൽ=ശമനക്രിയകളാൽപോലും. പ്രധ്വംസത്തെ=നാശത്തെ പ്രാപിക്കുന്നില്ല. ഭ്രമാവേശംഹേതുവായിട്ടു, ഭ്രമത്തിന്റെ=ഇളക്കത്തിന്റെ. ആവേശംഹേതുവായിട്ടു=വരവുഹേതുവായിട്ടു. അംഗങ്ങളാൽ=അവയവങ്ങളാൽ. ഏററവും ഭംഗത്തെ=കുറച്ചിലിനെ. എപ്പോഴ്പോഴും. വിദധത്തായിരിക്കുന്ന=ചെയ്യുന്ന. ഒരം സ്മരാപസ്മാരം, സ്മരനാകുന്ന=മന്മഥനാകുന്ന. അപസ്മാരം=അപസ്മാരരോഗം. ദൃക്കുകളെ=നേത്രങ്ങളെ. ഭ്രമിപ്പിക്കുന്നു=വലയ്ക്കുന്നു. ഘൂൎണ്ണനംചെയ്യുന്നു= ചുഴററുന്നു.

താല്പൎയ്യം.

അപസ്മാരത്തെപ്പോലെ ഇരിക്കുന്ന മന്മഥനെ അകററുന്നതി

ന്നു സാദ്ധ്യമല്ലാത്തതാകുന്നു.

ശ്ലോകം.

ജാത്യന്ധായ ച ദുർമ്മുഖായ ച ജരാകീർണ്ണാഖിലാംഗായ ച
ഗ്രാമീണായ ച ദുഷ്കുലായ ച ഗളൽകുഷ്ഠാഭിഭൂതായ ച
യച്ഛന്തീഷു മനോഹരം നിജവപുർല്ലക്ഷ്മീലവാപേക്ഷയാ
പണ്യസ്ത്രീഷു വിവേകകല്പലതികാശസ്ത്രീഷു രജ്യേത കഃ ൩൧

അന്വയം.

ജാത്യന്ധായ ദുർമ്മുഖായ ച ജരാകീർണ്ണാഖിലാംഗായ ച ഗ്രാമീണായ ച ദുഷ്കുലായ ച ഗളൽകുഷ്ഠാഭിഭൂതായ ച ലക്ഷ്മീലവാപേക്ഷയാ മനോഹരം നിജവപുഃ യച്ഛന്തീഷു വിവേകകല്പലതികാശസ്ത്രീഷു കഃ രജ്യേത.

അൎത്ഥം.

ജാത്യന്ധനായിക്കൊണ്ടും=പിറവികുരുടനായിക്കൊണ്ടും. ദുർമ്മുഖനായിക്കൊണ്ടും=അബദ്ധംപറയുന്നവനായിക്കൊണ്ടും. ജരാകീർണ്ണാഖിലാംഗനായിക്കൊണ്ടും, ജരയാൽ=വാൎദ്ധക്യത്താൽ. കീർണ്ണമായിരിക്കുന്ന=വ്യാപിച്ചിരിക്കുന്ന. അഖിലങ്ങളായിരിക്കുന്ന=സമസ്തങ്ങളായിരിക്കുന്ന. അംഗങ്ങളോടുകൂടിയിരിക്കുന്നവനായിക്കൊണ്ടും, ഗ്രാമീണനായിക്കൊണ്ടും=ദുഷ്കുലത്തിൽ ജനിച്ചവനായിക്കൊണ്ടും. ഗളൽകുഷ്ഠാഭിഭൂതനായിക്കൊണ്ടും, ഗളത്തായി=പടരുന്ന. കുഷ്ഠത്താൽ=കുഷ്ഠരോഗത്താൽ. അഭിഭൂതനായി=അപമാനിക്കപ്പെട്ട പുരുഷനായിക്കൊണ്ടു. ലക്ഷ്മീലവാപേക്ഷഹേതുവായിട്ടു=ലക്ഷ്മീലവത്തിന്റെ=അല്പദ്രവ്യത്തിന്റെ. അപേക്ഷഹേതുവായിട്ടു,-മനോഹരമായി=സുന്ദരമായിരിക്കുന്ന. നിജവപുസ്സിനെ=തങ്ങളുടെശരീരത്തെ. യച്ഛന്തികളായും=കൊടുക്കുന്നവരായും. വിവേകകല്പലതികാശസ്ത്രികളായും. വിവേകമാകുന്ന=നല്ല അറിവാകുന്ന. കല്പലതികയ്ക്കു=കല്പകവല്ലിക്കു. ശസ്ത്രികളായും=ആയുധങ്ങളായും ഇരിക്കുന്ന. പണ്യസ്ത്രീകളിൽ=വേശ്യാസ്ത്രീകളിൽ. ഏവൻ, രമിക്കും=സ്നേഹിക്കും.

താല്പൎയ്യം.

ദ്രവ്യത്തെ കാംക്ഷിച്ചു ഭേദമായി സൎവരോടും സംയോഗം ചെയ്യുന്നവരും തത്വജ്ഞാനമാകുന്ന കല്പകവള്ളിയെ മുറിക്കുന്ന ആയുധവും ആയിരിക്കുന്ന വേശ്യാംഗനമാരിൽ വിവേകമുള്ളവർ ഭ്രമിക്കുന്നതല്ലാ.

ശ്ലോകം.

വേശ്യാസൌ മദനജ്വാലാ രൂപേന്ധനവിവൎദ്ധിതാ
ഹൂയന്തേകാമിഭിര്യത്ര യൌവ്വനാനിധനാനിച. ൩൨

അന്വയം.

വേശ്യാഗ്നൌ മദനജ്വാലാ രൂപേന്ധനവിവർദ്ധിതാ ഭവതി യത്ര കാമിഭിഃ യൌവ്വനാനി ധനാനി ച ഹൂയന്തേ.

അർത്ഥം.

വേശ്യാഗ്നിയിങ്കൽ, വേശ്യയാകുന്ന=ദാസിയാകുന്ന. അഗ്നിങ്കൽ=വഹ്നിയിങ്കൽ. മദനജ്വാലാ, മദനനാകുന്ന=മന്മഥനാകുന്ന. ജ്വാലാ=ശിഖാ. രൂപേന്ധനവിവർദ്ധിതയായിരിക്കുന്ന. രൂപമാകുന്ന=സൌന്ദൎയ്യമാകുന്ന. ഇന്ധനത്താൽ=വിറകിനാൽ. വിവർദ്ധിതയായി=വൎദ്ധിക്കപ്പെട്ടതായി. ഭവിക്കുന്നു=ഇരിക്കുന്നു. യത്ര യാതൊന്നിങ്കൽ=യാതൊരുവേശ്യാഗ്നിയിങ്കൽ. കാമികളാൽ=ഇച്ഛയോടുകൂടിയിരിക്കുന്ന പുരുഷന്മാരാൽ യൌവ്വനങ്ങളും ധനങ്ങളും=ദ്രവ്യങ്ങളും. ഹോമംചെയ്യപ്പെടുന്നോ=ഉപേക്ഷിക്കപ്പെടുന്നോ.

താല്പൎയ്യം.

സ്ത്രീകൾ അതിസുന്ദരികാരായാൽ എല്ലാവൎക്കും മദനപാരവശ്യം ഉണ്ടാകും. എന്നാല്പിന്നെ യാതൊന്നിനേയും ആ കാമികൾ ഗണിക്കയില്ലാ.



ശ്ലോകം.

കശ്ചുംബതികുലപുരുഷഃ
കോവേശ്യാധരപല്ലവംമനോജ്ഞമിതി
ചാരഭടചോരചേടക-
നടവിടനിഷ്ഠീവനശരാവം. ൫൯

കഃ കഃ കുലപുരുഷഃ ചാരഭടചോരചേടകനടവിടനിഷ്ഠീവനശരാവം വേശ്യാധരപല്ലവം മനോജ്ഞം ഇതി ചുംബതി.

അർത്ഥം.

ഏതൊരു, ഏതൊരുകുലപുരുഷൻ=നല്ലകുലത്തിങ്കൽജനിച്ചിട്ടുള്ളപുരുഷൻ. ചാരഭടചോരചേടകനടവിടനിഷ്ഠീവനശരാവമായി, ചാരന്മാരുടേയും=ദൂതന്മാരുടേയും. ഭടന്മാരുടേയും=ഭൃത്യന്മാരുടേയും. ചോരന്മാരുടേയും=കള്ളന്മാരുടേയും. ചേടന്മാരുടേയും=ദാസന്മാരുടേയും. നടന്മാരുടേയും=കൂത്താടികളുടേയും. വിടന്മാരുടേയും=ധൂൎത്തന്മാരുടേയും. നിഷ്ഠീവനത്തിന്നു=തുപ്പുന്നതിന്നു. ശരാവമായി=പാത്രമായിരിക്കുന്ന. വേശ്യാധരപല്ലവത്തിനെ, വേശ്യകളുടെ=ദാസികളുടെ. അധരപല്ലവത്തിനെ, പല്ലവംപോലെ=തളിർപോലെ ഇരിക്കുന്ന. അധരത്തിനെ=ഓഷ്ഠത്തിനെ. മനോജ്ഞം=മനോഹരം. എന്നിങ്ങിനെ, ചുംബനംചെയ്യുന്നു=ആസ്വാദനംചെയ്യുന്നു.

താല്പൎയ്യം.

സൽകുലത്തിങ്കൽ ജനിച്ചതിൽ ഒരുവനും മേല്പറയപ്പെട്ട ഏററവും അശുചിയായിരിക്കുന്ന വേശ്യാധരത്തെ ആസ്വദിക്കയില്ലാ.

ശ്ലോകം.

ധന്യാസ്തഏവതരളായതലോചനാനാം
താരുണ്യദീപ്തഘനപീനപയോധരാണാം
ക്ഷാമോദരോപരിലസത്ത്രിവലീലതാനാം
ദൃഷ്ട്വാകൃതിംവികൃതിമേതിമനോനയേഷാം. ൩൦

അന്വയം.

യേഷാം മനഃ താരുണ്യദീപ്ത ഘനപീനപയോധരണാം ക്ഷാമോദരോ പരിലസത്ത്രിവലീലതാനാം തരളായതലോചനാനാം ആകൃതിം ദൃഷ്ട്വാ വികൃതിം ന ഏതിതെ ഏവ ധന്യാഃ



അൎത്ഥം.

യാതൊരുത്തരുടെ=യാതൊരുപുരുഷന്മാരുടെ. മനസ്സ്=ചിത്തം. താരുണ്യദീപ്തഘനപീനപയോധരകളായും, താരുണ്യം ഹേതുവായിട്ടു=യൌവനം ഹേതുവായിട്ടു. ദീപ്തങ്ങളായും=കൊഴുപ്പുള്ളവകളായും. ഘനങ്ങളായും=ഞെരുങ്ങിയവകളായും. പീനങ്ങളായും=വണ്ണിച്ചവകളായും ഇരിക്കുന്ന. പയോധരങ്ങളോടുകൂടിയവരായും=സ്തനങ്ങളോടുകൂടിയവരായും. ക്ഷാമോദരോപരിലസത്ത്രിവലീലതകളായും, ക്ഷാമമായി=സൂക്ഷ്മമായി ഇരിക്കുന്ന. ഉദരത്തിന്റെ=കുക്ഷിയുടെ. ഉപരി=ഉയരെ. ലസത്ത്രിവലീലതകളായും, ലസത്തുകളായിരിക്കുന്ന=ശോഭിച്ചിരിക്കുന്ന. ത്രിവലീലതകളോടു=ലതകൾപോലെ ഇരിക്കുന്ന. ത്രിവലികളോടുകൂടിയവരായും=മടിപ്പുകളോടുകൂടിയവരായും ഇരിക്കുന്ന. തരളായതലോചനകളുടെ, തരളങ്ങളായും=ചലത്തുകളായും. ആയതങ്ങളായും=ദീൎഘങ്ങളായും ഇരിക്കുന്ന നേത്രങ്ങളോടുകൂടിയിരിക്കുന്ന സ്ത്രീകളുടെ. ആകൃതിയെ=സ്വരൂപത്തെ. ദൎശിച്ചിട്ടു=കണ്ടിട്ടു. വികൃതിയെ=വികാരത്തെ. യാനംചെയ്യുന്നില്ലയോ=പ്രാപിക്കുന്നില്ലയോ. അവരുതന്നെ ധന്യന്മാരാകുന്നു=ഭാഗ്യവാന്മാരാകുന്നു.

താല്പൎയ്യം.

സുന്ദരസ്ത്രീകളുടെ മേൽപ്പറയപ്പെട്ട ആകൃതിയേക്കൊണ്ടു മനസ്സിന്നു ചലനം ഉണ്ടാകാതിരിക്കുന്നവർ ഭാഗ്യവാന്മാർ ആകുന്നു.

## അഥ ശൃംഗാരശതകേസുവിരക്തദ്വിരക്തവൎണ്ണനം നാമവിംശതി.

ശ്ലോകം.

ബാലേലീലാമുകുളിതമമീസുന്ദരാദൃഷ്ടിപാതാഃ
കിംക്ഷിപ്യന്തേവിരമവിരമവ്യൎത്ഥഏഷശ്രമസ്തേ
സംപ്രത്യന്യേവയമുപരതംബാല്യമാസ്ഥാവനാന്തേ
ക്ഷീണോമോഹസ്തൃണമിവജഗജ്ജാലമാലോകയാമ. ൨൭

അന്വയം.

ഹേബാലേ സുന്ദരാഃ അമീ ദൃഷ്ടിപാതാഃ ലീലാമുകുളിതം യഥാ തഥാ കിം ക്ഷിപ്യന്തേ വിരമ വിരമ തേ ഏഷഃ ശ്രമഃ വ്യൎത്ഥഃ സംപ്രതി വയം അന്യേ ബാല്യം ഉപരതം വനാന്തെ ആസ്ഥാമോഹഃ ക്ഷീണഃ ജഗജ്ജാലം തൃണം ഇവ ആലോകയാമഃ

അൎത്ഥം.

അല്ലയോബാലേ, സുന്ദരങ്ങളായിരിക്കുന്ന=ശോഭനങ്ങളായിരിക്കുന്ന. ഈ ദൃഷ്ടിപാതങ്ങൾ, ഈ ദൃഷ്ടികളുടെ=നേത്രങ്ങളുടെ. പാതങ്ങൾ=പതനങ്ങൾ. ലീലാമുകുളിതമായിരിക്കുംവണ്ണം, ലീലയാൽ=കളിയാൽ. മുകുളിതമായി=മൂടപ്പെട്ടിരിക്കുംവണ്ണം. എന്തിനുക്ഷേപിക്കപ്പെടുന്നു=അയയ്ക്കപ്പെടുന്നു. വിരമിച്ചാലുംവിരമിച്ചാലും=അടങ്ങിയാലുംഅടങ്ങിയാലും. നിന്റെ, ഈ ശ്രമം=ഈപ്രയാസം. വ്യൎത്ഥമാകുന്നു=നിഷ്പ്രയോജനമാകുന്നു. ഇപ്പോൾ ഞങ്ങൾ അന്യന്മാരായിരിക്കുന്നു. ബാല്യം=ചെറുപ്പം. ഉപരതമായിരിക്കുന്നു=പോയിരിക്കുന്നു. വനാന്തത്തിങ്കൽ, വനത്തിന്റെ=കാട്ടിന്റെ. അന്തത്തിങ്കൽ=സമീപത്തിങ്കൽ. ആസ്ഥാആകുന്നു=ഇച്ഛയാകുന്നു. മോഹം=അഗ്രഹം. ക്ഷീണമായിരിക്കുന്നു=ക്ഷയിച്ചിരിക്കുന്നു. ജഗജ്ജാലത്തെ=പ്രപഞ്ചത്തെ. തൃണം എന്നപോലെ=പുല്ലുപോലെ. ആലോകനംചെയ്യുന്നു=കാണുന്നു.

താല്പൎയ്യം.

അല്ലയോബാലേ ഇനി നിന്റെ കടാക്ഷവിഭ്രമാദിവെറുതെതന്നെ ബാല്യവുംപോയി തപസ്സിനുഅഗ്രഹവുമായിമോഹവും ഇല്ലാതെയായി അതുകൊണ്ടുവാല്ക്ഷ്യത്തിൽ എല്ലാവൎക്കും സ്മരി[illegible]ഞ്ഞിരിക്കണം.

ശ്ലോകം.

ഇയംബാലാസ്മാൻപ്രത്യനവരതമിന്ദീവരദള
പ്രഭാചോ[illegible]ചക്ഷുഃക്ഷിപതികിമഭിപ്രേതമനയാ
ഗതോമോഹോസ്മാകംസ്മരശബരബാണവ്യതികര
ജ്വരജ്വാലാശാന്താതദപിനവരാകീവിരമതി. ൨൮

അന്വയം.

ഇയം ബാലാ ഇന്ദീവരദളപ്രഭാചോരം ചക്ഷുഃ അസ്മാൻ പ്രതി അനവരതം ക്ഷിപതി അനയാ കിം അഭിപ്രേതം അസ്മാകം മോഹഃ ഗതഃ സ്മരശബരബാണവ്യതികരജ്വരജ്വാലാ ശാന്താതഥാപി വരാകീന വിരമതി.

അൎത്ഥം.

ഇയം ബാലാ=ഈ സ്ത്രീ. ഇന്ദീവരദളപ്രഭാചോരമായിരിക്കുന്ന, ഇന്ദീവരത്തിന്റെ=കരിങ്കുവളപ്പൂ ഇതളിന്റെ. പ്രഭയുടെ=കാന്തിയുടെ. ചോരമായി=മോഷ്ടിക്കുന്നതായിരിക്കുന്ന. ചക്ഷുസ്സിനെ=കണ്ണിനെ. നമ്മെക്കുറിച്ചു. ക്ഷേപണം ചെയ്യുന്നു=അയക്കുന്നു. ഇവളാൽ എന്തു അഭിപ്രേതമായിരിക്കുന്നു=വിചാരിക്കപ്പെട്ടിരിക്കുന്നു. നമുക്കു മോഹം=ഇച്ശ. ഗതാഗതമായിരിക്കുന്നു=പോയിരിക്കുന്നു. സ്മരശബരബാണവ്യതികരജ്വരജ്വാലാ, സ്മരനാകുന്ന=മന്മഥനാകുന്ന. ശബരന്റെ=വേടന്റെ. ബാണത്തിന്റെ=അമ്പിന്റെ. വ്യതികരത്താൽ=അധികൃത്താൽ. ഉണ്ടായിരിക്കുന്ന, ജ്വരത്തിന്റെ=താപത്തിന്റെ. ജ്വാലാ ശാന്തയായിരിക്കുന്നു=നശിച്ചിരിക്കുന്നു. തഥാപി=എന്നിട്ടും. വരാകി=വെള്ളാട്ടി. വിരമിക്കുന്നില്ലാ=ഒഴിക്കുന്നില്ലാ.

താല്പൎയ്യം.

മനുഷ്യൎക്കു മോഹം ഉണ്ടായാൽ മദനവികാരവും മദനതാപവും ഉണ്ടാകുന്നു. അപ്പോൾ അല്ലാതെ സ്ത്രീവിഭ്രമം ഫലിക്കുന്നതല്ലാ.

ശ്ലോകം.

കിം കന്ദൎപ്പവൃഥാ കദൎത്ഥയസി രേ കോദണ്ഡടംകാരിതൈ
രേ രേ കോകില കോമളം കളരവം കിം വാ വൃഥാ ജല്പസി
മുഗ്ദ്ധസ്നിഗ്ദ്ധവിദഗ്ദ്ധമുഗ്ദ്ധമധുരൈൎല്ലോലൈഃ കടാക്ഷൈരലം
ചേതസ്സംപ്രതി ചന്ദ്രചൂഡചരണദ്ധ്യാനാമൃതം ചുംബതി. ൩൩

അന്വയം.

രേ കന്ദൎപ്പ കോദണ്ഡടംകാരിതൈഃ വൃഥാ കിം കദൎത്ഥയസി രേ രേ കോകില കോമളം കളരവം വൃഥാ കിം വാ ജല്പസി മുഗ്ദ്ധസ്നിഗ്ദ്ധവിദഗ്ദ്ധമുഗ്ദ്ധമധുരൈഃ ലോലൈഃ കടാക്ഷൈഃ അലം ചേതഃ സംപ്രതി ചന്ദ്രചൂഡചരണദ്ധ്യാനാമൃതം ചുംബതി.

അൎത്ഥം.

എടോ കന്ദൎപ്പ=എടോ മന്മഥ. കോദണ്ഡടംകാരിതങ്ങളാൽ, കോദണ്ഡത്തിന്റെ=വില്ലിന്റെ. ടംകാരിതങ്ങളാൽ=ഞാണൊലികളാൽ. വൃഥാ=വ്യൎത്ഥമായിട്ടു. എന്തിനു ദുഃഖിപ്പിക്കുന്നു. എടോ എടോ കോകില=കുയിലേ. കോമളമായിരിക്കുന്ന=മനോഹരമായിരിക്കുന്ന.

കളരവത്തെ=കളകള എന്നശബ്ദത്തെ. വൃഥാ=വ്യൎത്ഥമായിട്ടു. എ
ന്തിനായ്കൊണ്ടു ജല്പനംചെയ്യുന്നു=പുലമ്പുന്നു. മുഗ്ദ്ധേ=അല്ലമൂ
ഢേ. സ്നിഗ്ദ്ധവിദഗ്ദ്ധമുഗ്ദ്ധമധുരങ്ങളായും, സ്നിഗ്ദ്ധങ്ങളായും=
സ്നേഹത്തോടുകൂടിയവകളായും. വിദഗ്ദ്ധങ്ങളായും=സമൎത്ഥങ്ങളാ
യും. മുഗ്ദ്ധങ്ങളായും=മനോഹരങ്ങളായും. മധുരങ്ങളായും=വശ്യ
ങ്ങളായും, ലോലങ്ങളായും=ചപലങ്ങളായും ഇരിക്കുന്ന. കടാക്ഷങ്ങ
ളാൽ=നോക്കുകളാൽ. മതി, ചേതസ്സ്=മനസ്സ്. ഇപ്പോൾ ചന്ദ്രചൂ
ഡചരണധ്യാനാമൃതത്തെ, ചന്ദ്രചൂഡന്റെ=ശ്രീപരമേശ്വരന്റെ.
ചരണങ്ങളുടെ=പാദാരവിന്ദങ്ങളുടെ. ധ്യാനമാകുന്ന=സങ്കല്പമാകു
ന്ന. അമൃതത്തെ, ചുംബിക്കുന്നു=പാനംചെയ്യുന്നു.

താല്പൎയ്യം.

മനസ്സ ഭക്തിയിലുറച്ചാൽ മദനവികാരവും തത്സഹായിപ്രയ
ത്നസാഹായ്യവും ഉണ്ടാകുന്നതല്ല.

ശ്ലോകം.

വിരഹോപി സംഗമഃഖലു പരസ്പരംസംഗതംമനോയേഷാം
ഹൃദയമപി വിഘടിതംതത്സംഗോവിരഹംവിശേഷയതി. ൩൨

അന്വയം.

യേഷാം മനഃ പരസ്പരം സംഗതം തേഷാം വിരഹഃ അപി
സംഗമഃ ഖലു യേഷാം ഹൃദയം അപി വിഘടിതം തത്സംഗഃ വിര
ഹം വിശേഷയതി.

അൎത്ഥം.

യാതൊരുത്തരുടെ മനസ്സ്=ഹൃദയം. പരസ്പരം=തങ്ങളിൽ.
സംഗതമായിരിക്കുന്നു=ചേൎന്നിരിക്കുന്നു. അവരുടെ വിരഹവും=വേർ
പാടും. സംഗമംതന്നെ=ചേൎച്ചതന്നെ. യാതൊരുത്തരുടെ ഹൃദ
യവും=മനസ്സും. വിഘടിതമായിരിക്കുന്നോ=വേർപെട്ടിരിക്കുന്നോ.
തത്സംഗം=അവരുടെ സംബന്ധം. വിരഹത്തെ=വേർപാടിനെ.
വിശേഷിപ്പിക്കുന്നു=അധികമാക്കിച്ചെയ്യുന്നു.

താല്പൎയ്യം.

സകലവികാരത്തിനും കാരണം മനസ്സാകുന്നു. അതിനാൽ മ
നോനിയമം അത്യാവശ്യമാകുന്നു.

ശ്ലോകം.

കിംഗതേനയദിസാനജീവതി പ്രാണിതിപ്രിയതമാതഥാപികിം
ഇത്യുദീക്ഷ്യനവമേഘമാലികാം നപ്രയാതിപഥികസ്സ്വമന്ദിരം.

അന്വയം.

സാ ന ജീവതി യദി ഗതേന കിം പ്രിയതമാ പ്രാണിതി ത
ഥാ അപി കിം ഇതി പഥികഃ നവമേഘമാലികാം ഉദീക്ഷ്യ സ്വമ

ന്ദിരം ന പ്രയാതി.

അൎത്ഥം.

അവൾ ജീവനോടുകൂടി ഇരിക്കുന്നില്ലെന്നുവരികിൽ, ഗമനം കൊണ്ടു=പോയതുകൊണ്ടു. എന്തുഫലം. പ്രിയതമയാകുന്നവൾ= സ്ത്രീയാകുന്നവൾ. പ്രാണനോടുകൂടിയിരിക്കുന്നു=ജീവനോടുകൂടിയിരിക്കുന്നു. എന്നാൽ തന്നെ, എന്തുഫലം. ഇപ്രകാരം പഥികൻ=വഴിപോക്കൻ. നവമേഘമാലികയെ നൂതനമേഘപംക്തിയെ=മേഘക്കൂട്ടത്തിനെ. ഉദ്വീക്ഷണംചെയ്തിട്ടു=കണ്ടിട്ടു. സ്വമന്ദിരത്തെ=തന്റെ ഗൃഹത്തെക്കുറിച്ചു യാനംചെയ്യുന്നില്ലാ=പോകുന്നില്ലാ.

താല്പൎയ്യം.

വിരക്തമനസ്സായിരിക്കുന്ന ഒരു പാന്ഥൻ വൎഷൎത്തുവിന്റെ ആരംഭത്തിങ്കൽ മേഘക്കൂട്ടങ്ങളെ നോക്കിക്കൊണ്ടു തന്റെ മന്ദിരത്തിങ്കൽ വിരഹിയായിരിക്കുന്ന ഭാൎയ്യാവിരഹാസഹിഷ്ണുതയാൽ മരണംപ്രാപിച്ചുവോ അഥവാ ഏററവും പ്രിയമുള്ള അവൾ ജീവിച്ചിരിക്കുന്നുവോ രണ്ടായാലും ബലപ്പെട്ടു പിന്തിരിഞ്ഞു ഗൃഹത്തിലേക്കു പോയിട്ടു സാദ്ധ്യമില്ലെന്നു വിചാരിച്ചുറച്ചു ഗൃഹത്തിലേക്കു പോയില്ലാ.

ശ്ലോകം.

വിരമതബുധായോഷിത്സംഗാൽസുഖാൽക്ഷണഭംഗുരാൽ
കുരുതകരുണാംമൈത്രീംപ്രജ്ഞാംമഹാജനസംഗമം
നഖലുനരകേഹാരാക്രാന്തംഘനസ്തനമണ്ഡലം
ശരണമഥവാശ്രോണീബിംബംസ്ഫുരന്മണിമേഖലാം. ൯൯

അന്വയം.

ഹേബുധാഃ (യൂയം) യോഷിത്സംഗാൽ ക്ഷണഭംഗുരാൽ സുഖാൽ വിരമത കരുണാം മൈത്രീം പ്രജ്ഞാം മഹാജനസംഗമം കുരുത നരകേ ഹാരാക്രാന്തം ഘനസ്തനമണ്ഡലം അഥവാ സ്ഫുരന്മണിമേഖലാം ശ്രോണിബിംബം ശരണം ന ഭവതി ഖലു.

അൎത്ഥം.

അല്ലയോബുധന്മാരെ=വിദ്വാന്മാരെ. നിങ്ങൾ യോഷിത്സംഗം ഹേതുവായിട്ടു=സ്ത്രീസംയോഗം ഹേതുവായിട്ടു ഉണ്ടായിരിക്കുന്ന ക്ഷണഭംഗുരമായിരിക്കുന്ന=അല്പസമയംകൊണ്ടു നശ്വരമായിരിക്കുന്ന. സുഖത്തിങ്കൽ നിന്നും=സൌഖ്യത്തിങ്കൽ നിന്നും. വിരമിച്ചാലും=ഒഴിച്ചാലും. കരുണയേയും=ദയയേയും. മൈത്രിയേയും= സ്നേഹത്തേയും. പ്രജ്ഞയേയും=നല്ല അറിവിനേയും. മഹാജനസംഗമത്തേയും, മഹാജനങ്ങളുടെ=സജ്ജനങ്ങളുടെ. സംഗമത്തേയും=സഹവാസത്തേയും. ചെയ്താലും നരകത്തിങ്കൽ=യാതനാഗൃഹ

ത്തിങ്കൽ. ഹാരാക്രാന്തമായിരിക്കുന്ന, ഹാരങ്ങളാൽ=മാലകളാൽ. ആക്രാന്തമായിരിക്കുന്ന=കയറപ്പെട്ടതായിരിക്കുന്ന. ഘനസ്തനമണ്ഡലവും, ഘനമായി=തെരുങ്ങിയിരിക്കുന്ന. സ്തനമണ്ഡലവും, സ്തനങ്ങളുടെ=കുചങ്ങളുടെ. മണ്ഡലവും=യുഗളവും. അഥവാ=അല്ലെന്നുവരികിൽ. സ്ഫുരന്മണിമേഖലയായിരിക്കുന്ന, സ്ഫുരത്തുകളായി=ശോഭിക്കുന്ന. മണികളോടു=രത്നങ്ങളോടു കൂടിയ. മേഖലയോടു=അരഞാണത്തോടു കൂടിയതായിരിക്കുന്ന. ശ്രോണീബിംബവും=പൃഷ്ഠദേശവും. ശരണമായിട്ടു=ആശ്രയമായിട്ടു ഭവിക്കുന്നില്ലാ.

താല്പൎയ്യം.

അല്പസുഖപ്രദങ്ങളായിരിക്കുന്ന വിഷയാദികൾ നരകപതനഹേതുക്കളാകയാൽ അതിൽ നിന്നു ബുദ്ധിയെ നിവൎത്തിപ്പിച്ചു ബുദ്ധിമാന്മാർ അതിനെ ദയാനിധിയായും സ്നേഹാൎദ്രയായും അറിവോടു കൂടിയതായും സത്സഹവാസനിഷ്ഠയായും ചെയ്യേണ്ടതാകുന്നു.

ശ്ലോകം.

യദായോഗാഭ്യാസവ്യസനകൃശയോരാത്മമനസോ
രവിച്ഛിന്നാമൈത്രീസ്ഫുരതികൃതിനസ്തസ്യകിമുതൈഃ
പ്രിയാണമാലാപൈരധരമധുഭിശ്ചാതിമധുരൈ
സ്സനിശ്വാസാമോദൈസ്സകുചകലശാശ്ലേഷസുരതൈഃ ൬൧

അന്വയം.

യദാ കൃതിനഃ യോഗാഭ്യാസവ്യസനകൃശയോഃ ആത്മമനസോഃ അവിച്ഛിന്നാ മൈത്രീ സ്ഫുരതി (തദാ) തസ്യ പ്രിയാണാം ആലാപൈഃ അതിമധുരൈഃ സനിശ്വാസാമോദൈഃ അധരമധുഭിഃ സകുചകലശാശ്ലേഷസുരതൈഃ തൈഃ കിമു.

അൎത്ഥം.

യാതൊരുസമയത്തു, കൃതിയുടെ=സമൎത്ഥന്റെ. യോഗാഭ്യാസവ്യസനകൃശങ്ങളായിരിക്കുന്ന, യോഗാഭ്യാസത്തിനാൽ=യമനിയമപ്രാണായാമാദികളാൽ ഉണ്ടായിരിക്കുന്ന. വ്യസനത്താൽ=അതിശ്രദ്ധയാൽ. കൃശങ്ങളായിരിക്കുന്ന=ശോഷിച്ചിരിക്കുന്ന. ആത്മമനസ്സുകൾക്കു=പരമാത്മാവിനും ബുദ്ധിക്കും. അവിച്ഛിന്നയായിരിക്കുന്ന=ഇടവിടാതതായിരിക്കുന്ന. മൈത്രീ=സ്നേഹം. സ്ഫുരിക്കുന്നുവോ=ശോഭിക്കുന്നുവോ. (അപ്പോൾ) അവന്നു=ആ പുരുഷന്നു. പ്രിയകളുടെ=സ്ത്രീകളുടെ. ആലാപങ്ങളാലും=സംഭാഷണങ്ങളാലും. അതിമധുരങ്ങളായും=അത്യന്തം സ്വാദുക്കളായും. സനിശ്വാസാമോദങ്ങളായും. നിശ്വാസത്തോടും=ശ്വാസത്തോടും. ആമോദത്തോടും=വാസനയോടും, കൂടിയവകളായും ഇരിക്കുന്ന, അധരമധുക്കളാ

ളും. അധരങ്ങളിൽ ഉള്ള=കാഷ്ഠങ്ങളിൽ ഉള്ള. മധുക്കളാലും=ര സങ്ങളാലും. സകുചകലശാശ്ലേഷസുരതങ്ങളാലും=കുചകലശ ങ്ങളോടുകൂടിയ=കുചകുംഭങ്ങളോടുകൂടിയ. ആശ്ലേഷസുരതങ്ങളാ ലും=ആലിംഗനക്രീഡകളാലും ഇങ്ങിനെ ഉള്ളവകളാൽ, എന്നു ഫലം.

താല്പൎയ്യം.

ഗുരൂപദേശലബ്ധജ്ഞാനനിഷ്ഠയോടുകൂടിയിരിക്കുന്ന പുരുഷന്മാർ സ്ത്രീക ളുടെ സകല വിഭ്രമവും നിഷ്ഫലമാകുന്നു.

ശ്ലോകം.

യദാസീദജ്ഞാനംസ്മരതിമിരസഞ്ചാരജനിതം
തദാദൃഷ്ടംനാരീമയമിദമശേഷംജഗദപി
ഇദാനീമസ്മാകംപടുതരവിവേകാഞ്ജനദൃശാം
സമീഭൂതാദൃഷ്ടിസ്ത്രിഭുവനമപിബ്രഹ്മമനുതേ. ൬൯

അന്വയം.

യദാ സ്മരതിമിരസഞ്ചാരജനിതം അജ്ഞാനം ആസീൽ തദാ ഇദം അശേഷം ജഗൽ അപി നാരീമയം ദൃഷ്ടം ഇദാനീം പടുതര വിവേകാഞ്ജനദൃശാം അസ്മാകം ദൃഷ്ടിഃ സമീഭൂതാ ത്രിഭുവനം അപി ബ്രഹ്മ മനുതേ.

അൎത്ഥം.

യാതൊരുസമയത്തു, സ്മരതിമിരസഞ്ചാരജനിതമായിരിക്കുന്ന, സ്മരനാകുന്ന=മന്മഥനാകുന്ന. തിമിരത്തിന്റെ=അന്ധകാരത്തിന്റെ. സഞ്ചാരത്തിനാൽ=നടപ്പിനാൽ. ജനിതമായിരിക്കുന്ന=ഉണ്ടാക്കപ്പെ ട്ടിരിക്കുന്ന. അജ്ഞാനം=മൂഢത്വം. ഭവിച്ചുവോ അപ്പോൾ, ഈ അശേ ഷമായിരിക്കുന്ന=സമസ്തമായിരിക്കുന്ന ജഗത്തും=പ്രപഞ്ചവും. നാരീ മയമായി=സ്ത്രീരൂപമായി. ദൃഷ്ടമായി=കാണപ്പെട്ടു. ഇപ്പോൾ, പടു തരവിവേകാഞ്ജനദൃക്കുകളായിരിക്കുന്ന, പടുതരമായി=അത്യന്തംമ നോജ്ഞമായിരിക്കുന്നു. വിവേകമാകുന്ന=അറിവാകുന്ന. അഞ്ജന ങ്ങളോടുകൂടിയ=മഷികളോടുകൂടിയ. ദൃക്കുകളോടുകൂടിയ=കണ്ണുകളോ ടുകൂടിയ. നമ്മുടെദൃഷ്ടി=നോക്കു. സമീഭൂതയായിട്ടു=സമമായിഭവി ച്ചതായിട്ടു. ത്രിഭുവനത്തെയും=മൂന്നുലോകങ്ങളേയും. ബ്രഹ്മമായി ട്ടു=ബ്രഹ്മാകാരമായിട്ടു. മനനംചെയ്യുന്നു=വിചാരിക്കുന്നു.

താല്പൎയ്യം.

മനസ്സു അജ്ഞാനാവൃതമായിരിക്കുമ്പോൾ സകല വികാരങ്ങ ളാലും വ്യാപ്തമാകുന്നു. അപ്പോൾ വിഷയാനുരാഗങ്ങൾ ഉണ്ടാകുന്നു. ഒരുവിധേന അജ്ഞാനത്തെ മാററിയാൽ ബ്രഹ്മാകാരത്തെ അറിയാ വുന്നതാകുന്നു.

ശ്ലോകം.

താവദേവമഹതാംഹൃദിസ്ഫുര
ത്ത്യേഷനിൎമ്മലവിവേകദീപകഃ
യാവദേവനകുരംഗചക്ഷുഷാ
താഡ്യതേചടുലലോചനാഞ്ചലൈഃ ൯൯

അന്വയം.

യാവൽ ഏവ മഹതാം ഹൃദി ഏഷഃ വിവേക ദീപകഃ സ്ഫു രതി താവൽ ഏവ ചടുലലോചനാഞ്ചലൈഃ കുരംഗചക്ഷു ഷാ ന താഡ്യതേ

അൎത്ഥം.

എപ്പോൾതന്നെ, മഹത്തുക്കളുടെ=വിശിഷ്ടന്മാരുടെ. ഹൃദ യത്തിങ്കൽ=മനസ്സിങ്കൽ. ഒരുനിൎമ്മലവിവേകദീപകം നിൎമ്മലമാ യിരിക്കുന്ന, വിവേകമാകുന്ന=തിരിച്ചറിവാകുന്നവിളക്കു.സ്ഫുരിക്കു ന്നുവോ=ശോഭിക്കുന്നുവോ. അപ്പോൾതന്നെ ചടുലലോചനാഞ്ചല ങ്ങളാൽ ചടുലങ്ങളായിരിക്കുന്ന=ചഞ്ചലങ്ങളായിരിക്കുന്ന. ലോച നാഞ്ചലങ്ങളെക്കൊണ്ടു=നേത്രാഗ്രങ്ങളെക്കൊണ്ടു. കുരംഗചക്ഷു സ്സിനാൽ. ഏണനേത്രയാൽ=സ്ത്രീയാൽ. താഡിക്കപ്പെടുന്നില്ലാ= അടിക്കപ്പെടുന്നില്ലാ.

താല്പൎയ്യം.

ഹൃദയത്തിങ്കൽ പരമാൎത്ഥജ്ഞാനമുണ്ടായാൽ പിന്നെ അ പുരുഷങ്കൽ സ്ത്രീകളുടെ വിഭ്രമങ്ങൾ ഒന്നും ഫലിക്കയില്ലാ.

ശ്ലോകം.

വചസിഭവതിസംഗത്യാഗമുദ്ദിശ്യവാൎത്താ
ശ്രുതിമുഖരമുഖാനാംകേവലംപണ്ഡിതാനാം
ജഘനമരുണരത്നഗ്രന്ഥികാഞ്ചീകലാപം
കുവലയനയനാനാംകോവിഹാതുംസമൎത്ഥഃ ൧൦൦

അന്വയം.

ശ്രുതിമുഖരമുഖാനാം പണ്ഡിതാനാം വചസി കേവലം സം ഗത്യാഗം ഉദ്ദിശ്യ വാൎത്താ ഭവതികുവലയനയനാനാം അരുണരത്ന ഗ്രന്ഥികാഞ്ചീകലാപം ജഘനം വിഹാതും സമൎത്ഥഃ കഃ

അൎത്ഥം.

ശ്രുതിമുഖരമുഖന്മാരായിരിക്കുന്ന, ശ്രുതികളാൽ=വേദശാസ്ത്രാദി കളാൽ. മുഖരങ്ങളായി=നിറഞ്ഞതായിരിക്കുന്ന. മുഖങ്ങളോടു=വദ നങ്ങളോടുകൂടിയിരിക്കുന്ന. പണ്ഡിതന്മാരുടെ, വചസ്സിങ്കൽമാത്രം= വാക്കിങ്കൽമാത്രം. സംഗത്യാഗത്തെ, സംഗത്തിന്റെ=വിഷയാനു രാഗത്തിന്റെ. ത്യാഗത്തെ=ഉപേക്ഷയെ. ഉദ്ദേശിച്ചു വാൎത്തയാകു

ന്നതു=പ്രധാനമാകുന്നതു. ഭവിക്കുന്നു=ഉണ്ടാകുന്നു. കമലമയനയനകളുടെ=സ്ത്രീകളുടെ. അരുണരത്നഗ്രന്ഥികാഞ്ചീകലാപമായിരിക്കുന്നു. അരുണരത്നങ്ങളുടെ=പത്മരാഗാദി ചുവപ്പുമുതലായ രത്നങ്ങളുടെ. ഗ്രന്ഥികളോടു=ഭാഗംഭാഗമായി പതിച്ചതോടുകൂടിയ. കാഞ്ചിയാകുന്ന=അരഞ്ഞാണമാകുന്ന. കലാപത്തോടു=അലങ്കാരത്തോടു കൂടിയതായിരിക്കുന്നു. ജഘനത്തെ=പൃഷ്ഠത്തെ. ത്യജിപ്പാനായിക്കൊണ്ടു=ഉപേക്ഷിപ്പാനായിക്കൊണ്ടു. സമൎത്ഥനായുള്ളവൻ=സാമൎത്ഥ്യമുള്ളവൻ ആര്?

താല്പൎയ്യം.

ഏതുവിദ്വാന്മാൎക്കും വിവേകം ഇല്ലാഞ്ഞാൽ വിഷയനിവൃത്തി വരുത്തുവാൻ പ്രയാസമാകുന്നു.

ശ്ലോകം.

സ്വപരപ്രതാരകോസൌ നിന്ദതിയോളീകപണ്ഡിതോയുവതീഃ
യസ്മാത്തപസോപിഫലം സ്വൎഗ്ഗംസ്വൎഗ്ഗേപിചാപ്സരസഃ ൧൭

അന്വയം.

യഃ അളീകപണ്ഡിതഃ യുവതീഃ നിന്ദതി അസൌ സ്വപരപ്രതാരകഃ യസ്മാൽ തപസഃ അപി ഫലം സ്വൎഗ്ഗം സ്വൎഗ്ഗേ അപി ച അപ്സരസഃ

അൎത്ഥം.

യാതൊരു അളീകപണ്ഡിതൻ=കള്ളംപറയുന്ന വിദ്വാൻ. യുവതികളെ=സ്ത്രീകളെ. നിന്ദിക്കുന്നുവോ=ദൂഷിക്കുന്നുവോ. ഇവൻ സ്വപരപ്രതാരകനാകുന്നു=തന്നെയും മറ്റുള്ളവരെയും വഞ്ചിക്കുന്നവനാകുന്നു. യാതൊന്നു ഹേതുവായിട്ടു. എന്തുകൊണ്ടെന്നാൽ, തപസ്സിനും=യോഗാഭ്യാസാദികൾക്കും. ഫലം=പ്രയോജനം. സ്വൎഗ്ഗമാകുന്നു=ദേവലോകമാകുന്നു.

താല്പൎയ്യം.

തപസ്സിന്നു പ്രയോജനം ദേവലോകമാകുന്നു. അദ്ദേവലോകത്തിങ്കലും അപ്സരസ്ത്രീകളാകുന്നു. അതിനാൽ സ്ത്രീകളെ നിന്ദിക്കുന്നവരായ കള്ളംപറയുന്ന വിദ്വാന്മാർ തന്നെത്താനെയും മറ്റുള്ളവരെയും വഞ്ചിക്കുന്നവരാകുന്നു.

ശ്ലോകം.

മത്തേഭകുംഭദളനേഭുവിസന്തിശൂരാഃ
കേചിൽപ്രചണ്ഡമൃഗരാജവധേപിദക്ഷാഃ
കിന്തുബ്രവീമിബലിനാംപുരതഃപ്രസഹ്യ
കന്ദൎപ്പദൎപ്പദളനേവിരളാമനുഷ്യാഃ ൧൮

അന്വയം.

ഭുവി മത്തേഭകുംഭദളനേ ശൂരാഃ കേചിൽ സന്തി പ്രചണ്ഡമൃഗരാജവധേ അപി ദക്ഷാഃ കേചിൽ സന്തി കിന്തു ബ്രവീമി ബലിനാം പുരതഃ പ്രസഹ്യ കന്ദൎപ്പദൎപ്പദളനേ മനുഷ്യാഃ വിരളാഃ ഭവന്തി.

അൎത്ഥം.

ഭുവിങ്കൽ=ഭൂമിയിൽ. മത്തേഭകുംഭദളനത്തിങ്കൽ, മത്തമായി=മദംപൊട്ടിയിരിക്കുന്ന. ഇഭത്തിന്റെ=ആനയുടെ. കുംഭങ്ങളുടെ=മസ്തകങ്ങളുടെ. ദളനത്തിങ്കൽ=ഭേദനത്തിങ്കൽ. ശൂരന്മാരായി=സമൎത്ഥന്മാരായി. ചിലരു, ഇരിക്കുന്നു, പ്രചണ്ഡമൃഗരാജവധത്തിങ്കലും, പ്രചണ്ഡനായിരിക്കുന്ന=ഉഗ്രനായിരിക്കുന്ന. മൃഗരാജന്റെ=സിംഹത്തിന്റെ വധത്തിങ്കൽ. ദക്ഷന്മാരായി=സമൎത്ഥന്മാരായി ചിലരു ഇരിക്കുന്നു. എന്തുപറയേണ്ടു, ബലികളുടെ=ബലവാന്മാരുടെ. മുൻപിൽ, പ്രയാസപ്പെട്ടിട്ടും, കന്ദൎപ്പദൎപ്പദളനത്തിങ്കൽ, കന്ദൎപ്പന്റെ=മന്മഥന്റെ. ദൎപ്പത്തിന്റെ=ഗൎവ്വത്തിന്റെ. ദളനത്തിങ്കൽ=നാശത്തിങ്കൽ. മനുഷ്യർ=നരന്മാർ. വിരളന്മാരായി=സാമൎത്ഥ്യരഹിതന്മാരായി ഭവിക്കുന്നു.

താല്പൎയ്യം.

ശൂരന്മാരായ ഓരോ ആളുകൾ മദയാനയുടെ തലയെ അടിച്ചുപിളൎക്കമുതലായ വിക്രമങ്ങളെ ചെയ്യുന്നതിനു സമൎത്ഥന്മാരായിരുന്നിട്ടും ബലവാന്മാരിൽ അഗ്രേസരന്മാരുംപോലും കാമദേവന്റെ കോപത്തിങ്കൽ വിരണ്ടുപോകുന്നു.

ശ്ലോകം.

സന്മാൎഗ്ഗസ്താവദാസ്തേപ്രഭവതിചനരസ്താവദേവേന്ദ്രിയാണാം
ലജ്ജാംതാവദ്വിധത്തേവിനയമപിസമാലംബതേ താവദേവ
ഭ്രൂചാപാകൃഷ്ടമുക്താശ്രവണപഥഗതാനീലപക്ഷ്മാണഏതേ
യാവല്ലീലാവതീനാംഹൃദയധൃതിമുഷോദൃഷ്ടിബാണാഃപതന്തി. ൭൫

അന്വയം.

യാവൽ ലീലാവതീനാം ഭ്രൂചാപാകൃഷ്ടമുക്താഃ ശ്രവണപഥഗതാഃ നീലപക്ഷ്മാണഃ ഹൃദയധൃതിമുഷഃ ഏതേ ദൃഷ്ടിബാണാഃ പതന്തി താവൽ സന്മാൎഗ്ഗേ ആസ്തേ താവൽ ഏവ നരഃ ഇന്ദ്രിയാണാം പ്രഭവതി ച താവൽ ലജ്ജാം വിധത്തേ താവൽ ഏവ വിനയം അപി സമാലംബതേ.

അൎത്ഥം.

യാതൊരുസമയത്തു, ലീലാവതികളുടെ=ലീലയോടുകൂടിയ സ്ത്രീകളുടെ. ഭ്രൂചാപാകൃഷ്ടമുക്തങ്ങളായും, ഭ്രൂക്കളാകുന്ന ചാപങ്ങളിൽ

നിന്നും=വില്ലുകളിൽനിന്നും. ആകൃഷ്ടമുക്തങ്ങളായും=വലിച്ചുവിടപ്പെട്ടവകളായും. ശ്രവണപഥത്തിങ്കൽ=ശ്രോത്രമാൎഗ്ഗത്തിങ്കൽ. ഗതങ്ങളായും=ഗമിക്കപ്പെട്ടവകളായും. നീലപക്ഷ്മാക്കളായും=നീലരോമങ്ങളോടുകൂടിയവകളായും. നീലച്ചിറകുകളോടുകൂടിയവകളായും. ഹൃദയധൃതിമുട്ടുകളായും, ഹൃദയത്തിങ്കൽ=മനസ്സിങ്കൽ ഉള്ള. ധൃതിയെ=ധൈൎയ്യത്തെ. മുട്ടുകളായും=മോഷ്ടിക്കുന്നവകളായും. ഇപ്രകാരമായിരിക്കുന്ന. ദൃഷ്ടിബാണങ്ങൾ, ദൃഷ്ടികളാകുന്ന=നേത്രങ്ങളാകുന്ന. ബാണങ്ങൾ=അമ്പുകൾ. പതിക്കുന്നുവോ=വീഴുന്നുവോ. അത്രവരെയും, സന്മാൎഗ്ഗം=നല്ലവഴി. ഇരിക്കുന്നു, അത്രവരെയുംതന്നെ, നരൻ=മനുഷ്യൻ. ഇന്ദ്രിയങ്ങൾക്ക=മനസ്സുതുടങ്ങിയ ഇന്ദ്രിയങ്ങൾക്ക. പ്രഭുവായിരിക്കുന്നു=യജമാനനായിരിക്കുന്നു. അത്രവരെയും, ലജ്ജയെ=വ്രീളയെ. ധരിക്കുന്നു. വിനയത്തെ=വണക്കത്തെ. അവലംബിക്കുന്നു=ആശ്രയിക്കുന്നു.

താല്പൎയ്യം.

സ്ത്രീകളിൽ അനുരാഗംവെച്ചാൽ നല്ലബുദ്ധിയും നേത്രാദിഇന്ദ്രിയശക്തിയും ലജ്ജയും വിനയവുംകുറഞ്ഞുപോകുന്നതാകുന്നു.

ശ്ലോകം.

ഉന്മീലത്ത്രിവലീതരംഗനിലയാപ്രോത്തുംഗപീനസ്തന
ദ്വന്ദ്വേനോൽഗതചക്രവാകയുഗളാവക്ത്രാംബുജോൽഭാസിനീ
കാന്താകാരധരാനദീയമഭിതഃക്രൂരാത്രനാപേക്ഷതേ
സംസാരാൎണ്ണവമജ്ജനംയദിതദാദൂരേണസന്ത്യജ്യതാം. ൭൯

അന്വയം.

ഉന്മീലത്ത്രിവലീതരംഗനിലയാ പ്രോത്തുംഗപീനസ്തനദ്വന്ദ്വേന ഉൽഗ്ഗതചക്രവാകയുഗളാ വക്ത്രാംബുജോൽഭാസിനീ അഭിതഃ ക്രൂരാ കാന്താകാരനദീ അത്ര അസ്തി. സംസാരാൎണ്ണവമജ്ജനം ന അപേക്ഷതേ യദി തദാ ഇയം ദൂരേണ സന്ത്യജ്യതാം.

അൎത്ഥം.

ഉന്മീലത്ത്രിവലീതരംഗനിലയയായി, ഉന്മീലത്തായിരിക്കുന്ന=ശോഭിച്ചിരിക്കുന്ന. ത്രിവലീതരംഗത്തിന്റെ. ത്രിവലികളാകുന്ന=മടിപ്പുകളാകുന്ന. തരംഗത്തിന്റെ=തിരമാലയുടെ. നിലയമായും=സ്ഥാനമായും. പ്രോത്തുംഗപീനസ്തനദ്വന്ദ്വംകൊണ്ടു=ഏററവും ഉത്തുംഗമായുംതന്നെ ഉയൎന്നവകളായും. പീനങ്ങളായും=തടിച്ചവകളായും ഇരിക്കുന്ന. സ്തനദ്വന്ദ്വംകൊണ്ടു=കുചയുഗ്മംകൊണ്ടു. ഉൽഗതചക്രവാകയുഗളയായും=ഉൽഗ്ഗതമായിരിക്കുന്ന രണ്ടു ചക്രവാകപ്പക്ഷികളോടു കൂടിയിരിക്കുന്നതായും. വക്ത്രാംബുജോൽഭാസിനിയായും=അംബുജംപോലെയിരിക്കുന്ന വക്ത്രംകൊണ്ടു. താമരപോലെയു

ള്ള മുഖംകൊണ്ടു. ഉത്ഭാസിനിയായും=ശോഭിച്ചതായും. ക്രൂരയായും=ഭയങ്കരയായും ഇരിക്കുന്ന. കാന്താകാരനദീ, കാന്താകാരയായിരിക്കുന്ന=സ്ത്രീസ്വരൂപയായിരിക്കുന്നനദി. ഇവിടെ ൟ ലോകത്തിങ്കൽ. ഭവിക്കുന്നു=ഇരിക്കുന്നു. സംസാരാൎണ്ണവമജ്ജനത്തെ, സംസാരാൎണ്ണവത്തിങ്കലെ=സംസാരസമുദ്രത്തിങ്കലെ. മജ്ജനത്തെ=സ്നാനത്തെ. അപേക്ഷിക്കുന്നില്ലാഎങ്കിൽ=ഇച്ഛിക്കുന്നില്ലാഎങ്കിൽ. അഞ്ജസാ=വേഗത്തിങ്കൽ. ഇതിനെ=ൟ സ്ത്രീനദിയെ. ദൂരാൽ, ത്യജിച്ചാലും=ഉപേക്ഷിച്ചാലും.

താല്പൎയ്യം.

വിഷയനിവൃത്തി വേണമെന്നു ആഗ്രഹിക്കുന്നു എങ്കിൽ ആദ്യംതന്നെ സ്ത്രീവിഷയത്തെ ത്യജിക്കണം. മററുള്ള വിഷയങ്ങൾ ഇതിൽ ഉപരിയായി ഒന്നും ഇല്ല.

ശ്ലോകം.

ഉന്മത്തപ്രിയസംരംഭാ യദാരഭന്തേയദംഗനാഃ
തത്രപ്രത്യൂഹമാധാതും ബ്രഹ്മാപിഖലുകാതരഃ ൭൭

അന്വയം.

അംഗനാഃ ഉന്മത്തപ്രിയസംരംഭാൽ യൽ ആരംഭന്തേ തത്ര പ്രത്യൂഹം ആധാതും ബ്രഹ്മാ അപി കാതരഃ ഖലു.

അൎത്ഥം.

അംഗനകൾ=സ്ത്രീകൾ. ഉന്മത്തപ്രിയസംരംഭം ഹേതുവായിട്ടു, ഉന്മത്തനായി=മദിച്ചിരിക്കുന്ന. പ്രിയങ്കൽ=ഭൎത്താവിങ്കൽഉള്ള. സംരംഭം ഹേതുവായിട്ടു=വികാരംഹേതുവായിട്ടു. യാതൊന്നിനെ=യാതൊരു കൎമ്മത്തെ. ആരംഭിക്കുന്നുവോ=തുടങ്ങുന്നുവോ. അവിടെ=ആ കൎമ്മത്തിൽ. പ്രത്യൂഹത്തെ=വിഘ്നത്തെ ചെയ്യുവാനായിക്കൊണ്ടു. ബ്രഹ്മാവുപോലും, കാതരനാകുന്നു=ഭയന്നവനാകുന്നു.

താല്പൎയ്യം.

മൎയ്യാദഹീനകളായിരിക്കുന്ന സ്ത്രീകളുടെ ഇച്ഛാവിരോധം ചെയ്യാൻ ബ്രഹ്മാവുകൂടി അസമൎത്ഥർ എന്നു താല്പൎയ്യം.

ശ്ലോകം.

താവന്മഹത്വംപാണ്ഡിത്യം കുലീനത്വംവിവേകിതാ
യാവജ്ജ്വലതിനാംഗേഷു ഹതപഞ്ചേഷുപാവകഃ ൭൮

അന്വയം.

ഹത ഃ പഞ്ചേഷുപാവകഃ യാവൽ അംഗേഷു ന ജ്വലതി മഹത്വം പാണ്ഡിത്യം കുലീനത്വം വിവേകിതാ താവൽ ഏവ.

അൎത്ഥം.

ഹതനായിരിക്കുന്ന=കെട്ടുവനായിരിക്കുന്ന. പഞ്ചേഷുപാവകൻ, പഞ്ചേഷുവാകുന്ന=മന്മഥനാകുന്ന. പാവകൻ=അഗ്നി. ഏതുവരെയും, അംഗങ്ങളിൽ=അവയവങ്ങളിൽ. ജ്വലിക്കുന്നില്ലയോ=പ്രകാശിക്കുന്നില്ലയോ. മഹത്വവും=മാഹാത്മ്യവും. പാണ്ഡിത്യവും=യോഗ്യതയും. കുലീനത്വവും=കുലശ്രേഷ്ഠതയും. വിവേകിതയും=തിരിച്ചറിവും. അതുവരെയുംതന്നെ.

താല്പൎയ്യം.

കെട്ടുവനായിരിക്കുന്ന പഞ്ചാസ്ത്രനാകുന്ന അഗ്നി ജ്വലിക്കാതിരിക്കുന്നതുവരെയും മാഹാത്മ്യവും യോഗ്യതയും കുലശ്രേഷ്ഠതയും തിരിച്ചറിവും ഇരിക്കും. ജ്വലിച്ചാൽ പിന്നെ ഇതുകൾ പോകുന്നതാകുന്നു.

ശ്ലോകം.

ശാസ്ത്രജ്ഞോപിപ്രഗുണിതഗുണാപൂൎണ്ണബോധോപിഗാഢം
സംസാരേസ്മിൻഭവതിവിരളോഭാജനംസൽഗതീനാം
യാതേതസ്മിൻനിരയനഗരദ്വാരമുൽഘാടയന്തീ
വാമാക്ഷീണാംഭവതികുടിലാഭ്രൂലതാകുഞ്ചികേവ. ൫൬

അന്വയം.

ശാസ്ത്രജ്ഞഃ അപി പ്രഗുണിതഗുണാപൂൎണ്ണബോധഃ അപി അസ്മിൻ സംസാരേ യഃ വിരളഃ ഭവതി സഃ സൽഗതീനാം ഭാജനം ഗാഢം തസ്മിൻ യാതേ സതി വാമാക്ഷീണാം കുടിലാഭ്രൂലതാ നിരയനഗരദ്വാരം ഉൽഘാടയന്തീ കുഞ്ചികാ ഇവ ഭവതി.

അൎത്ഥം.

ശാസ്ത്രജ്ഞനായിരുന്നാലും=ശാസ്ത്രങ്ങളെ അറിഞ്ഞവനായിരുന്നാലും. പ്രഗുണിതഗുണാപൂൎണ്ണബോധനായിരുന്നാലും, പ്രഗുണിതങ്ങളായി=അധികങ്ങളായിരിക്കുന്ന. ഗുണങ്ങളാൽ=സൌശീല്യാദിഗുണങ്ങളാൽ. ആപൂൎണ്ണമായിരിക്കുന്ന=നിറഞ്ഞിരിക്കുന്ന. ബോധത്തോടുകൂടി=അറിവോടുകൂടിയിരുന്നാലും. ഈ സംസാരത്തിങ്കൽ=ഈ പ്രപഞ്ചത്തിങ്കൽ. യാതൊരുത്തൻ=യാതൊരുപുരുഷൻ. വിരളനായി=ചഞ്ചലനായി. ഭവിക്കുന്നുവോ, അവൻ=ആ പുരുഷൻ. സൽഗതികൾക്കു=നല്ലവഴികൾക്കു. ഭാജനമാകുന്നു=പാത്രമാകുന്നു. നിശ്ചയം. അതിങ്കൽ=ആ സംസാരത്തിങ്കൽ. യാതനായാൽ=പ്രാപിച്ചവനായാൽ. വാമാക്ഷികളുടെ=സ്ത്രീകളുടെ. കുടിലയായിരിക്കുന്ന=വളഞ്ഞിരിക്കുന്ന. ഭ്രൂലതാ=പുരികക്കൊടി. നിരയനഗരദ്വാരത്തെ, നിരയമാകുന്ന=നരകമാകുന്ന. നഗരത്തിന്റെ=പുരത്തിന്റെ. ദ്വാരത്തെ=വാതലിനെ. ഉൽഘാടനംചെയ്യുന്നതായിരിക്ക

ന്ന=തുറക്കുന്നതായിരിക്കുന്ന. കുഞ്ചികാ എന്നപോലെ=താക്കോൽ എ ന്നപോലെ. ഭവിക്കുന്നു=ഇരിക്കുന്നു.

താല്പൎയ്യം.

പ്രപഞ്ചത്തിങ്കിൽ ചലനം ഉള്ളവൻ ശാസ്ത്രജ്ഞനായും ഗുണവാനായും ഇരിക്കട്ടെ. അവൻ സൽഗതിക്ക പാത്രമാകുന്നു. അവൻ സംസാരത്തിങ്കൽപ്രവേശിക്കട്ടെ. അപ്പോൾ നരകനഗരത്തിന്റെ കതകിനെ തുറക്കുന്നതിനുള്ള ഒരു താക്കോൽപോലെ സ്ത്രീകളുടെ പുരികക്കൊടി പ്രപഞ്ചദ്വാരത്തിന്റെ താക്കോലായി തീരുന്നു.

ശ്ലോകം.

കൃശഃകാണഃഖഞ്ജശ്ശ്രവണരഹിതഃപുച്ഛവികലോവ്രണീ
പൂയക്ലിന്നഃകൃമികുലശതൈരാവൃതതനുഃ
ക്ഷുധാക്ഷാമോജീൎണ്ണഃപിഠരിതകപാലാൎപ്പിതഗള
ശ്ശുനീമന്വേതിശ്വാഹതമപിചഹന്ത്യേവമദനഃ ൭൫

അന്വയം

കൃശഃ കാണഃ ഖഞ്ജഃ ശ്രവണരഹിതഃ പുച്ഛവികലഃ വ്രണീ പൂയക്ലിന്നഃ കൃമികുലശതൈഃ ആവൃതതനുഃ ക്ഷുധാ ക്ഷാമഃ ജീൎണ്ണഃ പിഠരിതകപാലാൎപ്പിതഗളഃ അപി ശ്വാ ശുനീം അന്വേതി മദനഃ ഹതം അപി ഹന്തി ഏവ.

അൎത്ഥം.

കൃശനായും=വണ്ണം കുറഞ്ഞവനായും. കാണനായും=ഒററക്കണ്ണനായും. ഖഞ്ജനായും=ഒററക്കാലനായും. ശ്രവണരഹിതനായും=ചെവി ഇല്ലാത്തവനായും. പുച്ഛവികലനായും=വാലില്ലാത്തവനായും. പൂയക്ലിന്നനായും=ചലംകൊണ്ടു നനഞ്ഞവനായും. കൃമികുലശതങ്ങളാൽ=പുഴുക്കൂട്ടങ്ങളാൽ. ആവൃതതനുവായും=നിറയപ്പെട്ടിരിക്കുന്ന ശരീരത്തോടു കൂടിയവനായും. ക്ഷുത്തിനാൽ=വിശപ്പിനാൽ. ക്ഷാമനായും=ക്ഷയിച്ചവനായും. ജീൎണ്ണനായും=അംഗശൈഥില്യം വന്നവനായും. പിഠരിതകപാലാൎപ്പിതഗളനായും, പിഠരിതമായിരിക്കുന്ന=കലംപോലെ തീൎന്നിരിക്കുന്ന. കപാലത്തിങ്കൽ=തലയോട്ടിയിങ്കൽ. അൎപ്പിതമായി=വെക്കപ്പെട്ടിരിക്കുന്ന കഴുത്തോടു കൂടിയവനായും. ഇരുന്നാലും, ശ്വാവ്=നായ്. ശുനിയെ=പെൺപട്ടിയെ. അനുയാനംചെയ്യുന്നു=അന്വേഷിച്ചു നടക്കുന്നു. മദനൻ=മന്മഥൻ. ഹതനെയും=ചത്തവനെപ്പോലെ തീൎന്നിരിക്കുന്നവനെയും. ഹനനംചെയ്യുന്നതന്നെ=ഹിംസിക്കുന്നതന്നെ.

താല്പൎയ്യം.

മദനവ്യാപാരത്തിനു വ്യക്തിഭേദമില്ല.

* ൭൬ *

### ശ്ലോകം.

സ്ത്രീമുദ്രാംഝഷകേതനസ്യജയനീംസൎവ്വാൎത്ഥസമ്പൽക്കരീം
യേമൂഢാഃപ്രവിഹായയാന്തികുധിയോമിഥ്യാഫലാന്വേഷിണഃ
തേതേനൈവനിഹത്യനിൎദ്ദയതരംനഗ്നീകൃതാമുണ്ഡിതാഃ
കേചിൽപഞ്ചശിഖീകൃതാശ്ചജടിലാഃകാപാലികാശ്ചാപരേ. ൧൯

### അന്വയം.

കുധിയഃ യേ മൂഢാഃ സൎവ്വാൎത്ഥസമ്പല്ക്കരീം ഝഷകേതനസ്യ ജയിനീം സ്ത്രീമുദ്രാം പ്രവിഹായ മിഥ്യാഫലാന്വേഷിണഃ യാന്തി തേ തേന ഏവ നിൎദ്ദയതരം നിഹത്യ നഗ്നീകൃതാഃ കേചിൽ മുണ്ഡിതാഃ പഞ്ചശിഖീകൃതാഃ ച അപരേ ജടിലാഃ കാപാലികാഃ ച ഭവന്തി.

### അൎത്ഥം.

ദുൎബ്ബുദ്ധികളായിരിക്കുന്ന യാതൊരുമൂഢന്മാർ, സൎവ്വാൎത്ഥസമ്പൽക്കരിയായും=സൎവ്വാൎത്ഥസമ്പത്തുകളേയും സമസ്തപ്രയോജനസമ്പത്തുകളേയും ഉണ്ടാക്കുന്നതായും. ഝഷകേതനന്റെ=മത്സ്യകേതനനാകുന്ന മന്മഥന്റെ. ജയിനിയായും=ജയപ്രദമായും. ഇരിക്കുന്ന സ്ത്രീമുദ്രയെ=സ്ത്രീയെക്കൊണ്ടുള്ള മുദ്രയെ. ബന്ധനത്തെ, ത്യജിച്ചിട്ടു, മിത്ഥ്യാഫലാന്വേഷികളായിട്ടു, മിത്ഥ്യകളായിരിക്കുന്ന=പ്രയോജനം ഇല്ലാത്തതായിരിക്കുന്ന. ഫലങ്ങളെ=സാദ്ധ്യങ്ങളെ. അന്വേഷികളായിട്ടു=തിരിക്കുന്നവരായിട്ടു. യാനംചെയ്യുമ്പോ=നടക്കുമ്പോ. അവർ=ആ പുരുഷന്മാർ. അവനാൽതന്നെ=മന്മഥനാൽതന്നെ. നിൎദ്ദയതരം=അല്പവും കൃപകൂടാതെ. ഹനനംചെയ്തിട്ടു=കെടുത്തീട്ടു. നഗ്നീകൃതന്മാരായും=വസ്ത്രമില്ലാത്തവരാക്കി ചെയ്യപ്പെട്ടവരായും. ചിലർ മുണ്ഡിതന്മാരായും=മൊട്ടയാക്കപ്പെട്ടവരായും. പഞ്ചശിഖീകൃതന്മാരായും=ഐംകുടുമി വെക്കപ്പെട്ടവരായും. അപരന്മാർ=മറ്റുചിലർ. ജടിലന്മാരായും=ജടയോടുകൂടിയവരായും. കാപാലികന്മാരായും=തലയോട്ടിഎടുത്തു ഭിക്ഷയ്ക്കുനടക്കുന്നവരായും ഭവിക്കുന്നു.

### താല്പൎയ്യം.

വിഷയനിവൃത്തി വരുത്തിയല്ലാതെ തപോമാൎഗ്ഗപ്രവേശം ഉണ്ടാകുന്നതല്ല.

### ശ്ലോകം.

വിശ്വാമിത്രപരാശരപ്രഭൃതയോവാതാംബുപൎണ്ണാശനാ
സ്തേപിസ്ത്രീമുഖപങ്കജംസുലളിതംദൃഷ്ട്വാവിമോഹംഗതാഃ
ശാല്യന്നംസഘൃതംപയോദധിയുതംഭുഞ്ജന്തിയേമാനവാ
സ്തേഷാമിന്ദ്രിയനിഗ്രഹോയദിഭവേദ്വിന്ധ്യഃപ്ലവേത്സാഗരേ. ൨൦

അന്വയം.

വിശ്വാമിത്രപരാശരപ്രഭൃതയഃ വാതാംബുപൎണ്ണാശനാഃ തേ അ പി സുലളിതം സ്ത്രീമുഖപങ്കജം ദൃഷ്ട്വാ വിമോഹം ഗതാഃ സഘൃതം പയോദധിയുതം ശാല്യന്നം യേ മാനവാഃ ഭുഞ്ജന്തി തേഷാം ഇന്ദ്രിയനിഗ്രഹഃ ഭവേൽ യദിവിന്ധ്യഃ സാഗരേ പ്ലവേൽ.

അൎത്ഥം.

വിശ്വാമിത്രപരാശരപ്രഭൃതികൾ=വിശ്വാമിത്രൻ, പരാശരൻ തുടങ്ങിയുള്ള മഹൎഷിമാർ. വാതാംബുപൎണ്ണാശനന്മാരാകുന്ന=വാതവും=കാററും അംബുവും=ജലവും. പൎണ്ണങ്ങളും=ഇലകളും. അശനംചെയ്യുന്നവരാകുന്ന=ഭക്ഷിക്കുന്നവരാകുന്ന. അവർപോലും സുലളിതമായിരിക്കുന്ന=മനോജ്ഞമായിരിക്കുന്ന. സ്ത്രീമുഖപങ്കജത്തെ=സ്ത്രീകളുടെ മുഖപങ്കജത്തെ=മുഖപത്മത്തെ. ദൎശിച്ചിട്ടു=കണ്ടിട്ടു. വിമോഹത്തെ=അത്യഗ്രഹാധിക്യത്തെ. ഗതന്മാരായി=പ്രാപ്തന്മാരായി. സഘൃതമായും=നെയ്യോടുകൂടിയതായും. പയോദധിയുതമായും, പയസ്സോടും=പാലോടും. ദധിയോടും=തൈരോടും. യുതമായും=ചേൎന്നതായും ഇരിക്കുന്ന. ശാല്യന്നത്തെ=നെല്ലരിച്ചോറിനെ. യാതൊരുമാനവന്മാർ=യാതൊരുമനുഷ്യർ. ഭോജനംചെയ്യുന്നുവോ=ഭക്ഷിക്കുന്നുവോ. അവൎക്കു=ആ മനുഷ്യൎക്കു. ഇന്ദ്രിയനിഗ്രഹം=ഇന്ദ്രിയശാന്തി. ഭവിക്കും എങ്കിൽ=ഉണ്ടാകും എങ്കിൽ. വിന്ധ്യഃ=വിന്ധ്യപൎവ്വതം. സാഗരത്തിങ്കൽ=സമുദ്രത്തിങ്കൽ. പ്ലവനംചെയ്യും=മുഴുകും.

താല്പൎയ്യം.

അതിമഹത്തുകളായിരിക്കുന്ന മഹൎഷിമാൎക്കും ഇന്ദ്രിയശാന്തി വരുത്തുന്നതു വളരെ പ്രയാസം ആകുന്നു.

അഥശൃംഗാരശതകേ ഋതുവൎണ്ണനം.

ശ്ലോകം.

പരിമളഭൃതോവാതാശ്ശാഖാനവാംകുരകോടയോ
മധുരവിരുതോല്കണ്ഠാഭാജാഃപ്രിയാഃപികപക്ഷിണാം
വിരളവിരളസ്വേദോദ്ഗാരാവധൂവദനേന്ദവഃ
പ്രസരതിമധൌധാത്ര്യാംജാതോനകസ്യഗുണോദയഃ ൮൧

അന്വയം.

വാതാഃ പരിമളഭൃതഃ ശാഖാഃ നവാംകുരകോടയ പികപക്ഷിണാംപ്രിയാഃ മധുരവിരുതോൽകണ്ഠാ ഭാജഃ വധൂവദനേന്ദവഃ വിരളവിരളസ്വേദോദ്ഗാരാഃ മധൌപ്രസരതി ധാത്ര്യാം ഗുണോദയഃ കസ്യ ന ജാതാഃ

അൎത്ഥം

വാതങ്ങൾ=കാററുകൾ. പരിമളഭൃത്തുകളായും, പരിമളത്തെ=വാസനയെ. ഭൃത്തുകളായും=വഹിക്കുന്നവരായും. ശാഖകൾ=കൊമ്പുകൾ. നവാംകുരകോടികളായും, നവാംകുരങ്ങളോടുകൂടിയ=നൂതന തളിരുകളോടുകൂടിയ. കോടികളോടു=അഗ്രങ്ങളോടുകൂടിയവകളായും, പികപക്ഷികളുടെ പ്രിയകൾ=കുയിൽപേടകൾ. മധുരവിരുതോൽക്കണ്ഠാഭാക്കകളായും, മധുരമായിരിക്കുന്ന=മനോജ്ഞമായിരിക്കുന്ന. വിരുതത്തിങ്കൽ=ശബ്ദത്തിങ്കൽ. ഉൽക്കണ്ഠയെ=ഇച്ഛയെ. ഭാക്കകളായും=പ്രാപിച്ചവകളായും. വധൂവദനേന്ദുക്കൾ വധുക്കളുടെ=സ്ത്രീകളുടെ. വദനേന്ദുക്കൾ=ഇന്ദുവിനെപ്പോലെ ഇരിക്കുന്ന=ചന്ദ്രനെപ്പോലെ ഇരിക്കുന്ന. വദനങ്ങൾ=മുഖങ്ങൾ. വിരളവിരളസ്വേദോദ്ഗാരങ്ങളായും ഇടവിട്ടു, ഇടവിട്ടു സ്വേദങ്ങളുടെ=വിയൎപ്പിന്റെ. ഉദ്ഗാരത്തോടു=പുറപ്പാടോടു കൂടിയവകളായും ഇരിക്കുന്നു. മധു=വസന്തൎത്തു. പ്രസരിക്കുംവിഷയത്തിങ്കൽ=വന്നിരിക്കും സമയത്തിങ്കൽ. ധാത്രിയിങ്കൽ=ഭൂമിയിങ്കൽ. ഗുണോദയം=ഗുണങ്ങളുടെ ഉദയം. ഉൽപ്പത്തി ഏതൊന്നിനുതന്നെ=ഏതൊരുവസ്തുവിന്നുതന്നെ. ജാതമാകുന്നില്ല=ഉണ്ടാകുന്നില്ല.

താല്പൎയ്യം.

വസന്തൎത്തുവിങ്കൽ എല്ലാവസ്തുക്കൾക്കും ഗുണങ്ങൾ ഉത്ഭവിക്കുന്നു.

ശ്ലോകം.

മധുരയംമധുരൈരപികോകിലാ
കളരവൈൎമ്മലയസ്യചവായുഭിഃ
വിരഹിണഃപ്രഹിണസ്തിശരീരിണോ
വിപദിഹന്തസുധാപിവിഷായതേ ൧൨

അന്വയം.

അയം മധുഃ മധുരൈഃ കോകിലാകളരവൈ അപി മലയസ്യ വായുഭിഃ ച വിരഹിണഃ ശരീരിണഃ പ്രഹിണസ്തി വിപതി സുധഃ അപി വിഷായതേ ഹന്ത.

അൎത്ഥം.

ഈമധു=ഈ വസന്തൎത്തു. മധുരങ്ങളായിരിക്കുന്ന=മനോജ്ഞങ്ങളായിരിക്കുന്ന. കോകിലാകളരവങ്ങളെക്കൊണ്ടും, കോകിലകളുടെ=പെൺകുയിലുകളുടെ. കളരവങ്ങളെക്കൊണ്ടും=നല്ലശബ്ദങ്ങളെക്കൊണ്ടും. മലയത്തിന്റെ=മലയപൎവ്വതത്തിന്റെ. വായുക്കളെക്കൊണ്ടു=കാററുകളെക്കൊണ്ടും. വിരഹികളെ=സ്ത്രീകളെ വിട്ടുപിരിഞ്ഞ മനുഷ്യരെ. പ്രഹിംസിക്കുന്നു=ഉപദ്രവിക്കുന്നു. ശരീരികൾക്കു=പ്രാ

ണികൾക്കു. വിപത്തിങ്കൽ=ആപത്തിങ്കൽ. സുധപോലും=അമൃതു പോലും. വിഷംപോലെതീരുന്നുകഷ്ടം.

താല്പൎയ്യം.

വിരഹികൾക്കു വസന്താവസ്ഥ ഒക്കയും ദുഃഖഹേതുവാകുന്നു.

ശ്ലോകം.

ആവാസാഃ കിളികിഞ്ചിതസ്യദയിതാഃപാൎശ്വേമദോല്ലാസസഃ
കൎണ്ണേകോകിലകാമിനീകളരവസ്സ്മേരോലതാമണ്ഡപഃ
ഗോഷ്ഠീസൽകവിഭിഃകൃതാകതിപയൈൎമ്മുഗ്ദ്ധാസ്സിതാംശോഃകരാഃ
കേഷാഞ്ചിൽസുഖയന്തിചാത്രഹൃദയംചൈത്രേവിചിത്രാസ്രജഃവന്ധ

അന്വയം.

അത്ര ചൈത്രേ പാൎശ്വേ മദോല്ലാസാഃ കിളികിഞ്ചിതസ്യ ആവാസാഃ ദയിതാഃ കൎണ്ണേ കോകിലകാമിനീകളരവഃ സ്മേരഃ ലതാമണ്ഡപഃ കതിപയൈഃ സൽകവിഭിഃകൃതാഗോഷ്ഠീ ച മുഗ്ദ്ധാഃ സിതാംശോഃ കരാഃ വിചിത്രാഃ സ്രജഃ കേഷാഞ്ചിൽ ഹൃദയം സുഖയന്തി.



അൎത്ഥം.

ചൈത്രത്തിങ്കൽ=വസന്തഋതുവിങ്കൽ. പാൎശ്വത്തിങ്കൽ=സമീപത്തിങ്കൽ. മദോല്ലാസകളായി, മദംകൊണ്ടു=വികാരംകൊണ്ടു. ഉല്ലാസകളായി=ആഗ്രഹം ഉണ്ടായവരായും. കിളികിഞ്ചിതത്തിനു=കിളികിഞ്ചിതം എന്നു പേരോടുകൂടിയ. ഭാവത്തിനു=ആവാസമായും സ്ഥാനമായുംഇരിക്കുന്ന. ദയിതമാരുടെ=സ്ത്രീകളുടെ. കൎണ്ണത്തിങ്കൽ=ചെവിയിൽ. കോകിലകാമിനീകളരവവും, കോകിലകാമിനികളുടെ=കുയിൽ പേടകളുടെ. കളരവവും=നല്ലശബ്ദങ്ങളും. സ്മേരമായിരിക്കുന്ന=മനോഹരമായിരിക്കുന്ന. ലതാമണ്ഡപവും,ലതകൾകൊണ്ടു=കൊടികൾകൊണ്ടു. ഉണ്ടാക്കീട്ടുള്ള മണ്ഡപവും. കതിപയന്മാരായി ചില സൽകവികളാൽ=നല്ലവിദ്വാന്മാരാൽ. കൃതയായിരിക്കുന്ന=ചെയ്യപ്പെട്ടിരിക്കുന്ന. ഗോഷ്ഠിയും=സഭയും. മുഗ്ദ്ധങ്ങളായിരിക്കുന്ന=മനോഹരങ്ങളായിരിക്കുന്ന. സിതാംശുവിന്റെ=ചന്ദ്രന്റെ. കിരണങ്ങളും=രശ്മികളും. വിചിത്രങ്ങളായിരിക്കുന്ന=നാനാവിധങ്ങളായിരിക്കുന്ന. സ്രക്കുകളും=മാലകളും ചിലരുടെ. ഹൃദയത്തെ=മനസ്സിനെ. സുഖിപ്പിക്കുന്നു=സന്തോഷിപ്പിക്കുന്നു.

താല്പൎയ്യം.

വസന്തം വിരഹികളെ ഒഴിച്ചു മററുള്ളവരെ വളരെ സന്തോഷിപ്പിക്കുന്നു.

ശ്ലോകം.

പാന്ഥസ്ത്രീവിരഹാനലാകൃതികലാമാതന്വതീമഞ്ജരീ
മാകന്ദേഷുപികാംഗനാഭിരധുനാസോൽക്കണ്ഠമാലോക്യതേ
അപ്യേതേനവപാടലാപരിമളപ്രോൽഗാരപാടച്ചരാ
വാന്തിക്ലാന്തിവിതാനതാനവകൃതശ്ശ്രീഖണ്ഡശൈലാനിലാഃ

അന്വയം.

പാന്ഥസ്ത്രീവിരഹാനലാകൃതികലാം ആതന്വതീ മാകന്ദേഷു മഞ്ജരീ പികാംഗനാഭിഃ അധുനാ സോൽക്കണ്ഠം ആലോക്യതേ നവപാടലാപരിമളപ്രോൽഗാരപാടച്ചരാഃ ക്ലാന്തി വിതാനതാനവകൃതഃ ഏതേ ശ്രീകണ്ഠശൈലാനിലാഃ അപി വാന്തി.

അൎത്ഥം.

പാന്ഥസ്ത്രീവിരഹാനലാകൃതികലയേ, പാന്ഥന്മാരുടെ=വഴിനടക്കുന്ന ആളുകളുടെ. സ്ത്രീവിരഹമാകുന്ന=സ്ത്രീകളെ വിട്ടുപിരിഞ്ഞതായസ്ഥിതിയാകുന്ന. അനലാകൃതിയുടെ=അഗ്നിസ്വരൂപത്തിന്റെ. കലയെ=അംശത്തെ. ആതന്വതിയായിരിക്കുന്ന=ചെയ്യുന്നതായിരിക്കുന്ന. മാകന്ദങ്ങളിൽ ഉള്ള=മാവൃക്ഷങ്ങളിൽഉള്ള. മഞ്ജരി=പൂക്കുല. പികാംഗനകളാൽ=പെൺകുയിലുകളാൽ. അധുനാ=ഇപ്പോൾ. സോൽക്കണ്ഠമാകുംവണ്ണം=ഉൽക്കണ്ഠാസഹിതം ഇച്ശയോടുകൂടുംവണ്ണം. ആലോകനംചെയ്യപ്പെടുന്നു=നോക്കപ്പെടുന്നു. നവപാടലാപരിമളപ്രോൽഗാരപാടച്ചരങ്ങളായി, നവകളായിരിക്കുന്ന=നൂതനകളായിരിക്കുന്ന. പാടലകളുടെ=പെൺപാതിരിപ്പൂക്കളുടെ. പ്രോൽഗാരത്തെ=വൃദ്ധിയെ. പാടച്ചരങ്ങളായും=മോഷണം ചെയ്യുന്നവകളായും. ക്ലാന്തിവിതാനതാനവകൃത്തുകളായും, ക്ലാന്തിയുടെ=ക്ഷീണതയുടെ. വിതാനത്തിന്റെ=സമൂഹത്തിന്റെ. താനവത്തെ=കൃശതയെ. കൃത്തുകളായും=ചെയ്യുന്നവകളായും ഇരിക്കുന്ന. ശ്രീഖണ്ഡശൈലാനിലങ്ങളും, ശ്രീഖണ്ഡശൈലത്തിങ്കൽ ഉള്ള അനിലങ്ങളും=കാററുകളും. വാന്തി=വീശുന്നു.

താല്പൎയ്യം.

വസന്തത്തിൽ പ്രാധാന്യം തേന്മാവുപൂക്കുന്നതും മന്ദമാരുതൻ അടിക്കുന്നതും ആകുന്നു.

ശ്ലോകം.

പ്രഥിതഃപ്രണയവതീനാം താവൽപദമാതനോതിഹൃദിമാനഃ
ഭവതിനയാവച്ചന്ദനതരു സുരഭിൎമ്മലയപവമാനഃ ൨൫

അന്വയം.

യാവൽ ചന്ദനതരു സുരഭിഃ മലയപവമാനം ഭവതി ന താവൽ പ്രണയവതീനാം ഹൃദി പ്രഥിതഃ മാനം പദം ആതനോതി.

അൎത്ഥം.

യാവൽ=എതുവരെയും. ചന്ദനതരുസുരഭിയായിരിക്കുന്ന, ചന്ദനതരുവിന്റെ=ചന്ദനവൃക്ഷത്തിന്റെ. സുരഭിയോടു=വാസനയോടുകൂടിയിരിക്കുന്ന. മലയപവമാനൻ=കാററുഭവിക്കുന്നില്ലയോ അതുവരെയും, പ്രണയയുവതികളുടെ=പ്രണയിനിമാരുടെ. ഹൃദയത്തിങ്കൽ, പ്രതിഷ്ഠിതമായിരിക്കുന്ന=ശ്രേഷ്ഠമായിരിക്കുന്ന. മാനം=അഭിമാനം. പദത്തെ=സ്ഥാനത്തെ ചെയ്യുന്നു.

താല്പൎയ്യം.

വസന്തകാലത്തുണ്ടാകുന്ന സൌരഭ്യത്തോടു കൂടിയതായ കാററു ദേഹത്തിൽ ഏററാൽ ഉടൻതന്നെ സ്ത്രീകൾ ലജ്ജയും ധൈൎയ്യവുംവിട്ടു അനുരാഗികളായിതീരുന്നു.

ശ്ലോകം.

സഹകാരകുസുമകേസര നികരഭരാമോദമൂൎച്ഛിതദിഗന്തേ
മധുരമധുമുഖരമധുപേ മധൌഭവേൽകസ്യനോൽക്കണ്ഠാ. വസന്ത

അന്വയം.

സഹകാരകുസുമകേസരനികരഭരാമോദമൂൎച്ഛിതദിഗന്തേ മധുരമധുമുഖരമധുപേ മധൌ കസ്യ ഉൽക്കണ്ഠാ ന ഭവേൽ.

അൎത്ഥം.

സഹകാരകുസുമകേസരനികരഭരാമോദമൂൎച്ഛിതദിഗന്തമായും, സഹകാരങ്ങളുടെ=തേന്മാവുകളുടെ. കുസുമങ്ങളുടെ=കേസരങ്ങളുടെ. പുഷ്പത്തിനുള്ളിലുള്ള അല്ലികളുടെ=നികരങ്ങളുടെ. ഭരത്തിന്റെ=അധിക്യത്തിന്റെ. ആമോദത്താൽ=വാസനയാൽ. മൂൎച്ഛിതം=നിറഞ്ഞിരിക്കുന്ന. ദിഗന്തത്തോടും=എല്ലാദിക്കുകളോടുംകൂടിയും. മധുരമധുമുഖരമധുപമായും, മധുരമായിരിക്കുന്ന=സ്വാദുള്ളതായിരിക്കുന്ന. മധുക്കളാൽ=പുഷ്പരസങ്ങളാൽ. മുഖരങ്ങളായിരിക്കുന്ന=ശബ്ദിച്ചുംകൊണ്ടിരിക്കുന്ന. മധുപങ്ങളോടു=വണ്ടുകളോടുകൂടിയിരിക്കുന്ന. മധുവിങ്കൽ=വസന്തഋതുവിൽ. എവനുതന്നെ, ഉൽക്കണ്ഠാ=അനുരാഗത്തോടു കൂടിയ ഇച്ഛാ. ഭവിക്കയില്ലാ=ഉണ്ടാകയില്ലാ.

താല്പൎയ്യം.

സൎവ്വൎക്കും വസന്തത്തിൽ അനുരാഗവും ഇച്ഛയും ഉണ്ടാകുമെന്നുള്ളതാകുന്നു.

ശ്ലോകം.

അച്ഛാച്ഛചന്ദനരസാൎദ്രതരാമൃഗാക്ഷ്യാഃ
ധാരാഗൃഹാണികുസുമാനിചകൌമുദീച
മന്ദോമരുൽസുമനസശ്ശുചിഹൎമ്മ്യപൃഷ്ഠം
ഗ്രീഷ്മേമദഞ്ചമദനഞ്ചവിവൎദ്ധയന്തേ.

അന്വയം.

ഗ്രീഷ്മേ അച്ഛാച്ഛചന്ദനരസാർദ്രതരാഃ മൃഗാക്ഷ്യാഃ ധാരാഗൃഹാണി കുസുമാനി ച കൌമുദീ ച മന്ദഃ മരുൽ സുമനസഃ ശുചി ഹർമ്മ്യപൃഷ്ഠം മദം ച മദനം ച വർദ്ധയന്തേ.

അൎത്ഥം.

ഗ്രീഷ്മത്തിങ്കൽ, അച്ഛാച്ഛചന്ദനരസാർദ്രതരകളായിരിക്കുന്ന, അച്ഛാച്ഛങ്ങളായിരിക്കുന്ന=ഏററവും വെളുത്തിരിക്കുന്ന. ചന്ദനരസത്താൽ=ചന്ദനക്കുഴമ്പിനാൽ. ആർദ്രതരകളായിരിക്കുന്ന=ഏററവും നനഞ്ഞിരിക്കുന്നവരായിരിക്കുന്ന. മൃഗാക്ഷികളും=സ്ത്രീകളും. ധാരാഗൃഹങ്ങളും=ജലധാരകൾ വീഴുവാൻ വേണ്ടും സൂത്രങ്ങളോടു ചെയ്യപ്പെട്ടിരിക്കുന്ന മന്ദിരങ്ങളും. കുസുമങ്ങളും=പുഷ്പങ്ങളും. കൌമുദിയും=ചന്ദ്രികയും. മന്ദമായിരിക്കുന്ന=മൃദുവായിരിക്കുന്ന. മരുത്തും=മാരുതനും. ശുചിയായിരിക്കുന്ന=സ്വച്ഛമായിരിക്കുന്ന. ഹർമ്മ്യപൃഷ്ഠവും, ഹർമ്മ്യത്തിന്റെ=പ്രാസാദത്തിന്റെ. പൃഷ്ഠവും=പിൻഭാഗവും. മദത്തെയും=സന്തോഷത്തെയും. മദനനേയും=മന്മഥനേയും. വർദ്ധിപ്പിക്കുന്നു=അധികമാക്കുന്നു.

താല്പൎയ്യം.

ഗ്രീഷ്മത്തിൽ സുഖകാരികൾ ഇതുകളാകുന്നു.

ശ്ലോകം.

സ്രജോഹൃദ്യാമോദാവ്യജനപവനശ്ചന്ദ്രകിരണഃ
പരാഗഃകാസാരോമലയജരജശ്ശീധുവിശദം
ശുചിസ്സൌധോത്സംഗഃപ്രതനുവസനംപങ്കജദൃശോ
നിദാഘർത്താവേതദ്വിലസതിലഭന്തേസുകൃതിനഃ ൨൨

അന്വയം.

നിദാഘർത്തൌ വിലസതി ഹൃദ്യാമോദാഃ സ്രജഃ വ്യജനപവനഃ ചന്ദ്രകിരണഃ പരാഗഃ കാസാരഃ മലയജരജഃ വിശദം ശീധു ശുചിഃ സൌധോത്സംഗഃ പ്രതനുവസനം പങ്കജദൃശഃ ച സുകൃതിനഃ ഏതൽ ലഭന്തെ.

അൎത്ഥം.

നിദാഘർത്തുവിങ്കൽ=ഗ്രീഷ്മൎത്തുവിങ്കൽ. ഹൃദ്യാമോദകളായിരിക്കുന്ന, ഹൃദ്യമായി=മനോജ്ഞമായിരിക്കുന്ന. ആമോദത്തോടുകൂടിയിരിക്കുന്ന=വാസനയോടുകൂടിയിരിക്കുന്ന. സ്രക്കുകളും=മാലകളും. വ്യജനപവനനും, വ്യജനത്തിങ്കൽനിന്നു=വിശറിയിങ്കൽനിന്നും ഉണ്ടായിട്ടുള്ള. പവനനും=കാററും. ചന്ദ്രകിരണവും=നിലാവും. പരാഗവും=പുഷ്പരേണുവും. കാസാരവും=സരസ്സും. മലയജരജസ്സും=മലയജമായി, ചന്ദനപൎവ്വതത്തിങ്കൽ നിന്നുണ്ടായിട്ടുള്ള. രജസ്സും=

പൊടിയും. വിശദമായിരിക്കുന്ന=സ്വച്ഛമായിരിക്കുന്ന. ശീധുവും= മദ്യവും. ശുചിയായിരിക്കുന്ന=ധവളമായിരിക്കുന്ന. സൌധോത്സംഗവും=മാളികപ്രദേശവും. പ്രതനുവായിരിക്കുന്ന=ഏററവും ചെറുതായിരിക്കുന്ന. വസനവും=വസ്ത്രവും. പങ്കജദൃക്കുകളും=സ്ത്രീകളും. സുകൃതികൾ=ഭാഗ്യവാന്മാർ. ഇതിനെ ഒക്കെ ലഭിക്കുന്നു=പ്രാപിക്കുന്നു.

താല്പൎയ്യം.

ഗ്രീഷ്മത്തിൽ ഈ ചൊന്നതൊക്കയും പുണ്യംകൊണ്ടേലഭിക്കു.

ശ്ലോകം.

സുധാശുഭ്രംധാമസ്ഫുരദമലരശ്മിശ്ശശധരഃ
പ്രിയാവക്ത്രാംഭോജംമലയജരജശ്ചാതിസുരഭി
സ്രജോഹൃദ്യാമോദാസ്തദിദമഖിലംരാഗിണിജനേ
കരോത്യന്തഃക്ഷോഭംനതുവിഷയസംസൎഗ്ഗവിമുഖേ. ൧൪

അന്വയം.

സുധാശുഭ്രം ധാമ സ്ഫുരദമലരശ്മിഃ ശശധരഃ പ്രിയാവക്ത്രാംഭോജം അതിസുരഭി മലയജരജഃ ഹൃദ്യാമോദാഃ സ്രജാഃ ച തൽ ഇദം അഖിലം രാഗിണി ജനേ അന്തക്ഷോഭം കരോതി വിഷയസംസൎഗ്ഗവിമുഖേ ന കരോതി.

അൎത്ഥം.

സുധാശുഭ്രമായിരിക്കുന്ന, സുധകൊണ്ടു=കുമ്മായംകൊണ്ടു. ശുഭ്രമായിരിക്കുന്ന=വെള്ളനിറമായിരിക്കുന്ന. ധാമവും=ഗൃഹവും. സ്ഫുരദമലരശ്മിയായിരിക്കുന്ന, സ്ഫുരത്തായും=ശോഭിച്ചുകൊണ്ടും. അമലങ്ങളായും=നിൎമ്മലങ്ങളായും ഇരിക്കുന്ന. രശ്മികളോടുകൂടിയിരിക്കുന്ന=കിരണങ്ങളോടുകൂടിയിരിക്കുന്ന. ശശധരനും=ചന്ദ്രനും. പ്രിയാവക്ത്രാംഭോജവും, സ്ത്രീയുടെ=നാരിയുടെ. വക്ത്രാംഭോജവും= മുഖപത്മവും. അതിസുരഭിയായിരിക്കുന്ന=ഏററവും സൌരഭ്യത്തോടുകൂടിയിരിക്കുന്ന. ചന്ദനരേണുവും സ്രക്കുകളും=മാലകളും. അത ഈ അഖിലവും=അത ഇതൊക്കെയും. രാഗിയായിരിക്കുന്ന=വിഷയാസക്തനായിരിക്കുന്ന. ജനത്തിങ്കൽ=മനുഷ്യരിൽ. അന്തഃക്ഷോഭത്തെ=മനക്കലക്കത്തെ. ചെയ്യുന്നു. വിഷയസംസൎഗ്ഗവിമുഖങ്കൽ, വിഷയസംസൎഗ്ഗത്തിങ്കൽ=വിഷയസംബന്ധത്തിങ്കൽ. വിമുഖനായിരിക്കുന്ന=ഇച്ശഇല്ലാത്തവനായിരിക്കുന്ന. പുരുഷനിൽ ചെയ്യുന്നില്ല.

താല്പൎയ്യം.

ഏററവും വിരക്തനെ ഒഴിച്ചു രാഗലേശസഹിതന്മാൎക്ക ഇതുകൾ ഉദ്ദീപനങ്ങൾ ആകുന്നു.

* ൧൪ *

ശ്ലോകം.

തരുണീവേഷോദ്ദീപിതകാമാ വികസജ്ജാതീകുസുമസുഗന്ധിഃ
ഉന്നതപീനപയോധരഹാരാ പ്രാവൃൾകുരുതേകസ്യനഹൎഷം. ൩൦

അന്വയം.

തരുണീവേഷോദ്ദീപിതകാമാ വികസജ്ജാതീകുസുമസുഗന്ധിഃ ഉന്നതപീനപയോധരഹാരാ പ്രാവൃൾ കസ്യ ഹൎഷം ന കുരുതെ.

അൎത്ഥം.

തരുണീവേഷോദ്ദീപിതകാമയായും, തരുണികളുടെ=സ്ത്രീകളുടെ. വേഷത്താൽ=സ്വരൂപത്താൽ. ഉദ്ദീപിതമായിരിക്കുന്ന=അധികമാക്കപ്പെട്ടിരിക്കുന്ന. കാമനോടുകൂടിയതായും=മന്മഥനോടുകൂടിയതായും. വികസജ്ജാതീകുസുമസുഗന്ധിയായും, വികസത്തായിരിക്കുന്ന=വിടൎന്നിരിക്കുന്ന. ജാതീകുസുമത്തിന്റെ=പിച്ചിപ്പൂവിന്റെ. സുഗന്ധത്തോടു=നല്ലവാസനയോടുകൂടിയതായും. ഉന്നതപീനപയോധരഹാരയായും, ഉന്നതങ്ങളായും=ഉയൎന്നവകളായും. പീനങ്ങളായും=തെരുങ്ങിയവകളായും ഇരിക്കുന്ന. പയോധരഹാരത്തോടു=മേഘമാലയോടു. സ്തനത്തോടും=മുത്തുമാലയോടും, കൂടിയതായും ഇരിക്കുന്ന. പ്രാവൃൾ=വൎഷകാലം. ഏവനെതന്നെ ഹൎഷത്തെ=സന്തോഷത്തെ ചെയ്യുന്നില്ലാ.

താൽപൎയ്യം.

വൎഷകാലം സ്ത്രീകളുടെ വേഷവിശേഷത്താലും പിച്ചിപ്പൂസൌരഭ്യത്താലും എല്ലാവൎക്കും ഉദ്ദീപനമാകുന്നു.

ശ്ലോകം.

വിയദുപചിതമേഘംഭൂമയഃകന്ദളിന്യോ
നവകുടജകദംബാമോദിനോഗന്ധവാഹാഃ
ശിഖികുലകളകേകാരാവരമ്യാവനാന്താ
സ്സുഖിനമസുഖിനംവാസൎവ്വമുൽകണ്ഠയന്തി. ൩൧

അന്വയം.

ഉപചിതമേഘം വിയൽ കന്ദളിന്യഃ ഭൂമയഃ നവകുടജകദംബാമോദിനഃ ഗന്ധവാഹാഃ ശിഖികുലകളകേകാരാവരമ്യാഃ വനാന്തഃ സുഖിനം അസുഖിനം വാ സൎവ്വം ഉൽക്കണ്ഠയന്തി.

അൎത്ഥം.

ഉപചിതമേഘമായിരിക്കുന്ന, ഉപചിതങ്ങളായി=വൎദ്ധിക്കപ്പെട്ടിട്ടുള്ള മേഘങ്ങളോടുകൂടിയിരിക്കുന്ന. വിയത്തും=ആകാശവും. കന്ദളിതകളായിരിക്കുന്ന=കുമിളുകളോടു കൂടിയിരിക്കുന്ന ഭൂമികളും. നവകുടജകദംബാമോദികളായിരിക്കുന്ന, നവങ്ങളായിരിക്കുന്ന=നൂതന

നങ്ങളായിരിക്കുന്ന. കുടചങ്ങളുടേയും=കുടമുല്ലകളുടേയും. കദംബങ്ങളുടേയും=കടമ്പുപുഷ്പങ്ങളുടേയും. ആമോദികളായിരിക്കുന്ന=ഗന്ധത്തോടു കൂടിയതായിരിക്കുന്ന. ഗന്ധവാഹങ്ങളും=കാററുകളും. ശിഖികുലകളകേകാരാവരമ്യങ്ങളായിരിക്കുന്ന, ശിഖികുലങ്ങളുടെ=മയിൽക്കൂട്ടങ്ങളുടെ. കളമായിരിക്കുന്ന=മനോജ്ഞമായിരിക്കുന്ന. കേകാരാവങ്ങളാൽ=ശബ്ദങ്ങളാൽ. രമ്യങ്ങളായിരിക്കുന്ന=മനോജ്ഞങ്ങളായിരിക്കുന്ന. വനാന്തങ്ങളും=വനസമീപങ്ങളും. സുഖിയെ ആകട്ടെ=സൌഖ്യത്തോടുകൂടിയ പുരുഷനെ ആകട്ടെ. അസുഖിയെ ആകട്ടെ=സുഖമില്ലാത്തവനെ ആകട്ടെ. സവ്വരെയും ഉൽകണ്ഠിപ്പിക്കുന്നു=ഇച്ഛിപ്പിക്കുന്നു.

താല്പൎയ്യം.

വൎഷകാലത്തിൽ മേല്പറയപ്പെട്ട വിശേഷതകൾ സുഖമായിരിക്കുന്നവൎക്കും അസുഖികൾക്കും ഒരുപോലെ സ്ത്രീവിഷയത്തിൽ ആഗ്രഹത്തെ ഉണ്ടാക്കുന്നു.

ശ്ലോകം.

ഉപരിഘനംഘനപടലം തിൎയ്യഗ്ഗിരയോപിനൎത്തിതമയൂരാഃ
ക്ഷിതിരപികന്ദളധവളാ ദൃഷ്ടിംപഥികഃകപാതയതി. ൯൨

അന്വയം.

ഉപരി ഘനം ഘനപടലം തിൎയ്യഗ്ഗിരയഃ അപി നൎത്തിതമയൂരാഃ ക്ഷിതിഃ അപി കന്ദളധവളാ പഥികഃ ദൃഷ്ടിം കപാതയതി.

അൎത്ഥം.

ഉപരി=ഉയരെ. ഘനമായിരിക്കുന്ന=തിങ്ങിയിരിക്കുന്ന. ഘനപടലവും=മേഘക്കൂട്ടവും. തിൎയ്യക്=കുറുക്കെ. ഗിരികളും=പൎവ്വതങ്ങളും. നൎത്തിതമയൂരങ്ങളായും, നൎത്തിതങ്ങളായി=നൎത്തനംചെയ്യപ്പെട്ടിരിക്കുന്ന. മയൂരങ്ങളോടു=മയിലുകളോടു കൂടിയവകളായും. ക്ഷിതിയും=ഭൂമിയും. കന്ദളധവളയായും, കന്ദളങ്ങളെക്കൊണ്ടും=മൊട്ടുകളെക്കൊണ്ടും. ധവളയായും=ശോഭിച്ചതായും ഇരിക്കുന്ന. പഥികൻ=വഴിപോക്കൻ. ദൃഷ്ടിയെ=നേത്രത്തെ. എവിടെപതിപ്പിക്കുന്നു=വിടുന്നു.

താല്പൎയ്യം.

വൎഷത്തിൽ ഇതൊക്കെയും വിരഹികൾക്കു സഹിക്കാൻ വഹിയാത്തതാകുന്നു.

ശ്ലോകം.

ഇതോവിദ്യുദ്വല്ലീവിലസിതമിതഃകേതകിതരോഃ
സ്ഫുരൽഗന്ധപ്രോദ്യജ്ജലദനിനദസ്ഫൂൎജ്ജിതമിതഃ

ഇതഃകേകിക്രീഡാകളകളരവഃപക്ഷ്മളദൃശാം
കഥംവായാസ്യന്തേവിരഹിദിവസാഃസംഭൃതരസാഃ ൯൩

അന്വയം.

ഇതഃ വിദ്യുദ്വല്ലീവിലസിതം ഇതഃ കേതകിതരോഃ സ്ഫുരൽഗന്ധഃ ഇതഃ പ്രോദ്യജ്ജലദനിനദസ്ഫൂർജ്ജിതം ഇതഃ കേകിക്രീഡാകളകളരവഃ സംഭൃതരസാഃ പക്ഷ്മളദൃശാം വിരഹിദിവസാഃ കഥംവാ യാസ്യന്തേ.

അൎത്ഥം.

ഇവിടെ വിദ്യുദ്വല്ലീവിലസിതവും, വിദ്യുദ്വല്ലികളുടെ=മിന്നൽക്കൊടികളുടെ. വിലസിതവും=ശോഭയും. ഇവിടെ=ഒരു സ്ഥലത്തു. കേതകിതരുവിന്റെ=തഴയുടെ. സ്ഫുരത്തായിരിക്കുന്ന=ശോഭിച്ചിരിക്കുന്ന. ഗന്ധവും=വാസനയും. ഇവിടെ=ഒരു പ്രദേശത്തു. പ്രോദ്യത്തായിരിക്കുന്ന=വൎദ്ധിച്ചിരിക്കുന്ന. ജലദങ്ങളുടെ=മേഘങ്ങളുടെ. നിനദസ്ഫൂർജ്ജിതവും=ശബ്ദഘോഷവും. ഇവിടെ കേകിക്രീഡാകളകളരവവും, കേകിയുടെ=മയിലിന്റെ. ക്രീഡയിങ്കൽ=സംഭോഗത്തിങ്കൽ ഉണ്ടായിട്ടുള്ള കളകളമെന്നുള്ള ശബ്ദവും. സംഭൃതരസങ്ങളായിരിക്കുന്ന=രസത്തോടുകൂടിയിരിക്കുന്ന. പക്ഷ്മളദൃക്കുകളുടെ=സ്ത്രീകളുടെ. വിരഹിദിവസങ്ങൾ, വിരഹികളുടെ=സ്ത്രീയെ വിട്ടുപിരിഞ്ഞിട്ടുള്ള പുരുഷന്മാരുടെ. ദിവസങ്ങൾ=നാളുകൾ. കഥംവാ=എങ്ങിനെയൊ. യാനംചെയ്യുന്നു=കഴിവാൻ പോകുന്നു.

താല്പൎയ്യം.

വൎഷൎത്തുവിങ്കൽ മേല്പറഞ്ഞവിശേഷങ്ങൾ വിഷയേച്ഛയെ വൎദ്ധിപ്പിക്കുന്നതാകകൊണ്ടു വിരഹികൾക്കു ഈ സമയം കഴിച്ചുകൂട്ടുവാൻ ഏററവും പ്രയാസമാകുന്നു.

ശ്ലോകം.

അസൂചീസഞ്ചാരേതമസി നഭസിപ്രൌഢജലദ
ധ്വനിപ്രാജ്ഞമ്മന്യേപതതിപൃഷതാനാഞ്ചനിചയേ
ഇദംസൌദാമിന്യാഃകനകകമനീയംവിലസിതം
മുദഞ്ചഗ്ലാനിഞ്ചപ്രഥയതിപഥിസ്വൈരസുദൃശാം. ൯൪

അന്വയം.

നഭസി തമസി അസൂചീസഞ്ചാരേ പ്രൌഢജലദധ്വനിപ്രാജ്ഞമ്മന്യേ പൃഷതാനാം നിചയേ പതതി ച സൌദാമിന്യാഃ കനകകമനീയം ഇദം വിലസിതം സ്വൈരസുദൃശാം പഥി മുദം ച ഗ്ലാനിം ച പ്രഥയതി.

അൎത്ഥം.

നഭസ്സിങ്കൽ=ആകാശത്തിങ്കൽ. തമസ്സ്=ഇരുട്ടു. അസൂചീസഞ്ചാ

തമായും=സൂചികത്താൻ പാടില്ലാതെ ഇരിക്കുമ്പോഴും. പ്രൌഢജലദധ്വനിപ്രാജ്ഞമന്യമായും, പ്രൌഢങ്ങളായിരിക്കുന്ന=ഗംഭീരങ്ങളായിരിക്കുന്ന. ജലദങ്ങളുടെ=മേഘങ്ങളുടെ. ധ്വനികളാൽ=ശബ്ദങ്ങളാൽ. പ്രാജ്ഞമന്യമായും=തന്നത്താൻ ശ്രേഷ്ഠമായി വിചാരിച്ചും ഇരിക്കുന്ന. പൃഷിതങ്ങളുടെ=ജലത്തുള്ളികളുടെ. നിചയം=കൂട്ടം. പതത്സായും=പതിച്ചുകൊണ്ടും ഇരിക്കും വിഷയത്തിങ്കലും. സൌദാമിനിയുടെ=മിന്നലിന്റെ. കനകമകനീയമായിരിക്കുന്ന=സ്വർണ്ണംപോലെമനോഹരമായിരിക്കുന്ന. ഠാം വിലസിതവും=ഠാം ശോഭയും. സ്വൈരസുന്ദരികൾക്കു=സ്വേച്ഛപോലെ സഞ്ചരിക്കുന്ന സ്ത്രീകൾക്കു. പന്ഥാവിങ്കൽ=വഴിയിങ്കൽ. മുത്തിനെയും=സന്തോഷത്തെയും. ധ്യാനത്തെയും=ചിന്തയേയും. പ്രഥിപ്പിക്കുന്നു=പ്രസിദ്ധപ്പെടുത്തുന്നു.

താല്പര്യം.

വർഷകാലം സ്വൈരിണികൾക്കു ഇരുട്ടുകൊണ്ടും മദ്ധ്യേ മിന്നൽകൊണ്ടും ഇടികൊണ്ടും സ്വേച്ഛാനുകൂല്യത്തെയും ഭയത്തെയും ചെയ്യുന്നതാകുന്നു.

ശ്ലോകം.

ആസാരേണനഹർമ്മ്യതഃ പ്രിയതമൈര്യാതുംബഹിശ്ശക്യതേ
ശീതോല്കമ്പനിമിത്തമായതദൃശാഗാഢംസമാലിംഗ്യതേ
ജാതാശ്ശീതളശീകരാശ്ചമരുതോരത്യന്തഖേദച്ഛിദോ
ധന്യാനാംബതദുർദ്ദിനംസുദിനതാംയാതിപ്രിയാസംഗമാൽ. ൰൭

അന്വയം.

ആസാരേണ ഹർമ്മ്യതഃ പ്രിയതമൈഃ ബഹിഃ യാതും നശക്യതേ അയതദൃശാ ശീതോൽകമ്പനിമിത്തം ഗാഢം സമാലിംഗ്യതേ രത്യന്തഖേദച്ഛിദഃ ശീതളശീകരാഃ ച മരുതഃ ജാതാഃ പ്രിയാസംഗമാൽ ധന്യാനാം ദുർദ്ദിനം സുദിനതാം യാതി.

അർത്ഥം.

ആസാരംഹേതുവായിട്ടു=മഴഹേതുവായിട്ടു. ഹർമ്മ്യത്തിങ്കൽ നിന്നും=മേടയിങ്കൽ നിന്നും. പ്രിയതമന്മാരാൽ=ഭർത്താക്കന്മാരാൽ. ബഹിർഭാഗത്തു=വെളിയിൽ. യാനംചെയ്യുന്നതിനു=ഗമിക്കുന്നതിനു. സാധിക്കപ്പെടുന്നില്ല. അയതദൃക്കിനാൽ=സ്ത്രീയാൽ. ശീതോൽകമ്പനിമിത്തം, ശീതത്താൽ=കുളിരിനാൽ ഉണ്ടായിട്ടുള്ള. ഉൽകമ്പംഹേതുവായിട്ടു=നടുക്കം ഹേതുവായിട്ടു. ഗാഢം=നല്ലവണ്ണം. സമാലിംഗ്യതേ=ആലിംഗനംചെയ്യപ്പെടുന്നു. രത്യന്തഖേദച്ഛിത്തുകളായി, രത്യന്തത്തിങ്കൽ, രതിയുടെ=ക്രീഡയുടെ. അന്തത്തിങ്കൽ=അവസാനത്തിങ്കൽ. ഉണ്ടായിട്ടുള്ള ഖേദത്തെ=ക്ഷീണത്തെ.

ചിന്തുകളായും=കളയുന്നവകളായും. ശീതളശീകരങ്ങളായും=തണു
പ്പുള്ള. ശീകരങ്ങളോടു=ജലകണങ്ങളോടുകൂടിയവകളായും ഇരി
ക്കുന്ന. മരുത്തുകൾ=കാററുകൾ. ജാതങ്ങളായിരിക്കും=ഉണ്ടായവക
ളായിരിക്കുന്നു. പ്രിയാസംഗമംഹേതുവായിട്ടു, പ്രിയയുടെ=സ്ത്രീയു
ടെ. സംഗമംഹേതുവായിട്ടു=സംഭോഗംഹേതുവായിട്ടു. ധന്യന്മാ
ൎക്കു=ഭാഗ്യവാന്മാൎക്കു. ദുൎദ്ദിനമാകുന്നതു=മേഘാച്ഛന്നമായുള്ള ദിവ
സം. സുദിനതയെ=നല്ലദിവസമായിരിക്കുന്ന സ്ഥിതിയെ പ്രാപി
ക്കുന്നു.

താല്പൎയ്യം

വൎഷകാലത്തു കാൎയ്യാന്തരനിരതന്മാരായി ഭൎത്താക്കന്മാർ സഞ്ച
രിക്കയില്ല. സ്ത്രീകൾ സദാ ചേൎന്നു സുഖമായിരിക്കും; അതുകൊണ്ടു
ഈ സമയം ഭാഗ്യവാന്മാൎക്കു നല്ലതാകുന്നു.

ശ്ലോകം.

അല്പംസുപ്ത്വാനിശായാസ്സരഭസസുരതായാസഖിന്നശ്ലഥാംഗഃ
പ്രോൽഭൂതാസഹ്യതൃഷ്ണോമധുമദനിരതോഹൎമ്മ്യപൃഷ്ഠേ വിവിക്തേ
സംഭോഗക്ലാന്തകാന്താശിഥിലഭുജലതാവൎത്തിതസ്സൽകരാത്തം
ജ്യോത്സ്നാഭിന്നാത്തസാരംനപിബതിസലിലംശാരദംമന്ദഭാഗ്യഃ

അന്വയം.

നിശായാഃ അല്പം സുപ്ത്വാ സരഭസസുരതായാസഖിന്നശ്ലഥാം
ഗഃ പ്രോൽഭൂതാസഹ്യതൃഷ്ണഃ മധുമദനിരതഃ വിവിക്തേ ഹൎമ്മ്യപൃ
ഷ്ഠേ സംഭോഗക്ലാന്തകാന്താ ശിഥിലഭുജലതാവൎത്തിതഃ സൽകരാത്തം
ജ്യോത്സ്നാഭിന്നാത്തസാരം ശാരദം സലിലം മന്ദഭാഗ്യഃ ന പി
ബതിഃ

അൎത്ഥം.

നിശയുടെ=രാത്രിയുടെ. അല്പത്തെ=പാതിയെ. സ്വപ്നംചെ
യ്തിട്ടു=ഉറങ്ങിയിട്ടു. സരഭസസുരതായാസഖിന്നശ്ലഥാംഗനായും, സ
രഭസം=വേഗത്തോടുകൂടിയ. സുരതത്തിങ്കൽ=ക്രീഡയിങ്കൽ. ഉണ്ടാ
യിട്ടുള്ള, ആയാസത്തിനാൽ=ക്ഷീണത്തിനാൽ. ഖിന്നനായും=ദീന
നായും. ശ്ലഥാംഗനായും=തളൎന്നിരിക്കുന്ന. അംഗങ്ങളോടു=അവ
യവങ്ങളോടുകൂടിയവനായും. പ്രോൽഭൂതാസഹ്യതൃഷ്ണയോടുകൂടിയവ
നായും=ഏററവും ദുസ്സഹമായി ഉണ്ടായിട്ടുള്ള ദാഹത്തോടുകൂടിയ
വനായും. മധുമദനിരതനായും, മധുക്കളുടെ=മദ്യങ്ങളുടെ. മ
ദത്തിങ്കൽ=ലഹരിയിങ്കൽ. നിരതനായും=തല്പരനായും. വിവിക്തമാ
യിരിക്കുന്ന=സ്വച്ഛമായിരിക്കുന്ന. ഹൎമ്മ്യപൃഷ്ഠത്തിങ്കൽ, ഹൎമ്മ്യത്തി
ന്റെ=പ്രാസാദത്തിന്റെ. പൃഷ്ഠത്തിങ്കൽ=ഉപരിഭാഗത്തിങ്കൽ. സം
ഭോഗക്ലാന്തകാന്താശിഥിലഭുജലതാവൎത്തിതനായിട്ടു, സംഭോഗ

ത്തിങ്കൽ=ക്രീഡയിങ്കൽ. ക്ലാന്തയായിരിക്കുന്ന=വാടിയിരിക്കുന്ന. കാന്തയുടെ=സ്ത്രീയുടെ. ശിഥിലങ്ങളായിരിക്കുന്ന=കുഴന്തിരിക്കുന്ന. ഭുജലതകളാൽ=വള്ളിപോലെയിരിക്കുന്ന കൈകളാൽ. അപവർത്തിതനായിട്ടു=ചുററപ്പെട്ടവനായിട്ടു. തല്കരാന്തമായിരിക്കുന്ന, അവളുടെ=അ സ്ത്രീയുടെ. കരങ്ങളിൽനിന്നും=കൈകളിൽനിന്നും. ആത്തമായും=പ്രാപ്തമായും. ജ്യോത്സ്നാഭിന്നാത്തസാരമായും, ജ്യോത്സ്നയുടെ=നിലാവിന്റെ. അഭിന്നത്താൽ=ബന്ധത്താൽ. അത്തമായിരിക്കുന്ന=സ്വീകൃതമായിരിക്കുന്ന. സാരത്തോട്ടു.=രസത്തോട്ടു കൂടിയതായ. ശാരദമായിരിക്കുന്ന=ശരൽക്കാലത്തിങ്കൽ ഉണ്ടായ. സലിലത്തെ=ജലത്തെ. മന്ദഭാഗ്യർ=ഭാഗ്യഹീനൻ. പാനംചെയ്യുന്നില്ലാ=കുടിക്കുന്നില്ലാ.

താല്പര്യം.

ശരൽക്കാലത്തിങ്കൽ മേൽപ്രകാരം ഇരിപ്പാൻ ധന്യന്മാൎക്കേ സാധിക്കയുള്ളൂ.

ശ്ലോകം.

ഹേമന്തേദധിദുഗ്ദ്ധസർപ്പിരശനാമാഞ്ജിഷ്ഠവാസോഭൃതഃ
കാശ്മീരദ്രവസാന്ദ്രദിഗ്ദ്ധവപുഷഃഖിന്നാവിചിത്രൈരതൈഃ
വൃത്തോരുസ്തനകാമിനീജനകൃതാശ്ലേഷാഗൃഹാഭ്യന്തരേ
താംബൂലീദളപൂഗപൂരിതമുഖാധന്യാസ്സുഖംശേരതേ. ൻ൧

അന്വയം.

ഹേമന്തേ ദധിദുഗ്ദ്ധസർപ്പിരശനാഃ മാഞ്ജിഷ്ഠവാസോഭൃതഃ കാശ്മീരദ്രവസാന്ദ്രദിഗ്ദ്ധവപുഷഃ വിചിത്രൈഃ രതൈഃ ഖിന്നാഃ വൃത്തോരുസ്തനകാമിനീജനകൃതാശ്ലേഷാഃ താംബൂലീദളപൂഗപൂരിതമുഖാഃ ധന്യാഃ ഗൃഹാഭ്യന്തരേ സുഖം ശേരതേ.

അൎത്ഥം.

ഹേമന്തത്തിങ്കൽ=ഹേമന്തഋതുവിങ്കൽ. ദധിദുഗ്ദ്ധസർപ്പിരശനന്മാരായും, ദധി=തൈരു. ദുഗ്ദ്ധം=പാൽ. സർപ്പിസ്സ=നെയ്യ്. ഇവകളെ, അശനംചെയ്യുന്നവരായും=ഭക്ഷിക്കുന്നവരായും. മാഞ്ജിഷ്ഠവാസോഭൃത്തുകളായും, മാഞ്ജിഷ്ഠമായിരിക്കുന്ന=ചുവന്നിരിക്കുന്ന. വാസസ്സുകളെ ഭരിക്കുന്നവരായും. കാശ്മീരദ്രവസാന്ദ്രദിഗ്ദ്ധവപുസ്സുകളായും. കാശ്മീരദ്രവത്താൽ=ചന്ദനക്കൂട്ടിനാൽ. സാന്ദ്രദിഗ്ദ്ധമായിരിക്കുന്ന=പൂശപ്പെട്ടിരിക്കുന്ന. വപുസ്സുകളോട്ടു=ശരീരങ്ങളോട്ടു കൂടിയിരിക്കുന്നവരായും. വിചിത്രങ്ങളായിരിക്കുന്ന=വിവിധങ്ങളായിരിക്കുന്ന. രതങ്ങളാൽ=ക്രീഡകളാൽ. ഖിന്നന്മാരായും=ക്ഷീണന്മാരായും. വൃത്തോരുസ്തനകാമിനീജനകൃതാശ്ലേഷന്മാരായും, വൃത്തമായും=വട്ടമായും. ഉരുവായും=വലുതായും ഇരിക്കുന്ന. സ്തന

ങ്ങളോട്ടകൂടിയ=കുചങ്ങളോട്ടകൂടിയ. കാമിനീജനങ്ങളാൽ=സ്ത്രീജനങ്ങളാൽ. കൃതമായും=ചെയ്യപ്പെട്ട. ആശ്ലേഷത്തോട്ട കൂടിയവരായും. താംബൂലവീടളപൂഗപൂരിതമുഖന്മാരായും, താംബൂലവീടളംകൊണ്ടും=വെററിലകൊണ്ടും. പൂഗംകൊണ്ടും=പാക്കകൊണ്ടും. പൂരിതമായിരിക്കുന്ന=നിറയ്ക്കപ്പെട്ടിരിക്കുന്ന. മുഖത്തോട്ടകൂടിയവരായും ഇരിക്കുന്ന. ധന്യന്മാർ=ഭാഗ്യവാന്മാർ. ഗൃഹാഭ്യന്തരത്തിങ്കൽ=ഗൃഹമദ്ധ്യത്തിങ്കൽ. സുഖമാകുംവണ്ണം ശയിക്കുന്നു=കിടക്കുന്നു.

താല്പൎയ്യം.

ഹേമന്തത്തിങ്കൽ മേൽപ്രകാരം ഇരിപ്പാൻ ഭാഗ്യവാന്മാൎക്കേ സാദ്ധ്യമാകയുള്ളു.

ശ്ലോകം.

പ്രോദ്യൽപ്രൌഢപ്രിയംഗുദ്യുതിഭൃതിവികസൽ
കുന്ദമാദ്യദ്ദ്വിരേഫേ
കാലേ പ്രാലേയവാതപ്രചലിതലളിതോദാ
രമന്ദാരധാമ്നി
യേഷാംനോല്ക്കണ്ഠലഗ്നാ ക്ഷണമപി തുഹിന
ക്ഷോദദക്ഷാമൃഗാക്ഷീ
തേഷാമായാമയാമാ യമസദനസമാ
യാമിനീയാതി യൂനാം. ൻ൧

അന്വയം.

പ്രോദ്യൽപ്രൌഢപ്രിയംഗുദ്യുതിഭൃതിവികസൽകുന്ദമാദ്യദ്ദ്വിരേഫേ പ്രാലേയവാതപ്രചലിതലളിതോദാരമന്ദാരധാമ്നി കാലേ തുഹിനക്ഷോദദക്ഷാമൃഗാക്ഷീ യേഷാം ഉല്ക്കണ്ഠലഗ്നാ ക്ഷണം അപി ന ഭവതി തേഷാം യൂനാം ആയാമയാമാ യാമിനീ യമസദനസമാ യാതി.

അൎത്ഥം.

പ്രോദ്യൽപ്രൌഢപ്രിയംഗുദ്യുതിഭൃത്തായും, പ്രോദ്യത്തായും=ശോഭിക്കുന്നതായും. പ്രൌഢമായും=ശ്രേഷ്ഠമായും ഇരിക്കുന്ന. പ്രിയംഗുക്കളുടെ=ഞാവൽപൂക്കളുടെ. ദ്യുതിയെ=കാന്തിയെ. ഭൃത്തായും=ഭരിക്കുന്നതായും. വികസൽകുന്ദമാദ്യദ്ദ്വിരേഫമായും, വികസത്തായിരിക്കുന്ന=വിടൎന്നിരിക്കുന്ന. കുന്ദങ്ങളിൽ=കുരുക്കത്തി മുല്ലപ്പൂക്കളിൽ. മാദ്യത്തായി=മദത്തോട്ടകൂടി ശബ്ദിച്ചുകൊണ്ടിരിക്കുന്ന. ദ്വിരേഫത്തോട്ടകൂടിയതായും=വണ്ടിനോട്ടകൂടിയതായും. പ്രാലേയവാതപ്രചലിതലളിതോദാരമന്ദാരധാമാവായും, പ്രാലേയവാതത്താൽ=മഞ്ഞോട്ടകൂടിയകാററിനാൽ. പ്രചലിതമായും=ചലിക്കപ്പെട്ടും. ലളിതമായും=മനോഹരമായും. ഉദാരമായും=ഗംഭീരമായും ഇരിക്കുന്ന.

മന്ദാരങ്ങൾക്ക=മന്ദാരപുഷ്പങ്ങൾക്ക. ധാമാവായും=നിവാസമായും ഇരിക്കുന്ന. കാലത്തിങ്കൽ=ഹേമന്തൎത്തുവിങ്കൽ. തുഹിനക്ഷോദ ദക്ഷയായിരിക്കുന്ന. തുഹിനത്തിന്റെ=മഞ്ഞിന്റെ. ക്ഷോദത്തിങ്കൽ=ശമനത്തിങ്കൽ. ദക്ഷയായിരിക്കുന്ന=വിദഗ്ദ്ധയായിരിക്കുന്ന. യാതൊരുമൃഗാക്ഷി=യാതൊരു സ്ത്രീ. യാവ ചിലരുടെ=യാവ ചിലപുരുഷന്മാരുടെ. ഉല്ക്കണ്ഠാലഗ്നയായി, ഉല്ക്കണ്ഠയിങ്കൽ=ഇച്ഛയിങ്കൽ. ലഗ്നയായി ഭവിക്കുന്നില്ലയോ. ആ യുവാക്കൾക്ക=ആ യൌവ്വന പുരുഷന്മാൎക്ക. ആയാമയാമയായിരിക്കുന്ന=ദൈഘ്യയായിരിക്കുന്ന നാഴികയോടുകൂടിയ. യാമിനി=രാത്രി. യമസദനസമയായിട്ടു=യമലോകത്തിന്ന തുല്യയായിട്ടു. യാനംചെയ്യുന്നു=പോകുന്നു.

താല്പൎയ്യം.

ഹേമന്തകാലം കഴിച്ചുകൂട്ടുവാൻ വിരഹികൾക്ക ഏററവും പ്രയാസമാകുന്നു.

ശ്ലോകം.

ചുംബന്തോഗണ്ഡഭിത്തീരളകവതിമുഖേസീൽകൃതാന്യാദധാനാ
വക്ഷസ്സ്രക്കഞ്ചുകീനംസ്തനഭരപുളകോദ്ഭേദമാപാദയന്തഃ
ഊരൂനാകമ്പയന്തഃപൃഥുജഘനതടാൽസ്രംസയന്തോംശുകാനി
വ്യക്തംകാന്താജനാനാംവിടചരിതഭൃതശ്ശൈശിരാവാന്തിവാതാഃ൯൯

അന്വയം.

കാന്താജനാനാം ഗണ്ഡഭിത്തീഃ ചുംബന്തഃ അളകവതിമുഖേ സീൽകൃതാനി ആദധാനാഃ സ്രക്കഞ്ചുകീനം വക്ഷഃസ്തനഭരപുളകോദ്ഭേദം ആപാദയന്തഃ ഊരൂൻ ആകമ്പയന്തഃ പൃഥുജഘനതടാൽ അംശുകാനി സ്രംസയന്തഃ ശൈശിരാഃ വാതാഃ വിടചരിതഭൃതഃ വാന്തി വ്യക്തം.

അൎത്ഥം.

കാന്താജനങ്ങളുടെ, ഗണ്ഡഭിത്തികളെ=കപോലപ്രദേശങ്ങളെ. ചുംബയന്തുക്കളായും=ചുംബനംചെയ്യുന്നവകളായും. അളകവത്തായിരിക്കുന്ന=ചുരുണ്ടതലമുടികളോടു കൂടിയിരിക്കുന്ന മുഖത്തിങ്കൽ. സീൽക്കാരങ്ങളെ=സീൽഎന്നശബ്ദങ്ങളെ. ആദധാനങ്ങളായും=ചെയ്യുന്നവകളായും. സ്രക്കഞ്ചുകിയായിരിക്കുന്ന, സ്രക്കോടും=മാലയോടും. കഞ്ചുകത്തോടും=റവുക്കയോടും,കൂടിയിരിക്കുന്ന. വക്ഷസ്സിനെ=മാറിടത്തിനെ. സ്തനഭരപുളകോത്ഭേദത്തെ,സ്തനഭരത്തിങ്കൽ=കുചഭരത്തിങ്കൽ. പുളകങ്ങളുടെ=രോമാഞ്ചങ്ങളുടെ. ഉത്ഭേദത്തെ=ഉത്ഭവത്തെ. ആപാദയന്തുകളായും=ഉണ്ടാക്കുന്നവകളായും. ഊരുക്കളെ=തുടകളെ. കമ്പയന്തുകളായും=വിറപ്പിക്കുന്നവകളായും. പൃഥുജഘനതടത്തിങ്കൽനിന്നും=തടിച്ചിരിക്കുന്ന പൃഷ്ഠദേശത്തിങ്കൽ നിന്നും.

അംശുകങ്ങളെ=വസ്ത്രങ്ങളെ. സ്രംസയന്തുകളായും=ഇളക്കുന്നവക ളായും ഇരിക്കുന്ന· ശൈശിരങ്ങളായുള്ള=ശിശിരസംബന്ധങ്ങളായു ള്ള. വാതങ്ങൾ=കാററുകൾ. വിടചരിതഭൃത്തുകളായിട്ടു, വിടന്മാരു ടെ=കാമുകന്മാരുടെ. ചരിതത്തെ=ചേഷ്ടയെ. ഭൃത്തുകളായി=ഭരിക്കു ന്നവകളായി. വിശ്രുന്നു, വ്യക്തം=നിശ്ചയം.

താല്പൎയ്യം.

ഹേമന്തത്തിലെ കാററിന്നു വിടന്മാരുടെ പ്രവൃത്തി കാണുക യാൽ ആ കാററും വിടതുല്യമാകുന്നു.

ശ്ലോകം.

കേശാനാകുലയൻദൃശോമുകുളയൻവാസോബലാദാക്ഷിപൻ
വ്യാതന്വൻപുളകോൽഗമംപ്രകടയന്നാവേഗകമ്പംശനൈഃ
വാരംവാരമുദാരസീൽകൃതകൃതോദന്തച്ഛദാൻപീഡയൻ
പ്രായശ്ശൈശിരഏഷസംപ്രതിമരുൽകാന്താസുകാന്തായതേ. ൪൦൦

അന്വയം.

കേശാൻ ആകുലയാൻ ദൃശഃ മുകുളയൻ വാസഃ ബലാൽ ആ ക്ഷിപൻ പുളകോൽഗമം വ്യാതന്വൻ ആവേഗകമ്പം ശനൈഃ പ്ര കടയൻ ഉദാരസീൽകൃതികൃതഃ ദന്തച്ഛദാൻ വാരം വാരം പീഡയ ൻ ഏഷഃ ശൈശിരഃ മരുൽ സംപ്രതി കാന്താസു പ്രായഃ കാന്താ യതേ.

അൎത്ഥം.

കേശങ്ങളെ=തലമുടികളെ. ആകുലയന്നായും=ഇളക്കത്തെ ച്ചെയ്യുന്നതായും. ദൃക്കുകളെ=നേത്രങ്ങളെ. മുകുളയന്നായും=അടപ്പി ക്കുന്നതായും. വാസസ്സിനെ=വസ്ത്രത്തെ. ബലാൽക്കാരംചെയ്തു. ആക്ഷിപന്നായും=വലിച്ചുഇളക്കുന്നതായും. പുളകോൽഗമത്തെ, പുളകത്തിൻെറ=രോമാഞ്ചത്തിൻെറ. ഉൽഗമത്തെ=ഉത്ഭവത്തെ.വ്യാ തന്വത്തായും=ചെയ്യുന്നതായും. ആവേഗകമ്പം=വേഗത്തോടുകൂടി യ. കമ്പത്തെ=ഇളക്കത്തെ. പതുക്കെ പ്രകടയന്നായും=സ്പഷ്ടമാക്കുന്ന തായും. ഉദാരസീൽകൃതികൃത്തുകളായിരിക്കുന്ന, ഉദാരങ്ങളായിരിക്കു ന്ന=ഗംഭീരങ്ങളായിരിക്കുന്ന. സീൽക്കാരത്തെ=സീൽഎന്ന ശബ്ദ ത്തെ. കൃത്തുകളായിരിക്കുന്ന=ചെയ്യുന്നവകളായിരിക്കുന്ന. ദന്തച്ഛ ദങ്ങളെ=അധരത്തെ· വാരംവാരം=പിന്നേയുംപിന്നേയും. പീഡ യന്നായും=പീഡിപ്പിക്കുന്നതായും. ശൈശിരമായും=ശിശിരൎത്തു വികൽ ഉണ്ടായിട്ടുള്ളതായും ഇരിക്കുന്ന. ഈ മരുത്തു=ഒരു കാററു. ഇപ്പോൾ കാന്തകളിൽ=സ്ത്രീകളിൽ. പ്രായേണ=മിക്കവാറും· കാന്ത നെപ്പോലെയിരിക്കുന്നു=ഭൎത്താവിനെപ്പോലെ ആചരിക്കുന്നു.

താല്പൎയ്യം.

മെല്ലുറഞ്ഞ പ്രവൃത്തി ശിശിരത്തിലെ കാററിനും നായകന്മാൎക്കും ശരിയായിരിക്കകൊണ്ടു ശിശിരവായു നായകസമനാകുന്നു.

ശ്ലോകം.

ധന്യാനാംനവപൂഗപൂരിതമുഖശ്യാമാംഗനാലിംഗന
പ്രാപ്താനേകസുഖപ്രമോദമനസാംസ്വല്പായതേശൎവ്വരീ
അസ്മാകന്തുകുഡുംബസംഭൃതികഥാസന്താപചിന്താജ്വര
ജ്വാലാജാഗരജാഗരൂകമനസാംസൈവാതിദീൎഘായതേ. ൧൦൧

അന്വയം.

നവപൂഗപൂരിതമുഖശ്യാമാംഗനാലിംഗനപ്രാപ്താനേകസുഖപ്രമോദമനസാം ധന്യാനാം ശൎവ്വരീ സ്വല്പായതേ കുഡുംബസംഭൃതകഥാസന്താപചിന്താജ്വരജ്വാലാജാഗരജാഗരൂകമനസാം അസ്മാകന്തു സാ ഏവ അതി ദീൎഘായതേ.

അൎത്ഥം.

നവപൂഗപൂരിതമുഖശ്യാമാംഗനാലിംഗനപ്രാപ്താനേകസുഖപ്രമോദമനസ്സുകളായിരിക്കുന്ന, നവങ്ങളായി=നൂതനങ്ങളായിരിക്കുന്ന. പൂഗങ്ങളാൽ=വെററിലപാക്കുകളാൽ. പൂരിതമായിരിക്കുന്ന=നിറച്ചിരിക്കുന്ന മുഖത്തോടു കൂടിയവരായിരിക്കുന്ന. ശ്യാമാംഗനകളുടെ=യൌവ്വനമദ്ധ്യകളായിരിക്കുന്ന സ്ത്രീകളുടെ. ആലിംഗനത്താൽ പ്രാപ്തമായും=പ്രാപിക്കപ്പെട്ടതായും. അനേകമായും ഇരിക്കുന്ന സുഖത്താൽ ഉണ്ടായിട്ടുള്ള. പ്രമോദത്തോടുകൂടിയ=സന്തോഷത്തോടു കൂടിയമനസ്സോടുകൂടിയിരിക്കുന്ന, ധന്യന്മാൎക്ക=ഭാഗ്യവാന്മാൎക്ക. ശൎവ്വരി=രാത്രി. സ്വല്പയായിഭവിക്കുന്നു=ക്ഷണനേരം എന്നപോലെ ഭവിക്കുന്നു. കുഡുംബസംഭൃതികഥസന്താപചിന്താജ്വരജ്വാലാജാഗരജാഗരൂകമനസ്സുകളായിരിക്കുന്ന, കുഡുംബസംഭൃതികഥയാകുന്ന=കുഡുംബസംരക്ഷണ വൃത്താന്തമാകുന്ന. സന്താപത്താൽ=ദുഃഖത്താൽഉണ്ടായിട്ടുള്ള. ചിന്തയാകുന്ന=ആലോചനയാകുന്ന. ജ്വരത്തിന്റെ=വ്യാധിയുടെ. ജ്വാലയുടെ=ശിഖയുടെ. ജാഗരത്താൽ=അധിക്യത്താൽ. ജാഗരൂകമായിരിക്കുന്ന=താല്പൎയ്യത്തോടുകൂടിയിരിക്കുന്ന. മനസ്സോടുകൂടിയിരിക്കുന്ന=ചിത്തത്തോടുകൂടിയിരിക്കുന്ന. നമുക്കോഎന്നാൽ അതുതന്നെ=ആരാത്രിതന്നെ. അതിദീൎഘയായിത്തീരുന്നു=എത്രയുംവലുതായിത്തീരുന്നു.

ഇതി ശ്രീമദപാരകവിതാസാഗരപാരദൃശ്വ ഭൎത്തൃഹരി വിരചിതം ശൃംഗാരസുഭാഷിതം സംപൂൎണ്ണം.

---

# ഭർത്തൃഹരി.

വിരചിതവൈരാഗ്യസുഭാഷിതം
പരമേശ്വരവ്യാഖ്യാനം.

---

ശ്ലോകം.

ചൂഡോത്തംസിതചാരുചന്ദ്രകലികാ
ചഞ്ചച്ഛിഖാഭാസ്വരോ
ലീലാദഗ്ദ്ധവിലോലകാമശലഭശ് ശ്രേ
യോദശാഗ്രേസ്ഫുരൻ
അന്തസ്ഫൂർജ്ജദപാരമോഹതിമിരപ്രാ
ഗ്ഭാരമുത്സാദയൻ
ചേതസ്സത്മനിയോഗിനാംവിജയതേ
ജ്ഞാനപ്രദീപോഹരഃ ൧

അന്വയം.

ചൂഡോത്തംസിതചാരുചന്ദ്രകലികാചഞ്ചച്ഛിഖാഭാസ്വ
രഃ ലീലാദഗ്ദ്ധവിലോലകാമശലഭഃശ്രേയോദശാഗ്രേസ്ഫുരൻ
അന്തസ്ഫൂർജ്ജദപാരമോഹതിമിരപ്രാഗ്ഭാരം ഉത്സാദയൻ ജ്ഞാ
നപ്രദീപഃ ഹരഃ യോഗിനാം ചേതസ്സത്മനി വിജയതേ.

അർത്ഥം.

ചൂഡോത്തംസിതചാരുചന്ദ്രകലികാചഞ്ചച്ഛിഖാഭാസ്വരനാ
യും, ചൂഡയിങ്കൽ=ശിഖയിങ്കൽ. ഉത്തംസിതമായി=ഭൂഷണമായി.
ചാരുവായി=മനോജ്ഞമായിരിക്കുന്ന. ചന്ദ്രകലികയാകുന്ന=ചന്ദ്ര
കലയാകുന്ന. ചഞ്ചത്തായ=ശോഭിക്കുന്ന. ശിഖയാൽ=ജ്വാലയാൽ.
ഭാസ്വരനായും=പ്രകാശിക്കുന്നവനായും. ലീലാദഗ്ദ്ധവിലോലകാമ
ശലഭനായും, ലീലയാൽ=കളിയാൽ. ദഗ്ദ്ധനായി=നശിച്ചിരിക്കുന്ന.
വിലോലനായി=ചഞ്ചലനായിരിക്കുന്ന. കാമനാകുന്ന=മന്മഥനാകു
ന്ന. ശലഭത്തോടു=പതംഗത്തോടുകൂടിയവനായും. ശ്രേയോദശാഗ്ര
ത്തിങ്കൽ, ശ്രേയസ്സാകുന്ന=മംഗളമാകുന്ന. ദശയുടെ=തിരിയുടെ.
അഗ്രത്തിങ്കൽ. സ്ഫുരന്നായും=ശോഭിച്ചവനായും. അന്തസ്ഫൂർജ്ജദ
പാരമോഹതിമിരപ്രാഗ്ഭാരത്തെ, അന്തർഭാഗത്തിങ്കൽസ്ഫൂർജ്ജത്താ
യി=വർദ്ധിക്കുന്ന. അപാരമായി=അസംഖ്യമായിരിക്കുന്ന. മോഹമാ
കുന്ന=അജ്ഞാനമാകുന്ന. തിമിരത്തിന്റെ=ഇരുട്ടിന്റെ. പ്രാഗ്ഭാ

ത്തെ=അധികൃതെ. ഉത്സാദയന്നായും=നശിപ്പിക്കുന്നവനായും. ജ്ഞാനപ്രദീപമായും, ജ്ഞാനമാകുന്ന, പ്രദീപസ്വരൂപിയായും=വിളക്കായുംഇരിക്കുന്ന. ഹരൻ=ശ്രീപരമേശ്വരൻ. യോഗികളുടെ=യോഗാഭ്യാസമുള്ള മഹർഷികളുടെ. ചേതസ്സൌധമാവിങ്കൽ=ഹൃദയമാകുന്ന ഗൃഹത്തിങ്കൽ. ജയിക്കുന്നു=വിളങ്ങുന്നു.

താല്പൎയ്യം.

ഇപ്രകാരം അനന്യസാധാരണ ഗുണവാനായിരിക്കുന്ന ഈശ്വരൻ സൎവ്വോൽകൃഷ്ടനാകുന്നു.

തൃഷ്ണാദൂഷണം.

ശ്ലോകം.

ഭ്രാന്തംദേശമനേകദുൎഗ്ഗവിഷമംപ്രാപ്തംനകിഞ്ചിൽഫലം
ത്യക്ത്വാജാതികുലാഭിമാനമുചിതംസേവാകൃതാനിഷ്ഫലാ
ഭുക്തംമാനവിവൎജ്ജിതംപരഗൃഹേഷ്വാശങ്കയാകാകവൽ
തൃഷ്ണേജൃംഭസിപാപകൎമ്മപിശുനേനാദ്യാപിസന്തുഷ്യസി. ൨

അന്വയം.

അനേകദുൎഗ്ഗവിഷമം ദേശം ഭ്രാന്തം കിഞ്ചിൽഫലം നപ്രാപ്തം ഉചിതം ജാതികുലാഭിമാനം ത്യക്ത്വാ നിഷ്ഫലാ സേവാ കൃതാ പരഗൃഹേഷു ആശങ്കയാ മാനവിവൎജ്ജിതം യഥാ തഥാ കാകവൽ ഭുക്തം പാപകൎമ്മപിശുനേ ഹേതൃഷ്ണേ ജൃംഭസി അദ്യ അപി ന സന്തുഷ്യസി.

അൎത്ഥം.

അനേകദുൎഗ്ഗവിഷമമായി, അനേകദുൎഗ്ഗങ്ങളാൽ=അനേകം കോട്ടകളാൽ. വിഷമമായി=കടക്കുന്നതിനു പ്രയാസമായിരിക്കുന്ന. ദേശം=പ്രദേശം. ഭ്രാന്തമായി=ചുറ്റപ്പെട്ടു. കിഞ്ചിൽ=അല്പം. ഫലം=പ്രയോജനംപോലും. പ്രാപ്തമായില്ല=കിട്ടിയില്ല. ഉചിതമായി=വേണ്ടതായിരിക്കുന്ന. ജാതികുലാഭിമാനത്തെ=ജാതിയിങ്കലും കുലത്തിങ്കലും ഉള്ള അഭിമാനത്തെ; സ്നേഹവിശേഷത്തെ. ത്യജിച്ചിട്ടു=വിട്ടിട്ടു. നിഷ്ഫലമായിരിക്കുന്ന=പ്രയോജനമില്ലാത്ത. സേവാ=ശുശ്രൂഷാ. കൃതയായി=ചെയ്യപ്പെട്ടു. പരഗൃഹങ്ങളിൽ=ഇതരന്മാരുടെ വീടുകളിൽ. ആശങ്കയാ=ശങ്കയോടുകൂടി. മാനവിവൎജ്ജിതം=ബഹുമാനമില്ലാതെ. കാകവൽ=കാക്കയെന്നപോലെ. ഭുക്തമായി=ഭുജിക്കപ്പെട്ടു (എന്നിട്ടും) പാപകൎമ്മപിശുനയായി, പാപകൎമ്മങ്ങളിൽ=ചീത്തനടത്തകളിൽ. പിശുനയായിരിക്കുന്ന=പ്രവൃത്തിപ്പിക്കുന്നവളായിരിക്കുന്ന. തൃഷ്ണേ=അല്ലേആശെ! നീ ജൃംഭിക്കുന്നു. അദ്യാപി=ഇനിയും സന്തോഷിക്കുന്നില്ലാ.

താല്പൎയ്യം.

വളരെ പ്രയാസപ്പെട്ടു ഓരോസ്ഥലത്തു നടന്നിട്ടും അനേകവി ദ്യാപാരങ്ങൾ ചെയ്തിട്ടും ദുരാഗ്രഹത്തിനു നിവൃത്തിവരുന്നില്ലാ എന്നാകുന്നു.

ശ്ലോകം.

ഉൽഖാതംനിധിശങ്കയാക്ഷിതിതലംധ്മാതാഗിരേൎദ്ധാതവോ
നിസ്തീൎണ്ണസ്സരിതാംപതിൎന്നൃപതയോയത്നേനസന്തോഷിതാഃ
മന്ത്രാരാധനതല്പരേണമനസാനീതാശ്മശാനേനിശാഃ
പ്രാപ്തഃകാണവരാടകോപിനമയാതൃഷ്ണേസകാമാഭവ. ൩

അന്വയം.

ക്ഷിതിതലം നിധിശങ്കയാ ഉൽഖാതം ഗിരേഃ ധാതവഃ ധ്മാതാഃ സരിതാംപതിഃ നിസ്തീൎണ്ണഃ നൃപതയഃ യത്നേന സന്തോഷിതാഃ മന്ത്രാരാധനതല്പരേണ മനസാ ശ്മശാനേ നിശാഃ നീതാഃ കാണവരാടകഃ അപി മയാ ന പ്രാപ്തഃ ഹേതൃഷ്ണേ സകാമാ ഭവ.

അൎത്ഥം.

ക്ഷിതിതലം=ഭൂപ്രദേശം. നിധിശങ്കയാൽ, നിധിയുടെ=ദ്രവ്യ നിക്ഷേപത്തിന്റെ. ശങ്കയാൽ=സംശയത്താൽ. ഉൽഖാതമായി= കുഴിക്കപ്പെട്ടു. ഗിരിയുടെ=പൎവ്വതത്തിന്റെ. ധാതുക്കൾ=സുവൎണ്ണവ ൎണ്ണങ്ങളായി പൊടികളായിട്ടുള്ള വസ്തുക്കൾ. ധ്മാതങ്ങളായി=അ ഗ്നിയിങ്കൽവച്ചു ഉരുക്കവാനായി ഊതപ്പെട്ടു. സരിതാംപതി=സമു ദ്രം. നിസ്തീൎണ്ണമായി; തരണംചെയ്യപ്പെട്ടു=സഞ്ചരിക്കപ്പെട്ടു. നൃപ തികൾ=രാജാക്കന്മാർ. യത്നംകൊണ്ടു=പ്രയാസപ്പെട്ടും. സന്തോഷി തന്മാരായി=പ്രസാദിക്കപ്പെട്ടു. മന്ത്രാരാധനതല്പരമായിരിക്കുന്ന, മ ന്ത്രത്തിങ്കലും=ജപത്തിങ്കലും. ആരാധനത്തിങ്കലും=പൂജയിലും. ത ല്പരമായി=ജാഗ്രതയോടു കൂടിയിരിക്കുന്ന, മനസ്സിനാൽ. ശ്മശാന ത്തിങ്കൽ=ചുടലക്കളത്തിങ്കൽ. നിശകൾ=രാത്രികൾ. നീതകളായി= നയിക്കപ്പെട്ടു. ഇതുവൊക്കയും പ്രയാസപ്പെട്ടിട്ടും, കാണവരാടകം പോലും=ഒരു പൊട്ടക്കവടിപോലും. മയാ=എന്നാൽ. പ്രാപിക്കപ്പെ ട്ടില്ലാ=ലഭിക്കപ്പെട്ടില്ലാ. ഹേതൃഷ്ണേ=അല്ലയോ ഇച്ഛേ. സകാമയാ യി=നിന്റെ മനോരഥം സാധിച്ചവളായി, ഭവിച്ചാലും.

താല്പൎയ്യം.

ഒരു പ്രയാസപ്രവൃത്തി ചെയ്തതിൽ ഒന്നും ലഭിച്ചില്ലെന്നുവച്ചു ദുരാഗ്രഹനിവൃത്തിവരുത്താൻ കഴിയാത്തതാകുന്നു.

ശ്ലോകം.

ഖലാലാപാസ്സോഢാഃകഥമപിതദാരാധനപരൈ
ൎന്നിഗൃഹ്യാന്തൎബ്ബാഷ്പംഹസിതമപിശൂന്യേനമനസാ

കൃതോവിത്തസ്തംഭപ്രതിഹതധിയാമഞ്ജലിരപി
ത്വമാശേ മോഘാശേ കിമപരമതോ നൎത്തയസിമാം. ൬

അന്വയം.

ഖലാലാപാഃ കഥം അപി സോഢാഃ തദാരാധനപരൈഃ (അസ്മാഭിഃ) അന്തഃ ബാഷ്പം നിഗൃഹ്യ ശൂന്യേന മനസാ ഹസിതം അപി വിത്തസ്തംഭപ്രതിഹതധിയാം അഞ്ജലിഃ അപി കൃതഃ മോഘാശെ ആശേ ത്വം ഇതഃ അപരം കിം മാം നൎത്തയസി.

അൎത്ഥം.

ഖലാലാപങ്ങൾ, ഖലന്മാരുടെ=ദുഷ്ടന്മാരുടെ. ആലാപങ്ങൾ= വാക്കുകൾ. എങ്ങിനെയെങ്കിലും. സോഢകളായി=സഹിക്കപ്പെട്ടു. തദാരാധനപരന്മാരായി, തേഷാം, ആ ദുഷ്ടന്മാരുടെ ആരാധനത്തിങ്കൽ=പ്രീതിയിങ്കൽ. പരന്മാരായി=താല്പൎയ്യത്തോടുകൂടിയിരിക്കുന്ന നമ്മാൽ. അന്തഃ=അന്തഃകരണത്തിങ്കൽ. ബാഷ്പത്തെ=ദുഃഖാശ്രുക്കളെ. നിഗ്രഹിച്ചിട്ട=അടക്കീട്ട. ശൂന്യമായി= ദുഃഖിതമായിരിക്കുന്ന. മനസ്സാ=മനസ്സോടുകൂടി. സഹിതമായി= ചിരിക്കപ്പെട്ടു. വിത്തസ്തംഭപ്രതിഹതധീകളായി, വിത്തത്തിന്റെ=ദ്രവ്യത്തിന്റെ. സ്തംഭത്താൽ=ഗൎവ്വത്താൽ. പ്രതിഹതമായി=കെട്ടിരിക്കുന്ന. ധീകളോടു=ബുദ്ധികളോടുകൂടിയിരിക്കുന്നവൎക്ക. അഞ്ജലിയും=തൊഴുകയ്യും. കൃതമായി=ചെയ്യപ്പെട്ടു. മോഘാശയായി, മോഘമായി=വ്യൎത്ഥമായിരിക്കുന്ന. ആശയോടു=അഭിലാഷത്തോടുകൂടിയിരിക്കുന്ന. ആശേ=ഇച്ഛേ. ത്വം=നീ. ഇതിൽ അപരം=ഇതിനേക്കാളും വേറെ എങ്ങിനെ എന്നെ. നൃത്തിപ്പിക്കാൻപോകുന്നു=ആടിപ്പിക്കാൻ പോകുന്നു.

താല്പൎയ്യം.

ദുരാഗ്രഹം വൎദ്ധിച്ചാൽ അതിദുസ്സഹവാക്ക കേൾക്കാനും അതിസങ്കടത്തിനും അതിനിന്ദ്യയായ പ്രവൃത്തിചെയ്യാനും മററും സംഗതിവരുന്നതാകുന്നു.

ശ്ലോകം.

അമീഷാംപ്രാണാനാംതുലിതബിസിനീപത്രപയസാം
കൃതേകിംനാസ്മാഭിൎവ്വിഗളിതവിവേകൈൎവ്യവസിതം
യദാഢ്യാനാമഗ്രേദ്രവിണമദനിസ്സംജ്ഞമനസാം
കൃതംമ്ലാനവ്രീളൈൎന്നിജഗുണകഥാപാതകമപി. ൭

അന്വയം.

തുലിതബിസിനീപത്രപയസാം അമീഷാം പ്രാണാനാം കൃതേ വിഗളിതവിവേകൈഃ അസ്മാഭിഃ കിം ന വ്യവസിതം ദ്രവിണമദനിസ്സംജ്ഞമനസാം ആഢ്യാനാം അഗ്രേ മ്ലാനവ്രീളൈഃ അസ്മാഭിഃ

യൽ നിജഗുണകഥാ പാതകം അപി കൃതം.

അൎത്ഥം.

തുലിതനളിനീപത്രപയസ്സുകളായിരിക്കുന്ന, തുലിതമായി=സമാനമാക്കപ്പെട്ടിരിക്കുന്ന. നളിനീപത്രത്തിങ്കൽ=താമര ഇലയിങ്കൽ ഇരിക്കുന്ന. പയസ്സോടു=ജലത്തോടുകൂടിയ. ൟ പ്രാണങ്ങളുടെ=ജീവന്റെ. കൃതിയിങ്കൽ=നിമിത്തത്തിങ്കൽ. വിഗളിതവിവേകന്മാരായിരിക്കുന്ന, വിഗളിതമായി=പോയിരിക്കുന്ന. വിവേകത്തോടു=അറിവോടുകൂടിയിരിക്കുന്ന. അസ്മാഭിഃ=നമ്മാൽ. എന്തുതന്നെ വ്യവസിതമായില്ല=എന്തുതന്നെ ചെയ്യപ്പെട്ടില്ല. ദ്രവിണമദനിസ്സംജ്ഞമനസ്സുകളായിരിക്കുന്ന. ദ്രവിണത്തിന്റെ=ദ്രവ്യത്തിന്റെ. മദംകൊണ്ടു=ഗൎവംകൊണ്ടു. നിസ്സംജ്ഞമായി=അറിവുകെട്ടിരിക്കുന്ന. മനസ്സോടു=ഹൃദയത്തോടുകൂടിയിരിക്കുന്ന. ആഢ്യന്മാരുടെ=ദ്രവ്യസ്ഥന്മാരുടെ. അഗ്രത്തിങ്കൽ=മുമ്പിൽ. മ്ലാനവ്രീളന്മാരായി=മ്ലാനയായി പോയിരിക്കുന്ന. വ്രീളയോടു=ലജ്ജയോടുകൂടിയിരിക്കുന്ന നമ്മാൽ. യാതൊരു നിജഗുണകഥാപാതകവും=സ്വകീയമായ ഗുണവൎണ്ണനമാകുന്ന പാപവും. കൃതമായോ=ചെയ്യപ്പെട്ടോ.

താല്പൎയ്യം.

അനിത്യങ്ങളായ പ്രാണങ്ങളുടെ രക്ഷയ്ക്കുവേണ്ടി അനേകപാപങ്ങളേയും ചെയ്തുപോകുന്നു.

ശ്ലോകം.

ക്ഷാന്തംനക്ഷമയാഗൃഹോചിതസുഖംത്യക്തംനസന്തോഷത
സ്സോഢാദുസ്സഹശീതവാതതപനക്ലേശാനതപ്തംതപഃ
ധ്യാതംവിത്തമഹൎന്നിശംനിയമിതപ്രാണൈൎന്നശംഭോഃപദം
തത്തൽകൎമ്മകൃതംയദേവമുനിഭിസ്തൈസ്തൈഃഫലൈൎവഞ്ചിതാഃ

അന്വയം.

ക്ഷാന്തം ക്ഷമയാ ന ഗൃഹോചിതസുഖം ത്യക്തം സന്തോഷതഃ ന ദുസ്സഹശീതവാതതപനക്ലേശാഃ സോഢാഃ തപഃ ന തപ്തം നിയമിതപ്രാണൈഃ അസ്മാഭിഃ അഹൎന്നിശം വിത്തം ധ്യാതം ശംഭോഃ പദം ന ധ്യാതം മുനിഭിഃ യൽ കൃതം തൽ ഏവ കൃതം തൈഃ തൈഃ ഫലൈഃ വഞ്ചിതാഃ

അൎത്ഥം.

ക്ഷാന്തമായി=ക്ഷമിക്കപ്പെട്ടു. ക്ഷമയാൽ അല്ല. ഗൃഹോചിതസുഖം, ഗൃഹത്തിങ്കൽ=വീട്ടിൽ. ഉചിതമായി=യോഗ്യമായിരിക്കുന്ന. സുഖം=സൌഖ്യം. ത്യക്തമായി=ത്യജിക്കപ്പെട്ടു. സന്തോഷത്താൽ അല്ല=സന്തോഷത്താൽ ത്യജിക്കപ്പെട്ടില്ലാ. ദുസ്സഹശീതവാതതപനക്ലേശങ്ങൾ, ദുസ്സഹങ്ങളായിരിക്കുന്ന=സഹിക്കാൻ പാടില്ലാതെ

ഇരിക്കുന്നു. ശീതവും=കുളിരും. വാതവും=കാറ്റും. തപനനും=വെയിലും. ഇതുകളാൽ ഉണ്ടായിട്ടുള്ള. ക്ലേശങ്ങൾ=ദുഃഖങ്ങൾ. സോഢങ്ങളായി=സഹിക്കപ്പെട്ടു. തപസ്സ്, തപ്തമായില്ല=തപിക്കപ്പെട്ടില്ലാ. നിയമിതപ്രാണന്മാരായിരിക്കുന്ന=അടക്കപ്പെട്ടിരിക്കുന്ന. പ്രാണങ്ങളോടു=ശ്വാസങ്ങളോടു കൂടിയിരിക്കുന്ന നമ്മാൽ. അഹന്നിശം=രാപകൽ. വിത്തം=ദ്രവ്യം. ധ്യാതമായി=ധ്യാനിക്കപ്പെട്ടു. ശംഭുവിന്റെ പദം=ചരണം. ധ്യാതമായില്ലാ=ധ്യാനിക്കപ്പെട്ടില്ലാ. മുനികളാൽ=മഹർഷികളാൽ. യാതൊരു കമ്മം ചെയ്യപ്പെട്ടോ അതുതന്നെ=കൃതമായി ചെയ്യപ്പെട്ടു. ആ, ഫലങ്ങളാൽ വഞ്ചിതന്മാരായി=വഞ്ചിക്കപ്പെട്ടവരായി തീൎന്നു.

താല്പൎയ്യം.

അറിവില്ലാത്തവരു ധനാഗ്രഹംനിമിത്തം വളരെ ഒക്കെയും കഷ്ടതകളെ അനുഭവിക്കുന്നു.

ശ്ലോകം.

ഭോഗാനഭുക്താവയമേവഭുക്താ
സ്തപോനതപ്തംവയമേവതപ്താഃ
കാലോനയാതോവയമേവയാതാ
സ്തൃഷ്ണാനജീൎണ്ണാവയമേവജീൎണ്ണാഃ ൧

അന്വയം.

ഭോഗാഃ ന ഭുക്താഃ വയം ഏവ ഭുക്താഃ തപഃ ന തപ്തം വയം ഏവ തപ്താഃ കാലഃ ന യാതഃ വയം ഏവ യാതാഃ തൃഷ്ണാ നജീൎണ്ണാ വയം ഏവ ജീൎണ്ണാഃ

അൎത്ഥം.

ഭോഗങ്ങൾ=സംസാരസൌഖ്യങ്ങൾ. ഭുജിക്കപ്പെട്ടില്ലാ=അനുഭവിക്കപ്പെട്ടില്ലാ. നാം തന്നെഭുക്തന്മാരായി=ഭുജിക്കപ്പെട്ടവരായി. തപസ്സ=യോഗാഭ്യാസം. തപിക്കപ്പെട്ടില്ല=ശീലിക്കപ്പെട്ടില്ലാ. നാം തന്നെ തപ്തന്മാരായി=ദുഃഖിതന്മാരായി. കാലംയാനംചെയ്തില്ലാ=പോയില്ലാ. നാംതന്നെ യാതന്മാരായി=പോയതിനു തുല്യന്മാരായി. തൃഷ്ണാ=അഗ്രഹം. ജീൎണ്ണയായില്ലാ=ക്ഷയിച്ചില്ലാ. നാംതന്നെജീൎണ്ണന്മാരായി=ക്ഷയിച്ചവരായി.

താല്പൎയ്യം.

അഗ്രഹം വൎദ്ധിച്ചാൽ ഒരിക്കലും തൃപ്തിയുണ്ടാകാത്തതും സൌഖ്യം തപസ്സ ഇതുകളോടു കൂടാതെ കാലം വെറുതേ കഴിയുന്നതുമാകുന്നു.

ശ്ലോകം.

വലിഭിർമ്മുഖമാക്രാന്തം പലിതൈരങ്കിതംശിരഃ
ഗാത്രാണിശിഥിലായന്തേ തൃഷ്ണൈകാതരുണായതേ. ൨

അന്വയം.

മുഖം വലിഭിഃ ആക്രാന്തം ശിരഃ പലിതൈഃ അങ്കിതം ഗാത്രാണി ശിഥിലായന്തേ തൃഷ്ണാ ഏകാ തരുണായതേ.

അൎത്ഥം.

മുഖം=വദനം. വലികളാൽ=ജരയാൽ ഉണ്ടായിട്ടുള്ള രേഖകളാൽ. ആക്രമിക്കപ്പെട്ടതായി=നിറഞ്ഞു. ശിരസ്സ=തല. പലിതങ്ങളാൽ=നരകളാൽ. അങ്കിതമായി=അടയാളംചെയ്യപ്പെട്ടു. ഗാത്രങ്ങൾ=അവയവങ്ങൾ ശിഥിലമായിത്തീൎന്നു=സന്ധബന്ധങ്ങൾ വിട്ടു അസ്വാധീനമായിതീൎന്നു. എന്നിട്ടും തൃഷ്ണാ=ആഗ്രഹം ഒന്നുമാത്രം തരുണമായിത്തീൎന്നു=യൌവനയുക്തയെന്നപോലെ രീൎന്നു.

താല്പൎയ്യം.

മനുഷ്യൎക്കു വാൎദ്ധക്യത്തിൽ കണ്ണുമുതലായവകൾക്കു ക്ഷീണത സംഭവിക്കുന്നതും ആഗ്രഹത്തിനു ചെറുപ്പമായിത്തീരുന്നതുമാകുന്നു.

ശ്ലോകം.

നിവൃത്താഭോഗേച്ഛാപുരുഷബഹുമാനോവിഗളിത
സ്സമാനാസ്സ്വൎയ്യാതാസ്സപദിസുഹൃദോജീവിതസമാഃ
ശനൈൎയ്യഷ്ട്യുത്ഥാനംഘനതിമിരരുദ്ധേചനയനേ
അഹോകഷ്ടംകായഃതദപിമരണാപായചകിതഃ ൩

അന്വയം.

ഭോഗേച്ഛാ നിവൃത്താ പുരുഷബഹുമാനഃ വിഗളിതഃ ജീവിതസമാഃ സമാനാഃ സുഹൃദഃ സപദി സ്വൎയ്യാതാഃ ശനൈഃ യഷ്ട്യുത്ഥാനം നയനേ ഘനതിമിരരുദ്ധേ ച തദപികായഃ മരണാപായചകിതഃ അഹോ കഷ്ടം

അൎത്ഥം.

ഭോഗേച്ഛാ, ഭോഗത്തിങ്കൽ=വിഷയത്തിങ്കൽ. ഇച്ഛാ=ആഗ്രഹം. നിവൃത്തയായിത്തീൎന്നു. പുരുഷബഹുമാനം, പുരുഷന്മാൎക്കു=മനുഷ്യൎക്കുള്ള. ബഹുമാനം=പൂജ്യത. വിഗളിതമായിപോയി. ജീവിതസമന്മാരായി, ജീവിതത്തോടു=പ്രാണനോടു. സമന്മാരായും=തുല്യന്മാരായും. സമാനന്മാരായും=സമവയസ്സുകളായുംഉള്ള. സുഹൃത്തുകൾ=സ്നേഹിതന്മാർ. സപദി=ശീഘ്രം. സ്വൎയ്യാതന്മാരായി=സ്വൎഗ്ഗത്തെപ്രാപിച്ചു. ശനൈഃ=പതുക്കെ. യഷ്ട്യുത്ഥാനം, യഷ്ടിയാൽ വടിയാൽ. ഉത്ഥാനം=എണീക്ക. നയനങ്ങൾ=നേത്രങ്ങൾ. ഘനതിമിരരുദ്ധങ്ങളായി, ഘനതിമിരത്താൽ=കൂരിരുളിനാൽ.

ന്ധങ്ങളായും തീൎന്ന=പ്രവൃത്തികൂടാതെ സ്ഥിരങ്ങളായിട്ടുംതീൎന്നു. തഥാപി=എന്നിട്ടും. കായം=ദേഹം. മരണാപായചകിതമായിരിക്കുന്നു, മരണരൂപമായിരിക്കുന്ന, അപായത്തിങ്കൽ=നാശത്തിങ്കൽനിന്നും. ചകിതമായിരിക്കുന്നു=ഭയന്നിരിക്കുന്നു. അത്യാശ്ചൎയ്യം=കഷ്ടം.

താല്പൎയ്യം.

സുഖേച്ഛാകുറയുക അക്കും ബഹുമാനമില്ലാതെ തീരുക ഏകനായിട്ടിരിക്ക ദേഹസ്വാധീനമില്ലാതെ ഇരിക്ക കണ്ണുമുതലായവകൾക്കു ശക്തികുറയുക ഠരംവിധത്തിലായാലും മരിക്കുന്ന അവസ്ഥ മനുഷ്യൎക്ക ഭീതിയെ ഉണ്ടാക്കുന്നു.

ശ്ലോകം.

അശാനാമനദീമനോരഥജലാതൃഷ്ണാതരംഗാകുലാ
രാഗഗ്രാഹവതീവിതൎക്കവിഹഗാധൈൎയ്യദ്രുമധ്വംസിനീ
മോഹാവൎത്തസുദുസ്തരാതിഗഹനാപ്രോത്തുംഗചിന്താതടീ
തസ്യാഃപാരഗതാവിശുദ്ധമനസോനന്ദന്തിയോഗീശ്വരാഃ ൧൦

അന്വയം.

മനോരഥജലാ തൃഷ്ണാതരംഗാകുലാരാഗഗ്രാഹവതീ വിതൎക്കവിഹഗാ ധൈൎയ്യദ്രുമധ്വംസിനീ മോഹാവൎത്തസുദുസ്തരാ അതിഗഹനാ പ്രോത്തുംഗചിന്താതടീ അശാ നാമ യാ നദീ തസ്യാഃ പാരഗതാഃ വിശുദ്ധമനസഃ യോഗീശ്വരാഃ നന്ദന്തി.

അൎത്ഥം.

മനോരഥജലയായും മനോരഥമാകുന്ന=മനോരാജ്യമാകുന്ന, ജലത്തോടുകൂടിയതായും. തൃഷ്ണാതരംഗാകുലയായും, തൃഷ്ണയാകുന്ന=ഇച്ഛയാകുന്ന. തരംഗങ്ങളാൽ=തിരകളാൽ. അകുലയായും=നിറഞ്ഞും. രാഗഗ്രാഹവതിയായും,രാഗമാകുന്ന=അനുരാഗമാകുന്ന. ഗ്രാഹത്തോടുകൂടിയതായും=മുതലയോടുകൂടിയതായും. വിതൎക്കവിഹഗയായും, വിതൎക്കമാകുന്ന=ദുശ്ശാസ്ത്രമാകുന്ന. വിഹഗത്തോടുകൂടിയതായും=പക്ഷിയോടുകൂടിയും. ധൈൎയ്യദ്രുമധ്വംസിനിയായും, ധൈൎയ്യമാകുന്ന=ധീ തയാകുന്ന. ദ്രുമത്തെ=വൃക്ഷത്തെ. ധ്വംസിനികളായും=ഇല്ലായ്മ ചെയ്യുന്നതായും മോഹാവൎത്തസുദുസ്തരയായും, മോഹമാകുന്ന=അ ഗ്രഹമാകുന്ന. അവൎത്തത്താൽ=ചുഴിയാൽ. സുദുസ്തരയായും=കടക്കാൻപാടില്ലാത്തതായും. അതിഗഹനയായും=അതിഭയങ്കരയായും. പ്രോത്തുംഗചിന്താതടിയായും, പ്രോത്തുംഗയായി=ഉന്നതയായിരിക്കുന്ന. ചിന്തയാകുന്ന=ദുരാലോചനയാകുന്ന. തടിയോടു=കരയോടുകൂടിയും. അശാനാമ=അശ എന്നു പേരോടുകൂടി പ്രസിദ്ധയായിട്ടുള്ള. യാതൊരുനദി ഉണ്ടോ, അതിൻെറ=അനദിയുടെ. പാരഗതന്മാരായി=മറുകരപ്രാപിച്ചിട്ടുള്ളവരായും. വിശു

ശമനസ്സുകളായും=നിഷ്കാമചിത്തന്മാരായും ഇരിക്കുന്ന. യോഗീശ്വരന്മാർ=മഹർഷികൾ. നന്ദിക്കുന്നു. സർവ്വോൽക്കർഷേണ വർദ്ധിക്കുന്നു=ശ്രേഷ്ഠന്മാരായി പെരുകുന്നു.

താല്പര്യം.

അ ഗ്രഹത്തിനെ നിവൃത്തിപ്പിക്കുന്നത് രാഗദ്വേഷാദിരഹിതന്മാരായ മഹർഷിമാരെ ഒഴിച്ചു മറ്റുള്ളവൎക്കു വളരെ പ്രയാസമുള്ളതാകുന്നു.

അഥ വിഷയപരിത്യാഗവിഡംബനം.

ശ്ലോകം.

നസംസാരോല്പന്നംചരിതമനുപശ്യാമികുശലം
വിപാകഃപുണ്യാനാംജനയതിഭയമ്മേവിമൃശതഃ
മഹത്ഭിഃപുണ്യൗഘൈശ്ചിരപരിഗൃഹീതാശ്ചവിഷയാ
മഹാന്തോജായന്തേവ്യസനമിവദാതുംവിഷയിണാം. ൧൧

അന്വയം.

സംസാരോല്പന്നം ചരിതം കുശലം ന അനുപശ്യാമി പുണ്യാനാം വിപാകഃ വിമൃശതഃ മേ ഭയം ജനയതി മഹത്ഭിഃപുണ്യൗഘൈഃ ചിരപരിഗൃഹീതാഃ വിഷയാഃ വിഷയിണാം വ്യസനം ദാതും ഇവ മഹാന്തഃ ജായന്തേ.

അൎത്ഥം.

സംസാരോൽപന്നമായിരിക്കുന്ന, സംസാരത്തിങ്കൽ=പ്രപഞ്ചത്തിങ്കൽ. ഉൽപന്നമായിരിക്കുന്ന=ഉണ്ടായിരിക്കുന്ന. ചരിതത്തെ=കൃത്യത്തെ. കുശലമായിട്ടു=ക്ഷേമമായിട്ടു. അനുദൎശിക്കുന്നില്ല=കാണുന്നില്ല. പുണ്യങ്ങളുടെ=സുകൃതങ്ങളുടെ. വിപാകം=ഫലം. വിമൃശത്തായിരിക്കുന്ന=ആലോചിച്ചിയങ്ങുന്ന എനിക്കു, ഭയത്തെ=ഭീതിയെ. ജനിപ്പിക്കുന്നു=ഉണ്ടാക്കുന്നു. മഹത്തുക്കളായിരിക്കുന്ന=വലുതായിരിക്കുന്ന. പുണ്യൗഘങ്ങളാൽ=സുകൃതക്കൂട്ടങ്ങളാൽ. ചിരപരിഗൃഹീതങ്ങളായി, ചിരകാലംകൊണ്ടു=ബഹുകാലംകൊണ്ടു. പരിഗൃഹീതങ്ങളായി=സമ്പാദിക്കപ്പെട്ടവകളായിരിക്കുന്ന. വിഷയങ്ങൾ=പ്രപഞ്ചങ്ങൾ. വിഷയികൾക്കു=സംസാരികൾക്കു. വ്യസനത്തെ=ദുഃഖത്തെ. ദാനംചെയ്യുന്നതിനുതന്നെ=കൊടുക്കുന്നതിനുതന്നെ. മഹത്തുക്കളായിട്ടു=ഒന്നിനൊന്നു വലുതായിട്ടു. ജനിക്കുന്നു=ഉണ്ടാകുന്നു.

താല്പര്യം.

അനേക പുണ്യലബ്ധമായിരിക്കുന്ന മനുഷ്യജന്മത്തിൽ അഗ്രഹത്തെ നിവൃത്തിപ്പിച്ചു സുകൃതത്തെ സമ്പാദിക്കേണ്ടതാകുന്നു.

ശ്ലോകം.

അവശ്യം യാതാരശ്ചിരതരമുഷിത്വാപിവിഷയാ
വിയോഗേകോഭേദസ്ത്യജതിനജനോയത്സ്വയമമൂൻ
വ്രജന്തസ്സ്വാതന്ത്ര്യാദതുലപരിതാപായമനസ
സ്സ്വയംത്യക്താഹ്യേതേശമസുഖമനന്തംവിദധതി. ൧൬

അന്വയം.

വിഷയാഃ ചിരതരം ഉഷിത്വാ അപി അവശ്യം യാതാരഃ ജനഃ സ്വയം അമൂൻ ന ത്യജതി ഇതി യൽ തസ്മിൻ വിയോഗേ കഃ ഭേദഃ ഏതേ സ്വാതന്ത്ര്യാൽ വ്രജന്തഃ മനസഃ അതുലപരിതാപായ ഭവന്തി ഏതേ സ്വയം ത്യക്താഃ അനന്തം ശമസുഖം വിദധതി.

അൎത്ഥം.

വിഷയങ്ങൾ=പുത്രമിത്രകളത്രാദികൾ, ചിരതരം=ബഹുകാലം. ഉഷിത്വാ=ഒരുമിച്ചിരുന്നിട്ടും. അവശ്യമായിട്ട=നിശ്ചയമായിട്ട. യാനംചെയ്യും=നശിക്കും. ജനം=ലോകം. സ്വയമായിട്ട=താനേതന്നെ. ഇവകളെ=ഈ വിഷയങ്ങളെ. ത്യജിക്കുന്നില്ല=ഉപേക്ഷിക്കുന്നില്ല. എന്നിങ്ങനെ യാതൊന്നോ, അതിങ്കലും=വിയോഗത്തിങ്കലും=പിരിയുന്നതിങ്കലും. എന്തുഭേദം=എന്തുവ്യത്യാസം. ഇവകൾ=ഈ വിഷയങ്ങൾ. സ്വാതന്ത്ര്യത്താൽ=അതാതുവിഷയനാഥന്മാരുടെ അനുവാദംകൂടാതെ. വ്രജന്തുകളായാൽ=പോയവരായാൽ. മനസ്സിന=ചിത്തത്തിന. അതുലപരിതാപത്തിനായിക്കൊണ്ടു, അതുലമായിരിക്കുന്ന=അധികമായിരിക്കുന്ന. പരിതാപത്തിനായി=സങ്കടത്തിനായിട്ട. ഭവിക്കുന്നു=തീരുന്നു. ഇതുകൾ=ഈ വിഷയങ്ങൾ. സ്വയമായിട്ട=ജനങ്ങളാൽതന്നെ സ്വമേധയായിട്ട. ത്യക്തങ്ങളായാൽ=ഉപേക്ഷിക്കപ്പെട്ടവകളായാൽ. അനന്തമായിരിക്കുന്ന=അവസാനം ഇല്ലാത്തതായിരിക്കുന്ന. ശമസുഖത്തെ=ശമസൌഖ്യത്തെ ചെയ്യുന്നു.

താല്പൎയ്യം.

പുത്രമിത്രകളത്രാദികൾ വളരെനാൾ ഒന്നിച്ചു ഇരുന്നാലും നശിക്കുമെന്നുള്ളതു നിശ്ചയംതന്നെ. ഈ വിഷയങ്ങളെ ജനങ്ങൾ തന്നത്താനെ ഉപേക്ഷിക്കുന്നില്ലാ എന്നാകിലും വിഷയങ്ങൾ തന്നത്താനെ വേർപെടുന്ന വിഷയത്തിങ്കലും എന്തുവ്യത്യാസം ഉള്ളൂ. ഈ വിഷയങ്ങൾ അതാതുവിഷയനാഥന്മാരുടെ അനുവാദം കൂടാതെ സ്വാതന്ത്ര്യമായിട്ട പോകുന്നതായാൽ മനസ്സിന ഏററവും ദുഃഖഹേതുവായിട്ട തീരുന്നു. മനസ്സാലെ ജനങ്ങൾ ഉപേക്ഷിച്ചാൽ സകലാവസ്ഥകൾക്കും ഐക്യമായി വിലസുന്ന പരമാത്മാവിനെതന്നെ ഏകാഗ്രമനസ്സോടുകൂടി ചിന്തിച്ചുവസിക്കുന്ന ശമസൌഖ്യ

ത്തെ അനുഭവിക്കുന്നു.

ശ്ലോകം.

ബ്രഹ്മജ്ഞാനവിവേകനിമ്മലധിയഃ കുവ്വന്ത്യഹോദുഷ്കരം
യന്മുഞ്ചന്ത്യുപഭോഗയോഗ്യവിഷയാനേകാന്തതോനിസ്പൃഹാഃ
സംപ്രാപ്താന്നപുരാനസംപ്രതിനചപ്രാപ്യാൻദൃഢപ്രത്യയാൽ
വാഞ്ഛാമാത്രപരിഗ്രഹാനപിപരംത്യക്തുംനശക്താവയംഃ ൬൩

അന്വയം.

ബ്രഹ്മജ്ഞാനവിവേകനിമ്മലധിയഃ ദുഷ്കരം കുവ്വന്തി അഹോ യൽ തേ ഏകാന്തതഃ നിസ്പൃഹാഃ ഉപഭോഗയോഗ്യവിഷയാൻ പുരാ ന സമ്പ്രാപ്താൻ സമ്പ്രതി ന സമ്പ്രാപ്താൻ ന ച പ്രാപ്യാൻ ഇതിമത്വാ ദൃഢപ്രത്യയാൽ മുഞ്ചന്തി വയം തു വാഞ്ഛാമാത്രപരിഗ്രഹാൻ അപിത്യക്തും ന ശക്താഃ

അൎത്ഥം.

ബ്രഹ്മജ്ഞാനവിവേകനിമ്മലധീകൾ, ബ്രഹ്മത്തിൻെറ=പരമാത്മാവിൻെറ. ജ്ഞാനമാകുന്ന=അറിവാകുന്ന. വിവേകത്താൽ=തിരിച്ചറിവിനാൽ. നിമ്മലയായി=കന്മഷരഹിതയായിരിക്കുന്ന. ധീയോടു=ബുദ്ധിയോടുകൂടിയിരിക്കുന്നവർ. ദുഷ്കരത്തെചെയ്യാൻപ്രയാസമുള്ള കാൎയ്യത്തെചെയ്യുന്നു ആശ്ചൎയ്യം. യാതൊരുകാരണംകൊണ്ടു അവർഏകാന്തമായിട്ടു=മനഃപൂൎവമായിട്ടു. നിസ്പൃഹന്മാരായിട്ടു=ഇച്ഛാഹീനന്മാരായിട്ടു. ഉപഭോഗയോഗ്യവിഷയങ്ങളെ, ഉപഭോഗത്തിനു=അനുഭവത്തിനു. യോഗ്യമായി=യുക്തമായിട്ടുള്ള. വിഷയങ്ങളെ=സംസാരങ്ങളെ. മുൻപിൽസംപ്രാപ്തങ്ങളല്ലാത്തവകൾ എന്നും, പ്രാപിച്ചിട്ടില്ലാത്തവകളെന്നും, ലഭിച്ചിട്ടില്ലാത്തവകളെന്നും, സമ്പ്രതി=ഇപ്പോൾ. നസംപ്രാപ്താൻ=പ്രാപിച്ചിട്ടില്ലാത്തവകളെന്നും, ലഭിച്ചിട്ടില്ലാത്തവകളെന്നും, പ്രാപ്യങ്ങളല്ലാത്തവകളെന്നും, ലഭിക്കുന്നവയല്ലാത്തവകളെന്നും. (ഇപ്രകാരംവിചാരിച്ചിട്ടു) ദൃഢപ്രത്യയംഹേതുവായിട്ടു=പൂൎണ്ണവിശ്വാസംഹേതുവായിട്ടു. മോചനം ചെയ്യുന്നു=ഉപേക്ഷിക്കുന്നു. നമ്മളോ വാഞ്ഛാമാത്രപരിഗ്രഹങ്ങളെപ്പോലും=ഇച്ഛാരൂപമായ സ്ത്രീകളെപ്പോലും. ത്യജിപ്പാനായിക്കൊണ്ടു=ഉപേക്ഷിപ്പാനായിക്കൊണ്ടു. ശക്തന്മാരല്ലാ=സമൎത്ഥന്മാരല്ലാ.

താല്പൎയ്യം.

പരമാത്മജ്ഞാനികളായ മഹാത്മാക്കൾ അനുഭവിക്കേണ്ട നല്ല വസ്തുക്കളെ തന്നെ മുമ്പിൽ ലഭിച്ചിട്ടില്ലെന്നും ഇപ്പോൾ ലഭിക്കുന്നില്ലെന്നും മേലിൽ ലഭിക്കുന്നതല്ലെന്നും ഉള്ള നിശ്ചയമായ വിശ്വാസംകൊണ്ടു ഉപേക്ഷിക്കുന്നു. നാമാകട്ടെ ഇച്ഛാമാത്രരൂപമാക

ന്ന സ്ത്രീകളെപ്പോലും ഉപേക്ഷിപ്പാൻ സമൎത്ഥന്മാരാകുന്നില്ലാ.

ശ്ലോകം.

ധന്യാനാംഗിരികന്ദരേഷുവസതാംജ്യോതിഃപരംധ്യായതാ
മാനന്ദാശ്രുകണാൻപിബന്തിശകുനാനിശ്ശങ്കമങ്കേശയാഃ
അസ്മാകന്തുമനോരഥോപരിചിതപ്രാസാദവാപീതട
ക്രീഡാകാനനകേളികൌതുകജുഷാമായുഃപരംക്ഷീയതേ. ൧൪

അന്വയം.

ഗിരികന്ദരേഷു വസതാം പരം ജ്യോതിഃ ധ്യായതാം ധന്യാനാം അങ്കേശയാഃ ശകുനാഃ ആനന്ദാശ്രുകണാൻ നിശ്ശങ്കം പിബന്തി മനോരഥോപരിചിതപ്രാസാദവാപീതടക്രീഡാകാനനകേളികൌതുകജുഷാം അസ്മാകം തു ആയുഃ പരം ക്ഷീയതേ.

അൎത്ഥം.

ഗിരികന്ദരങ്ങളിൽ=പൎവ്വതശിഖരഗുഹകളിൽ. വസത്തുകളായും=സ്ഥിതിചെയ്യുന്നവരായും. പരമായിരിക്കുന്ന ജ്യോതിസ്സിനെ=പരമാത്മാവിനെ. ധ്യായത്തുകളായും=ധ്യാനിക്കുന്നവരായും ഇരിക്കുന്ന. ധന്യന്മാരുടെ=പുണ്യവാന്മാരുടെ. അങ്കേശയങ്ങളായി=മടിയിൽകിടക്കുന്നവകളായിരിക്കുന്ന. ശകുനങ്ങൾ=പക്ഷികൾ. ആനന്ദാശ്രുകണങ്ങളെ=(പരമാത്മധ്യാനത്താൽ ഉണ്ടായിട്ടുള്ള) ആനന്ദബാഷ്പങ്ങളുടെ. കണങ്ങളെ=തുള്ളികളെ. ശങ്കകൂടാതെ=പേടികൂടാതെ. പാനംചെയ്യുന്നു=കുടിക്കുന്നു. മനോരഥോപരിചിതപ്രാസാദവാപീതടക്രീഡാകാനനകേളികൌതുകജുഷ്ടുകളായിരിക്കുന്ന, മനോരഥോപരി=മനോവിചാരമദ്ധ്യത്തിങ്കൽ. ചിതങ്ങളായി=ചെയ്യപ്പെട്ടവകളായിരിക്കുന്ന. പ്രാസാദങ്ങൾ=മേടകൾ. വാപീതടങ്ങൾ=നീരാഴിക്കരകൾ. ക്രീഡാകാനനങ്ങൾ=ലീലോദ്യാനങ്ങൾ. ഇത്യാദികളിലുള്ള, കേളിയിങ്കൽ കൌതുകത്തെ=സന്തോഷത്തെ. ജുഷ്ടുകളായി=പ്രാപിച്ചിരിക്കുന്നവരായ. നമുക്കോ, എന്നാൽ ആയുസ്സ=ജീവിതകാലം മാത്രം. ക്ഷയിക്കുന്നു=നശിക്കുന്നു.

താല്പൎയ്യം.

വിഷയാദികളിൽ ഭ്രമിച്ചുംകൊണ്ടിരിക്കുന്നവൎക്ക ജന്മം വൃഥാ തന്നെ തീരുന്നതും വൈരാഗ്യത്തോടുകൂടി ഒരംശം ബ്രഹ്മധ്യാനംചെയ്യുന്നവരും മൃഗാദികളുംവിശ്വസിച്ചു വിഷാദംകൂടാതെ ഇരിക്കുന്നതും അതിനാൽ അവരുടെ ജന്മം സഫലമായിത്തീരുന്നതും ആകുന്നു.

ശ്ലോകം.

ഭിക്ഷാശനംതദപിനീരസമേകവാരം
ശയ്യാചഭൂഃപരിജനോനിജദേഹമാത്രം

വസ്ത്രഞ്ചജീൎണ്ണശതരന്ധ്രമയീചകന്ഥാ
ഹാഹാതഥാപിവിഷയാനപരിത്യജന്തി ൧൭

അന്വയം.

ഭിക്ഷാശനം തൽ അപി നീരസം ഏകവാരം ശയ്യാ ച ഭൂഃ പരിജനം നിജദേഹമാത്രം വസ്ത്രം ച ജീൎണ്ണശതരന്ധ്രമയീ കന്ഥാ തഥാ അപി വിഷയാഃ ന പരിത്യജന്തി ഹാഹാ.

അൎത്ഥം.

ഭിക്ഷാശനം=ഭിക്ഷ എടുത്തിട്ടുള്ള ഭക്ഷണം. അതുപോലും=അ ഭക്ഷണംപോലും. നീരസമാകുന്ന=ലവണാദിരസങ്ങൾ ഇല്ലാതെ അകുന്നു· അതും ഏകവാരമാകുന്ന=ഒരുനേരമാകുന്നു. ശയ്യയോ എന്നാൽ=മെത്തയോ എന്നാൽ. ഭൂവാകുന്ന=തറയാകുന്നു· പരിജനമോ എന്നാൽ=ഭൃത്യന്മാരോ എന്നാൽ. നിജദേഹമാത്രംതന്നെ=തന്റെ ദേഹം മാത്രമേയുള്ളു. വസ്ത്രമോ എന്നാൽ=ആച്ഛാദനമോ എന്നാൽ. ജീൎണ്ണശതരന്ധ്രമയിയായും, ജീൎണ്ണയായും=പൊടിഞ്ഞവയായും. അതിനാൽ, ശതരന്ധ്രമയിയായും=അനേകം സുഷിരങ്ങളോടു കൂടിയതായും ഉള്ള. കന്ഥയാകുന്ന=തുന്നിയ തുണിയാകുന്നു. എന്നിട്ടും വിഷയങ്ങൾ=സംസാരങ്ങൾ. പരിത്യജിക്കുന്നില്ലാ=വിടുന്നില്ലാ· കഷ്ടം കഷ്ടം.

താല്പൎയ്യം.

വളരെ നിയമത്തോടു കൂടിയിരിക്കുന്നവൎക്കും വിഷയപരിത്യാഗം പ്രയാസമുള്ളതാകുന്നു.

ശ്ലോകം.

സ്തനൌമാംസഗ്രന്ഥീകനകകലശാവിത്യുപമിതോ
മുഖംശ്ലേഷ്മാകാരംതദപിചശശാങ്കേനതുലിതം
സ്രവന്മൂത്രക്ലിന്നംകരിവരശിരസ്സ്പൎദ്ധിജഘനം
മുഹുൎന്നിന്ദ്യംരൂപംകവിവരവിശേഷൈരുരുകൃതം. ൧൮

അന്വയം.

മാംസഗ്രന്ഥി സ്തനൌ കനകകലശൌ ഇതി ഉപമിതൌ മുഖം ശ്ലേഷ്മാകാരം തൽ അപി ശശാങ്കേന തുലിതം സ്രവൻ മൂത്രക്ലിന്നം ജഘനം കരിവരശിരസ്സ്പൎദ്ധി ച ഇതി ഉപമിതം മുഹുഃ നിന്ദ്യം രൂപം കവിവരവിശേഷൈഃ ഉരുകൃതം.

അൎത്ഥം.

മാംസഗ്രന്ഥികളായിരിക്കുന്ന=മാംസക്കെട്ടുകളാകുന്ന. സ്തനങ്ങൾ=കുചങ്ങൾ· കനകകലശങ്ങളെന്നു=സ്വൎണ്ണക്കുടങ്ങൾ എന്നു. ഉപമിതങ്ങളായി=ഉപമിക്കപ്പെട്ടു. മുഖം=വദനം. ശ്ലേഷ്മാകാരമാകുന്ന=കഫസ്വരൂപമാകുന്ന. അതും=ആ മുഖവും. ശശാ

ങ്കനോട്=ചന്ദ്രനോട്. തുലിതമാക്കപ്പെട്ടു=തുല്യമാക്കപ്പെട്ടു. സ്രവൻമൂത്രക്ലിന്നമായിരിക്കുന്ന, സ്രവത്തായി=ഒഴുകുന്ന മൂത്രത്താൽ. ക്ലിന്നമായി=നനഞ്ഞിരിക്കുന്ന. ജഘനവും=പൃഷ്ഠവും. കരിവരശിരസ്സഥ്ധിഎന്നു, കരിവരന്റെ=ആനത്തലവന്റെ. ശിരസ്സിനെ=മസ്തകത്തെ. സ്പർദ്ധിഎന്നു=അവമാനിക്കുന്നതെന്നും. ഇങ്ങിനെ, ഉപമിതമായി=ഉപമിക്കപ്പെട്ടു. എപ്പോഴും, നിന്ദ്യമായിട്ടുള്ള=നിന്ദിപ്പാൻ യോഗ്യമായിട്ടുള്ള. രൂപം=സ്വരൂപം. കവിവര വിശേഷങ്ങളാൽ, കവിവരന്മാരുടെ=വിദ്വൽശ്രേഷ്ഠന്മാരുടെ. വിശേഷങ്ങളാൽ=ഉപമകളാൽ. ഉരുവാക്കി=വലുതാക്കി. കൃതം=ചെയ്യപ്പെട്ടു.

താല്പൎയ്യം.

സ്ത്രീരൂപത്തെ മഹാകവികൾ വളരെ ശ്ലാഘിച്ചുപറഞ്ഞിട്ടുണ്ടെങ്കിലും അതു ഏററവും നിന്ദിപ്പാനുള്ളതാകുന്നു.

ശ്ലോകം.

ഏകോരാഗിഷുരാജതേപ്രിയതമാദേഹാൎദ്ധധാരീഹരോ
നീരാഗേഷുജനോവിമുക്തലലനാസംഗോനയസ്മാൽപരഃ
ദുൎവ്വാരസ്മരബാണപന്നഗവിഷവ്യാസംഗമുഗ്ദ്ധാജന
ശ്ശേഷഃകാമവിഡംബിതാന്നവിഷയാൻഭോക്തുംനമോക്തുംക്ഷമഃ

അന്വയം.

പ്രിയതമാദേഹാൎദ്ധധാരീ ഹരഃ രാഗിഷു ഏകഃ രാജതേ നീരാഗേഷു വിമുക്തലലനാസംഗഃ ജനഃ യസ്മാൽ പരഃ ന ദുൎവ്വാരസ്മരബാണപന്നഗവിഷവ്യാസംഗമുഗ്ദ്ധഃ ശേഷഃ ജനഃ കാമവിഡംബിതാൻ വിഷയാൻ ഭോക്തും ക്ഷമഃ ന മോക്തും ച ക്ഷമന.

അൎത്ഥം.

പ്രിയതമാദേഹാൎദ്ധധാരിയായിരിക്കുന്ന പ്രിയതമയെ=പാൎവ്വതീദേവിയെ. ദേഹാൎദ്ധത്തിങ്കൽ=പാതിശരീരത്തിങ്കൽ. ധാരിയായി=ധരിച്ചിരിക്കുന്ന. ഹരൻ=ശിവൻ. രാഗികളിൽവച്ചു=സംസാരികളിൽ വച്ചു. ഏകനായിട്ടു=മുമ്പനായിട്ടു ഇരിക്കുന്നു. നീരാഗന്മാരിൽവച്ചും=സംസാരത്തെ ത്യജിച്ചിട്ടുള്ളവരിൽവച്ചും. വിമുക്തലലനാസംഗത്തോടു കൂടിയിട്ടുള്ള, വിമുക്തമായി=ത്യജിച്ചിട്ടുള്ള. ലലനാസംഗത്തോടു=സ്ത്രീസംബന്ധത്തോടുകൂടിയിട്ടുള്ള. ജനം=ലോകം. യസ്മാൽ=യാതൊരു ശിവനെക്കാളും. പരൻ=വേറെ ഒരുത്തൻ ഇല്ല. ദുൎവ്വാരസ്മരബാണപന്നഗവിഷവ്യാസംഗമുഗ്ദ്ധമായി, ദുൎവ്വാരമായി=തടുക്കാൻ പാടില്ലാതെയിരിക്കുന്ന. സ്മരബാണമാകുന്ന=മന്മഥാസ്ത്രമാകുന്ന. പന്നഗവിഷത്തിന്റെ=സൎപ്പവിഷത്തിന്റെ. കാ

ത്തിന്റെ. പ്രസംഗത്താൽ=സംബന്ധത്താൽ. മുഗ്ദ്ധമായി=മൂഢതയെ പ്രാപിച്ചിട്ടുള്ളതായ. ശ്രേഷ്ഠംജനം=ശിഷ്ടംലോകം. കാമവിഡംബിതങ്ങളായി, കാമനാൽ=മന്മഥനാൽ. വിഡംബിതങ്ങളായിരിക്കുന്ന=പരിഹസിക്കപ്പെട്ടിട്ടുള്ള. വിഷയങ്ങളെ=സംസാരങ്ങളെ. ഭുജിക്കുന്നതിന്നും=അനുഭവിക്കുന്നതിന്നും. ക്ഷമമല്ലാ=യോഗ്യമല്ലാ. മോചിക്കുന്നതിന്നും=ഉപേക്ഷിക്കുന്നതിന്നും. ക്ഷമമല്ലാ=സാമൎത്ഥ്യമുള്ളതല്ലാ.

താല്പൎയ്യം.

വിഷയപരിത്യാഗം വളരെ പ്രയാസമെങ്കിലും വൈരാഗ്യത്തോടുകൂടിയിരിക്കുന്ന സംസാരികൾക്കു അല്പം സുഖം ഉണ്ടാകുന്നു.

ശ്ലോകം.

അജാനന്മാഹാത്മ്യംപതതുശലഭോദീപ്രദഹനേ
സമീനോപ്യജ്ഞാനാൽബഡിശയുതമശ്നാതുപിശിതം
വിജാനന്തോപ്യേതേവയമിഹവിപജ്ജാലജടിലാൻ
നമുഞ്ചാമഃകാമാനഹഹഗഹനോമോഹമഹിമാ. ൧൯

അന്വയം.

ശലഭഃ മാഹാത്മ്യം അജാനൻ ദീപ്രദഹനേ പതതു സഃ മീനഃ അപി ബഡിശയുതം പിശിതം അജ്ഞാനാൽ അശ്നാതു ഏതേ വയം വിജാനന്തഃ അപി വിപജ്ജാലജടിലാൻ കാമാൻ നമുഞ്ചാമഃ അഹഹ മോഹമഹിമാ ഗഹനഃ

അൎത്ഥം.

ശലഭം=ശലഭം. മാഹാത്മ്യത്തെ=വലിപ്പത്തെ. അജാനനായിട്ടു=അറിയാത്തവനായിട്ടു. ദീപ്രദഹനങ്കൽ, ദീപ്രമായി=കഠിനമായിരിക്കുന്ന. ദഹനങ്കൽ=അഗ്നിയിങ്കൽ. പതിക്കട്ടെ=വീഴട്ടെ. ആ, മീനവും=മത്സ്യവും. ബഡിശയുതമായി, ബഡിശത്തോടു=ചൂണ്ടലിനോടു. യുതമായി=ചേൎന്നിട്ടുള്ള. പിശിതത്തെ=മാംസത്തെ. അജ്ഞാനം ഹേതുവായിട്ടു=അറിവില്ലായ്ക ഹേതുവായിട്ടു. അശ്നാതു=ഭക്ഷിക്കട്ടെ. ഏതേ, വയം, വിജാനന്തുക്കളായിരുന്നിട്ടും=അറിഞ്ഞിരുന്നവരായിട്ടും. വിപജ്ജാലജടിലങ്ങളായി, വിപജ്ജാലങ്ങളാൽ=ആപൽക്കൂട്ടങ്ങളാൽ. ജടിലങ്ങളായിരിക്കുന്ന=നിറഞ്ഞിരിക്കുന്ന. കാമങ്ങളെ=സംസാരേച്ഛകളെ. മോചിക്കുന്നില്ലാ=വിടുന്നില്ലാ. അഹഹ=ആശ്ചൎയ്യം; അയ്യോ കഷ്ടം! മോഹമഹിമാ, മോഹത്തിന്റെ=അജ്ഞാനത്തിന്റെ. മഹിമാ=മാഹാത്മ്യം. ഗഹനമാകുന്നു=ദുൎഗ്രഹമാകുന്നു.

## താല്പൎയ്യം.

അറിവില്ലാത്ത ജന്തുക്കൾ താൻതന്നെ ആപത്തിൽ പ്രവേശിക്കുന്നു; ഇരിക്കട്ടെ വിശേഷബുദ്ധിയുള്ളവർ സംസാരം ക്ലേശപ്രദമെന്നു അറിഞ്ഞിട്ടും അതിനെ വിടുന്നില്ലാ അതിനാൽ അഗ്രഹാവസ്ഥ വിചാരിപ്പാനും അശക്യമാകുന്നു.

## ശ്ലോകം.

തൃഷാശുഷ്യത്യാസ്യേപിബതിസലിലംശീതമധുരം
ക്ഷുധാൎത്തശ്ശാല്യന്നംകബളയതിശാകാദികലിതം
പ്രദീപ്തേകാമാഗ്നൌസുദൃഢതരമാലിംഗതിവധൂം
പ്രതീകാരോവ്യാധേസ്സുഖമിതിവിപൎയ്യസ്യതിജനഃ ൭൯

## അന്വയം.

ആസ്യേ തൃഷാ ശുഷ്യതി ശീതമധുരം സലിലം പിബതി ക്ഷുധാൎത്തഃ ശാകാദികലിതം ശാല്യന്നം കബളയതി കാമാഗ്നൌ പ്രദീപ്തേ വധൂം സുദൃഢതരം ആലിംഗതി ജനഃ വ്യാധേഃ പ്രതീകാരം സുഖം ഇതി വിപൎയ്യസ്യതി.

## അൎത്ഥം.

ആസ്യം=വായ്. തൃട്ടിനാൽ=ദാഹത്താൽ. ശുഷ്യത്തായിരിക്കുംവിഷയത്തിങ്കൽ=ശോഷിച്ചിരിക്കുംവിഷയത്തിങ്കൽ. ശീതമധുരമായിരിക്കുന്ന, ശീതമായും=തണുത്തും. മധുരമായും=ഇനിപ്പായും, ഇരിക്കുന്ന. സലിലത്തെ=വെള്ളത്തെ. പാനംചെയ്യുന്നു=കുടിക്കുന്നു. ക്ഷുധാൎത്തൻ=വിശപ്പിനാൽ ആൎത്തൻ; പീഡിക്കപ്പെട്ടവൻ. ശാകാദികലിതമായി=കീരമുതലായതു ചേൎന്നിരിക്കുന്ന. ശാല്യന്നത്തെ=നെല്ലരിച്ചോററിനെ; ഭക്ഷിക്കുന്നു. കാമാഗ്നി=മന്മഥാഗ്നി. പ്രദീപ്തമാകുംവിഷയത്തിങ്കൽ=വൎദ്ധിക്കുംവിഷയത്തിങ്കൽ. വധുവെ=സ്ത്രീയെ. സുദൃഢതരം=ഏററവും ദൃഢമാകുംവണ്ണം മുറുകെ. ആലിംഗനംചെയ്യുന്നു=ആശ്ലേഷംചെയ്യുന്നു. ജനം=ലോകം. വ്യാധിക്കു=രോഗത്തിനു. പ്രതീകാരമായിരിക്കുന്നതിനെ=പ്രതിശാന്തിയായിരിക്കുന്നതിനെ. സുഖമെന്നു=സൌഖ്യമെന്നു. വിപൎയ്യാസംചെയ്യുന്നു=വ്യത്യാസമായി വിചാരിക്കുന്നു.

## താല്പൎയ്യം.

ദാഹരോഗത്തിനു വെള്ളംകുടിക്ക വിശപ്പുരോഗത്തിനു ഊണ് ഇങ്ങിനെ ഓരോരോഗത്തിനു ഓരോ ചികിത്സ നിയമിച്ചിരിക്കുന്നതുപോലെ കാമരോഗത്തിനു ആശ്ലേഷം ചികിത്സയെന്നല്ലാതെ സുഖമല്ലാത്തതാകുന്നു.

ശ്ലോകം.

തുംഗംവേശ്മ സുതസ്സതാമഭിമതസ്സംഖ്യാധികാസ്സമ്പദാ
കല്യാണീദയിതാവയശ്ചനവമിത്യജ്ഞാനമൂഢോജനഃ
മത്വാവിശ്വമനശ്വരംനിവിശതേസംസാരകാരാഗൃഹേ
സംദൃശ്യക്ഷണഭംഗുരംതദഖിലംധന്യസ്തുസന്യസ്യതി. ൧൦

അന്വയം.

തുംഗം വേശ്മ സുതഃ സതാം അഭിമതഃ സമ്പദഃ സംഖ്യാധികാഃ ദയിതാ കല്യാണീ വയഃ ച നവം ഇതി അജ്ഞാനമൂഢഃ ജനഃ വിശ്വം അനശ്വരം മത്വാ സംസാരകാരാഗൃഹേ നിവിശതേ ധന്യഃ തു തൽ അഖിലം ക്ഷണഭംഗുരം സംദൃശ്യ സന്യസ്യതി.

അൎത്ഥം.

തുംഗമായിട്ടുള്ള=വലുതായിട്ടുള്ള. വേശ്മം=ഗൃഹം. സുതൻ=പുത്രൻ. സത്തുക്കൾക്ക=യോഗ്യന്മാൎക്ക. അഭിമതൻ=സമ്മതമുള്ളവൻ. സമ്പത്തുകൾ=ദ്രവ്യങ്ങൾ. സംഖ്യാധികൾ=അനവധികൾ. ദയിതാ=ഭാൎയ്യാ. കല്യാണീ=മംഗളകരീ. വയസ്സം=പ്രായവും. നവം=നൂതനം. ഇപ്രകാരം, അജ്ഞാനമൂഢമായിരിക്കുന്ന=അറിവില്ലാത്തതായിരിക്കുന്ന. ജനം=ലോകം. വിശ്വത്തെ=പ്രപഞ്ചത്തെ. അനശ്വരമെന്നു=അഴിവില്ലാത്തതെന്നു. മനനം ചെയ്തിട്ടു=വിചാരിച്ചിട്ടു. സംസാരകാരാഗൃഹത്തിങ്കൽ, സംസാരമാകുന്ന=പ്രപഞ്ചമാകുന്ന. കാരാഗൃഹത്തിങ്കൽ=ബന്ധനസ്ഥാനത്തിൽ. നിവേശിക്കുന്നു=പ്രവേശിക്കുന്നു. ധന്യനോഎന്നാൽ=ഭാഗ്യവാനൊ എന്നാൽ. തൽ, അഖിലം=മുൻചൊന്നവകളെല്ലാം. ക്ഷണഭംഗുരമെന്നു=ക്ഷണത്തിൽ നശിക്കുന്നതെന്നു. സന്ദൎശിച്ചിട്ടു=കണ്ടിട്ടു. സന്യസിക്കുന്നു=സൎവ്വത്തെയും ഉപേക്ഷിക്കുന്നു.

താല്പൎയ്യം.

അറിവില്ലാഞ്ഞാൽ ഓരോ മനോരാജ്യങ്ങളെ കൊണ്ടു സംസാരത്തിൽ ഉഴലുന്നതും അറിവുണ്ടായിരുന്നാൽ സുഖമായി ഇരിക്കാവുന്നതും ആകുന്നു.

അഥയാച്ഞാദൈന്യദൂഷണം.

ശ്ലോകം.

ദീനാദീനമുഖൈസ്സദൈവശിശുകൈരാകൃഷ്ടജീൎണ്ണാംബരാ
ക്രോശദ്ഭിഃക്ഷുധിതൈൎന്നിരന്നവിധുരാദൃഷ്ടാനചേൽഗേഹിനീ
യാച്ഞാഭംഗഭയേനഗൽഗദഗളത്രുട്യദ്വിലീനാക്ഷരം
കോദേഹീതിവദേൽസ്വദഗ്ദ്ധജഠരസ്യാൎത്ഥേമനസ്വീജനഃ ൧൧

അന്വയം.

ഗേഹിനീ ക്ഷുധിതൈഃ ദീനമുഖൈഃ ക്രോശദ്ഭിഃ സ്വകീയ ശിശുകൈഃ ആകൃഷ്ടജീൎണ്ണാംബരാ ദീനാ നിരന്നവിധുരാ ന ദൃഷ്ടാ ചേൽ കഃ ജനഃ യാച്ഞാഭംഗഭയേന ഗൽഗദഗളത്രുട്യദ്വിലീനാക്ഷരം യഥാ തഥാ സ്വദഗ്ദ്ധജഠരസ്യ അൎത്ഥേ ദേഹി ഇതി മനസ്വീ വദേൽ.

അൎത്ഥം.

ഗേഹിനീ=ഭാൎയ്യാ. ക്ഷുധിതന്മാരായും=വിശന്നിട്ടുള്ളവരായും. അതിനാൽദീനമുഖന്മാരായും,ദീനമായി=ക്ഷീണിച്ചിട്ടുള്ള. മുഖത്തോടു=വദനത്തോടുകൂടിയവരായും. ക്രോശത്തുക്കളായും=കരയുന്നവരായും ഇരിക്കുന്ന. സ്വകീയശിശുക്കളാൽ, സ്വകീയന്മാരായി=തന്നെ സംബന്ധിച്ചിട്ടുള്ളവരായിരിക്കുന്ന. ശിശുക്കളാൽ=കൊച്ചുകുഞ്ഞുങ്ങളാൽ. ആകൃഷ്ടജീൎണ്ണാംബരയായും,ആകൃഷ്ടമായി=ആകൎഷണം ചെയ്യപ്പെട്ടും. ജീൎണ്ണമായും=പൊടിഞ്ഞും ഇരിക്കുന്ന. അംബരത്തോടു=വസ്ത്രത്തോടു കൂടിയവളായും. ദീനയായും=ക്ഷീണയായും. നിരന്നവിധുരയായും, നിരന്നംഹേതുവായിട്ടു=അന്നം ഇല്ലാഴിക കാരണത്താൽ. വിധുരയായും=പരവശയായും. ദൃഷ്ടയായില്ലഎങ്കിൽ=കാണപ്പെട്ടില്ലെന്നുവരികിൽ. ഏതുജനം, യാച്ഞാഭംഗഭയംകൊണ്ടു, യാച്ഞയുടെ=യാചകത്തിന്റെ. ഭംഗത്തിന്റെ=അവമാനത്തിന്റെ. ഭയംകൊണ്ടു=പേടികൊണ്ടു. ഗൽഗദഗളത്രുട്യദ്വിലീനാക്ഷരമായിരിക്കുംവണ്ണം,ഗൽഗദമായി=തടവോടുകൂടിയിട്ടുള്ള.ഗളത്തിങ്കൽ=കണ്ഠമദ്ധ്യത്തിങ്കൽ നിന്നു.ത്രുട്യത്തായും=ഉണ്ടായും. വിലീനമായും=ലയിച്ചും ഇരിക്കുന്ന. അക്ഷരങ്ങളോടു=വൎണ്ണങ്ങളോടു കൂടിയിരിക്കുംവണ്ണം. സ്വദഗ്ദ്ധജഠരത്തിന്റെ, സ്വദഗ്ദ്ധമായി=ഏററവുംതപിച്ചിട്ടുള്ള. ജഠരത്തിന്റെ=ഉദരത്തിന്റെ. അൎത്ഥത്തിങ്കൽ=നിമിത്തത്തിങ്കൽ. തന്നാലും എന്നിങ്ങിനെ, മനസ്വീ=മനസ്സോടുകൂടി. വദേൽ=പറയും.

താല്പൎയ്യം.

ദരിദ്ര്യാവസ്ഥയിൽ ഉദരപൂരണത്തിനായിട്ടു തരേണമെന്നുള്ള വാക്കിനെ മനുഷ്യൻ അംഗീകരിക്കുന്നു.

ശ്ലോകം.

അഭിമതമഹാമാനഗ്രന്ഥിപ്രഭേദപടീയസീ
ഗുരുതരഗുണഗ്രാമാംഭോജസ്ഫുടോജ്വലചന്ദ്രികാ
വിപുലവിലസല്ലജ്ജാവല്ലീവിതാനകുഠാരികാ
ജഠരപിഠരീദുഷ്പൂരേയംകരോതിവിഡംബനാം. ൫൫.

അന്വയം.

അഭിമതമഹാമാനഗ്രന്ഥിപ്രഭേദപടീയസീ ഗുരുതരഗുണഗ്രാമാംഭോജസ്ഫുടോജ്ജ്വലചന്ദ്രികാ വിപുലവിലസല്ലജ്ജാവല്ലീകഠോരകുഠാരികാ ദുഷ്പൂരാ ഇയം ജഠരപിഠരീ വിഡംബനാം കരോതി.

അൎത്ഥം.

അഭിമതമഹാമാനഗ്രന്ഥിപ്രഭേദപടീയസിയായും, അഭിമതമായും=ഇഷ്ടമായും. മഹത്തായും=വലുതായും ഇരിക്കുന്ന. മാനത്തിന്റെ=ഉത്തമസ്ഥിതിയുടെ. ഗ്രന്ഥിയുടെ=കെട്ടിന്റെ. പ്രഭേദത്തിങ്കൽ=ഛേദത്തിങ്കൽ. പടീയസിയായും=സമൎത്ഥയായും. ഗുരുതരഗുണഗ്രാമാംഭോജസ്ഫുടോജ്ജ്വലചന്ദ്രികയായും, ഗുരുതരമായി=വലുതായിരിക്കുന്ന ഗുണഗ്രാമമാകുന്ന=ഗുണസമൂഹമാകുന്ന. അംഭോജങ്ങൾക്കു=താമരപ്പൂക്കൾക്കു. സ്ഫുടയായി=വികസിച്ചതായി. ഉജ്ജ്വലയായി=പ്രകാശിച്ചതായിരിക്കുന്ന. ചന്ദ്രികയായും=നിലാവായും. വിപുലവിലസല്ലജ്ജാവല്ലീകഠോരകുഠാരികയായും, വിപുലയായി=വിസ്താരമുള്ളതായി. വിലസത്തായി=വിളങ്ങുന്ന. ലജ്ജയാകുന്ന=വ്രീളയാകുന്ന. വല്ലിക്കു=ലതയ്ക്കു. കഠോരയായി=തീക്ഷ്ണയായിരിക്കുന്ന. കുഠാരികയായും=കോടാലിയായും. ദുഷ്പൂരയായും=നിറയാത്തതായും ഇരിക്കുന്ന. ഈ ജഠരപിഠരി, ജഠരമാകുന്ന=ഉദരമാകുന്ന. പിഠരി=പെട്ടി. വിഡംബനയെ=പരിഹാസത്തെ ചെയ്യുന്നു.

താല്പൎയ്യം.

മാനത്തെ ഉപേക്ഷിച്ചും സകലഗുണത്തെ മറച്ചും ലജ്ജകൂടാതെ വയറിനെ നിറയ്ക്കുന്നു.

ശ്ലോകം.

ഫലംസ്വേച്ഛാലഭ്യംപ്രതിവനമഖേദംക്ഷിതിരുഹാം
പയസ്ഥാനേസ്ഥാനേശിശിരമധുരംപുണ്യസരിതാം
മൃദുസ്പൎശാശയ്യാസുലളിതലതാപല്ലവമയീ
സഹന്തേസന്താപംതദപിധനിനാംദ്വാരികൃപണാഃ ൨൩

അന്വയം.

സ്വേച്ഛാലഭ്യം ഫലം പ്രതിവനം അഖേദം ക്ഷിതിരുഹാം സ്ഥാനേസ്ഥാനേപുണ്യസരിതാം ശിശിരമധുരം പയഃ മൃദുസ്പൎശാസുലളിതലതാപല്ലവമയീ ശയ്യാ തദപി കൃപണാഃ ധനിനാം ദ്വാരി സന്താപം സഹന്തേ.

അൎത്ഥം.

സ്വേച്ഛാലഭ്യമായിരിക്കുന്ന, സ്വേച്ഛപോലെ=തന്റെ അ

ഗ്രഹംപോലെ. ലഭ്യമായിരിക്കുന്ന=കിട്ടുന്നതായിരിക്കുന്നു. ഫലം=പഴം. പ്രതിവനം=വനംതോറും. അഖേദമാകുന്നു=ദുഃഖംകൂടാതെ കിട്ടുന്നതാകുന്നു. ക്ഷിതിരുട്ടുകളുടെ=വൃക്ഷങ്ങളുടെ. സ്ഥാനേസ്ഥാനേ=സമീപംതോറും. പുണ്യസരിത്തുകളുടെ=പുണ്യനദികളുടെ. ശിശിരമധുരമായിരിക്കുന്ന=തണുത്തും ഇനിപ്പോടുകൂടിയും ഇരിക്കുന്ന. പയസ്സും=വെള്ളവും. ഭവിക്കുന്നു, മൃദുസ്പർശയായി=തൊട്ടാൽ മൃദുവായി. സുലളിതലതാപല്ലവമയിയായിരിക്കുന്ന, സുലളിതങ്ങളായിരിക്കുന്ന=മനോഹരങ്ങളായിരിക്കുന്ന. ലതകളെക്കൊണ്ടും=വള്ളികളെക്കൊണ്ടും. പല്ലവങ്ങളെക്കൊണ്ടും=തളിരുകളെക്കൊണ്ടും ഉണ്ടാക്കിയിരിക്കുന്ന. ശയ്യയും=കിടക്കയും. ഭവിക്കുന്നു, തദപി=എന്നിട്ടും. കൃപണന്മാർ=ഭാഗ്യഹീനന്മാർ. ധനികളുടെ=പണക്കാരുടെ. ദ്വാരത്തിങ്കൽ=വാതുക്കൽ. സന്താപത്തെ=ദുഃഖത്തെ സഹിക്കുന്നു.

താല്പര്യം.

എത്രയോ സുഖമാർഗ്ഗമുണ്ടെങ്കിലും ധനാഗ്രഹംവന്നാൽ അനേകസങ്കടം സഹിക്കേണ്ടിവരുന്നു.

ശ്ലോകം.

പുണ്യഗ്രാമേവനേവാമഹതിസിതപടച്ഛന്നപാല്യാംകപാല്യാ
മാദായാദായഭിക്ഷാംദ്വിജഹുതഹുതഭുഗ്ധൂമധൂമ്രോപകണ്ഠം
ദ്വാരംദ്വാരംപ്രവിഷ്ടഃപരമുദരദരീപൂരണായക്ഷുധാർത്തോ
മാനീപ്രാണീസനാഥോനപുനരനുദിനംതുല്യകുല്യേഷുദീനഃ ൨൰

അന്വയം.

മാനീ പ്രാണീ ക്ഷുധാർത്തഃ വാ പുണ്യഗ്രാമേ മഹതി വനേ വാ ദ്വിജഹുതഹുതഭുഗ്ധൂമധൂമ്രോപകണ്ഠം ദ്വാരം ദ്വാരം പ്രവിഷ്ടഃ സിതപടഛന്നപാല്യാം കപാല്യാം ഭിക്ഷാം ആദായാദായ ഉദരദരീപൂരണായ പരം ദീനഃ തുല്യകുല്യേഷു പുനഃ അനുദിനം സനാഥഃ ന പരം.

അർത്ഥം.

മാനിയായി=മാനത്തോടുകൂടിയവനായിരിക്കുന്ന. പ്രാണി=പുരുഷൻ. ക്ഷുധാർത്തനായാൽ, ക്ഷുധയാൽ=വിശപ്പിനാൽ. ആർത്തനായാൽ=പീഡിക്കപ്പെട്ടവനായാൽ. പുണ്യഗ്രാമത്തിങ്കലാകട്ടെ, പുണ്യമായി=പരിശുദ്ധമായിരിക്കുന്ന. ഗ്രാമത്തിങ്കലാകട്ടെ=അഗ്രഹാരത്തിങ്കലാകട്ടെ. മഹത്തായിരിക്കുന്ന=വലുതായിരിക്കുന്ന. വനത്തിങ്കലാകട്ടെ=അരണ്യത്തിങ്കലാകട്ടെ. ദ്വിജഹുതഹുതഭുഗ്ധൂമധൂമ്രോപകണ്ഠമായിരിക്കുന്ന, ദ്വിജന്മാരാൽ=ബ്രാഹ്മണരാൽ. ഹുതമായ=ഹോമിക്കപ്പെട്ടിട്ടുള്ള. ഹുതഭുക്കിന്റെ=അഗ്നിയുടെ. ധൂമത്താൽ=

പുകയാൽ. ധൂമ്രമായി=പുകനിറഞ്ഞിട്ടുള്ള. ഉപകണ്ഠത്തോട്ടം=സമീപപ്രദേശത്തോട്ടുകൂടിയിരിക്കുന്ന. ദ്വാരംതോറും, ദ്വാരംതോറും=വാതൽതോറും, വാതൽതോറും. പ്രവിഷ്ടനായിട്ട=പ്രവേശിച്ചവനായിട്ട. സിതപടച്ഛന്നവാലിയായി. സിതപടത്താൽ=വെള്ളവസ്ത്രത്താൽ. ഛന്നമായി=മറയ്ക്കപ്പെട്ടിട്ടുള്ള. വാലത്തോട്ട=ഉഴല്പ്രദേശത്തോട്ട കൂടിയിരിക്കുന്ന. കപാലത്തിങ്കൽ=തലയോട്ടിയിങ്കൽ. ഭിക്ഷയെ=ഭിക്ഷാന്നത്തെ. അദാനംചെയ്തിട്ട, അദാനംചെയ്തിട്ട=സ്വീകരിച്ചുസ്വീകരിച്ചു. ഉദരദരീപൂരണത്തിനായിക്കൊണ്ട, ഉദരമാകുന്ന=വയറാകുന്ന. ദരിയുടെ=ഗുഹയുടെ. പൂരണത്തിന്നു=നിറയ്ക്കുന്നതിന്നായിക്കൊണ്ട. വരനാകുന്നു=ശ്രേഷ്ഠനാകുന്ന. ദീനനായുള്ളവൻ=ക്ഷീണിച്ചിട്ടുള്ളവൻ. തുല്യകുല്യന്മാരിലോ എന്നാൽ. സമാനകുലത്തിൽ ജനിച്ചിട്ടുള്ളവരിലോ, എന്നാൽഅനുദിനം=ദിവസന്തോറും. സനാഥനായാൽ=യാചകത്തോട്ടുകൂടിയവനായാൽ. പരംഅല്ലാ=ശ്രേഷ്ഠമല്ലാ.

താല്പൎയ്യം.

ദാരിദ്ര്യത്താൽ പരവശനായിരിക്കുന്നവന തന്റെ സമന്മാരോട ചോദിക്കുന്നതിനേക്കാൾ ഭിക്ഷയെടുത്തു ഉദരപൂരണം ചെയ്യുന്നതു വളരെ ഉത്തമമാകുന്നു.

ശ്ലോകം.

ഗംഗാതരംഗഹിമശീകരശീതളാനീ
വിദ്യാധരാദ്ധ്യുഷിതചാരുശിലാതലാനീ
സ്ഥാനാനികിംഹിമവതഃപ്രളയംഗതാനീ
യത്സാവമാനപരപിണ്ഡരതാമനുഷ്യാഃ ൮൭

അന്വയം.

ഗംഗാതരംഗഹിമശീകരശീതളാനീ വിദ്യാധരാദ്ധ്യുഷിതചാരുശിലാതലാനീ ഹിമവതഃ സ്ഥാനാനി പ്രളയംഗതാനി കിം യസ്മാൽ മനുഷ്യാഃ സാവമാനപരപിണ്ഡരതാഃ ഭവന്തി.

അൎത്ഥം.

ഗംഗാതരംഗഹിമശീകരശീതളങ്ങളായും, ഗംഗയുടെ=ഭാഗീരഥിയുടെ. തരംഗങ്ങളുടേയും=തിരമാലകളുടേയും. ഹിമത്തിന്റെയും=മഞ്ഞിന്റെയും. ശീകരത്താൽ=തുള്ളിയാൽ. ശീതളങ്ങളായും=തണുത്തവകളായും. വിദ്യാധരാദ്ധ്യുഷിതചാരുശിലാതലങ്ങളായും, വിദ്യാധരന്മാരാൽ=ദേവന്മാരാൽ. അദ്ധ്യുഷിതമായും=വസിക്കപ്പെട്ടതായും. ചാരുവായും=മനോഹരമായും ഇരിക്കുന്ന. ശിലാതലങ്ങളോട്ട=കല്പ്രദേശങ്ങളോട്ട. കൂടിയവകളായും ഇരിക്കുന്ന. ഹിമവാൻപൎവ്വതത്തിന്റെ, സ്ഥാനങ്ങൾ=സ്ഥലങ്ങൾ. പ്രളയത്തെ=

നാശത്തെ. ഗതങ്ങളായോ=പ്രാപിച്ചോ. യസ്മാൽ=യാതൊരു കാരണംകൊണ്ടു. മനുഷ്യർ=നരന്മാർ. സാവമാനപരപിണ്ഡാരതന്മാരായി, സാവമാനമായി=അവമാനത്തോടുകൂടിയുള്ള. പരപിണ്ഡത്തിങ്കൽ=അന്യന്മാരുടെ ചോററിങ്കൽ. രതന്മാരായി=ഇച്ഛയോടുകൂടിയിട്ടുള്ളവരായി. ഭവിക്കുന്നു=തീരുന്നു.

താല്പൎയ്യം.

വളരെ പുണ്യമായിരിക്കുന്ന ഹിമവൽപൎവ്വതാദിസ്ഥലങ്ങളിൽ സ്വേച്ഛപോലെ കാലയാപനം ചെയ്യാവുന്നതായിരിക്കുമ്പോൾ മററൊരുവൻെറ ചോറു തിന്നുന്നതു വളരെ കഷ്ടമാകുന്നു.

ശ്ലോകം.

കിങ്കന്ദാഃ കന്ദരേഭ്യഃ പ്രളയമുപഗതാ നിർഝരാ വാ ഗിരിഭ്യഃ
പ്രധ്വസ്താ വാ തരുഭ്യസ്സരസഫലഭൃതോ വല്കലിന്യശ്ച ശാഖാഃ
വിക്ഷ്യന്തേ യന്മുഖാനി പ്രസഭമപഗതപ്രശ്രയാണാം ഖലാനാം
ദുഃഖോപാത്താല്പവിത്തസ്മയപവനവശാനൎത്തിതഭ്രൂലതാനി. ൨൩

അന്വയം.

കന്ദരേഭ്യഃ കന്ദാഃ ഗിരിഭ്യഃ നിർഝരാഃ വാ പ്രളയഃ ഉപഗതാഃ കിം തരുഭ്യഃ സരസഫലഭൃതഃ വല്കലിന്യഃ ശാഖാഃ ച പ്രധ്വസ്താഃ വാ യസ്മാൽ പ്രസഭം അപഗതപ്രശ്രയാണാം ഖലാനാം ദുഃഖോപാത്താല്പവിത്ത സ്മയപവനവശാനൎത്തിതഭ്രൂലതാനി മുഖാനി വീക്ഷ്യന്തെ.

അൎത്ഥം.

കന്ദരങ്ങളിൽനിന്നും=ഗിരിഗുഹകളിൽനിന്നും. കന്ദങ്ങളും=കിഴങ്ങുകളും. ഗിരികളിൽ നിന്നും=മലകളിൽ നിന്നും. നിർഝരങ്ങളും=അരിവികളും. പ്രളയത്തെ=നാശത്തെ. ഉപഗതങ്ങളായോ=പ്രാപ്തങ്ങളായോ. തരുക്കളിൽനിന്നും=വൃക്ഷങ്ങളിൽ നിന്നും. സരസഫലഭൃത്തുകളായും, സരസങ്ങളായി=രസങ്ങളോടു കൂടിയിട്ടുള്ള. ഫലങ്ങളെ=പഴങ്ങളെ. ഭൃത്തുകളായും=ഭരിച്ചിട്ടുള്ളവകളായും. വല്കലിനികളായും=തൊലുകളോടു കൂടിയുള്ളവകളായും ഇരിക്കുന്ന. ശാഖകൾ=കൊമ്പുകൾ. പ്രധ്വസ്തങ്ങളായോ=ഒടിഞ്ഞുപോയോ. യാതൊരുകാരണംകൊണ്ടു, പ്രസഭമോകുംവണ്ണം=വേഗത്തിൽ. അപഗതപ്രശ്രയന്മാരായിരിക്കുന്ന, അപഗതമായിരിക്കുന്ന=പോയിട്ടുള്ള. പ്രശ്രയത്തോടു=വണക്കത്തോടു കൂടിയിരിക്കുന്ന. ഖലന്മാരുടെ=ദുഷ്ടന്മാരുടെ. ദുഃഖോപാത്താല്പവിത്തസ്മയപവനവശാനൎത്തിതഭ്രൂലതകളായിരിക്കുന്ന, ദുഃഖത്താൽ=സങ്കടത്താൽ. ഉപാത്തമായ=കിട്ടിയിട്ടുള്ള. അല്പവിത്തത്തിൻെറ=സ്വല്പദ്രവ്യത്തിൻെറ. സ്മയമാകുന്ന=ഗൎവ്വമാകുന്ന. പവനൻെറ=കാററിൻെറ. വശത്താൽ=

സ്വാധീനത്താൽ. അനർത്തിതങ്ങളായി=നടിക്കപ്പെട്ടിട്ടുള്ള. ഭ്രൂക്കളാകുന്ന=പുരികങ്ങളാകുന്ന. ലതകളോടു=വള്ളികളോടുകൂടിയിരിക്കുന്ന. മുഖങ്ങൾ=വദനങ്ങൾ. വീക്ഷണംചെയ്യപ്പെടുന്നോ=കാണപ്പെടുന്നോ.

താല്പൎയ്യം.

തപോനുഷ്ഠാനത്തിനു സ്ഥലവും സൌകൎയ്യവും ഉള്ളപ്പോൾ ദുഷ്ടന്മാരെ ആശ്രയിക്കരുതാത്തതാകുന്നു.

ശ്ലോകം.

പുണ്യൈർമ്മൂലഫലൈഃപ്രിയപ്രണയിനീംവൃത്തിംകുരുഷ്വാധുനാ
ഭൂശയ്യാംനവപല്ലവൈരകൃപണൈരുത്തിഷ്ഠയാമോവനം
ക്ഷുദ്രാണാമവിവേകമൂഢമനസായത്രേശ്വരാണാംസദാ
വിത്തവ്യാധിവികാരവിഹ്വലഗിരാംനാമാപിനശ്രൂയതേ. ൨൭

അന്വയം.

പുണ്യൈഃ മൂലഫലൈഃ പ്രിയപ്രണയിനീം വൃത്തിം അകൃപണൈഃ നവപല്ലവൈഃ ഭൂശയ്യാം കുരുഷ്വ അധുനാ ഉത്തിഷ്ഠ വനം യാമഃ അവിവേകമൂഢമനസാം ക്ഷുദ്രാണാം സദാ വിത്തവ്യാധിവികാരവിഹ്വലഗിരാം ഈശ്വരാണാം നാമ അപി യത്ര ന ശ്രൂയതേ.

അൎത്ഥം.

പുണ്യങ്ങളായിരിക്കുന്ന=ശ്രേഷ്ഠങ്ങളായിരിക്കുന്ന. മൂലഫലങ്ങളാൽ, മൂലങ്ങളാലും=കിഴങ്ങുകളാലും. ഫലങ്ങളാലും=പഴങ്ങളാലും. പ്രിയപ്രണയിനിയായിരിക്കുന്ന പ്രിയമായും=ഇഷ്ടമായും. പ്രണയിനിയായും=സ്നേഹത്തോടുകൂടിയതായും ഇരിക്കുന്ന. വൃത്തിയേയും=ഉദരപോഷണത്തെയും. അകൃപണങ്ങളായിരിക്കുന്ന=അധികമാൎദ്ദവങ്ങളായിരിക്കുന്ന. നവപല്ലവങ്ങളാൽ=നൂതനതളിരുകളാൽ. ഭൂശയ്യയേയും, ഭൂവിങ്കൽ=ഭൂമിയിങ്കൽ. ശയ്യയേയും=കിടക്കയേയും. ചെയ്താലും, ഇപ്പോൾ തന്നെ ഉത്ഥാനംചെയ്താലും=എഴുനേററാലും. വനത്തെ=അരണ്യത്തെ. യാനംചെയ്യാം=പ്രാപിക്കാം. അവിവേകമൂഢമനസ്സുകളായും, അവിവേകത്താൽ=അറിവുകേടിനാൽ. മൂഢമായി=അറിവില്ലാത്തതായിരിക്കുന്ന. മനസ്സുകളോടു=ബുദ്ധികളോടുകൂടിയവരായും. ക്ഷുദ്രന്മാരായും=നീചന്മാരായും. സദാ=എപ്പോഴും. വിത്തവ്യാധിവികാരവിഹ്വലഗീരുകളായും, വിത്തമാകുന്ന=ദ്രവ്യമാകുന്ന. വ്യാധിയുടെ=രോഗത്തിന്റെ. വികാരത്താൽ=ഇളക്കത്താൽ. വിഹ്വലകളായി=ചപലകളായിരിക്കുന്ന. ഗീരുകളോടു=വാക്കുകളോടുകൂടിയവരായും ഇരിക്കുന്ന. ഈശ്വരന്മാരുടെ=പ്രഭുക്കളുടെ. നാമംപോലും=പേരുപോലും. യാതൊരേടത്തു=

യഃതൊരുവനത്തിങ്കൽ. ശ്രവിക്കുന്നില്ലയോ=കേൾക്കുന്നില്ലയോ.

താല്പൎയ്യം.

ദുഷ്ടസേവയേക്കാൾ തപസ്സുചെയ്താൽ ഇഹലോകത്തിലേക്കും പരലോകത്തിലേക്കും നല്ലതാകുന്നു.

ശ്ലോകം.

യേവൎദ്ധന്തേധനപതിപുരപ്രാൎത്ഥനാദുഃഖഭാജോ
യേചാല്പത്വംദധതിവിഷയാക്ഷേപപൎയ്യസ്തബുദ്ധേഃ
തേഷാമന്തസ്ഫുടിതഹസിതംവാസരാണാംസ്മരേയം
ധ്യാനോച്ഛേദേശിഖരികുഹരഗ്രാവശയ്യാനിഷണ്ണഃ ൨൯

അന്വയം.

ധനപതിപുരപ്രാൎത്ഥനാദുഃഖഭാജാ മേ യേ വാസരാഃ വൎദ്ധന്തേ വിഷയാക്ഷേപപൎയ്യസ്തബുദ്ധേഃ മേ യേ വാസരാഃ ച അല്പത്വം ദധതി തേഷാം വാസരാണാം ശിഖരികുഹരഗ്രാവശയ്യാനിഷണ്ണ അഹം ധ്യാനോച്ഛേദേ അന്തസ്ഫുടിതഹസിതം യഥാതഥാ സ്മരേയം.

അൎത്ഥം.

ധനപതിപുരപ്രാൎത്ഥനാദുഃഖഭാക്കായി, ധനപതിയുടെ=ദ്രവ്യസ്ഥന്റെ. പുരത്തിന്റെ=ഗേഹത്തിന്റെ. പ്രാൎത്ഥനായാൽ=യാചനായാൽ. ഉണ്ടായിട്ടുള്ള, ദുഃഖത്തെ=സങ്കടത്തെ. ഭാക്കായി=പ്രാപ്തനായിരിക്കുന്ന. എനിക്കു, യാവചിലദിവസങ്ങൾ വൎദ്ധിക്കുന്നുവോ വിഷയാക്ഷേപപൎയ്യസ്തബുദ്ധിയായിരിക്കുന്ന, വിഷയങ്ങളുടെ=പ്രപഞ്ചങ്ങളുടെ. ആക്ഷേപത്താൽ=ആകൎഷത്താൽ. പൎയ്യസ്ഥയായി=വിപരീതയായിരിക്കുന്ന. ബുദ്ധിയോടു=ചിത്തത്തോടുകൂടിയിരിക്കുന്ന. എനിക്കു യാവചിലദിവസങ്ങൾ, അല്പത്വത്തെ=അല്പഭാവത്തെ. ധരിക്കുന്ന അ വാസരങ്ങളെ=അ ദിവസങ്ങളെ. ശിഖരികുഹരഗ്രാവശയ്യാനിഷണ്ണനായിരിക്കുന്ന, ശിഖരിയുടെ=പൎവ്വതത്തിന്റെ. കുഹരത്തിൽഉള്ള=ഗുഹയിങ്കൽഉള്ള. ഗ്രാവമാകുന്ന=കല്ലാകുന്ന. ശയ്യയിങ്കൽ=കിടക്കയിങ്കൽ. നിഷണ്ണനായി=സ്ഥിതിചെയ്യുന്നവനായിട്ടു. ഞാൻ ധ്യാനോച്ഛേദത്തിങ്കൽ, ധ്യാനത്തിന്റെ=ഭജനത്തിന്റെ. ഉച്ഛേദത്തിങ്കൽ=അവസാനത്തിങ്കൽ. അന്തസ്ഫുടിതഹസിതമാകുംവണ്ണം=അന്തൎഭാഗത്തിങ്കൽ സ്ഫുടിതമായ=പ്രകാശിതമായിരിക്കുന്ന. ഹസിതത്തോടു=വിസ്മയത്തോടുകൂടിയിരിക്കുംവണ്ണം, സ്മരിക്കുമോ.

താല്പൎയ്യം.

അതിദുഃഖകരങ്ങളായിരിക്കുന്ന വിഷയങ്ങളെ ത്യജിച്ചു അതിസുഖകരമായ തപസ്സിനെ ചെയ്യേണ്ടതാകുന്നു.

ശ്ലോകം.

യേസന്തോഷനിരന്തരപ്രമുദിതാസ്തേഷാന്നഭിന്നേ മുദോ
യേത്വന്യേധനലോഭസംകുലധിയസ്തേഷാന്നതൃഷ്ണാഹതാ
ഇത്ഥംകസ്യക്രതേകൃതസ്സവിധിനാതാദൃക്പദംസമ്പദാം
സ്വാത്മന്യേവസമാപ്തഹേമമഹിമാമേരുന്നമേരോചതേ.

അന്വയം.

യേ സന്തോഷനിരന്തരപ്രമുദിതാഃ തേഷാം മുദഃ ന ഭിന്നഃ അന്യേ യേത്തു ധനലോഭസംകുലധിയാഃ തേഷാം തൃഷ്ണാ ന ഹതാ ഇത്ഥം സതി സ്വാത്മന്യേവ സമാപ്തഹേമമഹിമാ സമ്പദാം താദൃക്പദം സഃ മേരുഃ കസ്യ കൃതേ വിധിനാ കൃതഃ മേ നരോചതേ.

അൎത്ഥം.

യാതൊരുത്തരു=സന്തോഷനിരന്തരപ്രമുദിതന്മാരായിരിക്കുന്നോ, സന്തോഷത്താൽ=ആനന്ദത്താൽ. നിരന്തരം=ഇടവിടാതെ. പ്രമുദിതന്മാരായിരിക്കുന്നോ=സന്തുഷ്ടന്മാരായിരിക്കുന്നോ. അവൎക്ക്, മുത്തുകൾ=സന്തോഷങ്ങൾ. ഭിന്നകളായില്ലാ=ഭേദത്തെ പ്രാപിച്ചില്ല. അന്യന്മാരായിരിക്കുന്ന=ഇതരന്മാരായിരിക്കുന്ന. യാതൊരുത്തരുധനലോഭസംകുലധീകളായിരിക്കുന്നോ, ധനത്തിങ്കൽ=ദ്രവ്യത്തിങ്കൽ. ഉള്ള ലോഭത്താൽ=ഇച്ശയാൽ. സംകുലയായി=ചഞ്ചലയായിരിക്കുന്ന. ധീയോടു=ബുദ്ധിയോടു. കൂടിയവരായിരിക്കുന്നുവോ, അവൎക്ക തൃഷ്ണാ=ആശ. ഹതയായില്ല=നശിച്ചതായില്ല. ഇങ്ങിനെയിരിക്കുമ്പോൾ സ്വാത്മാവിങ്കൽതന്നെ=തൻകൽതന്നെ. സമാപ്തഹേമമഹിമാവായും, സമാപ്തമായി=നിറഞ്ഞിരിക്കുന്ന. ഹേമത്തിന്റെ=സ്വൎണ്ണത്തിന്റെ. മഹിമയോടു=മാഹാത്മ്യത്തോടു കൂടിയതായും. സമ്പത്തുകളുടെ=ഐശ്വൎയ്യങ്ങളുടെ. താദൃക്പദമായും=വിശേഷസ്ഥാനമായും ഇരിക്കുന്ന. ആ മേരു=സ്വൎണ്ണപൎവ്വതം. ആരുടെ കൃതിയിങ്കൽ=നിമിത്തത്തിങ്കൽ. വിധിയാൽ=ബ്രഹ്മാവാൽ. കൃതമായി=ഉണ്ടാക്കപ്പെട്ടുവോ. ഇതിനിക്കരുചിക്കുന്നില്ലാ=രസിക്കുന്നില്ലാ.

താല്പൎയ്യം.

ആനന്ദപൂൎണ്ണചിത്തന്മാൎക്ക ഒരിക്കലും സന്തോഷത്തിനു കുറവുവരാത്തതും അത്യാഗ്രഹപൂൎണ്ണചിത്തന്മാൎക്ക ഒരിക്കലും സന്തോഷമുണ്ടാകാത്തതും ആകുന്നു.

ശ്ലോകം.

ഭിക്ഷാഹാരമദൈന്യമപ്രതിസുഖം ഭീതിച്ഛിദാസൎവ്വതോ
ദുൎമ്മാത്സൎയ്യമദാഭിമാനമഥനംദുഃഖൌഘവിധ്വംസനം

സൎവ്വത്രാന്വഹമപ്രയത്നസുലഭംസാധുപ്രിയംപാവനം
ശംഭോസ്സത്രമനന്തമക്ഷയനിധിംശംസന്തിയോഗീശ്വരാഃ. ൩൦

അന്വയം.

യോഗീശ്വരാഃ ഭിക്ഷാഹാരം അദൈന്യം അപ്രതിസുഖം സൎവ്വതഃ ഭീതിച്ഛിദം ദുൎമ്മാത്സൎയ്യമദാഭിമാനമഥനം ദുഃഖൌഘവിധ്വംസനം സൎവ്വത്ര അന്വഹം അപ്രയത്നസുലഭം സാധുപ്രിയം പാവനം അനന്തം അക്ഷയനിധിം ശംഭോഃ സത്രം ശംസന്തി.

അൎത്ഥം.

യോഗീശ്വരന്മാർ=മഹർഷിമാർ. ഭിക്ഷാഹാരത്തെ=ഭിക്ഷയായുള്ള ഭക്ഷണത്തെ. അദൈന്യമായും=ദീനഭാവം ഇല്ലാത്തതായും. അപ്രതിസുഖമായും=സമാനസുഖം ഇല്ലാത്തതായും. സൎവ്വത്തിങ്കൽനിന്നും ഭീതിച്ഛിത്തായും, ഭീതിയെ=ഭയത്തെ. ഛിത്തായും=ഛേദിക്കുന്നതായും, ദുൎമ്മാത്സൎയ്യമദാഭിമാനമഥനമായും, ദുൎമ്മാത്സൎയ്യത്തെയും=ദുഃഖകരമായ മത്സരഭാവത്തെയും. മദത്തെയും=ഗൎവ്വത്തെയും. അഭിമാനത്തെയും=അഹങ്കാരത്തെയും. മഥിക്കുന്നതായും=നശിപ്പിക്കുന്നതായും. ദുഃഖൌഘവിധ്വംസനമായും, ദുഃഖങ്ങളുടെ=വ്യസനങ്ങളുടെ. ഓഘത്തെ=കൂട്ടത്തെ. വിധ്വംസനമായും=നശിപ്പിക്കുന്നതായും. സൎവ്വത്ര=സൎവ്വദിക്കിലും. അന്വഹം=ദിവസംപ്രതിയും. അപ്രയത്നസുലഭമായും=പ്രയാസമില്ലാതെനല്ലവണ്ണം ലഭിക്കുന്നതായും. സാധുപ്രിയമായും=സാധുക്കൾക്കു ഇഷ്ടമായും. പാവനമായും=പരിശുദ്ധമായും. അനന്തമായും=അവസാനമില്ലാത്തതായും. അക്ഷയനിധിയായും, ക്ഷയമില്ലാത്ത=നാശമില്ലാത്ത. സമ്പത്തായും ഇരിക്കുന്ന, ശംഭുവിന്റെ=ശ്രീപരമേശ്വരന്റെ. സത്രമെന്നു=യാഗമെന്നു. സന്തോഷിപ്പിക്കയെന്നു, ശംസിക്കുന്നു=പുകഴ്ത്തുന്നു.

താല്പൎയ്യം.

ഏറ്റവും പ്രശസ്തമായിരിക്കുന്ന ഭിക്ഷാന്നഭോജനം സകലപരിതാപത്തെയും ശമിപ്പിച്ചു അഭീഷ്ടത്തെ കൊടുക്കുന്നതും തപോമാൎഗ്ഗമായിട്ടുള്ളതും ആകുന്നു.

അഥഭോഗാസ്ഥൈൎയ്യവൎണ്ണനം.

ശ്ലോകം.

ഭോഗേരോഗഭയംകുലേച്യുതിഭയംവിത്തേനൃപാലാദ്ഭയം
മാനേദൈന്യഭയംഗുണേഖലഭയംരൂപേജരായാഭയം
ശാസ്ത്രേവാദിഭയംബലേരിപുഭയംകായേകൃതാന്താദ്ഭയം
സൎവ്വംവസ്തുഭയാന്വിതംഭുവിനൃണാംവൈരാഗ്യമേവാഭയം. ൩൧

അന്വയം.

ഭോഗേ രോഗഭയം കുലേ ച്യുതിഭയം വിത്തേനൃപാലാൽഭയം മാനേ ദൈന്യഭയം ഗുണേ ഖലഭയം രൂപേ ജരായാഃഭയം ശാസ്ത്രേ വാദിഭയം ബലേ രിപുഭയം കായേ കൃതാന്താൽ ഭയം ഭുവി സൎവ്വം വസ്തു നൃണാം ഭയാന്വിതം ഏവ അസ്തി അഭയം വൈരാഗ്യം ഏവ.

അൎത്ഥം.

ഭോഗത്തിങ്കൽ=വിഷയാനുഭവത്തിങ്കൽ. രോഗഭയവും,രോഗത്തിങ്കൽനിന്നും=വ്യാധിയിങ്കൽനിന്നും. ഭയവും=പേടിയും. കുലത്തിങ്കൽ=നല്ലവംശത്തിങ്കൽ. ച്യുതിഭയവും,ച്യുതിയിങ്കൽനിന്നു=വിപരീതാചാരത്തിങ്കൽനിന്നു. ഭയവും=ഭീതിയും. വിത്തത്തിങ്കൽ=ദ്രവ്യത്തിങ്കൽ. നൃപാലങ്കൽനിന്നും=രാജാവിങ്കൽനിന്നും. ഭയവും=പേടിയും. മാനത്തിങ്കൽ=ബഹുമാനസ്ഥിതിയിങ്കൽ. ദൈന്യഭയവും, ദൈന്യതയിങ്കൽനിന്നു=ദരിദ്രതയിൽനിന്നു. ഭയവും=ഭീതിയും. ഗുണത്തിങ്കൽ=ഉത്തമസ്ഥിതിയിങ്കൽ. ഖലഭയവും, ഖലന്മാരിങ്കൽനിന്നു=ദുഷ്ടന്മാരിൽനിന്നു. ഭയവും=പേടിയും. രൂപത്തിങ്കൽ=സൌന്ദൎയ്യത്തിങ്കൽ. ജരയിങ്കൽ=വാൎദ്ധക്യത്തിങ്കൽ നിന്നുള്ള ഭയവും ശാസ്ത്രത്തിങ്കൽ, വാദിഭയവും=വാദിക്കുന്നവങ്കൽനിന്നുഭയവും. ബലത്തിങ്കൽ=പരാക്രമത്തിങ്കൽ. രിപുഭയവും=ശത്രുവിങ്കൽനിന്നുഭയവും. കായത്തിങ്കൽ=ശരീരത്തിങ്കൽ. കൃതാന്തങ്കൽനിന്നു=കാലങ്കൽനിന്നുഭയവും. ഭൂമിയിങ്കൽ, ഇങ്ങിനെ, സൎവ്വംവസ്തു=സകലവസ്തുവും. നരന്മാൎക്കു=മനുഷ്യൎക്കു. ഭയാന്വിതമായിട്ടുതന്നെ=ഭയത്തോടുചേൎന്നതായിട്ടുതന്നെ. ഇരിക്കുന്നു, അഭയമായിട്ടു=ഭയമില്ലാത്തതായിട്ടു. പ്രപഞ്ചത്തിങ്കൽ വൈരാഗ്യംതന്നെ=ഇച്ഛയില്ലാത്ത സ്ഥിതിതന്നെ.

താല്പൎയ്യം.

ഭൂമിയിൽ മനുഷ്യൎക്കു സകലവും ഭയസഹിതമായിട്ടല്ലാതെ വൈരാഗ്യത്തെ ഒഴിച്ചു ഒന്നും നിൎഭയമായിട്ടു ഇല്ലാത്തതുമാകുന്നു.

ശ്ലോകം.

ആക്രാന്തംമരണേനജന്മജരയാ ചാത്യുജ്ജ്വലംയൌവനം
സന്തോഷോധനലിപ്സയാശമസുഖംപ്രൌഢാംഗനാവിഭ്രമൈഃ
ലോകൈൎമ്മത്സരിഭിൎഗ്ഗുണാധനൎഭുവോവ്യാളൈൎന്നൃപാദുൎജ്ജനൈ
രസ്ഥൈൎയ്യേണവിഭൂതയോപ്യപഹൃതാഗ്രസ്താനകിങ്കേനവാ. ൯൦

അന്വയം.

മരണേ ന ജന്മ അത്യുജ്ജ്വലം യൌവനം ജരയാ ച ആക്രാന്തം ധനലിപ്സയാ സന്തോഷഃ പ്രൌഢാംഗനാവിഭ്രമൈഃ ശമസുഖം മത്സരിഭിഃ ലോകൈഃ ഗുണാഃ വ്യാളൈഃ ധനഭുവഃ ദുൎജ്ജനൈഃ നൃ

പാഃ അസൈ്ഥര്യേണ വിഭൂതയഃ അപി അപഹൃതാഃ കേന കം വാ ന ഗ്രസ്തം.

അൎത്ഥം.

മരണത്താൽ=മൃതിയാൽ. ജന്മവും=ജനനവും. അത്യുജ്ജ്വലമായിരിക്കുന്ന=അത്യന്തം ശോഭിച്ചിരിക്കുന്ന. യൌവനം=താരുണ്യം. ജരയാലും=വാൎദ്ധക്യാവസ്ഥയാലും. ആക്രമിക്കപ്പെട്ടു=വ്യാപിക്കപ്പെട്ടു. ധനലിപ്സയാൽ, ധനത്തിങ്കൽ=ദ്രവ്യത്തിങ്കൽഉള്ള. ലിപ്സയാൽ=ആശയാൽ. സന്തോഷവും=ആനന്ദവും. പ്രൌഢാംഗനാവിഭ്രമങ്ങളാൽ, പ്രൌഢാംഗനകളുടെ=യൌവനസ്ത്രീകളുടെ. വിഭ്രമങ്ങളാൽ=ലീലകളാൽ. ശമസുഖവും=ബാഹ്യേന്ദ്രിയനിഗ്രഹത്താൽ ഉണ്ടാകുന്നസൌഖ്യവും. മത്സരികളായിരിക്കുന്ന=മത്സരത്തോടുകൂടിയിരിക്കുന്ന. ലോകങ്ങളാൽ=ജനങ്ങളാൽ. ഗുണങ്ങളും=നന്മകളും. വ്യാളങ്ങളാൽ=സൎപ്പങ്ങളാൽ. ധനഭൂക്കളും=നിക്ഷേപസ്ഥലങ്ങളും. ദുൎജ്ജനങ്ങളാൽ=ദുഷ്ടന്മാരാൽ. നൃപന്മാരും=രാജാക്കന്മാരും. അസൈ്ഥൎയ്യത്താൽ=സ്ഥിരതയില്ലാത്ത സ്ഥിതിയാൽ. വിഭൂതികളും=ഐശ്വൎയ്യങ്ങളും. അപഹൃതങ്ങളായിരിക്കുന്ന=അപഹരിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടു, ഏതിനാൽതന്നെ=എന്തുതന്നെ. ഗ്രസിക്കപ്പെട്ടില്ല=അപഹരിക്കപ്പെട്ടില്ല.

താല്പൎയ്യം.

പ്രപഞ്ചത്തിൽ ഓരോഗുണങ്ങൾ ഓരോ ദോഷങ്ങളാൽ വ്യാപ്തങ്ങളായിട്ടുതന്നെ ഇരിക്കുന്നു.

ശ്ലോകം.

ആധിവ്യാധിശതൈൎജ്ജനസ്യവിവിധൈരാരോഗ്യമുന്മൂല്യതേ
ലക്ഷ്മീൎയ്യത്രപതന്തിതത്രവിവൃതദ്വാരാഇവവ്യാപദഃ
ജാതംജാതമജാതമാശുവിവശംമൃത്യുഃകരോത്യാത്മസൽ
തൽകിന്തേനനിരംകുശേനവിധിനായന്നിൎമ്മിതംസുസ്ഥിരം. ൩൩

അന്വയം.

വിവിധൈഃ ആധിവ്യാധിശതൈഃ ജനസ്യ ആരോഗ്യം ഉന്മൂല്യതേ യത്ര ലക്ഷ്മീഃ തത്ര വിവൃതദ്വാരാഃ ഇവ ആപദഃ പതന്തി വിവശം ജാതം ജാതം മൃത്യുഃ അജാതം ഇവ ആത്മസൽ കരോതി തസ്മാൽ നിരംകുശേന തേന വിധിനാ സുസ്ഥിരം യൽ നിൎമ്മിതം.

അൎത്ഥം.

വിവിധങ്ങളായി=അനേകങ്ങളായിരിക്കുന്ന. ആധിവ്യാധിശതങ്ങളാൽ, ആധികളുടെയും=മനോവ്യസനങ്ങളുടെയും. വ്യാധികളുടെയും=രോഗങ്ങളുടെയും. ശതങ്ങളാൽ=ബഹുക്കളാൽ. ആരോ

ഗ്ര്യം=ബലം. ഉന്മൂലനം ചെയ്യപ്പെടുന്നു=നശിപ്പിക്കപ്പെടുന്നു. യാതൊരു സ്ഥലത്തിങ്കൽ, ലക്ഷ്മികൾ=സമ്പത്തുകൾ. ഇരിക്കുന്നുവോ, അവിടെ, വിവൃതദ്വാരകൾ എന്നപോലെ=കതകു തുറന്നുകിടക്കുന്ന സ്ഥലങ്ങൾ എന്നപോലെ. അപത്തുകൾ=അനൎത്ഥങ്ങൾ. പതിക്കുന്നു=ഉണ്ടാകുന്നു. വിവശമായിരിക്കുന്ന=അസ്വാധീനമായിരിക്കുന്ന. പ്രാണിയെ=ജനിച്ചതിനെ. മൃത്യു=അന്തകൻ. അജാതനെ എന്നപോലെ=ജനിക്കാത്തവനെ എന്നപോലെ. ആത്മസാത്താകുംവണ്ണം=തങ്കൽ ഇരിക്കത്തക്കവണ്ണം ചെയ്യുന്നു. അതുഹേതുവായിട്ടു, നിരംകുശനായിട്ടു=തടവില്ലാത്തവനായിരിക്കുന്ന. അവിധിയാൽ=അ ബ്രഹ്മാവിനാൽ. സുസ്ഥിരമായിട്ടു=അഴിവില്ലാത്തതായിട്ടു. എന്തുതന്നെ, നിൎമ്മിക്കപ്പെട്ടിരിക്കുന്നു=ഉണ്ടാക്കപ്പെട്ടിരിക്കുന്നു.

താല്പൎയ്യം.

പ്രപഞ്ചത്തിൽ കാണുന്ന വസ്തുക്കൾ ഒക്കെയും ഓരോ മാത്രാന്തരേണ നശ്വരങ്ങളായിട്ടല്ലാതെ ശാശ്വതങ്ങൾ ഒന്നും ഇല്ലാത്തതാകുന്നു.



ശ്ലോകം.

ഭോഗാസ്തുംഗതരംഗഭംഗുരതരാഃപ്രാണാഃക്ഷണധ്വംസിനഃ
സ്തോകാന്യേവദിനാനിയൌവനസുഖസ്ഫൂൎത്തിപ്രിയാസ്വസ്ഥിരാഃ
തത്സംസാരമസാരമേവനിഖിലംബുദ്ധ്വാബുധാശ്ശ്രോതസാ
ലോകാനുഗ്രഹപേശലേനമനസായത്നസ്സമാധീയതാം ൩൭

അന്വയം.

ഭോഗാഃ തുംഗതരംഗഭംഗുരതരാഃ പ്രാണാഃ ക്ഷണധ്വംസിനഃ ദിനാനിസ്തോകാനി ഏവ പ്രിയാ യൌവനസുഖസ്ഫൂൎത്തിഃ സ്വസ്ഥിരാഃ ഹേബുധാഃ തസ്മാൽ നിഖിലം സംസാരം അസാരം ഏവ ബുദ്ധ്വാ ലോകാനുഗ്രഹപേശലേന മനസാ യത്നഃ സമാധീയതാം.

അൎത്ഥം.

ഭോഗങ്ങൾ=വിഷയാനുഭവങ്ങൾ. തുംഗതരംഗഭംഗുരതരങ്ങളായും, തുംഗങ്ങളായിരിക്കുന്ന=ഉന്നതങ്ങളായിരിക്കുന്ന. തരംഗങ്ങൾ എന്നപോലെ=തിരകൾ എന്നപോലെ. ഭംഗുരതരങ്ങളായും=ഏററവും നശ്വരങ്ങളായും. പ്രാണങ്ങൾ=ജീവന്മാർ. ക്ഷണധ്വംസികളായും=ക്ഷണനേരംകൊണ്ടു ദേഹത്തെ വിട്ടു പിരിയുന്നവകളായും. ദിനങ്ങൾ=ദിവസങ്ങൾ. സ്തോകങ്ങളായും=അല്പങ്ങളായും. പ്രിയയായിരിക്കുന്ന=ഇഷ്ടയായിരിക്കുന്ന. യൌവനസുഖസ്ഫൂൎത്തി, യൌവനസുഖത്തിന്റെ=താരുണ്യസൌഖ്യത്തിന്റെ. സ്ഫൂൎത്തി=നിറവു. സ്വസ്ഥിരയായും=ഒട്ടും സ്ഥിരമില്ലാത്തതായും.

ഇരിക്കുന്നു. അല്ലേബുധന്മാരെ=അല്ലയോ വിദ്വാന്മാരെ. അത്ര ഹേതുവായിട്ടു, നിഖിലമായിരിക്കുന്ന=സമസ്തമായിരിക്കുന്ന. സംസാരത്തെ=പ്രപഞ്ചത്തെ. അസാരമായിട്ടുതന്നെ=സാരമില്ലെന്നുതന്നെ. ബോധിച്ചിട്ടു=അറിഞ്ഞിട്ടു. ലോകാനുഗ്രഹപേശലമായിരിക്കുന്ന, ലോകങ്ങളുടെ=ജനങ്ങളുടെ. അനുഗ്രഹത്തിങ്കൽ=സൌഖ്യത്തിങ്കൽ. പേശലമായി=ജാഗ്രത്തായിരിക്കുന്ന. മനസ്സോടുകൂടി=ചിത്തത്തോടുകൂടി. യത്നമാകുന്നതു=പ്രയത്നമാകുന്നതു. വഴിപോലെ, ആരംഭിക്കപ്പെട്ടാലും.

താല്പൎയ്യം.

അറിവുള്ളവരും ഈ പ്രപഞ്ചം അഴിവുള്ളതെന്നുള്ള പരമാൎത്ഥസ്ഥിതിയെ വിചാരിച്ചു സുഖകരമാകുന്ന വൈരാഗ്യമാൎഗ്ഗത്തെ ആലോചിക്കേണ്ടതാകുന്നു.

ശ്ലോകം.

ഭോഗാമേഘവിതാനമദ്ധ്യവിലസത്സൌദാമിനീചഞ്ചലാ
ആയുൎവ്വായുവിഘട്ടിതാഭ്രപടലീലീനാംബുവൽഭംഗുരം
ലോലായൌവനലാളനാസ്തനുഭൃതാമിത്യാകലയ്യദ്രുതം
യോഗേധൈൎയ്യസമാധിസിദ്ധിസുലഭേബുദ്ധിംവിദദ്ധ്വംബുധാഃ

അന്വയം.

തനുഭൃതാം ഭോഗാഃ മേഘവിതാനമദ്ധ്യവിലസത്സൌദാമിനീചഞ്ചലാഃ ആയുഃ വായുവിഘട്ടിതാഭ്രപടലീലീനാംബുവൽ ഭംഗുരം യൌവനലാളനാഃ ലോലാഃ ഹേബുധാഃ ഇതി ദ്രുതം ആകലയ്യ ധൈൎയ്യസമാധിസിദ്ധിസുലഭേ യോഗേ യൂയം ബുദ്ധിം വിദദ്ധ്വം.

അൎത്ഥം.

തനുഭൃത്തുകൾക്കു=ദേഹികൾക്കു. ഭോഗങ്ങൾ=സുഖാനുഭവങ്ങൾ. മേഘവിതാനമദ്ധ്യവിലസൽസൌദാമിനീചഞ്ചലങ്ങളാകുന്നു മേഘങ്ങളുടെ വിതാനത്തിന്റെ=വിസ്താരത്തിന്റെ. മദ്ധ്യത്തിങ്കൽ=നടുവിൽ. വിലസന്തിയായിരിക്കുന്ന=ശോഭിച്ചിരിക്കുന്ന. സൌദാമിനിയെന്നപോലെ=മിന്നലെന്നപോലെ. ചഞ്ചലങ്ങളാകുന്നു=സ്ഥിരംഇല്ലാത്തവകളാകുന്നു. ആയുസ്സ=ജീവിതകാലം. വായുവിഘട്ടിതാഭ്രപടലീലീനാംബുപോലെ. വായുവിനാൽ=കാററിനാൽ. വിഘട്ടിതയായിരിക്കുന്ന=പറത്തപ്പെട്ടതായിരിക്കുന്ന. അഭ്രപടലിയിങ്കൽ=മേഘപങ്ക്തിയിങ്കൽ. ലീനമായിരിക്കുന്ന=പററിയിരിക്കുന്ന. അംബുപോലെ=വെള്ളംപോലെ. ഭംഗുരമാകുന്നു=അഴിവുള്ളതാകുന്നു. യൌവനലാളനകൾ=യൌവനത്തിങ്കലുള്ള കളികൾ. ലോലകളാകുന്നു=ചഞ്ചലകളാകുന്നു. അല്ലയോ, ബുധന്മാരെ=വിദ്വാന്മാരെ.

ഇപ്രകാരം, ധ്രുവമായി=നിശ്ചയമായി. ആകലനംചെയ്തിട്ടു=വിചാരിച്ചിട്ടു. ധൈൎയ്യസമാധിസിദ്ധിസുലഭമായിരിക്കുന്ന, ധൈൎയ്യംകൊണ്ടും=വിഷയനിഗ്രഹസാമൎത്ഥ്യംകൊണ്ടും, സമാധികൊണ്ടും=മനോനിഷ്ഠകൊണ്ടും ഉള്ള. സിദ്ധിയിങ്കൽ=സ്വാധീനാവസ്ഥയിൽ. സുലഭമായിരിക്കുന്ന=എളുപ്പം ലഭിക്കുന്ന. യോഗത്തിങ്കൽ=ബ്രഹ്മധ്യാനത്തിങ്കൽ. നിങ്ങൾ, ബുദ്ധിയെ=മനസ്സിനെ. വിധാനംചെയ്താലും=വച്ചാലും.

താല്പൎയ്യം.

മനുഷ്യൎക്കു സുഖവും ആയുസ്സും യൌവനവും അനിത്യങ്ങളെന്നതു നിശ്ചയംതന്നെ. അതുകൊണ്ടു അറിവുള്ളവർ സദാ മേൽപറഞ്ഞ വിചാരത്തോടുംകൂടെ ധൈൎയ്യവാന്മാരായിട്ടു ഇന്ദ്രിയനിഗ്രഹം സാധിച്ചു പരബ്രഹ്മധ്യാനം ചെയ്യേണ്ടതാകുന്നു.

ശ്ലോകം.

ആയുഃകല്ലോലലോലംകതിപയദിവസസ്ഥായിനീയൌവനശ്രീ
രൎത്ഥാസ്സങ്കല്പകല്പാഘനസമയതടിദ്വിഭ്രമാഭോഗപൂഗാഃ
കണ്ഠാശ്ലേഷോപഗൂഢംതദപിചനചിരംയൽപ്രിയാഭിഃപ്രണീതം
ബ്രഹ്മണ്യാസക്തചിത്താഭവതഭവഭയാംഭോധിപാരംതരീതും. ൯൩

അന്വയം.

ആയുഃ കല്ലോലലോലം യൌവനശ്രീഃ കതിപയദിവസസ്ഥായിനീ അൎത്ഥാഃ സങ്കല്പകല്പാഃ ഭോഗപൂഗാഃ ഘനസമയതടിദ്വിഭ്രമാഃ പ്രിയാഭിഃ യൽ കണ്ഠാശ്ലേഷോപഗൂഢം പ്രണീതം തൽ അപി ചിരം ന തൽ യൂയം ഭവഭയാംഭോധിപാരം തരീതും ബ്രഹ്മണി ആസക്തചിത്താഃ ഭവത.

അൎത്ഥം.

ആയുസ്സ=ജീവിതകാലം. കല്ലോലലോലമാകുന്നു കല്ലോലംപോലെ=തിരപോലെ. ലോലമാകുന്നു=ഇളകുന്നതാകുന്നു. യൌവനശ്രീ=യൌവനാവസ്ഥയിലെ ശോഭ. കതിപയദിവസസ്ഥായിനിയാകുന്നു=ചിലദിവസങ്ങളിൽ ഇരിക്കുന്നതാകുന്നു. അൎത്ഥങ്ങൾ=സകലധനങ്ങൾ, സങ്കല്പകല്പങ്ങളാകുന്നു=മനോരാജ്യതുല്യങ്ങളാകുന്നു. ഭോഗപൂഗങ്ങൾ=സുഖാനുഭവസമൂഹങ്ങൾ. ഘനസമയതടിദ്വിഭ്രമങ്ങളാകുന്നു. ഘനസമയത്തിങ്കലുള്ള=വൎഷകാലത്തിങ്കലുള്ള. തടിത്തിന്റെ=മിന്നലിന്റെ. വിഭ്രമംപോലെയുള്ള=ഭംഗിപോലെയുള്ള വിഭ്രമത്തോടുകൂടിയതാകുന്നു. പ്രിയമാരാൽ=ഭാൎയ്യമാരാൽ. യാതൊരു, കണ്ഠാശ്ലേഷോപഗൂഢം, കണ്ഠാശ്ലേഷത്തിങ്കലുള്ള. ഉപഗൂഢം=ദേഹത്തെ ദേഹംകൊണ്ടുമറയ്ക്കു. പ്രണീതമായോ=ചെയ്യപ്പെട്ടതായോ. അതും ചിരമാകുന്നില്ല=സ്ഥിരമാകുന്നില്ല. (അതു വേഗ

വായിട്ടു നിങ്ങൾ) ഭവഭയാംഭോധിപാരത്തെ, ഭവഭയമാകുന്ന=സംസാരസങ്കടമാകുന്ന. അംഭോധിയുടെ=സമുദ്രത്തിന്റെ. പാരത്തെ=മറുകരയെ. തരണംചെയ്യാനായിക്കൊണ്ടു=ഗമിക്കാനായിക്കൊണ്ടു. ബ്രഹ്മത്തിങ്കൽ=പരബ്രഹ്മത്തിങ്കൽ. അസക്തചിത്തന്മാരായിട്ടു, അസക്തമായിരിക്കുന്ന=ഉറപ്പിച്ചുവെക്കപ്പെട്ടിരിക്കുന്ന. ചിത്തത്തിനോടു=മനസ്സിനോടുകൂടിയവരായിട്ടു ഭവിച്ചാലും.

താല്പൎയ്യം.

സംസാരസമുദ്രത്തിനെ കടക്കാൻ മറ്റൊന്നുകൊണ്ടും സാധിക്കാത്തതും പരബ്രഹ്മധ്യാനമാത്രത്താൽ എളുപ്പം സംസാരസമുദ്രത്തെ കടക്കാവുന്നതുമാകുന്നു.

ശ്ലോകം.

കൃഛ്രേണാമേദ്ധ്യമദ്ധ്യേനിയമിതതനുഭിഃ
സ്ഥീയതേഗൎഭവാസേ
കാന്താവിശ്ലേഷദുഃഖവ്യതികരവിഷമോ
യൌവനേചോപഭോഗഃ
വാമാക്ഷീണാമവജ്ഞാപഹസിതവസതി
വ്വൃദ്ധഭാവോപ്യസാധു
സ്സംസാരേരേമനുഷ്യാവദതയദിസുഖം
സ്വല്പമപ്യസ്തികിഞ്ചിൽ. ൯൭

അന്വയം.

ഗൎഭവാസേ അമേദ്ധ്യമദ്ധ്യേ നിയമിതതനുഭിഃ കൃഛ്രേണ സ്ഥീയതേ കാന്താവിശ്ലേഷദുഃഖവ്യതികരവിഷമഃ യൌവനേ ഉപഭോഗഃ ച വാമാക്ഷീണാം അവജ്ഞാപഹസിതവസതിഃ വൃദ്ധഭാവഃ അപി അസാധുഃ രേ മനുഷ്യാഃ സംസാരേ സ്വല്പം സുഖം കിഞ്ചിൽ അപി അസ്തി യദി (യൂയം) വദത.

അൎത്ഥം.

ഗൎഭവാസത്തിങ്കൽ=ഗൎഭസ്ഥിതിയിങ്കൽ. അമേദ്ധ്യമദ്ധ്യത്തിങ്കൽ=വിഷ്ഠാമദ്ധ്യത്തിങ്കൽ. നിയമിതതനുക്കളോടുകൂടെ, നിയമിതകളായിരിക്കുന്ന=സങ്കോചിക്കപ്പെട്ടവകളായിരിക്കുന്ന. തനുക്കളോടു=കൈകാൽ തുടങ്ങിയ അവയവങ്ങളോടുകൂടെ. പ്രയാസപ്പെട്ടു സ്ഥിതിചെയ്യപ്പെടുന്നു=ഇരിക്കപ്പെടുന്നു. കാന്താവിശ്ലേഷദുഃഖവ്യതികരവിഷമമായിരിക്കുന്ന, കാന്താവിശ്ലേഷംകൊണ്ടുള്ള=സ്ത്രീവിയോഗംകൊണ്ടുള്ള. ദുഃഖവ്യതികരംകൊണ്ടു=വ്യസനാധിക്യംകൊണ്ടു. വിഷമമായിരിക്കുന്ന=അസഹ്യമായിരിക്കുന്ന. യൌവനത്തിങ്കലെ=ചെറുപ്പകാലത്തിങ്കലെ. ഉപഭോഗവും=സുഖാനുഭവവും. വാമാക്ഷികളുടെ=സുന്ദരിമാരുടെ. അവജ്ഞാപഹസിതവസതിയാ

യിരിക്കുന്നു. അവജ്ഞയ്ക്കും=അവമാനത്തിനും. അപഹസിതത്തിനും=പരിഹാസത്തിനും. വസതിയായിരിക്കുന്ന=ഇരിപ്പിടമായിരിക്കുന്ന. വൃദ്ധഭാവവും=വാൎദ്ധക്യവും. അസാധുവാകുന്നു=നിന്ദിക്കത്തക്കതാകുന്നു. അല്ലയോ, മനുഷ്യന്മാരേ, സംസാരത്തിങ്കൽ=പ്രപഞ്ചത്തിങ്കൽ. സ്വല്പമായിരിക്കുന്ന. സുഖം=സുഖാനുഭവം. കുറഞ്ഞൊന്നെങ്കിലും, ഭവിക്കുന്നു; എങ്കിൽ (നിങ്ങൾ) വദിച്ചാലും=പറഞ്ഞാലും.

### താല്പൎയ്യം.

പ്രപഞ്ചത്തിൽ ഗൎഭോല്പാദനതുടങ്ങി അവസാനത്തോളവും സൌഖ്യം ഇല്ലാത്തതാകുന്നു.

### ശ്ലോകം.

വ്യാഘ്രീവതിഷ്ഠതിജരാപരിതൎജ്ജയന്തീ
രോഗാശ്ചശത്രവ ഇവപ്രഹരന്തിദേഹം
ആയുഃപരിസ്രവതിഭിന്നഘടാദിവാംഭോ
ലോകസ്തഥാപ്യഹിതമാചരതീതിചിത്രം. ൩൫

### അന്വയം.

ജരാ വ്യാഘ്രീ ഇവ പരിതൎജ്ജയന്തീ തിഷ്ഠതി രോഗാഃ ച ശത്രവഃ ഇവ ദേഹം പ്രഹരന്തി ആയുഃ ഭിന്നഘടാൽ അംഭഃ ഇവ പരിസ്രവതി തഥാ അപി ലോകഃ അഹിതം ആചരതി ഇതി ചിത്രം.

### അൎത്ഥം.

ജരാ=വാൎദ്ധക്യം. വ്യാഘ്രീ=പെൺപുലി എന്നപോലെ പരിതൎജ്ജയന്തിയായിട്ടു=പേടിപ്പിക്കുന്നതായിട്ടു. സ്ഥിതിചെയ്യുന്നു, രോഗങ്ങളും, ശത്രുക്കൾ=വിരോധികൾ എന്നപോലെ ദേഹത്തെ=ശരീരത്തെ. പ്രഹരിക്കുന്നു=ഉപദ്രവിക്കുന്നു. ആയുസ്സ=ജീവിതകാലം. ഭിന്നഘടത്തിങ്കൽനിന്നു=ഉടഞ്ഞകുടത്തിൽനിന്നു. അംഭസ്സ=ജലം എന്നപോലെ, പരിസ്രവിക്കുന്നു=ഒഴുകുന്നു. എന്നിട്ടും, ലോകം=ജനം. അഹിതത്തെ=അനിഷ്ടത്തെ. ആചരിക്കുന്നു=ചെയ്യുന്നു. ഇതുഹേതുവായിട്ടു, ചിത്രമാകുന്നു=ആശ്ചൎയ്യമാകുന്നു.

### താല്പൎയ്യം.

വാൎദ്ധക്യവും അപ്പോളനേകപീഡകളും നിശ്ചയമായിട്ടുള്ളതും ആയുസ്സിനു സ്ഥിരതയില്ലാത്തതും ആകയാൽ ഒരു സമയവും പരോപദ്രവം ചെയ്യരുതാത്തതാകുന്നു.

### ശ്ലോകം.

ഭോഗാഭംഗുരവൃത്തയോബഹുവിധാസ്തൈരേവചായംഭവ
സ്തൽകസ്യേഹകൃതേപരിഭ്രമതരേലോകാഃകൃതംചേഷ്ടിതൈഃ

ആശാപാശശതോപശാന്തിവിശദംചേതസ്സമാധീയതാം
കാമോൽപത്തിവശാൽസ്വധാമനിയതിശ്രദ്ധേയമസ്മദ്വചഃ ൧൯

അന്വയം.

ബഹുവിധാഃ ഭോഗാഃ ഭംഗുരവൃത്തയഃ തൈഃ ഏവ അയം ഭവഃ ച തൽ രേ ലോകാഃ (യൂയം) കസ്യ കൃതേ ഇഹ പരിഭ്രമത ചേഷ്ടിതൈഃ കൃതം (യൂയം) അസ്മദ്വചഃ ശ്രദ്ധേയം യദി സ്വധാമനി കാമോല്പത്തിവശാൽ ചേതഃ ആശാപാശശതോപശാന്തിവിശദം സമാധീയതാം

അൎത്ഥം.

ബഹുവിധങ്ങളായിരിക്കുന്ന=അനേകപ്രകാരങ്ങളായിരിക്കുന്ന. ഭോഗങ്ങൾ= സുഖാനുഭവങ്ങൾ. ഭംഗുരവൃത്തികളാകുന്ന=നശ്വരവ്യാപാരത്തോടുകൂടിയവകളാകുന്നു. അതുകളെക്കൊണ്ടു=അവയവകളെക്കൊണ്ടു. തന്നെ, ഈ ഭവവും=സംസാരവുമാകുന്നു. അതു ഹേതുവായിട്ടു, അല്ലയോ, ലോകങ്ങളേ=ജനങ്ങളേ. (നിങ്ങൾ) എന്തിനു=എന്തുപ്രയോജനത്തിനു വേണ്ടി, ഇവിടെ, പരിഭ്രമിക്കുന്നു=ചുഴലുന്നു. ചേഷ്ടിതങ്ങളെക്കൊണ്ടു=വ്യാപാരങ്ങളെക്കൊണ്ടു. മതി, (നിങ്ങൾ) അസ്മദ്വചസ്സിനെ=ഞങ്ങളുടെ വാക്കിനെ. ശ്രദ്ധിക്കേ=വിശ്വസിക്കും എങ്കിൽ, സ്വധാമാവിങ്കൽ=പരമാത്മാവിങ്കൽ. കാമോൽപത്തി ഹേതുവായിട്ടു, കാമത്തിന്റെ=ഇച്ഛയുടെ. ഉൽപത്തിഹേതുവായിട്ടു=ഉത്ഭവംഹേതുവായിട്ടു. ചേതസ്സിനെ=മനസ്സിനെ. ആശാപാശശതോപശാന്തിവിശദമാകുംവണ്ണം, ആശാപാശങ്ങളുടെ=മോഹസമൂഹങ്ങളുടെ. ശതത്തിന്റെ=അധികൃത്തിന്റെ ഉപശാന്തികൊണ്ടു=നാശംകൊണ്ടു. വിശദമാകുംവണ്ണം=നിൎമ്മലമാകുംവണ്ണം. സമാധാനംചെയ്താലും=അടക്കിയാലും.

താല്പൎയ്യം.

സംസാരമെന്നതു അനിത്യസുഖംതന്നെ. അതുകൊണ്ടു അല്പപ്രകാരമുള്ള സുഖത്തിനുവേണ്ടി ഭ്രമിക്കാതെ ബ്രഹ്മധ്യാനത്തിലേക്കു ഉദ്യോഗിച്ചു മററുമോഹങ്ങളിൽ വെറുപ്പോടുകൂടെ വിചാരനാൽ മനസ്സു സമാധാനപ്പെടുത്തേണ്ടതാകുന്നു.

ശ്ലോകം

ബ്രഹ്മേന്ദ്രാദിമരുൽഗണാംസ്തൃണഗണാൻയത്രസ്ഥിതോമന്യതേ
യത്സ്വാദാദ്വിരസാഭവന്തിവിഭവാസ്ത്രൈലോക്യരാജ്യാദയഃ
യൽഭോഗോപിസഏകഏവപരമോനിത്യോദിതോജൃംഭതേ
ഭോഃസാധോക്ഷണഭംഗുരേതദിതരേഭോഗേമതിന്മാകൃഥാഃ ൨൦

അന്വയം.

യത്ര സ്ഥിതഃ ബ്രഹ്മേന്ദ്രാദിമരുൽഗണാൻ തൃണഗണാൻ മന്യ

തേ യത്പ്രസാദാൽ ത്രൈലോക്യരാജ്യാദയഃ വിഭവാഃ വിരസാ ഭവന്തി കോപി പരമഃ സഃ ഭോഗാഃ ഏകഃ ഏവ നിത്യോദിതഃ ജൃംഭതേ (ഹേ) സാധോ (ത്വം) ക്ഷണഭംഗുരേ തദിതരേ ഭോഗേ മതിം മാ കൃഥാഃ

അൎത്ഥം.

യാതൊരു നിങ്കൽ, സ്ഥിതനായിരിക്കുന്നവൻ=ലയിച്ചിരിക്കുന്നവൻ. ബ്രഹ്മേന്ദ്രാൎക്കമരുൽഗണങ്ങളെ: ബ്രഹ്മാവു, ഇന്ദ്രൻ, അൎക്കൻ=സൂൎയ്യൻ. മരുൽഗണം=ദേവസമൂഹം. ഇവരെ, തൃണഗണങ്ങളായിട്ട്=പുൽക്കൂട്ടങ്ങളായിട്ടു. മനനംചെയ്യുന്നു=വിചാരിക്കുന്നു. യത്പ്രസാദംഹേതുവായിട്ടു=യാതൊന്നിന്റെ പ്രസാദംഹേതുവായിട്ടു. അനുഭവംഹേതുവായിട്ടു, ത്രൈലോക്യരാജ്യാദികളാകുന്ന=മൂന്നുലോകം മുതലായവയാകുന്ന. വിഭവങ്ങളും=സമ്പത്തുകളും. വിരസങ്ങളായിട്ടു=രസമില്ലാത്തവയായിട്ടു. ഭവിക്കുന്നു പറവാൻ പാടില്ലാത്തതായി, പരമമായിരിക്കുന്ന=ഉൽകൃഷ്ടമായിരിക്കുന്ന ആ ഭോഗം പരബ്രഹ്മധ്യാനാനന്ദാനുഭവം, ഒന്നു തന്നെ. നിത്യോദിതമായിട്ടു=എപ്പൊഴും പ്രകാശിതമായിട്ടു ജൃംഭിക്കുന്നു=വൎദ്ധിക്കുന്നു അല്ലയോ സജ്ജനങ്ങളേ, നീയ്=നിങ്ങൾ ക്ഷണഭംഗുരമായി=ക്ഷണംകൊണ്ടു നശ്വരമായി. തദിതരമായിരിക്കുന്ന=അതിൽനിന്നും അപരമായിരിക്കുന്ന ഭോഗത്തിങ്കൽ=സുഖാനുഭവത്തിങ്കൽ. മതിയെ=ബുദ്ധിയെ. ചെയ്യരുതു.

താല്പൎയ്യം.

മുഖ്യമായിട്ടുള്ള ബ്രഹ്മധ്യാനാനന്ദത്തെ അനുഭവിക്കേണ്ടതും നശ്വരങ്ങളായിരിക്കുന്ന മററുസുഖങ്ങളെ ത്യജിക്കേണ്ടതുമാകുന്നു.

* കാലമഹിമവൎണ്ണനാദശകം. *

ശ്ലോകം.

സാരമ്യാനഗരീമഹാൻസനൃപതിസ്സാമന്തചക്രഞ്ചതൽ
പാൎശ്വേതസ്യചസാവിദഗ്ദ്ധപരിഷത്താശ്ചന്ദ്രബിംബാനനാഃ
ഉദ്വൃത്തസ്സചരാജപുത്രനിവഹസ്തേവന്ദിനസ്താഃകഥാ
സ്സൎവ്വംയസ്യവശാദഗാൽ സ്മൃതിപഥംകാലായതസ്മൈനമഃ

അന്വയം.

രമ്യാ സാ നഗരീ മഹാൻ സഃ നൃപതിഃ തൽ സാമന്തചക്രം ച തസ്യ പാൎശ്വേ സാ വിദഗ്ദ്ധാ പരിഷൽ താഃ ചന്ദ്രബിംബാനനാഃ ച ഉദ്വൃത്തഃ സഃ രാജപുത്രനിവഹഃ ച തേ വന്ദിനഃ താഃ കഥാഃ സൎവ്വം യസ്യ വശാൽ സ്മൃതിപഥം അഗാൽ തസ്മൈ കാലായ നമഃ അസ്തു.

അൎത്ഥം.

രമ്യമായിരിക്കുന്ന=മനോഹരയായിരിക്കുന്ന. അനഗരിയും=രാജധാനിയും. മഹാനായിരിക്കുന്ന=ശ്രേഷ്ഠനായിരിക്കുന്ന. അനൃപതിയും=രാജാവും. അ സാമന്തചക്രവും=സാമന്തസമൂഹവും. അചലന്റെ=പൎവ്വതത്തിന്റെ. പാൎശ്വത്തിങ്കൽ=സമീപത്തിങ്കൽ. അവിദഗ്ദ്ധയായിരിക്കുന്ന=സമൎത്ഥയായിരിക്കുന്ന, പരിഷത്തും=സേവകസംഘവും. അ ചന്ദ്രബിംബാനനമാരും, ചന്ദ്രബിംബംപോലെ=ചന്ദ്രമണ്ഡലംപോലെ ഇരിക്കുന്ന. ആനനത്തോടു=മുഖത്തോടുകൂടിയ നാരിമാരും. ഉദ്ധൃത്തമായിരിക്കുന്ന=അതിബലത്തോടുകൂടിയിരിക്കുന്ന. അ രാജപുത്രനിവഹവും, രാജപുത്രന്മാരുടെ=രാജകുമാരന്മാരുടെ. നിവഹവും=നിചയവും. അ വന്ദികളും=സ്തുതിക്കുന്നവരും. അ കഥകളും=ചരിതങ്ങളും. സൎവ്വം=ഈ പറഞ്ഞതൊക്കയും. യാതൊന്നിന്റെ=യാതൊരുകാലത്തിന്റെ. അധീനതഹേതുവായിട്ടു=സ്വാധീനമായിരിക്കഹേതുവായിട്ടു. ശ്രുതിപഥത്തെ=ശ്രവണമാൎഗ്ഗത്തെ. ഗമിച്ചുവൊ=പ്രാപിച്ചുവൊ. അ കാലത്തിനായിക്കൊണ്ടു=എല്ലാററിനേക്കാളും ഉൽകൃഷ്ടമെന്നല്ലാതെ പറവാൻ പാടില്ലാത്ത. ശക്തിയുൽകൎഷത്തിനായിക്കൊണ്ടു. നമസ്തു=നമസ്കാരം ഭവിക്കട്ടെ.

താല്പൎയ്യം.

അനേകപ്രകാരത്തിലുള്ള പ്രൌഢികളെയും ക്ഷണനേരംകൊണ്ടു ഇല്ലാതെ ആക്കുവാനുള്ള ശക്തി കാലത്തിന്നു ഉള്ളതാകുന്നു.

ശ്ലോകം.

യത്രാനേകഃകചചിദപിഗൃഹേതത്രതിഷ്ഠത്യഥൈകോ
യത്രാപ്യേകസ്തദനുബഹവസ്തത്രനേകോപിചാന്തേ
ഇത്ഥന്നേയൌരജനിദിവസൌദോലയന്ദ്വാവിവാക്ഷൌ
കാലഃകല്യോഭവനഫലകേക്രീഡതിപ്രാണിശാരൈഃ രൂ൨

അന്വയം.

യത്ര കചചിൽ ഗൃഹേ അനേകഃ അസ്തി തത്ര അഥ ഏകഃ അസ്തി യത്ര ഏകഃ തത്ര അപി തദനു ബഹവഃ സന്തി തത്ര ച അന്തേ ഏക അപി ന കല്യഃ കാലഃ ഭുവനഫലകേ ഇത്ഥം നേയൌ പ്രാണിശാരൈ രജനിദിവസൌ ദ്വൌ അക്ഷൌ ഇവ ലോലയൻ ക്രീഡതി.

അൎത്ഥം.

യാതൊരേടത്തു, ചില, ഗൃഹത്തിങ്കൽ=ഭവനത്തിങ്കൽ. അനേകജനം=വളരെ ജനം. ഭവിക്കുന്നുവോ, അവിടെ, പിന്നെ. ഏകജനം=ഒരാൾ. ഭവിക്കുന്നു, യാതൊരേടത്തു. ഏകജനം=ഒരാൾ

ഭവിക്കുന്നുവോ അവിടെ ആകട്ടെ പിന്നീട്. ബഹുജനം=വളരെ ആൾ. ഭവിക്കുന്നു അവിടേയും. അന്തത്തിങ്കൽ=അവസാനത്തിങ്കൽ. ഏകജനാപ്യം=ഒരാളും. ഭവിക്കുന്നില്ലാ. കല്യമായിരിക്കുന്ന=സമർത്ഥമായിരിക്കുന്ന കാലം. ഭുവനഫലത്തിങ്കൽ. ഭുവനമാകുന്ന=ഭൂമിയാകുന്ന. ഫലകത്തിങ്കൽ=പലകയിൽ. ഇപ്രകാരം നേയങ്ങളായിരിക്കുന്ന=പ്രവൃത്തിപ്പിക്കാൻ യോഗ്യങ്ങളായിരിക്കുന്ന. പ്രാണിശാരങ്ങളെക്കൊണ്ടു, പ്രാണികളാകുന്ന=ജന്തുക്കളാകുന്ന ശാരങ്ങളെക്കൊണ്ടു=കരുവുകളെക്കൊണ്ടു. രജനിദിവസങ്ങളെ=രാപകലുകളെ. രണ്ടു, അക്ഷങ്ങളെപ്പോലെ=ചുക്കിണികളെപ്പോലെ. ലോലയന്നായിട്ടു=ഉരുട്ടുന്നവനായിട്ടു. ക്രീഡിക്കുന്നു=കളിക്കുന്നു.

താല്പര്യം.

അചിന്ത്യശക്തിയായിരിക്കുന്ന കാലം രാപകലെന്ന രണ്ടു ചുക്കിണികളെ ഉരുട്ടി ജന്തുക്കളെന്ന ചൂതുകളെ വേറെവേറെയും കൂട്ടിയും മാററിയും വച്ചു കളിക്കുന്നു.

ശ്ലോകം.

ആദിത്യസ്യ ഗതാഗതൈരഹരഹസ്സംക്ഷീയതേജീവിതം
വ്യാപാരൈർബഹുകാര്യഭാരഗുരുഭിഃകാലോനവിജ്ഞായതേ
ദൃഷ്ട്വാജന്മജരാവിപത്തിമരണം ത്രാസശ്ചനോല്പദ്യതേ
പീത്വാമോഹമയീംപ്രമാദമദിരാമുന്മത്തഭൂതംജഗൽ ൧൬

അന്വയം.

ആദിത്യസ്യ ഗതാഗതൈഃ അഹരഹഃ ജീവിതം സംക്ഷീയതേ (ജനൈഃ) ബഹുകാര്യഭാരഗുരുഭിഃ വ്യാപാരൈഃ കാലഃ ന വിജ്ഞായതേ ജന്മജരാവിപത്തിമരണം ദൃഷ്ട്വാ (അപി) ത്രാസഃ ച ന ഉല്പദ്യതേ ജഗൽ മോഹമയീം പ്രമാദമദിരാം പീത്വാ ഉന്മത്തഭൂതം.

അർത്ഥം.

ആദിത്യന്റെ, ഗതാഗതങ്ങളെക്കൊണ്ടു=പോക്കുവരത്തുകളെക്കൊണ്ടു. പ്രത്യഹം ദിവസംതോറും. ജീവിതം=ആയുസ്സു. ക്ഷയിക്കുന്നു=കുറയുന്നു. ജനങ്ങളാൽ ബഹുകാര്യഭാരഗുരുക്കളായിരിക്കുന്ന=ബഹുക്കളായിരിക്കുന്ന. കാര്യങ്ങളുടെ=തൊഴിലുകളുടെ. ഭാരംകൊണ്ടു=അധിക്യംകൊണ്ടു. ഗുരുക്കളായിരിക്കുന്ന=മഹത്തുക്കളായിരിക്കുന്ന. വ്യാപാരങ്ങളെക്കൊണ്ടു=പ്രവൃത്തികളെക്കൊണ്ടു. കാലം=കാലാതിക്രമം അറിയപ്പെടുന്നില്ലാ ജന്മജരാവിപത്തിമരണത്തെ. ജന്മം=ജനനം. ജരാ=വാൎദ്ധക്യം. വിപത്തികൾ=അനൎത്ഥങ്ങൾ. മരണം. ഇവയെ ദർശിച്ചിട്ടും=കണ്ടിട്ടും. ത്രാസവും=ഭയവും. ഉല്പാദിക്കുന്നില്ലാ=ഉണ്ടാകുന്നില്ലാ. ജഗത്തു=ജനം. മോഹമയിയായി

രിക്കുന്ന=അഗ്രഹസ്വരൂപിണിയായിരിക്കുന്ന. പ്രമാദമദിരയെ. പ്രമാദമാകുന്ന=കെട്ടതിയാകുന്ന. മദിരയെ=മദ്യത്തെ. പാനംചെയ്തിട്ടു=കുടിച്ചിട്ടു. ഉന്മത്തഭൂതമാകുന്നു. ഉന്മാദത്തോടു=ബുദ്ധിഭ്രമത്തോടു കൂടിയതാകുന്നു.

താല്പൎയ്യം.

രാത്രി പകലുകളെന്നു പറയുന്നതുകൊണ്ടു ആയുസ്സു കുറയുന്നു ഓരോ വ്യാപാരങ്ങൾചെയ്തു നേരവും കളയുന്നു ഇതിനിടയിൽ അനേക സങ്കടങ്ങളും ഉണ്ടാകുന്നു. ഇതൊക്കെ കണ്ടിട്ടും ഭയം ഉണ്ടാകുന്നില്ലെന്നു മാത്രവുമല്ല മനുഷ്യരു ഓരോ ദുരാഗ്രഹഗ്രസ്തന്മാരായിട്ടും ഇരിക്കുന്നു.

ശ്ലോകം.

രാത്രിസ്സൈവപുനസ്സഏവദിവസോമൎത്ത്യാമുദാജന്തവോ
ധാവന്ത്യുദ്യമിനസ്തഥൈവനിഭൃതപ്രാരബ്ധതത്തൽക്രിയാഃ
വ്യാപാരൈഃപുനരുക്തഭൂതവിഷയൈരിത്ഥംവിധേനാമുനാ
സംസാരേണകദൎത്ഥിതാവയമഹോമോഹാന്നലജ്ജാമഹേ

അന്വയം.

രാത്രിഃ സാ ഏവ പുനഃ ദിവസഃ സഃ ഏവ മൎത്ത്യാഃ ജന്തവഃ മുദാ ഉദ്യമിനഃ ധാവന്തി പുനരുക്ത ഭൂതവിഷയൈഃ വ്യാപാരൈഃ നിഭൃതപ്രാരബ്ധതത്തൽക്രിയാഃ തഥാ ഏവ (ധാവന്തി) ഇത്ഥംവിധേന അമുനാ സംസാരേണ വയം കദൎത്ഥിതാഃ മോഹാൽ ന ലജ്ജാമഹേ അഹോ.

അൎത്ഥം.

രാത്രിയും=രാവും. അതു, തന്നെ, പിന്നെ. ദിവസവും=പകലും. അതു തന്നെ മൎത്ത്യന്മാരും=മനുഷ്യന്മാരും. ജന്തുക്കളും=പ്രാണികളും. മുദാ=സന്തോഷത്തോടുകൂടെ. ഉദ്യമികളായിട്ടു=പ്രയത്നത്തോടുകൂടിയവരായിട്ടു. ധാവനംചെയ്യുന്നു=നടക്കുന്നു. പുനരുക്തഭൂതവിഷയങ്ങളായിരിക്കുന്ന. അവൎത്തിച്ചു=അനുഭവത്തോടുകൂടിയിരിക്കുന്ന വ്യാപാരങ്ങളാൽ=ക്രിയകളാൽ. നിഭൃതപ്രാരബ്ധത്താൽതത്തൽക്രിയന്മാരായിട്ടു, നിഭൃതമാകുംവണ്ണം=ഉപായത്തോടുകൂടുംവണ്ണം. പ്രാരബ്ധകളായിരിക്കുന്നതുടങ്ങപ്പെട്ടവകളായിരിക്കുന്ന തത്തൽക്രിയകളോടു=അതാതു പ്രാരബ്ധകൎമ്മങ്ങളോടുകൂടിയവരായിട്ടു, അപ്രകാരംതന്നെ, ധാവനംചെയ്യുന്നു, ഇത്ഥംവിധമായിരിക്കുന്ന=ഇപ്രകാരം നടന്നുപോരുന്നു. ഈ സംസാരത്താൽ=പ്രപഞ്ചത്താൽ. നാം കദൎത്ഥിതന്മാരാകുന്നു=ദുഃഖിപ്പിക്കപ്പെട്ടവരാകുന്നു. മോഹത്തിങ്കൽനിന്നും=അശയിങ്കൽനിന്നും. ലജ്ജിക്കുന്നില്ലാ ആശ്ചൎയ്യം.

താല്പൎയ്യം

രാത്രിയും പകലും പ്രവൃത്തിയും ഒന്നുതന്നെ എന്നുള്ള വാസ്തവത്തെ മനുഷ്യർ മോഹനിമിത്തം അറിയാത്തതാകുന്നു.

ശ്ലോകം.

നധ്യാതംപദമീശ്വരസ്യവിധിവത്സംസാരവിച്ഛിത്തയേ
സ്വൎഗ്ഗദ്വാരകവാടപാടനപടുൎധൎമ്മോപിനോപാൎജ്ജിതഃ
നാരീപീനപയോധരോരുയുഗളീസ്വപ്നേപിനാലിംഗിതാ
മാതുഃകേവലമേവയൌവനവനച്ഛേദേകുഠാരാവയം ൩൩

അന്വയം.

(അസ്മാഭിഃ) സംസാരവിച്ഛിത്തയേ ഈശ്വരസ്യ പദം വിധിവൽ ന ധ്യാതം സ്വൎഗ്ഗദ്വാരകവാടപാടനപടുഃ ധൎമ്മഃ അപി ന ഉപാൎജ്ജിതഃ പീനപയോധരോരുയുഗളീ നാരീ സ്വപ്നേ അപി ന ആലിംഗിതാ (തൽ) മാതുഃ യൌവനവനച്ഛേദേ കേവലം വയം കുഠാരാഃ.

അൎത്ഥം.

(ഞങ്ങളാൽ) സംസാരവിച്ഛിത്തിക്കായിക്കൊണ്ടു, സംസാരത്തിന്റെ=ജനനമരണത്തിന്റെ. വിച്ഛിത്തിക്കായിക്കൊണ്ടു=നാശത്തിന്നായിക്കൊണ്ടു. ഈശ്വരന്റെ=സൎവ്വനിയന്താവിന്റെ. പദമാകുന്നതു=ചരണയുഗമാകുന്നതു. വിധിയാംവണ്ണം=ക്രമത്തിനു തക്കവണ്ണം. ധ്യാതമായില്ല=വിചാരിച്ചുസേവിക്കപ്പെട്ടില്ല. സ്വൎഗ്ഗദ്വാരകവാടപാടനപടുവായിരിക്കുന്ന, സ്വൎഗ്ഗത്തിനുള്ള=സ്വൎഗ്ഗത്തിലേക്കു പോകുന്നതിനുള്ള. ദ്വാരത്തിന്റെ=വാതലിന്റെ. കവാടങ്ങളുടെപാടനത്തിങ്കൽ=ഭേദത്തിങ്കൽ. പടുവായിരിക്കുന്ന=സാമൎത്ഥ്യത്തോടു കൂടിയിരിക്കുന്ന. ധൎമ്മവും=പുണ്യവും. ഉപാൎജ്ജിതമായില്ല=സമ്പാദിക്കപ്പെട്ടില്ല. പീനപയോധരോരുയുഗളിയായിരിക്കുന്ന പീനകളായിരിക്കുന്ന=തടിച്ചിരിക്കുന്ന. പയോധരോരുയുഗളികളോടും, പയോധരങ്ങളോടും=സ്തനങ്ങളോടും. ഊരുയുഗളിയോടും=രണ്ടു തുടയോടുംകൂടിയിരിക്കുന്ന. നാരീ=സ്ത്രീ. സ്വപ്നത്തിലും=കിനാവിലും. ആലിംഗിതയായില്ല=പരിരംഭിക്കപ്പെട്ടില്ല. അതു ഹേതുവായിട്ടു മാതാവിന്റെ=അമ്മയുടെ. യൌവനവനച്ഛേദത്തിങ്കൽ, യൌവനമാകുന്ന=താരുണ്യമാകുന്ന. വനത്തിന്റെ=കാട്ടിന്റെ. ഛേദത്തിങ്കൽ=മുറിച്ചുകളയുന്നതിങ്കൽ. മാത്രം ഞങ്ങൾ, കുഠാരങ്ങളാകുന്നു=കോടാലികളാകുന്നു.

താല്പൎയ്യം.

ജനനമരണരൂപമായ ഈ പ്രപഞ്ചം സുഖാനുഭവത്തിന്നും ധൎമ്മസമ്പാദനത്തിന്നും മോക്ഷത്തിന്നും ഒരു പെരുവഴിയായിരിക്കെ

അവകൾക്ക പ്രവൃത്തം ചെയ്യാത്തവരുടെ ജന്മം വെറുതേതന്നെ റ്റി ന്നാകുന്നു.

ശ്ലോകം.

നാഭ്യസ്താഭുവിവാദിവൃന്ദദമനീവിദ്യാമഹാസംഗരേ
ഖഡ്ഗാഗ്രൈഃകരികുംഭപീഠദലനൈൎന്നാകംനനീതംയശഃ
കാന്താകോമളപല്ലവാധരരസഃപീതോനചന്ദ്രോദയേ
താരുണ്യംഗതമേവനിഷ്ഫലമഹോശൂന്യാലയേദീപവൽ ൫൰

അന്വയം.

ഭുവി വാദിവൃന്ദദമിനീ വിദ്യാ ന അഭ്യസ്താ മഹാസംഗരേ ഖഡ്ഗാഗ്രൈഃ കരികുംഭപീഠ ദലനൈഃ നാകം യശഃ ന നീതം കാന്താകോമള പല്ലവാധരരസഃ ചന്ദ്രോദയേ ന പീതഃ താരുണ്യം ശൂന്യാലയേ ദീപവൽ നിഷ്ഫലം ഗതം അഹോ.

അൎത്ഥം.

ഭുവിങ്കൽ=ഭൂമിയിങ്കൽ. വാദിവൃന്ദദമനിയായിരിക്കുന്ന, വാദികളുടെ=എതിരിട്ടുസംസാരിക്കുന്നവരുടെ വൃന്ദത്തെ=കൂട്ടത്തെ. ദമനംചെയ്യുന്നതായിരിക്കുന്ന=ജയിക്കുന്നതായിരിക്കുന്ന. വിദ്യയും അഭ്യസ്തയായില്ലാ=പഠിക്കപ്പെട്ടില്ല. മഹാസംഗരത്തിങ്കൽ=വലിയയുദ്ധത്തിങ്കൽ. ഖഡ്ഗാഗ്രങ്ങളെക്കൊണ്ടുള്ള=വാൾമുനകൊണ്ടുള്ള. കരികുംഭപീഠദളനങ്ങളാൽ, കരികളുടെ=ആനകളുടെ. കുംഭപീഠങ്ങളുടെ=പീഠങ്ങൾ പോലെഇരിക്കുന്ന. കുംഭങ്ങളുടെ=മസ്തകങ്ങളുടെ. ദളനങ്ങളാൽ=ഛേദനങ്ങളാൽ. നാകത്തെ=സ്വൎഗ്ഗത്തെ. യശസ്സ=കീൎത്തി. നീതമായില്ല=പ്രാപിക്കപ്പെട്ടില്ല. കാന്താകോമളപല്ലവാധരരസം, കാന്തയുടെ=സുന്ദരിയുടെ. കോമളമായിരിക്കുന്ന=മനോജ്ഞമായിരിക്കുന്ന. പല്ലവാധരത്തിങ്കലുള്ള=പല്ലവംപോലെ ഇരിക്കുന്ന അധരത്തിങ്കലുള്ള. രസം=മധു. ചന്ദ്രോദയത്തിങ്കൽ=നിലാവിങ്കൽ. പീതമായില്ല=പാനംചെയ്യപ്പെട്ടില്ല. താരുണ്യം=യൌവനം. ശൂന്യാലയത്തിങ്കൽ=ആളില്ലാത്ത ഗൃഹത്തിങ്കൽ. ഉള്ള ദീപംപോലെ=വിളക്കുപോലെ. നിഷ്ഫലമായിട്ടു=വ്യൎത്ഥമായിട്ടു. ഗതമായി=പോയതായി. കഷ്ടം.

താല്പൎയ്യം.

മുഖ്യമായമോക്ഷമാൎഗ്ഗത്തിൽ പ്രവേശിക്കാത്തപക്ഷം നല്ലവിദ്യകളെ പഠിച്ചും യുദ്ധംചെയ്തും മററും വലിയയശസ്സോടും കൂടി സുഖിച്ചു ഇരിക്കേണ്ടതാകുന്നു.

ശ്ലോകം.

വിദ്യാനാധിഗതാകളങ്കരഹിതാവിത്തഞ്ചനോപാൎജ്ജിതം
ശുശ്രൂഷാപിസമാഹിതേനമനസാപിത്രോൎന്നസമ്പാദിതാ

അലോലായതലോചനാപ്രിയതമാസ്വപ്നേപിനാലിംഗിതാ
കാലോയംപരപിണ്ഡലോലുപതയാകാകൈരിവപ്രേഷ്യതേ ൰൭

അന്വയം.

കളങ്കരഹിതാ വിദ്യാ ന അധിഗതാ വിത്തം ച ന ഉപാൎജ്ജിതം സമാഹിതേന മനസാ പിത്രോഃ ശുശ്രൂഷാ അപി ന സമ്പാദിതാ അലോലായതലോചനാ പ്രിയതമാ സ്വപ്നേ അപി ന ആലിംഗിതാ പരപിണ്ഡലോലുപതയാ കാകൈഃ ഇവ അയം കാലഃ (അസ്മാഭിഃ) പ്രേഷ്യതേ.

അൎത്ഥം.

കളങ്കരഹിതയായിരിക്കുന്ന=നിൎമ്മലയായിരിക്കുന്ന. വിദ്യയും=ചതുഷ്ഷഷ്ടികലാവിദ്യകളും അധിഗതയായില്ല=അഭ്യസിക്കപ്പെട്ടില്ല. വിത്തവും=ദ്രവ്യവും. ഉപാൎജ്ജിതമായില്ല=സമ്പാദിക്കപ്പെട്ടില്ല. സമാഹിതമായിരിക്കുന്ന=വണക്കത്തോടുകൂടിയിരിക്കുന്ന. മനസ്സോടുകൂടി, പിതാക്കന്മാരുടെ=മാതാപിതാക്കന്മാരുടെ. ശുശ്രൂഷയും=സേവയും. സമ്പാദിതയായില്ല=കൈവശമാക്കപ്പെട്ടില്ല. അലോലായതലോചനയായിരിക്കുന്ന. അലോലങ്ങളായും=കുറഞ്ഞൊന്നു ഇളകുന്നവകളായും. ആയതങ്ങളായും=നീണ്ടവകളായും ഇരിക്കുന്ന. ലോചനങ്ങളോടു=കണ്ണുകളോടുകൂടിയിരിക്കുന്ന പ്രിയതമയും=സുന്ദരിയും. സ്വപ്നത്തിൽ=കിനാവിൽപോലും. ആലിംഗതയായില്ല=അനുഭവിക്കപ്പെട്ടില്ല. പരപിണ്ഡലോലുപതകൊണ്ടു, പരന്മാരുടെ=അന്യന്മാരുടെ. പിണ്ഡത്തിങ്കലേ=ചോറിങ്കലേ. ലോലുപതകൊണ്ടു=മോഹംകൊണ്ടു. കാകങ്ങളാൽ=കാക്കകളാൽ എന്നപോലെ. ഈ കാലം=ഈ ദിവസങ്ങൾ. (നമ്മളാൽ) പ്രേരണംചെയ്യപ്പെടുന്നു=കഴിക്കപ്പെടുന്നു.

താല്പൎയ്യം.

അറിവില്ലാത്തവർ പരാന്നതൃഷ്ണയാൽ കാക്കയെപ്പോലെ നടക്കുന്നതും വിദ്യകളെ പഠിക്കാതെയും അച്ഛനമ്മമാരെ ശുശ്രൂഷിക്കാതെയും ധനസമ്പാദ്യം ചെയ്യാതെയും സ്ത്രീസുഖം അനുഭവിക്കാതെയും കാലംകഴിക്കുന്നതുമാകുന്നു.

ശ്ലോകം.

വയംയൈസ്സഞ്ജാതാശ്ചിരപരിഗതാഏവഖലുതേവയം
യൈസ്സംവൃദ്ധാസ്മൃതിവിഷയതാംതേപിഗമിതാഃ
ഇദാനീമേതേസ്മഃപ്രതിദിവസമാസന്നപതനംഗതാ
സ്തുല്യാവസ്ഥാസ്സികതിലനദീതീരതരുഭിഃ ൰൮

അന്വയം.

വയം യൈഃ സഞ്ജാതാഃ തേ ചിരപരിഗതാഃ ഏവ വയം

യൈഃ സംവൃദ്ധാഃ തേ അപി സ്മൃതിവിഷയതാം ഗമിതാഃ ച പ്രതിദിവസം ആസന്നപതനം ഗതാഃ ഏതേ (വയം) ഇദാനീം സികതിലനദീതീരതരുഭിഃ തുല്യാവസ്ഥാഃ സ്മഃ

അൎത്ഥം.

നാം യാതൊരുവരോടുകൂടെ, സഞ്ജാതന്മാരായോ=ജനിച്ചുവോ അവർ, ചിരപരിഗതന്മാരാകുന്നു=വളരെമുൻപെപോയവരാകുന്നു. തന്നെ, നാം, യാതൊരുവരോടുകൂടെ, സംവൃദ്ധന്മാരായോ=വളൎന്നുവരോ, അവരും സ്മൃതിവിഷയതയെ=ഓൎമ്മയ്ക്കുള്ളയോഗ്യതയെ. ഗമിതന്മാരാകുന്നു=പ്രാപിച്ചവരാകുന്നു. തന്നെ; ദിവസംതോറും, ആസന്നപതനത്തെ. ആസന്നമായിരിക്കുന്ന=അടുത്തിരിക്കുന്ന. പതനത്തെ വീഴുന്നഅവസ്ഥയെ. ഗതന്മാരായിരിക്കുന്ന=പ്രാപ്തന്മാരായിരിക്കുന്നു. ഈ, (നാം) ഇപ്പോൾ, സികതിലനദീതീരതരുക്കളോടു, സികതിലമായിരിക്കുന്ന=മണൽമയമായിരിക്കുന്ന. നദീതീരത്തിങ്കലുള്ള, തരുക്കളോടു=വൃക്ഷങ്ങളോടു. തുല്യാവസ്ഥന്മാരായിട്ടു=തുല്യമായിരിക്കുന്ന. അവസ്ഥയോടു=മാതിരിയോടു. കൂടിയവരായിട്ടു ഭവിക്കുന്നു.

താല്പൎയ്യം.

അറിവില്ലാത്തവർ താന്താങ്ങളോടുകൂടെ ജനിച്ചും കളിച്ചും മറ്റും ഇരുന്നവരുടെ നാശത്തെക്കണ്ടനുഭവിച്ചാലും തന്റെ അവസ്ഥയെ വിചാരിക്കാത്തതാകുന്നു.

ശ്ലോകം.

ആയുൎവ്വൎഷശതംനൃണാംപരിമിതംരാത്രൗതദൎദ്ധംഗതം
തസ്യാൎദ്ധസ്യപരസ്യചാൎദ്ധമപരംബാലത്വവൃദ്ധത്വയോഃ
ശേഷംവ്യാധിവിയോഗദുഃഖസഹിതംസേവാദിഭിൎന്നീയതേ
ജീവേവാരിതരംഗചഞ്ചലതരേസൗഖ്യംകുതഃപ്രാണിനാം൧൯

അന്വയം.

നൃണാം ആയുഃ വൎഷശതം പരിമിതം രാത്രൗ തദൎദ്ധം ഗതം തസ്യ അൎദ്ധസ്യ പരസ്യ ച അൎദ്ധം അപരം ബാലത്വവൃദ്ധത്വയോഃ ഗതം ശേഷം വ്യാധിവിയോഗദുഃഖസഹിതം സേവാദിഭിഃ നീയതേ ജീവേ വാരിതരംഗചഞ്ചലതരേ പ്രാണിനാംസൌഖ്യം കുതഃ

അൎത്ഥം.

നരന്മാൎക്ക=മനുഷ്യൎക്ക്. ആയുസ്സ=ജീവിച്ചിരിക്ക. വൎഷശതമെന്നു=നൂറുസംവത്സരമെന്നു. പരിമിതമാകുന്നു=നിശ്ചയമാകുന്നു. രാത്രിയിൽ തദൎദ്ധം അതിന്റെ=നൂറുസംവത്സരത്തിന്റെ. അൎദ്ധം=പകുതി. അൻപതുസംവത്സരം, ഗതമാകുന്നു=പോകുന്നു. അതി

ന്റെ പകൽ=അൻപതുസംവത്സരത്തിന്റെ. അഖ്യത്തിന്റെയും= ഇരുപത്തഞ്ചുസംവത്സരത്തിന്റെയും. പരത്തിന്റെയും= ഇരുപത്തഞ്ചുസംവത്സരം മററുഭാഗത്തിന്റെയും. അഖ്യവും=പന്ത്രണ്ടരസംവത്സരവും. അപരവും=പന്ത്രണ്ടരസംവത്സരവും മററുഭാഗവും. ബാലത്വവൃദ്ധത്വങ്ങളിൽ, ബാലത്വം=ചെറുപ്പം. വൃദ്ധത്വം= വാൎദ്ധക്യം ഇവകളിൽ, ഗതമായിപ്പോയി. ശേഷം ഇരുപത്തഞ്ചു സംവത്സരം വ്യാധിവിയോഗദുഃഖസഹിതമായിട്ടു. വ്യാധിയാലും=ശോകത്താലും. വിയോഗത്തിനാലും=വിരഹത്താലും ഉള്ളദുഃഖത്തോടു, സഹിതമായി=കൂടിയതായിട്ടു. സേവാദികളാൽ= പരാശ്രയംമുതലായ ക്രിയകളാൽ. നയിക്കപ്പെടുന്ന=കഴിച്ചുകൂട്ടപ്പെടുന്ന. ജീവൻ=പ്രാണൻ. വാരിതരംഗചഞ്ചലതരമായിരിക്കും സമയത്തിങ്കൽ, വാരിയിലെ=വെള്ളത്തിലെ. തരംഗങ്ങൾ=തിരകൾപോലെ. ചഞ്ചലതരമായിരിക്കുംപോൾ=ഏററവും ഇളകിയുംകൊണ്ടിരിക്കുമ്പോൾ. പ്രാണികൾക്കു=ജീവനുള്ളവകൾക്ക്. സൌഖ്യം= സുഖംഎവിടെ.

താല്പൎയ്യം.

മനുഷ്യൎക്കു സൌഖ്യമെന്നുള്ള ഭ്രമമല്ലാതെ സുഖം വാസ്തവമല്ലാത്തതാകുന്നു.

ശ്ലോകം.

ക്ഷണംബാലോഭൂത്വാക്ഷണമപിയുവാകാമരസികഃ
ക്ഷണംവിത്തൈൎഹീനഃക്ഷണമപിചസംപൂൎണ്ണവിഭവഃ
ജരാജീൎണ്ണൈരംഗൈൎന്നടഇവവലീമണ്ഡിതതനു-
സ്സംസാരാന്തേവിശതിയമധാനീയവനികാം ൭൦

അന്വയം.

ക്ഷണം ബാലഃ ക്ഷണം കാമരസികഃ യുവാഅപി ക്ഷണംവിത്തൈഃ ഹീനഃക്ഷണം സംപൂൎണ്ണവിഭവഃ ജരാജീൎണ്ണൈഃ അംഗൈഃ ഉപലക്ഷിതഃ വലീമണ്ഡിതതനുഃഭൂത്വാ നടഃ ഇവ നരഃ സംസാരാന്തേ യമധാനീയവനികാം വിശതി.

അൎത്ഥം.

ക്ഷണം=അല്പകാലം. ബാലനായിട്ടും=കുമാരനായിട്ടും. ക്ഷണം കാമരസികനായിരിക്കുന്ന=സ്ത്രീസുഖജ്ഞനായിരിക്കുന്ന. യുവാവായിട്ടും=യൌവനത്തോടു കൂടിയവനായിട്ടും. ക്ഷണം. വിത്തങ്ങളോടു=ധനങ്ങളോടു. ഹീനനായിട്ടും=കൂടാത്തവനായിട്ടും. ക്ഷണം സംപൂൎണ്ണ വിഭവനായിട്ടും. സംപൂൎണ്ണമായിരിക്കുന്ന=തികഞ്ഞിരിക്കുന്ന. വിഭവത്തോടു=സമ്പത്സമൃദ്ധിയോടു കൂടിയവനായിട്ടും. ജരാജീൎണ്ണങ്ങളായിരിക്കുന്ന, ജരയാൽ=വാൎദ്ധക്യത്താൽ. ജീ

ണ്ണങ്ങളായിരിക്കുന്ന=പൊഴിഞ്ഞിരിക്കുന്ന· അംഗങ്ങളോടു=അവയവങ്ങളോടു. (ഉപലക്ഷിതനായി=കൂടിയവനായി) വലീമണ്ഡിതനുമായിട്ടും, വലികളെക്കൊണ്ടു=മടിപ്പുകളെക്കൊണ്ടു. മണ്ഡിതയായിരിക്കുന്ന=അലങ്കരിച്ചിരിക്കുന്ന. തനുവോടു=ശരീരത്തോടുകൂടിയവനായിട്ടും. ഭേിച്ചിട്ടു=തീന്നിട്ടു· നരൻ വേഷധാരിഎന്നപോലെ നരൻ=മനുഷ്യൻ· സംസാരാന്തത്തിങ്കൽ· സംസാരത്തിന്റെ=അതാതു ജീവന്റെ പ്രാരബ്ധകമ്മത്തിന്റെ അന്ത്യത്തിങ്കൽ. യമധാനീയവനികയെ, യമധാനിയാകുന്ന=യമലോകമാകുന്ന. യവനികയെ=തെരശ്ശീലയുടെ അന്തർഭാഗത്തെ, പ്രവേശിക്കുന്നു=കടക്കുന്നു.

താല്പൎയ്യം.

മനുഷ്യനാകുന്ന നരൻ ബാല്യം കൌമാരം വാൎദ്ധക്യം ധനികൻ ദരിദ്രൻ വിദ്വാൻ മൂഢൻ ഇങ്ങിനെ അനേകവേഷം ധരിച്ചു അല്പകാലം ഭൂമിയിൽ വസിച്ചു പ്രാരബ്ധം ഒടുങ്ങിയാലുടനെ അന്തകപുരമാകുന്ന തെരശ്ശീലയ്ക്കകത്തു പോകുന്നതുകൊണ്ടു ഭൂമിവാസദിവസങ്ങളെ വെറുതെ കളയാതെ ഈശ്വരനെ ഭജിക്കേണ്ടതാകുന്നു·

യതിനൃപതിവൎണ്ണനദശകം.

ശ്ലോകം·

ത്വംരാജാവയമപ്യുപാസിതഗുരുപ്രജ്ഞാഭിമാനോന്നതാഃ
ഖ്യാതഃത്വംവിഭവൈൎയ്യശാംസികവയോദിക്ഷുപ്രതന്വന്തിനഃ
ഇത്ഥംമാനദ/നാതിദൂരമുഭയോരപ്യാവയോരന്തരം
യദ്യസ്മാസുപരാങ്മുഖോഽസിവയമപ്യേകാന്തതോനിസ്പൃഹാഃ

അന്വയം.

ത്വം രാജാ വയം അപി ഉപാസിതഗുരുപ്രജ്ഞാഭിമാനോന്നതാഃ വിഭവൈഃ ഖ്യാതഃ ത്വം കവയഃ നഃ യശാംസി ദിക്ഷുപ്രതന്വന്തി ഹേമാനദ ഇത്ഥം ആവയോഃ ഉഭയോഃ അന്തരം അതിദൂരം ന അസ്മാസു (ത്വം) പരാങ്മുഖഃ അസിയദിവയം അപി ഏകാന്തതഃ നിസ്പൃഹഃ

അർത്ഥം.

ത്വം=അങ്ങ്. രാജാവാകുന്നു=വലിപ്പമുള്ള ആളാകുന്നു. ഞങ്ങളും, ഉപാസിതഗുരുപ്രജ്ഞാഭിമാനോന്നതന്മാരാകുന്നു. ഉപാസിതന്മാരായിരിക്കുന്ന=സേവിക്കപ്പെട്ടിരിക്കുന്ന· ഗുരുക്കൾ=ആചാൎയ്യന്മാർ ഹേതുവായിട്ടുള്ള. പ്രജ്ഞാഭിമാനത്താൽ=ജ്ഞാനഗൎവ്വത്തിൽ. ഉന്നതന്മാരാകുന്നു=ഉൽകൃഷ്ടന്മാരാകുന്നു. വിഭവങ്ങളെക്കൊണ്ടു=ഐശ്വൎയ്യസമൃദ്ധികൊണ്ടു. ഖ്യാതനാകുന്നു=പ്രസിദ്ധനാകുന്നു· അങ്ങ് കവികൾ=വിദ്വാന്മാർ. ഞങ്ങളുടെ യശസ്സുകളെ=കീൎത്തികളെ. ദിക്കുകളിൽ=എല്ലാടത്തും. പ്രതനിക്കുന്നു=വിസ്തരിക്കുന്നു. അ

ല്ലയോ, മാനദൻ=മാനത്തെക്കൊടുക്കുന്നോവെ. ഇപ്രകാരം, നാമാകുന്ന=ഇതുപോലെയുള്ളവരേയും. അന്തരം=ഇട. അതിദൂരംഅല്ല=അകലിച്ചയുള്ളതല്ല. ഞങ്ങളിൽ (അങ്ങു) പരാങ്മുഖനായിട്ടു=ശ്രദ്ധയില്ലാത്ത ആളായിട്ടു. ഭവിക്കുന്നു എങ്കിൽ, ഞങ്ങളും ഏററവും, നിസ്പൃഹന്മാരാകുന്നു=ശ്രദ്ധയില്ലാത്തവരാകുന്നു.

താല്പര്യം.

സന്യാസികളുടെ അവസ്ഥ വളരെ വലിപ്പമുള്ളതാകുന്നു.

ശ്ലോകം.

അൎത്ഥാനാമീശിഷേത്വാംവയമപിചഗിരാമീശ്മഹേയാവദിത്ഥം
ശൂരസ്ത്വംവാദിദൎപ്പജ്വരശമനവിധാവക്ഷയംപാടവന്നഃ
സേവന്തേത്വാംധനാൎത്ഥമതിമലഹതയേമാമപിശ്രോതുകാമാ
മയ്യപ്യാസ്ഥാനതേചേത്ത്വയിമമസുതരാമേവരാജൻഗതോസ്മി

അന്വയം.

ത്വം അൎത്ഥാനാം ഈശിഷേ വയം അപിയാവദിത്ഥം ഗിരാം ഈശ്മഹേ ത്വംശൂരഃ വാദിദൎപ്പജ്വരശമനവിധൌ നഃ അക്ഷയം പാടവം (ജനാഃ)ധനാൎത്ഥം ത്വാം സേവന്തേ മതിമലഹതയേ ശ്രോതുകാമാഃ(ജനാഃ)മാം അപി(സേവന്തേ)തേ മയിഅപി ആസ്ഥാ ന ചേൽ ത്വയി മമ സുതരാംഏവ ന ഹേ രാജൻ ഗതഃ അസ്മി

അൎത്ഥം.

അങ്ങു്. അൎത്ഥങ്ങളുടെ=ധനങ്ങളുടെ. ഈശനായിഭവിക്കുന്നു=അധിപനാകുന്നു. ഞങ്ങളും, ഇച്ഛയ്ക്കുതക്കവണ്ണം=സ്വേച്ഛപോലെ. ഗിരുകളുടെ=ധാരാളവാക്കുകളുടെ. ഈശന്മാരായിഭവിക്കുന്നു. അങ്ങു ശൂരനാകുന്നു=പരാക്രമശാലിയാകുന്നു. വാദിദൎപ്പജ്വരശമനവിധിയിങ്കൽ, വാദികളുടെ=പ്രത്യുത്തരപ്രസംഗം ചെയ്യുന്നവരുടെ. ദൎപ്പമാകുന്ന=ഗൎവ്വമാകുന്ന. ജ്വരത്തിന്റെ=രോഗത്തിന്റെ. ശമനവിധിയിങ്കൽ=മാററുന്നവ്യാപാരത്തിങ്കൽ ഞങ്ങൾക്കു. അക്ഷയമായിരിക്കുന്ന=അധികമായിരിക്കുന്ന. പാടവമാകുന്നു=ശൌൎയ്യമാകുന്നു. ജനങ്ങൾ=ചിലമനുഷ്യർ. ധനാൎത്ഥത്തിങ്കൽ=ദ്രവ്യപ്രയോജനമായിട്ടു. അങ്ങേ, സേവിക്കുന്നു=ആശ്രയിക്കുന്നു. മതിമലഹതിക്കായിക്കൊണ്ടു=ബുദ്ധിദോഷശമനത്തിനായിക്കൊണ്ടു, ശ്രോതുകാമന്മാരായിരിക്കുന്ന=നല്ലവാക്കുകളെ കേൾപ്പാൻ ഇച്ഛയുള്ളവരായിരിക്കുന്ന (ജനങ്ങൾ) എന്നെയും, (സേവിക്കുന്നു)അങ്ങേക്കു എന്നിലും. ആസ്ഥ=ഇച്ഛ: ഇല്ല, എങ്കിൽ, അങ്ങിൽ,എനിക്കു, ഏററവും,തന്നെ ഇല്ല; അല്ലയോ രാജാവേ, ഗതനായി=പോകുന്നവനായി ഭവിക്കുന്നു.

താല്പൎയ്യം.

വളരെവലിപ്പം ഉള്ളവരാലും സന്ന്യാസികൾ സവിനയംമാന്യന്മാരാകുന്നു.

ശ്ലോകം.

വയമിഹപരിതുഷ്ടാവല്ക്കലൈസ്ത്വംദുകൂലൈ
സ്സമഇഹപരിതോഷോനിൎവ്വിശേഷോവിശേഷഃ
സതുഭവതിദരിദ്രോയസ്യതൃഷ്ണാവിശാലാ
മനസിചപരിതുഷ്ടേകോൎത്ഥവാൻകോദരിദ്രഃ ൫൨

അന്വയം.

വയം ഇഹ വല്ക്കലൈഃ പരിതുഷ്ടാഃ ത്വം ദുകൂലൈഃ (പരിതുഷ്ടഃ) ഇഹ പരിതോഷഃ സമം വിശേഷഃ നിൎവ്വിശേഷ യസ്യതൃഷ്ണാ വിശാലാ സഃ തു ദരിദ്രഃ ഭവതി മനസി പരിതുഷ്ടേ കഃ അൎത്ഥവാൻ കഃ ദരിദ്രഃ.

അൎത്ഥം.

ഞങ്ങൾ ഇവിടെ, വല്ക്കലങ്ങളെക്കൊണ്ടു=മരവിരികളെക്കൊണ്ടു. പരിതുഷ്ടന്മാരാകുന്നു=തൃപ്തിയോടു കൂടിയവരാകുന്നു. അങ്ങ്, ദുകൂലങ്ങളെക്കൊണ്ടു=വെള്ളപ്പട്ടുകളെക്കൊണ്ടു. (പരിതുഷ്ടനാകുന്നു) ഇവിടെ പരിതോഷവും=തൃപ്തിയും. സമമാകുന്നു=തുല്യമാകുന്നു. വിശേഷവും=വിശേഷസ്ഥിതിയും. നിൎവ്വിശേഷമാകുന്നു=തുല്യമാകുന്നു യാവനൊരുത്തന്റെ, തൃഷ്ണയാകുന്നതു=ആശയാകുന്നതു. വിശാലയാകുന്നുവോ=അധികയാകുന്നുവോ. അവനാകട്ടെ,ദരിദ്രനായിട്ടു=ഒന്നുമില്ലാത്തവനായിട്ടു ഭവിക്കുന്നു. മനസ്സ്=ചിത്തം. പരിതുഷ്ടമായിരിക്കുമ്പോൾ=തൃപ്തിയോടുകൂടിയിരിക്കുമ്പോൾ. ഏവൻ അൎത്ഥവാനാകുന്നു=ദ്രവ്യസ്ഥനാകുന്നു. ഏവൻ ദരിദ്രനാകുന്നു.

താല്പൎയ്യം.

ധനവാൻ ധനംകൊണ്ടും സന്ന്യാസിവിവേകംകൊണ്ടും തൃപ്തിയെ പ്രാപിക്കുന്നു അതിനാൽ സുഖദുഃഖങ്ങൾക്കു് കാരണം മനസ്സാകുന്നു അതുകൊണ്ടു പ്രയാസംചെയ്തിട്ടുംമനസ്സിനെ സമാധാനപ്പെടുത്തേണ്ടതാകുന്നു.

ശ്ലോകം.

ഫലമലമശനായസ്വാദുപാനായതോയം
ശയനമവനിപൃഷ്ഠേവാസസീവല്ക്കലേച-
പരധനമധുപാനഭ്രാന്തസൎവ്വേന്ദ്രിയാണാ
മവിനയമനുമന്തുന്നോത്സഹേദുൎജ്ജനാനാം ൫൩

അന്വയം.

അശനായ ഫലം പാനായ സ്വാദു തോയം അവനി പൃ

ഷ്ഠേ ശയനം ദേ വല്ക്കലേ വാസസി ച അലം പരധനമധുപാനഭ്രാന്തസര്വേന്ദ്രിയാണാം ദുര്ജ്ജനാനാം അവിനയം അനുമന്തും (അഹം) ന ഉത്സഹേ.

അൎത്ഥം.

അശനത്തിന്നായ്ക്കൊണ്ടു=ഭക്ഷണത്തിന്നായ്ക്കൊണ്ടു. ഫലവും=പഴങ്ങളും. പാനത്തിന്നായ്ക്കൊണ്ടു=കുടിപ്പാനായ്ക്കൊണ്ടു. സ്വാദുവായിരിക്കുന്ന=മധുരമായിരിക്കുന്ന. തോയവും=ജലവും. അവനിപൃഷ്ഠത്തിങ്കൽ=ഭൂമിയിങ്കൽ. ശയനവും=കിടപ്പും, രണ്ടുവല്ക്കലങ്ങളാകുന്ന=മരവിരികളാകുന്ന· വാസസ്സുകളു.=വസ്ത്രങ്ങളും. പൎയ്യാപ്തമാകുന്നു=വേണ്ടുവോളം മതിയാകുന്നു· പരധനമധുപാനഭ്രാന്തസൎവ്വേന്ദ്രിയന്മാരായിരിക്കുന്ന, പരധനമാകുന്ന=അന്യന്റെ ദ്രവ്യമാകുന്ന· മധുവിന്റെ=തേനിന്റെ. പാനത്താൽ-അനുഭവത്താൽ. ഭ്രാന്തങ്ങളായിരിക്കുന്ന=ഭ്രമിച്ചിരിക്കുന്ന. സൎവ്വേന്ദ്രിയങ്ങളോടു=ചക്ഷുശ്ശ്രോത്രജിഹ്വാഘ്രാണ ത്വക്‌വാക്‌പാണിപാദപായൂപസ്ഥം, ഒരം പത്തിന്ദ്രിയങ്ങളോടു കൂടിയിരിക്കുന്ന. ദുൎജ്ജനങ്ങളുടെ=ദുഷ്ടന്മാരുടെ· അവിനയത്തെ=ഗൎവ്വത്തെ. അനുമാനംചെയ്യാനായിക്കൊണ്ടു=അറിവാനായിക്കൊണ്ടു. (ഞാൻ) ഉത്സാഹിക്കുന്നില്ല=ശ്രമിക്കുന്നില്ല.

താല്പൎയ്യം.

മുഖ്യമായ തപസ്സിൽഉത്സാഹം ചെയ്യേണ്ടതും പരദ്രവ്യേച്ഛയേയും ദുൎജ്ജനസഹവാസത്തേയും ചെയ്യരുതാത്തതുമാകുന്നു.

ശ്ലോകം.

അശ്നീമഹിവയംഭിക്ഷാമാശാവാസോവസീമഹി
ശയീമഹിമഹീപൃഷ്ഠേകുൎവ്വീമഹികിമീശ്വരൈഃ ൩൩

അന്വയം.

വയം ഭിക്ഷാം അശ്നീമഹി ആശാവാസഃവസീമഹി മഹീപൃഷ്ഠേശയീമഹി ഈശ്വരൈഃ കിം കുൎവ്വീമഹി.

അൎത്ഥം.

ഞങ്ങൾ, ഭിക്ഷയെ ഇരന്നു വാങ്ങിച്ചചോറിനെ, അശിക്കും=ഭക്ഷിക്കും ആശാവാസസ്സിനെ,ആശയാകുന്ന=ദിക്കാകുന്ന. വാസസ്സിനെ=മുണ്ടിനെ. വസിക്കും=ധരിക്കും. മഹീപൃഷ്ഠത്തിങ്കൽ=ഭൂമിയിങ്കൽ. ശയിക്കും=കിടക്കും. ഈശ്വരന്മാരെക്കൊണ്ടു=പ്രഭുക്കളെക്കൊണ്ടു. എന്തുചെയ്യും=എന്തുപ്രയോജനത്തോടു കൂടിയവരായിത്തീരും.

താല്പൎയ്യം.

തപസ്സുചെയ്യുന്നവരോടു ആരും ഒന്നും ചെയ്യാത്തതും ചെ

സ്താൽ ഫലിക്കാത്തതുമാകുന്നു.

ശ്ലോകം.

നനടാനവിടാനഗായകാ നചസഭ്യേതരവാദചുഞ്ചവഃ
നൃപമീക്ഷിതുമത്രകേവയം സ്തനഭാരാനമിതാനയോഷിതഃ

അന്വയം.

അത്ര വയം നടാഃ ന വിടാഃ ന ഗായകാഃ ന സഭ്യേതരവാദചുഞ്ചവഃ ന സ്തനഭാരാനമിതാഃ യോഷിതഃ ച ന നൃപം ഈക്ഷിതും കേ (ഭവന്തി)

അൎത്ഥം.

ഇവിടെ=ഇഹത്തിങ്കൽ. ഞങ്ങൾ=നടന്മാരും=കൂത്താടികളും അല്ല. വിടന്മാരും=ധൂൎത്തന്മാരും അല്ല. ഗായകന്മാരും=പാട്ടുകാരരും അല്ല. സഭ്യേതരവാദചുഞ്ചുക്കളും, സഭ്യേതരമായിരിക്കുന്ന=സഭയിൽ യോഗ്യമല്ലാതെ ഇരിക്കുന്ന. വാദംകൊണ്ടും=വ്യവഹാരംകൊണ്ടും. ചുഞ്ചുക്കളും=പ്രസിദ്ധന്മാരുംഅല്ല. സ്തനഭാരാനമിതകളായിരിക്കുന്ന, സ്തനങ്ങളുടെ=കുചങ്ങളുടെ. ഭാരംകൊണ്ടു=ഘനംകൊണ്ടു. ആനമിതകളായിരിക്കുന്ന=അൽപംകുനിഞ്ഞിരിക്കുന്ന. യോഷിത്തുകളും=സ്ത്രീകളും അല്ല. നൃപനെ=രാജാവിനെ. ഈക്ഷിപ്പാനായിക്കൊണ്ടും=കാൺമാനായിക്കൊണ്ടും. അയോഗ്യന്മാരായിട്ടുഭവിക്കുന്നു.

താല്പൎയ്യം.

സമബുദ്ധിയുള്ള സന്യാസിക്കു വലിപ്പം ഉള്ളവരിൽ വണക്കം ഉണ്ടാകാത്തതാകുന്നു.

ശ്ലോകം.

വിപുലഹൃദയൈൎദ്ധന്യൈഃകൈശ്ചിജ്ജഗജ്ജനിതംപുരാ
വിധൃതമപരൈൎദ്ദത്തഞ്ചാന്യൈൎവിജിത്യതൃണംയഥാ
ഇഹഹിഭുവനാന്യന്യേധീരാശ്ചതുൎദ്ദശഭുഞ്ജതേ
കതിപയപുരസ്വാമ്യേപുംസാംകഏഷമദജ്വരഃ ൧൦

അന്വയം.

പുരാ വിപുലഹൃദയൈഃ ധന്യൈഃ കൈശ്ചിൽ ജഗൽ ജനിതം അപരൈഃ വിധൃതം അന്യൈഃ തൃണം യഥാ വിജിത്യ ദത്തം ഇഹ ഹി അന്യേ ധീരാഃ ചതുൎദ്ദശ ഭുവനാനി ഭുഞ്ജതേ പുംസാം കതിപയപുരസ്വാമ്യേ കഃ ഏഷഃ മദജ്വരഃ.

അൎത്ഥം.

മുമ്പിൽ വിപുലഹൃദയന്മാരായും, വിപുലമായിരിക്കുന്ന=പരന്നിരിക്കുന്ന. ഹൃദയത്തോടു=ചിത്തത്തോടു കൂടിയവരായും. ധന്യന്മാരായും=ശ്രേഷ്ഠന്മാരായും ഇരിക്കുന്ന ചിലരാൽ. ജഗത്തു=ലോ

കം. ജനിതമാകുന്നു=ഉണ്ടാക്കപ്പെട്ടതാകുന്നു. അപരന്മാരാൽ=മ
റ്റു ചിലരാൽ. വിധൂതമാകുന്നു=ധ്വംസിക്കപ്പെട്ടതാകുന്നു. അന്യന്മാരാൽ=
വേറെ ചിലരാൽ. തൃണം=പുല്ലു എന്നപോലെ. വിജയിച്ചിട്ടു=
സ്വാധീനമാക്കീട്ടു. ദത്തമാകുന്നു=കൊടുക്കപ്പെട്ടതാകുന്നു. ഇവി
ടെ അകട്ടെ. അന്യന്മാരായിരിക്കുന്ന=മററു ചിലരായിരിക്കുന്ന. ധീ
രന്മാർ=ബുദ്ധിമാന്മാർ. പതിന്നാലു ഭുവനങ്ങളെ=ലോകങ്ങളെ. ഭുജി
ക്കുന്നു=അനുഭവിക്കുന്നു. പുമാന്മാൎക്കു=പുരുഷന്മാൎക്കു. കതിപയപുര
സ്വാമ്യത്തിങ്കൽ,കതിപയപുരങ്ങളുടെ=ചിലപട്ടണങ്ങളുടെ. സ്വാമ്യ
ത്തിൽ=അധിപതിയെന്ന ഭാവത്തിങ്കൽ. അനിർദ്ദേശ്യമായിരിക്കുന്ന=
=പറവാൻ പാടില്ലാത്തതായിരിക്കുന്ന. ൧൪൦ മദജ്വരം=അഹങ്കാര
രോഗം.

താല്പൎയ്യം.

അറിവില്ലാത്തവൎക്കു അല്പധനംകൊണ്ടു വളരെ അഹങ്കാരം ഉ
ണ്ടാകുന്നതും അറിവുള്ളവൎക്കു ഒരിക്കലും അഹങ്കാരം ഉണ്ടാകാത്തതു
മാകുന്നു.



ശ്ലോകം.

അഭുക്തായാംയസ്യാംക്ഷണമപിനജാതംനൃപശതൈ
ർഭുവസ്തസ്യാലാഭേകഇവബഹുമാനഃക്ഷിതിഭൃതാം
തദംശസ്യാപ്യംശേതദവയവലേശേപിപതയോ
വിഷാദേകൎത്തവ്യേവിദധതിജഡാഃപ്രത്യുതമുദം. ൧൪൧

അന്വയം.

ഇഹ അഭുക്തായാം യസ്യാം നൃപശതൈഃ ക്ഷണം അപി
ന ജാതം യസ്യാഃ ഭുവഃ ലാഭേ ക്ഷിതിഭൃതാം കഃ ബഹുമാനഃ തദം
ശസ്യ അപി അംശേ തദവയവലേശേ അപി പതയഃ ജഡാഃ വി
ഷാദേ കൎത്തവ്യേ പ്രത്യുത മുദം വിദധതി.

അൎത്ഥം.

ഇവിടെ, അഭുക്തയായിരിക്കുന്ന=അനുഭവിക്കപ്പെടാത്തതായി
രിക്കുന്ന. യാതൊന്നിങ്കൽ=യാതൊരുഭൂമിയിങ്കൽ. നൃപശതങ്ങളാ
ൽ=അനേകരാജാക്കന്മാരാൽ. ക്ഷണകാലം=അല്പകാലംപോലും.
ജാതന്മാരായില്ല=ഇരിക്കപ്പെട്ടില്ല. ആ ഭൂവിന്റെ=ഭൂമിയുടെ. ലാ
ഭത്തിങ്കൽ=കിട്ടുന്നസമയത്തിങ്കൽ. ക്ഷിതിഭൃത്തുക്കൾക്കു=രാജാക്കന്മാ
ൎക്കു. എന്തുബഹുമാനം ഗൎവ്വം തദംശത്തിന്റെയും, അതിന്റെ=
ആ ഭൂമിയുടെ അംശത്തിന്റെയും=ഒരുഭാഗത്തിന്റെയും. അംശ
ത്തിങ്കലും=ഒരുഭാഗത്തിങ്കലും. തദവയവലേശത്തിങ്കലും, അതി
ന്റെ അവയവത്തിന്റെ. ലേശത്തിലും=അല്പഭാവത്തിങ്കലും. പ
തികളായിരിക്കുന്ന=യജമാനന്മാരായിരിക്കുന്ന. ജഡന്മാർ=വിവേക

മില്ലാത്തവർ. വിഷാദം=വ്യസനം. കർത്തവ്യമായിരിക്കുമ്പോൾ=ചെയ്യപ്പെടുവാൻ യോഗ്യമായിരിക്കുമ്പോൾ, വിപരീതമായിട്ട, മുത്തിനെ=സന്തോഷത്തിനെ. വിധാനംചെയ്യുന്നു=നടിക്കുന്നു.

താല്പൎയ്യം.

സംസാരത്തിൽപ്പെട്ടവൎക്ക ഒരുത്തന്റെ അനുവേശിഷ്ടമല്ലാതെ കിട്ടുകയില്ല, അതുംമുഴുവൻകിട്ടുന്നതല്ല. നാലിലൊന്നോ എട്ടിലൊരന്നാ ഭാഗംമാത്രമെകിട്ടു. അപ്പോൾ തന്നെ സന്തോഷിച്ചുകൊള്ളുന്നതിന്റെ കാരണം അറിവില്ലായ്മയും അതിനാൽ ഇച്ഛയോടുകൂടാത്ത വിവേകം സമ്പാദിക്കേണ്ടതുമാകുന്നു.

ശ്ലോകം.

മൃൽപിണ്ഡോജലരേഖയാവലയിതസ്സൎവോപ്യയംനന്വണുഃ
സ്വാംശീകൃത്യതമേവസംയുഗശതൈരാജ്ഞാംഗണാഭുഞ്ജതേ
തേദദ്യുൎദ്ദദതേഥവാകിമപരേക്ഷുദ്രാദരിദ്രാഭൃശം (ധിഗ്ധിക്താൻപുരുഷാധമാൻധനകണാൻവാഞ്ഛന്തിതേഭ്യോപിയേ

അന്വയം.

മൃൽപിണ്ഡഃ ജലരേഖയാ വലയിതഃ അയം സൎവഃ അപി അണുഃ നനു തം ഏവ സംയുഗശതൈഃ സ്വാംശീകൃത്യ രാജ്ഞാംഗണാഃ ഭുഞ്ജതേ തേ ദദ്യുഃ കിം അഥവാ ദദതേ അപരേ ക്ഷുദ്രാഃ ഭൃശം ദരിദ്രാഃ തേഭ്യഃ അപി യേ ധനകണാൻ വാഞ്ഛന്തി താൻ പുരുഷാധമാൻധിക് ധിക്.

അൎത്ഥം.

മൃൽപിണ്ഡമാകുന്നതു=മണ്ണുരുളയാകുന്നതു. ജലരേഖയാൽ, ജലമാകുന്ന രേഖയാൽ=വരയാൽ. വലയിതമാകുന്നു=ചുററപ്പെട്ടിരിക്കുന്നു. ഈ സൎവം=എല്ലാം. അണു=അല്പം. അല്ലയോ അതിനെ തന്നെ സംയുഗശതങ്ങളെക്കൊണ്ടു=അനേകം യുദ്ധംചെയ്തുകൊണ്ടു. സ്വാംശീകരിച്ചിട്ടു=സ്വാംശമാക്കി തന്റെ ഭാഗത്താക്കിചെയ്തിട്ടു. രാജാക്കന്മാരുടെ=നൃപന്മാരുടെ. ഗണങ്ങൾ=കൂട്ടങ്ങൾ. ഭുജിക്കുന്നു=അനുഭവിക്കുന്നു. അവർ=ആ രാജാക്കന്മാർ. ദാനംചെയ്യുമോ=കൊടുക്കുമോ. ദാനംചെയ്യുന്നോ=കൊടുക്കുന്നോ. അപരന്മാരായിരിക്കുന്ന=അന്യന്മാരായിരിക്കുന്ന. ക്ഷുദ്രന്മാർ=അല്പന്മാർ. ഏററവും ദരിദ്രന്മാരാകുന്ന=ധനമില്ലാത്തവരാകുന്നു. അവരിൽനിന്നും=അപ്രകാരമിരിക്കുന്ന ആളുകളിൽ നിന്നും. യാവ ചില മനുഷ്യർധനകണങ്ങളെ=ദ്രവ്യലേശങ്ങളെ. വാഞ്ഛിക്കുന്നു=ആഗ്രഹിക്കുന്നു. ആ പുരുഷാധമന്മാരെ=നിന്ദ്യമനുഷ്യരെ. ഏററവും ധിക്കരിക്കുന്നു.

താല്പൎയ്യം.

ധനമെന്നതു എത്രയോ നശ്വരം എന്നുള്ള വിചാരം ഇല്ലാ

തെ ഇരിക്കുന്ന പ്രഭുക്കൾ ധനത്തെ എങ്ങിനെ കൊടുക്കും എത്രമാത്രം കൊടുക്കും കൊടുത്താലും എത്രനാൾ നിൽക്കും അതുകൊണ്ടു ധനത്തെ അനുഗ്രഹിക്കയതാത്തതാകുന്നു.

ശ്ലോകം.

സഞ്ജാതഃകോപ്യാസീന്മദനരിപുണാമൂൎദ്ധ്നിധവളം
കപാലംയസ്യോച്ചൈൎവ്വിനിഹിതമലങ്കാരവിധയേ
നൃഭിഃപ്രാണത്രാണപ്രവണമതിഭിഃകൈശ്ചിദധുനാ
നമത്ഭിഃകഃപുംസാമയമതുലദൎപ്പജ്വരഭരഃ ൩൦

അന്വയം.

യസ്യ ധവളം കപാലം മദനരിപുണാ മൂൎദ്ധ്നി അലങ്കാരവിധയേ ഉച്ചൈഃ വിനിഹിതം അസീൽ സഃ കഃ അപി ജാതഃ പ്രാണത്രാണപ്രവണമതിഭിഃ നമത്ഭിഃ കൈശ്ചിൽ നൃഭിഃ അധുനാ പുംസാം അയം അതുലദൎപ്പജ്വരഭരഃ കഃ

അൎത്ഥം.

യാതൊരുത്തന്റെ=യാതൊരുമനുഷ്യന്റെ. ധവളമായിരിക്കുന്ന=വെളുത്തതായിരിക്കുന്ന. കപാലമാകുന്നതു=തലയോടാകുന്നതു. മദനരിപുവിനാൽ=ശിവനാൽ. മൂൎദ്ധാവിങ്കൽ=തലയിങ്കൽ. അലങ്കാരവിധിക്കായിക്കൊണ്ടു=മണ്ഡനക്രിയയ്ക്കായിക്കൊണ്ടു. ഉച്ചൈസ്സായി=ഉയരെഅയി. വിനിഹിതമായി=വെക്കപ്പെട്ടതായിഭവിച്ചു. അവൻ=ബ്രഹ്മാവു ആകട്ടെ, ജാതനായവൻ=ജനിച്ചവൻ. പ്രാണത്രാണപ്രവണമതികളായും, പ്രാണന്റെ=ജീവന്റെ. ത്രാണത്തിങ്കൽ=രക്ഷയിങ്കൽ. പ്രവണയായിരിക്കുന്ന=താല്പൎയ്യത്തോടുകൂടിയിരിക്കുന്ന. മതിയോടു=ബുദ്ധിയോടുകൂടിയവരായും. ന
[illegible]
നുഷ്യരാൽ. ഇപ്പോൾ പുരുഷന്മാൎക്ക ഈ അതുലദൎപ്പജ്വരഭരം, അതുലമായിരിക്കുന്ന=അധികമായിരിക്കുന്ന. ദൎപ്പമാകുന്ന=ഗൎവ്വമാകുന്ന. ജ്വരത്തിന്റെ=ജ്വൎത്തിയുടെ. ഭരമാകുന്നതു=ആധിക്യമാകുന്നതു. എങ്ങിനെ ഉള്ളതാകുന്നു.

താല്പൎയ്യം.

അറിവില്ലാത്തവൎക്ക സ്വല്പവലിപ്പം സേവകന്മാർ ധനം ഇത്യാദികൊണ്ടു അഹങ്കാരം ഉണ്ടാകുന്നതും മുഖ്യമായ അറിവുള്ളൎക്ക ഒരു സമയംപോലും അഹങ്കാരം ഉണ്ടാകാത്തതുമാകുന്നു.

അഥമനസ്സംബോധനശ്ലോകം.

ശ്ലോകം.

പരേഷാംചേതാംസിപ്രതിദിവസമാരാധ്യബഹുധാ
പ്രസാദംകിന്നേതുംവിശസിഹൃദയക്ലേശകലിലം

പ്രസന്നേത്വയ്യന്തസ്സ്വയമുദിതചിന്താമണിഗുണോ
നിവൃത്തസ്സങ്കല്പഃകിമഭിലഷിതംപുഷ്യതിനതേ. ൩൫

അന്വയം.

(ഹേ) ഹൃദയ പരേഷാം ചേതാംസി പ്രതിദിവസം ബഹുധാ ആരാധ്യ പ്രസാദം നേതും ക്ലേശകലിലം കിം വിശസി ത്വയി പ്രസന്നേ അന്തഃ സ്വയം ഉദിതചിന്താമണിഗുണഃ നിവൃത്തഃ സങ്കല്പഃ തേ കിം അഭിലഷിതം ന പുഷ്യതി.

അൎത്ഥം.

(അല്ലയോ) ഹൃദയമേ=മനസ്സേ. പരന്മാരുടെ=അന്യന്മാരുടെ. ചേതസ്സുകളെ=മനസ്സുകളെ ദിവസംതോറും=പലപ്രകാരവും. ആരാധിച്ചിട്ടു=സേവിച്ചിട്ടു. പ്രസാദത്തെ=പ്രീതിയെ. നയിപ്പിപ്പാനായിക്കൊണ്ടു=പ്രാപിപ്പാനായിക്കൊണ്ടു. ക്ലേശകലിലത്തെ=വലിയദുഃഖത്തെ. എന്തിനുവേശിക്കുന്നു=പ്രാപിക്കുന്നു. നീയ്, പ്രസന്നമായിരിക്കുംസമയത്തിങ്കൽ=സന്തോഷിച്ചിരിക്കുന്ന സമയത്തിങ്കൽ. അന്തൎഭാഗത്തിങ്കൽ=ഉള്ളിൽ. താൻതന്നെ ഉദിതചിന്താമണിഗുണമായിട്ടും, ഉദിതമായിരിക്കുന്ന=ഉണ്ടായിരിക്കുന്ന. ചിന്താമണിയുടെ=അനുഗ്രഹിച്ചവസ്തു വിനെ കൊടുക്കുന്ന, രത്നത്തിൻെറ ഗുണത്തോടു=വിശേഷത്തോടു കൂടിയതായിട്ടും. നിവൃത്തമായിട്ടും=വിഷയങ്ങളിൽ, നിന്നു തിരിച്ചുപോന്നതായിട്ടും ഇരിക്കുന്ന. സങ്കല്പം=ആത്മവിചാരം. നിനക്കു, എന്തു, അഭിലഷിതം അൎത്ഥം, പോഷിക്കുന്നില്ല=വൎദ്ധിക്കുന്നില്ല.

താല്പൎയ്യം.

മനസ്സിനു അനേകം ദുൎവ്വ്യാപാരങ്ങളുള്ളതിനെ മനസ്സുകൊണ്ടു തന്നെ നിവൎത്തിപ്പിച്ചു സമാധാനത്തോടു കൂടിയിരുന്നാലുള്ള സുഖം അവധിയില്ലാത്തതാകുന്നു.

ശ്ലോകം.

പരിഭ്രമസികിംമുധാക്വചനചിത്തവിശ്രാമ്യതാം
യഥാഭവതിയദ്യഥാഭവതിതത്തഥാനാന്യഥാ
അതീതമനനുസ്മരന്നപിചഭാവ്യസങ്കല്പയ
ന്നതൎക്കിതാഗതാനനുഭവാമിഭോഗാനഹം ൩൬

അന്വയം.

(ഹേ) ചിത്ത മുധാ കിം പരിഭ്രമസി ക്വചന വിശ്രാമ്യതാം യൽ യഥാ യഥാ ഭവതി തൽ തഥാ ഭവതി അന്യഥാ ന ഭവതി അതീതാൻ അനനുസ്മരൻ ഭാവി അസങ്കല്പയൻ അപി ച അതൎക്കിതഗതാഗതാൻ ഭോഗാൻ അഹം അനുഭവാമി.

അൎത്ഥം.

അല്ലയോ, ചിത്തമേ=മനസ്സേ. വ്യൎത്ഥമായിട്ടു=എന്തിനു. പരിഭ്രമിക്കുന്നു=ചുററുന്നു. ഒരിടത്തു വിശ്രമിച്ചാലും=അടങ്ങി പാൎത്താലും. യാതൊന്നു എപ്രകാരം=എങ്ങിനെ. ഭവിക്കുന്നുവോ അതു അങ്ങിനെതന്നെ. ഭവിക്കുന്നു; മററൊരു പ്രകാരത്തിൽ ഭവിക്കുന്നില്ല. അതീതങ്ങളെ=കഴിഞ്ഞതുകളെ. അനനുസ്മരന്നായിട്ടും=വിചാരിക്കാത്തവനായിട്ടും. ഭാവിയെ=വരാൻപോകുന്നതിനെ. അസങ്കല്പയന്നായിട്ടും=വിചാരിക്കാത്തവനായിട്ടും. അതൎക്കിതഗതാഗതങ്ങളായിരിക്കുന്ന അതൎക്കിതങ്ങളായിരിക്കുന്ന=ഊഹിക്കപ്പെടാത്തവകളായിരിക്കുന്ന. ഗതാഗതങ്ങളോടു=ഭൂതഭവിഷ്യത്തുകളോടു കൂടിയിരിക്കുന്ന. ഭോഗങ്ങളെ=സുഖങ്ങളെ. ഞാൻ അനുഭവിക്കുന്നു.

താല്പൎയ്യം.

മനസ്സിനെ ഇളക്കംകൂടാതെ ഒരിടത്തു വച്ചുകൊള്ളേണ്ടതാകുന്നു.

ശ്ലോകം.

ഏതസ്മാദ്വിരമേന്ദ്രിയാൎത്ഥഗഹനാദായാസകാദാശ്രയ
ശ്രേയോമാൎഗ്ഗമശേഷദുഃഖശമനവ്യാപാരദക്ഷംക്ഷണാൽ
സ്വാത്മീഭാവമുപൈഹിസന്ത്യജനിജാം കല്ലോലലോലാം ഗതീ
മാഭൂയോഭജഭംഗുരാംഭവഗതിംചേതഃപ്രസീദാധുനാ. ൧൧ ൫

അന്വയം.

ആയാസകാൽ ഏതസ്മാൽ ഇന്ദ്രിയാൎത്ഥഗഹനാൽ വിരമ ക്ഷണാൽ അശേഷദുഃഖശമനവ്യാപാരദക്ഷം ശ്രേയോമാൎഗ്ഗം ആശ്രയ സ്വാത്മീഭാവം ഉപൈഹി കല്ലോലലോലാം നിജാം ഗതിം സന്ത്യജ ഭൂയഃ ഭംഗുരാം ഭവഗതിം മാ ഭജ(ഭേഹ) ചേതഃ അധുനാ പ്രസീദ.

അൎത്ഥം.

ആയാസകമായിരിക്കുന്ന=ക്ഷീണതയെ ചെയ്യുന്നതായിരിക്കുന്ന. ഈ, ഇന്ദ്രിയാൎത്ഥഗഹനത്തിങ്കൽനിന്നു, ഇന്ദ്രിയാൎത്ഥമായിരിക്കുന്ന=നേത്രാദീന്ദ്രിയങ്ങളെ സന്തോഷിപ്പിക്കുന്നതു. പ്രയോജനമായിരിക്കുന്നഗഹനത്തിൽനിന്നു=വനത്തിൽനിന്നു. വിരമിച്ചാലും=നീങ്ങിയാലും. ക്ഷണത്തിൽ, അശേഷദുഃഖശമനവ്യാപാരദക്ഷമായിരിക്കുന്ന, അശേഷങ്ങളായിരിക്കുന്ന=സകലങ്ങളായിരിക്കുന്ന ദുഃഖങ്ങളുടെ. ശമനവ്യാപാരത്തിങ്കൽ ദക്ഷമായിരിക്കുന്ന=സാമൎത്ഥ്യമുള്ളതായിരിക്കുന്ന. ശ്രേയോമാൎഗ്ഗത്തെ=നല്ലവഴിയെ. ആശ്രയിച്ചാലും=പ്രാപിച്ചാലും. സ്വാത്മീഭാവത്തെ=പരബ്രഹ്മസ്വരൂപധ്യാനലയസ്ഥിതിയെ. ഉപഗമിച്ചാലും=പ്രാപിച്ചാലും. ക

ല്ലോലലോലമായി, കല്ലോലംപോലെ=തിരമാലപോലെ. ലോല മായി=ഇളകിയുംകൊണ്ടിരിക്കുന്നതായി. നിജയായിരിക്കുന്ന=തന്നി ക്കുള്ളതായിരിക്കുന്നഗതിയെ=മനത്തെ. സന്ത്യജിച്ചാലും=ഉപേക്ഷി ച്ചാലും. പിന്നെയും, ഭംഗുരയായിരിക്കുന്ന=നശ്വരയായിരിക്കുന്ന. ഭഗവതിയെ=സംസാരസ്ഥിതിയെ. ഭജിക്കരുതു=പ്രാപിക്കരുതു. അല്ലയോ ചേതസ്സേ=മനസ്സേ. ഇപ്പോൾ പ്രസാദിച്ചാലും=സ ന്തോഷിച്ചാലും.

താല്പൎയ്യം.

അതിദുർല്ലഭമായ മനുഷ്യജന്മം ലഭിച്ചാൽ ഓരോ വിവേകം കൊണ്ടും വിഷയനിവൃത്തിവരുത്തി സ്ഥിരമായിട്ടു നിഷ്കളമായി രിക്കുന്ന പരബ്രഹ്മസ്വരൂപത്തെ ധ്യാനംചെയ്യാൻ മനസ്സിനു സമാ ധാനമില്ലാതെയിരുന്നാൽ കഴിയുന്നതല്ല. അതുകൊണ്ടുഏതുവിധത്തി ലും മനസ്സമാധാനം ചെയ്യേണ്ടതു മുഖ്യമാകുന്നു.

ശ്ലോകം.

മോഹംമാർജ്ജയതാമുപാർജ്ജയരതിംചന്ദ്രാൎദ്ധചൂഡാമണൌ
ചേതസ്സ്വൎഗ്ഗതരംഗിണീതടഭുവാമാസംഗമംഗീകുരു
കോവാവീചിഷുബുൽബുദേഷുചതടില്ലേഖാസുചശ്രീഷുച
ജ്വാലാഗ്രേഷുചപന്നഗേഷുചസരിൽപൂരേഷുചപ്രത്യയഃ

അന്വയം.

മോഹം മാർജ്ജയതാം ചന്ദ്രാൎദ്ധചൂഡാമണൌ രതിം ഉപാ ർജ്ജയ ഹേചേതഃ സ്വൎഗ്ഗതരംഗിണീതടഭുവാം ആസംഗം അംഗീകുരു വീചിഷു ബുൽബുദേഷു ച തടില്ലേഖാസു ച ശ്രീഷു ച ജ്വാലാഗ്രേഷു ച പന്നഗേഷു ച സരിൽപൂരേഷു ച കഃ വാ പ്ര ത്യയഃ

അൎത്ഥം.

മോഹത്തെ=അജ്ഞാനത്തെ. മാർജ്ജനംചെയ്താലും=ത്യജി ച്ചാലും. ചന്ദ്രാൎദ്ധചൂഡാമണിയിങ്കൽ=ശിവങ്കൽ. രതിയെ=ഭക്തിയെ. ഉപാർജ്ജനംചെയ്താലും=സമ്പാദിച്ചാലും. ഹേചേതസ്സേ=അല്ല യോമനസ്സേ. സ്വൎഗ്ഗതരംഗിണിതടഭൂക്കളുടെ, സ്വൎഗ്ഗതരംഗിണിയു ടെ=ഗംഗയുടെ. തടഭൂക്കളുടെ=തീരപ്രദേശങ്ങളുടെ. ആസംഗത്തെ= സംബന്ധത്തെ. അംഗീകരിച്ചാലും=സ്വീകരിച്ചാലും. വീചിക ളിലും=തിരകളിലും. ബുൽബുദങ്ങളിലും=നീൎക്കുമളകളിലും. തട ില്ലേഖകളിലും=മിന്നൽക്കൊടികളിലും. ശ്രീകളിലും=സമ്പത്തുക ളിലും. ജ്വാലാഗ്രങ്ങളിലും, ജ്വാലകളുടെ=ശിഖകളുടെ. അ ഗ്രങ്ങളിലും=അററങ്ങളിലും. പന്നഗങ്ങളിലും=സൎപ്പങ്ങളിലും. സ

രിൽപൂരങ്ങളിലും=നദിപ്രവാഹങ്ങളിലും. എന്നുപ്രത്യയം=എന്നു വിശ്വാസം.

താല്പൎയ്യം.

ഇപ്രകാരം വിശ്വാസയോഗ്യമല്ലാത്തവകളിൽ നിന്നും മനസ്സിനെ നിവൎത്തിപ്പിച്ച വഴിപോലെ ഭക്തിവിശ്വാസങ്ങളോടുകൂടെ ശ്രീപരമേശ്വരനെ സേവിപ്പാനുള്ളതാകുന്നു.

ശ്ലോകം.

ചേതശ്ചിന്തയമാരമാംസകൃദിമാമാസ്ഥായനീമാസ്ഥയാ
ഭൂപാലഭ്രുകുടീവിഹാരണവ്യാപാരപണ്യാംഗനാം
കന്ഥാകഞ്ചുകിനാപ്രവിശ്യഭവനദ്വാരാണിവാരാണസീ
രഥ്യാപംക്തിഷുപാണിപാത്രപതിതാംഭിക്ഷാമപേക്ഷാമഹേ. ൩൭

അന്വയം.

ഹേചേതഃ അസ്ഥയാ അസ്ഥായിനിം ഭൂപാലഭ്രുകുടിവിഹാരണവ്യാപാരപണ്യാംഗനാം ഇമാം രമാം സകൃൽ മാ ചിന്തയ കന്ഥാകഞ്ചുകിനഃ വാരാണസീരഥ്യാപംക്തിഷു ഭവനദ്വാരാണി പ്രവിശ്യ പാണിപാത്രപതിതാം ഭിക്ഷാം അപേക്ഷാമഹേ.

അൎത്ഥം.

ഹേചിത്തമേഅല്ലയോമനസ്സേ. അസ്ഥയോടു=ഇച്ഛയോടു. അസ്ഥായിനിയായും=സ്ഥിതിചെയ്യാത്തവളായും, അസ്ഥിരയായും. ഭൂപാലഭ്രുകുടിവിഹാരത്തിങ്കൽ, ഭൂപാലന്മാരുടെ=രാജാക്കന്മാരുടെ, ഭ്രുകുടികളുടെ=പുരികക്കൊടികളുടെ. രണ്ടിങ്കൽ വിഹാരണവ്യാപാരപണ്യാംഗനയായും, വിഹാരണവ്യാപാരത്തിന്നു=ലീലാവ്യാപാരത്തിന്നു. പണ്യാംഗനയായും=വേശ്യാസ്ത്രീയായും ഇരിക്കുന്ന. ഈ രമയെ=ഒരം ലക്ഷ്മിയെ. ഒരിക്കലും ചിന്തിക്കരുതേ=വിചാരിക്കരുതേ. കന്ഥാകഞ്ചുകികളായിട്ടു, കന്ഥയാകുന്ന= തുന്നിയ തുണിയാകുന്ന. കഞ്ചുകങ്ങളോടു=അംഗക്കാവുകളോടുകൂടിയവരായിട്ടു. വാരാണസീരഥ്യാപംക്തികളിൽ, വാരാണസിയിങ്കൽഉള്ള=കാശിയിങ്കൽ ഉള്ള. രഥ്യാപംക്തികളിൽ=രാജപാതകളിൽ. ഭവനദ്വാരങ്ങളെ=ഗൃഹവാതിലുകളെ. പ്രവേശിച്ചിട്ടു, പാണിപാത്രപതിതയായിരിക്കുന്ന, പാണികളാകുന്ന=കൈകളാകുന്ന. പാത്രത്തിൽ=ഭാജനത്തിൽ. പതിയായി=വീണിരിക്കുന്ന. ഭിക്ഷയെ=ഭിക്ഷാന്നത്തെ. അപേക്ഷിക്കുന്നു=ഇച്ഛിക്കുന്നു.

താല്പൎയ്യം.

അല്ലേമനസ്സേ അഗ്രഹത്തോടുകൂടി സ്ഥിതിചെയ്യാത്തവളായും രാജക്കന്മാരുടെ രണ്ടു പുരികങ്ങളിലും വ്യാപരിക്കുന്ന ഒരം ലക്ഷ്മിയെ ഒരിക്കലും ചിന്തിക്കരുതേ. തുന്നിയ തുണികളാകുന്ന അംഗക്കാവോടു

കൂടിയവരായിട്ടു കാശിയിലുള്ള രാജപാതകളിൽ ഇരിക്കുന്ന ഭവനങ്ങളുടെ വാതിലുതോറും പ്രവേശിച്ചു കൈകളാകുന്ന പാത്രത്തിൽ വീണിരിക്കുന്ന ഭിക്ഷയാൽ ഉണ്ടായ ചോററിനെ അപേക്ഷിക്കുന്നു. ഇങ്ങനെ സമ്പത്തു അസ്ഥിരയാകുന്നു. അതിൽനിന്നു മനസ്സിനെ നിവത്തിപ്പിച്ചു പരമേശ്വരധ്യാനം ചെയ്യേണ്ടതിന്നു മുഖ്യമായ ആഹാരനിയമം എടുക്കണം. അതിന്നു ഇരന്നുകിട്ടുന്ന അന്നത്തോളം ശുദ്ധമായി മറെറാന്നും ഇല്ലെന്നു.

ശ്ലോകം.

അഗ്രേഗീതംസരസകവയഃപാർശ്വയോർദ്ദാക്ഷിണാത്യാഃ
പശ്ചാല്ലീലാവലയരണിതംചാമരഗ്രാഹിണീനാം
യദ്യസ്ത്യേവംകുരുഭവരസാസ്വാദനേലമ്പടത്വം
നോചേച്ചേതഃപ്രവിശസഹസാനിർവ്വികല്പേസമാധൌ. ൱൩

അന്വയം.

അഗ്രേ ഗീതം പാർശ്വയോഃ ദാക്ഷിണാത്യാഃ സരസകവയഃ പശ്ചാൽ ചാമരഗ്രാഹിണീനാം ലീലാവലയരണിതം ഏവ അസ്തി യദി ഭവരസാസ്വാദനേലമ്പടത്വം കുരു നോചേൽ ഹേ ചേതഃ നിർവ്വികല്പേ സമാധൌ സഹസാ പ്രവിശ.

അൎത്ഥം.

അഗ്രഭാഗത്തിങ്കൽ=മുൻപിൽ. ഗീതവും=ഗാനവും. പാർശ്വഭാഗങ്ങളിൽ=രണ്ടുവശത്തും. ദാക്ഷിണാത്യന്മാരുടെ=ദക്ഷിണദിക്കിലുള്ള. സരസകവികളും=വിദ്വാന്മാരും. പാശ്ചത്തിൽ=വശത്തു. ചാമരഗ്രാഹികളുടെ=ചാമരംകൊണ്ടുവീശിയുംകൊണ്ടിരിക്കുന്ന സ്ത്രീകളുടെ. ലീലാവലയരണിതവും, ലീലാൎത്ഥം=കളിക്കവേണ്ടിഇട്ടിരിക്കുന്ന വലയങ്ങളുടെ=വളകളുടെ.രണിതവും=ശബ്ദവും. ഇപ്രകാരംഉണ്ടെന്നുവരികിൽ, ഭവരസാസ്വാദനത്തിങ്കൽ, ഭവരസത്തിൻെറ=സംസാരസുഖത്തിൻെറ. ആസ്വാദനത്തിൽ=അനുഭവത്തിൽ. ലമ്പടത്വത്തെ=കാമുകത്വത്തെ. ചെയ്താലും, ഇല്ലെന്നുവരികിൽ. ഹേ! ചേതസ്സേ!=അല്ലയോമനസ്സേ. നിർവ്വികല്പമായിരിക്കുന്ന=വികല്പരഹിതമായിരിക്കുന്ന. സമാധിയിങ്കൽ=ബ്രഹ്മനിഷ്ഠയിങ്കൽ. പ്രവേശിച്ചാലും=ആരംഭിച്ചാലും.

താല്പൎയ്യം.

മുൻപ്രദേശത്തു സംഗീതവും രണ്ടുവശങ്ങളിലും സമൎത്ഥന്മാരായിരിക്കുന്ന വിദ്വാന്മാരും പിൻവശത്തു ചാമരംവച്ചു വീശിക്കൊണ്ടിരിക്കുന്ന സ്ത്രീകൾ കളിക്കവേണ്ടി ഇട്ടിരിക്കുന്ന വളകളുടെ ശബ്ദവും ഇപ്രകാരമുണ്ടെന്നുവരികിൽ സംസാരസൌഖ്യം അനുഭവിക്കുന്നതിലുള്ള കാമുകത്വത്തെ ചെയ്താലും! ഇല്ലെങ്കിൽ അല്ലയോമനസ്സേ

വികല്പരഹിതമായിരിക്കുന്ന ബ്രഹ്മനിഷ്ഠയിങ്കൽ അരംഭിച്ചാലും. ഇങ്ങിനെ മനുഷ്യൎക്ക ഐഹികമെന്നും പാരത്രികമെന്നും ര ണ്ടുവിധം സുഖം അകുന്നു, രണ്ടുംകൂടികിട്ടുന്നതു അസാദ്ധ്യമാകുന്നു. അതിലും ഐഹികസുഖം പ്രട്ടപദ്ധ്യമാകയാൽ വിഷയഭ്രമംകൊണ്ടു കാലംകളയാതെ സ്ഥിരചിത്തന്മാരായി എല്ലപ്പത്തിൽ ഠരംശപര ദ്ധ്യാനം ചെയ്യുകൊൾവിൻ എന്നു.

ശ്ലോകം.

പ്രാപ്താഃകലാസ്സകലകാമദുഘാസ്തതഃകിം
ന്യസ്തംപദംശിരസിവിദ്വിഷതാംതതഃകിം
സംപ്രീണിതാഃപ്രണയിനാവിഭവൈസ്തതഃകിം
കല്പസ്ഥിതാസ്തനുഭൃതാംതനവസ്തതഃകിം. ൧൩

അന്വയം.

സകലകാമദുഘാഃ കലാഃ പ്രാപ്താഃ തതഃ കിം വിദ്വിഷതാം ശിരസി പദംന്യസ്തം തതഃ കിം പ്രണയിനാവിഭവേ സംപ്രീണിതാഃ തതഃ കിം തനുഭൃതാം തനവഃ കല്പസ്ഥിതാഃ തതഃ കിം.

അർത്ഥം.

സകലകാമദുഘകളായിരിക്കുന്ന സൎവ്വാനുഗ്രഹങ്ങളേയുമുണ്ടാക്കുന്നതായിരിക്കുന്ന. കലകൾ=ചതുഷ്ഷഷ്ടി. കലാവിദ്ദ്യകൾപ്രാപ്തകളായി=പഠിക്കപ്പെട്ടു. തതഃ=അതിനാൽ. കിം=എന്തു്. വിദ്വിഷത്തുകളുടെ=ശത്രുക്കളുടെ. ശിരസ്സിൽ=തലയിൽ. പാദം=കാലു. ന്യസ്തം=വെക്കപ്പെട്ടു. അതിനാൽതന്നെ എന്തുപ്രണയിനികൾ= സ്നേഹിച്ചവരു. വിഭവങ്ങളാൽ=സമ്പത്തുകളാൽ. സംപ്രീണിതകളായി=സന്തോഷിക്കപ്പെട്ടവരായി. അതിനാൽതന്നെ എന്തുതനുഭൃത്തുകളുടെ=ജന്തുക്കളുടെ. തനുക്കൾ=ശരീരങ്ങൾ. കല്പസ്ഥിതകളാകുന്നു=കല്പകാലത്തോളം തന്നെ ഇരിക്കുന്നവകളാകുന്നു. എന്നാൽതന്നെഎന്തു പിന്നെയെങ്കിലും നശിക്കുന്നതല്ലേ.

താല്പൎയ്യം.

സൎവ്വാനുഗ്രഹങ്ങളാകുന്ന വിദ്യകൾ പഠിക്കപ്പെട്ടു അതിനാൽ എന്തു, ശത്രുക്കളുടെ തലയിൽ കാൽ വെക്കപ്പെട്ടു അതുകൊണ്ടു എന്തു, സ്ത്രീകളേ സമ്പത്തുകളാൽ സന്തോഷിപ്പിച്ചു അതിനാൽ എന്തു ജന്തുക്കളുടെ ശരീരം കല്പകാലത്തോളമിരിക്കുന്നു എന്നാൽതന്നെ എന്തു, പിന്നെ എങ്കിലും നശിക്കുന്നതല്ലയോ എന്നതുകൊണ്ടു മനുഷ്യരു അനേകവിദ്യാഭ്യാസത്തിനുവേണ്ടിയും കലഹാദിക്കു വേണ്ടിയും സ്നേഹിച്ചവരെ പോററുവാൻ വേണ്ടിയും മററും പലവിധത്തിലും നാശപ്പെടേണ്ട ദേഹത്തിൻെറ അഭിമാനംനിമിത്തംതന്നെ കഷ്ടപ്പെട്ടു കാലംകഴിക്കാതെ ഠരംശപരദ്ധ്യാനം ചെയ്യണമെന്നു.

ശ്ലോകം.

ഭക്തിർഭവേമരണജന്മഭയംഹൃദിസ്ഥം
സ്നേഹോനബന്ധുഷുനമന്മഥജാവികാരഃ
സംസൎഗ്ഗദോഷരഹിതാഃവിജനാവനാന്താ
വൈരാഗ്യമസ്തികിമതഃപരമൎത്ഥനീയം. ൩൪

അന്വയം.

ഭവേ ഭക്തിഃ മരണജന്മഭയം ഹൃദിസ്ഥം ബന്ധുഷു സ്നേഹഃ ന മന്മഥജഃ വികാരഃ ന വനാന്താഃ സംസൎഗ്ഗദോഷരഹിതാഃ വിജനാഃ വൈരാഗ്യം അസ്തി അതഃ പരം കിം അൎത്ഥനീയം.

അൎത്ഥം.

ഭവത്തിങ്കൽ=സംസാരത്തിങ്കൽ. ഭക്തിയും=വിശ്വാസവും. മരണജന്മഭയവും=മരണജനനങ്ങളിൽ. ഭയവും=പേടിയും. ഹൃദിസ്ഥമായിരിക്കുന്ന=മനസ്സിലിരിക്കുന്ന. ബന്ധുക്കളിൽസ്നേഹം=പ്രീതി. ഇല്ലാ. മന്മഥജമായിരിക്കുന്ന=മന്മഥങ്കൽനിന്നുണ്ടായിരിക്കുന്ന. വികാരവും=അവസ്ഥാവശേഷവും. ഇല്ലാ വനാന്തങ്ങൾ=വനപ്രദേശങ്ങൾ. സംസൎഗ്ഗദോഷരഹിതങ്ങളായിരിക്കുന്നു, സംസൎഗ്ഗമാകുന്ന അസൽ സഹവാസമാകുന്ന. ദോഷരഹിതങ്ങളായും=ദോഷവൎജ്ജിതങ്ങളായും വിജനങ്ങളായുംഇരിക്കുന്നു, വിജനങ്ങൾ=ജനമില്ലാത്തതുകൾആയുംഇരിക്കുന്നു. വൈരാഗ്യവും പ്രപഞ്ചങ്ങളിൽ ഇച്ഛയില്ലാത്ത സ്ഥിതിയും ഉണ്ടു. ഇതിനേക്കാൾപരം=വേറിട്ടൊന്നു എന്തു അൎത്ഥിപ്പാനുള്ളതു=സമ്പാദിപ്പാനുള്ളതു.

താല്പൎയ്യം.

സംസാരസക്തിയും മരണഭീതിയും സംബന്ധികളിൽ സ്നേഹവും ഉപേക്ഷിച്ചു അസൽ സഹവാസം ഇല്ലാത്തതായും വിജനങ്ങളായും ഇരിക്കുന്ന വനാന്തങ്ങളിൽ സഞ്ചരിച്ചു തപസ്സുചെയ്യണം ഇതില്പരം യോഗ്യമായിട്ടുള്ളതു ഒന്നും ഇല്ലാ.

ശ്ലോകം.

തസ്മാദനന്തമജരംപരമംവികാസി
തൽബ്രഹ്മസംസ്മരകിമേഭിരസദ്വികല്പൈഃ
യസ്യാനുഷംഗിണഇമേഭുവനാധിപത്യ
ഭോഗാദയഃകൃപണലോകമതാഭവന്തി. ൩൫

അന്വയം.

തസ്മാൽ അനന്തം അജരം പരമം വികാസി തൽ ബ്രഹ്മ സംസ്മര ഏഭിഃ അസദ്വികല്പൈഃ കിം കൃപണഃ ലോകമതാഃ ഇമേ ഭുവനാധിപത്യം ഭോഗാദയഃ യസ്യ അനുഷംഗിണഃ ഭവന്തി.

അൎത്ഥം.

അതുഹേതുവായിട്ടു. അനന്തമായും=അവസാനമില്ലാത്തതായും. അക്ഷരമായും=ക്ഷരമില്ലാത്തതായും. പരമമായും=ശ്രേഷ്ഠമായും. വികാസിയായും=ശോഭിക്കുന്നതായുമിരിക്കുന്ന. ആ ബ്രഹ്മത്തിനെ സംസ്മരിച്ചാലും=വഴിപോലെ ചിന്തിച്ചാലും. ഈ അസദ്വികല്പങ്ങളാൽ=നശ്വരകാൎയ്യനിശ്ചയങ്ങളാൽ. എന്തു, കൃപണലോകമതങ്ങളായിരിക്കുന്ന, കൃപണലോകങ്ങൾക്കു=അല്പജനങ്ങൾക്കു. മതങ്ങളായിരിക്കുന്ന=ഇഷ്ടങ്ങളായിരിക്കുന്ന. ഈ ഭുവനാധിപത്യഭോഗാദികൾ, ഭുവനാധിപത്യംമുതലായിട്ടുള്ള=ഇന്ദ്രപട്ടം മുതലായിട്ടുള്ള. ഭോഗാദികൾ=വിഷയാനുഭവങ്ങൾ. യാതൊന്നിന്റെ=യാതൊരു ബ്രഹ്മസ്മരണത്തിന്റെ. അനുഷംഗിണികളായിട്ടു=സംബന്ധികളായിട്ടു ഭവിക്കുന്നു.

താല്പൎയ്യം.

അതിനാൽ അന്തമില്ലാത്തതായും ക്ഷീണ്ണത ഇല്ലാത്തതായും ഇരിക്കുന്ന ആ ബ്രഹ്മത്തിനെ വഴിപോലെ ധ്യാനിച്ചാലും, ഈ നശ്വരമായുള്ള മറ്റുള്ള കാൎയ്യങ്ങളെക്കുറിച്ചു ഒരു ഫലവും ഇല്ലാ. അല്പന്മാൎക്കു തുഷ്ടികരമായ ഇന്ദ്രപദവി മുതലായ അവസ്ഥകൾ ഈ പദവിയെക്കാൾ എത്രയോ തുച്ഛമായിട്ടുള്ളതാകുന്നു.

ശ്ലോകം.

പാതാളമാവിശസിയാസിനഭോവിലംഘ്യ
ദിങ്മണ്ഡലംഭ്രമസിമാനസചാപലേന
ഭ്രാന്ത്യാവിജാതുവിമലംകഥമാത്മലീനം
നബ്രഹ്മസംസ്മരസിനിൎവൃതിമേഷിയേന. ൧൦

അന്വയം.

ഹേമാനസ! പാതാളം ആവിശസി നഭഃ വിലംഘ്യ യാസി ചാപലേന ദിങ്മണ്ഡലം ഭ്രമസി വിമലം ആത്മലീനം ബ്രഹ്മ ഭ്രാന്ത്യാ അപി ജാതു കഥം ന സംസ്മരസി യേന നിൎവൃതിം യേഷി.

അൎത്ഥം.

അല്ലയോമാനസമേ=മനസ്സേ. പാതാളത്തെ=രസാതലത്തെ. ആവേശിക്കുന്നു=പ്രവേശിക്കുന്നു. നഭസ്സിനെ=ആകാശത്തെ. വിലംഘിച്ചിട്ടു=അതിക്രമിച്ചിട്ടു. യാനംചെയ്യുന്നു=പോകുന്നു. ചാപലത്താൽ=ചപലതയാൽ. ദിങ്മണ്ഡലത്തെ=ദിക്കുകളെ. ഭ്രമിക്കുന്നു=ചുററുന്നു. വിമലമായും=നിൎമ്മലമായും, ആത്മലീനമായും=തങ്കൽ ഇരിക്കുന്നതായും ഉള്ള. ബ്രഹ്മത്തിനെ=പരമാത്മാവിനെ. ഭ്രാന്തികൊണ്ടെങ്കിലും=ഭ്രമംകൊണ്ടെങ്കിലും. ഒരിക്കൽ എന്തുകൊണ്ടു, സംസ്മ

രിക്കുന്നില്ല=വഴിപോലെ ധ്യാനിക്കുന്നില്ല. യാതൊന്നുകൊണ്ടു= യാതൊരു ബ്രഹ്മധ്യാനംകൊണ്ടു. നിർവൃതിയെ=മോക്ഷത്തെ. യാനംചെയ്യുന്നു=പ്രാപിക്കുന്നു.

താല്പൎയ്യം.

അല്ലേമനസ്സേ പാതാളത്തെയും ആകാശത്തെയും നീ അതിക്രമിക്കുന്നു. ചാപല്യംകൊണ്ടു ദിക്കൊക്കെയും ചുററുന്ന ഭ്രാന്തികൊണ്ടെങ്കിലും നിന്റെ സഞ്ചാരമദ്ധ്യെ നിൻകൽതന്നെ ഇരിക്കുന്ന പരമാത്മാവിനെ ധ്യാനിക്കുന്നതോ അതുമോക്ഷപ്രദമല്ലൊആകുന്നു.

അഥനിത്യാനിത്യവിചാരദശകം.

ശ്ലോകം.

കിംവേദൈസ്മൃതിഭിഃപ്പുരാണപഠനൈശ്ശാസ്ത്രൈൎമ്മഹാവിസ്തരൈഃ
സ്വൎഗ്ഗഗ്രാമകുടീനിവാസഫലദൈഃകൎമ്മക്രിയാവിഭ്രമൈഃ
മുക്ത്വൈകംഭവദുഃഖഭാരരചനാവിധ്വംസകല്പാനല
സ്വാത്മാനന്ദപദപ്രവേശകലനംശേഷൈൎവ്വണിഗ്‌വൃത്തിഭിഃ ൧

അന്വയം.

ഭവദുഃഖഭാരരചനാ വിധ്വംസകല്പാനലസ്വാത്മാനന്ദ പദപ്രവേശകലനം ഏകം മുക്ത്വാശേഷൈഃ വണിഗ്‌വൃത്തിഭിഃ വേദൈഃ സ്മൃതിഭിഃ പുരാണപഠനൈഃ മഹാവിസ്തരൈഃ ശാസ്ത്രൈ സ്വൎഗ്ഗഗ്രാമകുടീനിവാസഫലദൈഃ കൎമ്മക്രിയാ വിഭ്രമൈ കിം.

അൎത്ഥം.

ഭവദുഃഖഭാരരചനാവിധ്വംസകല്പാനല സ്വാത്മാനന്ദപദപ്രവേശകമലത്തെ. ഭവത്തിങ്കൽ=സംസാരത്തിങ്കൽഉള്ള. ദുഃഖത്തിന്റെ=സങ്കടത്തെ. ഭാരത്തിന്റെ=കൂട്ടത്തിന്റെ. രചനയുടെ=സംഭവത്തിന്റെ. വിധ്വംസത്തിനു=നാശത്തിനു. കല്പാനലമായിരിക്കുന്ന=പ്രളയാഗ്നിയായിരിക്കുന്ന. സ്വാത്മാവിന്റെ=പരമാത്മാവിന്റെ. പദത്തിങ്കൽ=സ്ഥാനത്തിങ്കൽ. പ്രവേശകലനത്തെ=പ്രവൃത്തിയെ. ഒന്നിനെ ഒഴിഞ്ഞു, ശേഷങ്ങളായും=മററുള്ളവകളായും. വണിഗ്‌വൃത്തങ്ങളായിരിക്കുന്ന, വണിക്കിന്റെ, വൎത്തനംപോലെ, ജീവൻപോലെയിരിക്കുന്ന. വൎത്തനത്തോടു=വ്യാപാരത്തോടുകൂടിയ. വേദങ്ങളാലും=ശ്രുതികളാലും. ധൎമ്മശാസ്ത്രങ്ങളാലും. പുരാണപഠനങ്ങളാലും=പുരാണാഭ്യാസങ്ങളാലും. മഹാവിസ്തരങ്ങളായിരിക്കുന്ന=ഏററവും വിസ്താരങ്ങളായിരിക്കുന്ന ശാസ്ത്രങ്ങളാലും. സ്വൎഗ്ഗഗ്രാമകുടീനിവാസങ്ങളായിരിക്കുന്ന സ്വൎഗ്ഗമാകുന്ന=സ്വൎഗ്ഗലോകമാകുന്ന. ഗ്രാമത്തിൽ=അഗ്രഹാരത്തിൽ ഉ

ള്ള. കുടിയിങ്കൽ=കുടിലിങ്കൽ. നിവാസമാകുന്ന=ഇരിപ്പാകുന്ന. ഫലത്തെ=പ്രയോജനത്തെ. ദാനം ചെയ്യുന്നവകളായിരിക്കുന്ന=കൊടുക്കുന്നവകളായിരിക്കുന്ന. കൎമ്മക്രിയാവിഭ്രമങ്ങളാൽ=യാഗാദിക്രിയതുടങ്ങിയുള്ള കളികളാൽ എന്നും.

താല്പൎയ്യം.

സംസാരത്തിങ്കൽ ഉള്ള സങ്കടക്കൂട്ടത്തിന്റെ പ്രളയാഗ്നിയായിരിക്കുന്ന ബ്രഹ്മാനന്ദത്തിന്റെ സ്ഥാനത്തിങ്കലുള്ള പ്രവൃത്തി ഒഴികെ മറ്റുള്ള കച്ചവടംപോലെ ഇരിക്കുന്ന ഋഗ്, സാമം, യജുസ്സ്, അഥൎവ്വണം ഈ നാലു വേദങ്ങളെയും ബ്രാഹ്മം, പാത്മം, വൈഷ്ണവം, ശൈവം, ഭാഗവതം, നാരദീയം, മാൎക്കണ്ഡേയം, ആഗ്നേയം, ഭവിഷ്യം, ബ്രഹ്മവൈവൎത്തം, ലൈംഗം, വാരാഹം, സ്കാന്ദം, വാമനം, കൌൎമ്മം, മാത്സ്യം, ഗാരുഡം, ബ്രഹ്മാണ്ഡം ഈവക പുരാണങ്ങളെയും വിസ്തരങ്ങളായുള്ള വേദാന്തം, മീമാംസം, വ്യാകരണം, തൎക്കം, ജ്യോതിഷം, വൈദ്യം ഈവകകലാവിദ്യകളെയും പഠിക്കുന്നതുകൊണ്ടു സ്വൎഗ്ഗലോകമാകുന്ന ഗ്രാമത്തിങ്കൽ ഉള്ള കുടിലിൽ വസിക്കയെന്നുള്ള പ്രയോജനത്തെകൊടുക്കുന്ന യാഗാദിക്രിയകളാകുന്ന കളികളെക്കൊണ്ടും എന്നുഫലം ഈ വകകളെ ഉപേക്ഷിച്ചു ക്ലേശഹീനമായ ബ്രഹ്മധ്യാനംചെയ്തു പരമാനന്ദത്തെ അനുഭവിക്കുന്നതുതന്നെ ശ്രേഷ്ഠം.

ശ്ലോകം.

യതോമേരുശ്ശ്രീമാന്നിപതതിയുഗാന്താഗ്നിദലിത
സ്സമുദ്രശ്ശുഷ്യന്തിപ്രചുരമകരഗ്രാഹനിലയാഃ
ധരാഗച്ഛത്യന്തംധരണിധരപാദൈരപിധൃതാ
ശരീരേകാവാൎത്താകരികളഭകൎണ്ണാഗ്രചപലേ. ൭൨

അന്വയം.

യതഃ ശ്രീമാൻ മേരുഃ യുഗാന്താഗ്നിദലിതഃ പതതി പ്രചുരാമകരഗ്രാഹനിലയാഃ സമുദ്രാഃ ശുഷ്യന്തി ധരണിധരപാദൈഃ ധൃതാ ധരാ അപി അന്തം ഗച്ഛതി കരികളഭകൎണ്ണാഗ്രചപലേ ശരീരേ കാ വാൎത്താ.

അൎത്ഥം.

ശ്രീമാനായിരിക്കുന്ന=സമ്പന്നനായിരിക്കുന്ന. മേരു=മഹാമേരുപൎവ്വതം. യുഗാന്താഗ്നിദലിതനായിട്ടു, യുഗാന്താഗ്നിയാൽ=പ്രളയാഗ്നിയാൽ. ദലിതനായിട്ടു=പിളൎക്കപ്പെട്ടവനായിട്ടു. പതിക്കുന്നു=വീഴുന്നു. പ്രചുരമകരഗ്രാഹനിലയങ്ങളായിരിക്കുന്ന, പ്രചുരങ്ങളായി=അധികങ്ങളായിരിക്കുന്ന. മകരങ്ങൾക്കും=മത്സ്യങ്ങൾക്കും. ഗ്രാഹങ്ങൾക്കും=മുതലകൾക്കും. നിലയങ്ങളായിരിക്കുന്ന=

ജ്വലിപ്പിക്കപ്പെട്ടതായിരിക്കുന്ന. സമുദ്രങ്ങളും, ശോഷിക്കുന്നു=വററുന്നു. ധരണീധരപാദങ്ങളാൽ, ധരണീധരങ്ങളുടെ=പൎവ്വതങ്ങളുടെ. പാദങ്ങളാൽ=ചരണങ്ങളാൽ. ധൃതയായിരിക്കുന്ന=ധരിക്കപ്പെട്ടിരിക്കുന്ന. ധരയും=ഭൂമിയും. അന്തത്തെ=അവസാനത്തെ. ഗമിക്കുന്നു=പ്രാപിക്കുന്നു. കരികളഭകൎണ്ണാഗ്രചപലങ്ങളായിരിക്കുന്ന, കരികളഭത്തിൻെറ=ആനക്കുട്ടിയുടെ. കൎണ്ണത്തിൻെറ=ചെവിയുടെ അഗ്രംപോലെ ചപലമായിരിക്കുന്ന ശരീരത്തിങ്കൽ. എന്തുവാൎത്താ=എന്തുവ്യവഹാരം.

താല്പൎയ്യം.

ശ്രീമാനായിരിക്കുന്ന മേരുപൎവ്വതവും പ്രളയാന്തത്തിങ്കൽ അഗ്നികൊണ്ടു പിളൎന്നുവീഴുന്നു. അനേകമത്സ്യങ്ങൾക്കും മുതലകൾക്കും വാസസ്ഥാനമായ സമുദ്രവും വററുന്നു. പൎവ്വതങ്ങളുടെ ചരണങ്ങളാൽ ധരിക്കപ്പെട്ടിരിക്കുന്ന ഭൂമിയും അവസാനിക്കുന്നു. ആനക്കുട്ടിയുടെ ചെവിപോലെ ചപലനമായ മനുഷ്യശരീരത്തിൻെറ നശ്വരസ്ഥിതിയെക്കുറിച്ചു സംശയിച്ചു വ്യവഹരിക്കുന്നതിൽവച്ചു സാദ്ധ്യമില്ലാ.

ശ്ലോകം.

ഗാത്രംസംകുചിതംഗതിൎവ്വിഗളിതാഭ്രഷ്ടാചദന്താവലീ
ദൃഷ്ടിൎന്നശ്യതിവൎദ്ധതേബധിരതാവക്ത്രഞ്ചലാലായിതം
വാക്യംനാദ്രിയതേചബാന്ധവജനോഭാൎയ്യാനശുശ്രൂഷതേ
ഹാകഷ്ടംപുരുഷസ്യജീൎണ്ണവയസഃപുത്രോപ്യമിത്രായതേ. ൭൬

അന്വയം.

ഗാത്രം സംകുചിതം ഗതിഃ വിഗളിതാ ദന്താവലീ ച ഭ്രഷ്ടാ ദൃഷ്ടിഃ നശ്യതി ബധിരതാ വൎദ്ധതേ വക്ത്രം ച ലാലായിതം വാക്യം ബാന്ധവജനഃ ന ആദ്രിയതേ ഭാൎയ്യാ ച ന ശുശ്രൂഷതേ ജീൎണ്ണവയസഃ പുരുഷസ്യ പുത്രഃ അപി അമിത്രായതേ ഹാ കഷ്ടം.

അൎത്ഥം.

ഗാത്രം=ശരീരം. സംകുചിതമായി, സംകോചിച്ചു=കുറുകി. ഗതിഃ=സഞ്ചാരം. വിഗളിതയായി=ഉലഞ്ഞു. ദന്താവലി=കല്ലുകളുടെ സമൂഹം. ഭ്രഷ്ടയായി=പൊഴിഞ്ഞു. ദൃഷ്ടി=കാഴ്ച നശിച്ചു. ബധിരത=ചെവികേൾക്കാത്തസ്ഥിതി. വൎദ്ധിക്കുന്നു. വക്ത്രവും=വായും. ലാലായിതമായി=ഈത്തുവാഒഴിക്കിനാൽവ്യാപിക്കപ്പെട്ടു. വാക്യത്തെ=വചനത്തെ. ബാന്ധവജനവും=ബന്ധുക്കളും. ആദരിക്കുന്നില്ല=അനുസരിക്കുന്നില്ല. ഭാൎയ്യയും=കളത്രവും. ശുശ്രൂഷിക്കുന്നില്ല=പരിചരിക്കുന്നില്ല. ജീൎണ്ണവയസ്സായിരിക്കുന്ന=വയോധികനായിരിക്കുന്ന. പുരുഷനു=മനുഷ്യനു. പുത്രനും, അമിത്രനെപ്പോലെ തീരുന്നു=ശത്രുവിനെ

ള്ളാലെ ദീരുന്നു. ഹാ കഷ്ടം=അയ്യോ കഷ്ടം.

താല്പൎയ്യം.

ശരീരം കുറുകി സഞ്ചാരം ഉലഞ്ഞു പല്ലുകൾ ഒക്കെയും പൊഴിഞ്ഞു കാഴ്ച കുറഞ്ഞു ചെവി കേൾക്കാത്ത സ്ഥിതി വരിക്കുന്നു. വായും ഈത്തുവാഴുക്കിനാൽ വ്യാപിക്കപ്പെട്ടു. ബന്ധുക്കൾ വാക്കിനെ അനുസരിക്കുന്നില്ല. ഭാൎയ്യയോ ശുശ്രൂഷിക്കുന്നില്ല. വയോധികനായിരിക്കുന്ന പുരുഷന്നു പുത്രനും ശത്രുവിനെപ്പോലെ തീരുന്നു. അയ്യോ കഷ്ടം! അൎത്ഥമിത്രകളത്രാദികളാകുന്ന വിഷയമെന്നു പറയപ്പെട്ടതു. ഒരുത്തന്നു എപ്പോഴാണോ അൎത്ഥസമ്പാദനശക്തിയിരിക്കുന്നതു. അപ്പോൾ മിത്രാദികൾ അവന്നധീനമായിരിക്കും. വയസ്സാകുമ്പോൾ അൎത്ഥസമ്പാദനശക്തി കുറയും. അപ്പോൾ കളത്രാദികൾ ഒക്കെയും വിരസങ്ങളായി തീരും. അതിനാൽ അവൻ കീഴിൽ ചെയ്ത യത്നം ഒക്കെ നിഷ്ഫലമായി വരുന്നു. ഇതൊക്കെ വിചാരിച്ചു അത്യന്തന്നെ വിഷയനിവൃത്തി വരുത്തി ഈശ്വരനേ സേവിച്ചാൽ പരമാനന്ദം അനുഭവിക്കാമെന്നു.

ശ്ലോകം.

വൎണ്ണംസിതംഝടിതിവീക്ഷ്യശിരോരുഹാണാം
സ്ഥാനംജരാപരിഭവസ്യതദാപുമാംസം
ആരോപിതാസ്ഥിശകലംപരികൃത്യയാന്തി
ചണ്ഡാലകൂപമിവദൂരതരംതരുണ്യഃ ൭൫

അന്വയം.

തരുണ്യഃ ശിരോരുഹാണാം സിതം വൎണ്ണം ഝടിതി വീക്ഷ്യ തദാ ആരോപിതാസ്ഥിശകലം ജരാപരിഭവസ്യ സ്ഥാനം പുമാംസം ചണ്ഡാലകൂപം ഇവ പരികൃത്യ ദൂരതരം യാന്തി.

അൎത്ഥം.

തരുണികൾ=സ്ത്രീകൾ. ശിരോരുഹങ്ങളുടെ=തലമുടികളുടെ. സിതമായിരിക്കുന്ന=വെളുത്തിട്ടുള്ള. വൎണ്ണത്തെ=നിറത്തെ. ഝടിതി=വേഗം. വീക്ഷണംചെയ്തിട്ടു=കണ്ടിട്ടു. അപ്പോൾ=ഉടനെ. ആരോപിതാസ്ഥിശകലനായും, ആരോപിതമായിരിക്കുന്ന=ഉയൎന്നിരിക്കുന്ന. അസ്ഥികളുടെ=പല്ലുകളുടെ. ശകലത്തോടുകൂടി=തുണ്ടുകളോടു കൂടിയവനായും. ജരാപരിഭവത്തിന്നു=വാൎദ്ധക്യാപമാനത്തിന്നു. സ്ഥാനമായും=ഇരുപ്പിടമായും ഇരിക്കുന്ന. പുമാനെ=പുരുഷനെ. ചണ്ഡാലകൂപത്തെ എന്നപോലെ, ചണ്ഡാലന്റെ=നീചജാതിമനുഷ്യന്റെ കിണറൊന്നപോലെ. പരികരിച്ചിട്ടു=ത്യജിച്ചിട്ടു. ദൂരതരത്തെ=ഏറ്റദൂരത്തെ. യാനംചെയ്യുന്നു=പ്രാപിക്കുന്നു.

താല്പൎയ്യം.

തലമുടി നരച്ചു വെളുത്ത വൎണ്ണത്തെയും ഉയൎന്ന അസ്ഥികളുടെ തുണ്ടുകളോട്ടു കൂടിയവനായും വാൎദ്ധക്യാവമാനത്തിന്നു ഇരിപ്പിടമായും ഇരിക്കുന്ന പുരുഷനെ സ്ത്രീകൾ കണ്ടിട്ടു അപ്പോൾ തന്നെ വേഗത്തിൽ ചണ്ഡാലന്റെ കിണററിനെ എന്നപോലെ അവനെ ഉപേക്ഷിച്ചു ബഹുദൂരത്തുപോകുന്നു. സ്ത്രീകൾ സംസാരികന്മാരുടെ മുഖ്യസുഖമെന്നു പറയുന്നതാകുന്നു. അവരാണ ദ്രവ്യത്തെ മുഖ്യമായി അപേക്ഷിക്കുന്നതു. അയവരാകട്ടെ വാൎദ്ധക്യംവരുവാനാരംഭിക്കുമ്പോൾതന്നെ അവനെ ഉപേക്ഷിക്കും. അതുകൊണ്ടു അതിൽ രാഗംവെയ്ക്കാതെ ഈശ്വരനെ സേവിക്കേണ്ടതാകുന്നു.

ശ്ലോകം.

യാവത്സ്വസ്ഥമിദംശരീരമരുജംയാവജ്ജരാദൂരതോ
യാവച്ചേന്ദ്രിയശക്തിരപ്രതിഹതായാവൽക്ഷയോനായുഷഃ
ആത്മശ്രേയസിതാവദേവവിദുഷാകാൎയ്യഃപ്രയത്നോമഹാൻ
സന്ദീപ്തേഭവനേതുകൂപഖനനംപ്രത്യുദ്യമഃകീദൃശഃ ൭൫

അന്വയം.

ഇദം ശരീരം അരുജം സ്വസ്ഥം ജരാ യാവൽ ദൂരതഃ ഇന്ദ്രിയശക്തിഃ യാവൽ അപ്രതിഹതാ ച ഭവതി യാവൽ ആയുഷഃ ക്ഷയഃ ന വിദുഷാ താവൽ ഏവ ആത്മശ്രേയസി മഹാൻ പ്രയത്നഃ കാൎയ്യഃ ഭവനേ സന്ദീപ്തേ തു കൂപഖനനം പ്രത്യുദ്യമഃ കീദൃശഃ

അൎത്ഥം.

ഇദം ശരീരം=ഈ ദേഹം. അരുജമായിട്ടും=രോഗംകൂടാതെയും. സ്വസ്ഥമായും=സൌഖ്യമായും. ജരാ=വാൎദ്ധക്യാവസ്ഥ. ഏതുവരെയും. ദൂരത=ദൂരത്തിങ്കലും. ഇന്ദ്രിയശക്തി, ഇന്ദ്രിയങ്ങളുടെ=ജ്ഞാനേന്ദ്രിയങ്ങളുടെ. ശക്തി=സാമൎത്ഥ്യം. ഏതുവരെയും, അപ്രതിഹതയായും=ക്ഷീണിക്കാത്തതായും. ഭവിക്കുന്നുവോ=ഇരിക്കുന്നുവോ. ഏതുവരെയും, ആയുസ്സിനു. ക്ഷയം=നാശം. ഇല്ലയോ, വിദ്വാനാൽ=അറിവുള്ളവനാൽ. അതിനകംതന്നെ, ആത്മശ്രേയസ്സിങ്കൽ=തന്റെ ക്ഷേമത്തിങ്കൽ. മഹത്തായിരിക്കുന്ന=വലുതായിരിക്കുന്ന. പ്രയത്നം, കാൎയ്യം=ചെയ്യാനുള്ളതാകുന്നു. ഭവനം സന്ദീപ്തമായിരിക്കുംവിഷയത്തിങ്കൽ=തീപ്പിടിച്ചു് എരിയുമ്പോൾ. കെടുക്കുന്നതിനു, കൂപഖനനമായിരിക്കുന്ന=കിണറുകുഴിക്കുന്ന. പ്രത്യുദ്യമം=പ്രയാസം. കീദൃശം=എങ്ങിനെ ഇരിക്കും.

താല്പൎയ്യം.

ഏതുവരെ ഈ ദേഹം രോഗമില്ലാതെ സ്വസ്ഥമായും വാ

ൎദ്ധക്യാവസ്ഥ ദൂരത്തിങ്കലും പഞ്ചേന്ദ്രിയാദികളുടെ സാമൎത്ഥ്യം ക്ഷീണിക്കാതെയും അയുസ്സു നശിക്കാതെയും ഇരിക്കുമ്പോ അതിനകംതന്നെ താൻ അത്മക്ഷേമത്തിങ്കൽ വലുതായിരിക്കുന്ന പ്രയാസം ചെയ്യാനുള്ളതാകുന്നു. ഗൃഹത്തിനു അഗ്നിബാധയിങ്കൽ കെട്ടുപ്പാൻ കിണറുകുഴിക്കുമ്പോലെ കാലാതിക്രമത്തിങ്കൽ വിചാരിക്കേണ്ടതല്ല. പ്രപഞ്ചത്തിൽ സുഖം എന്നൊരുഭ്രമം മാത്രമേ ഉള്ളൂ. ദേഹത്തിനു രോഗവും വാൎദ്ധക്യവും ക്ഷീണവും ഭവിച്ചു അയുസ്സിനും ക്ഷയം നിശ്ചയംതന്നെ. അതുകൊണ്ടു അവസാനത്തിങ്കൽ വ്യസനിക്കാതെ ഇടപോലെയും സ്വസ്ഥമായും സദാ ഈശ്വരാരാധനംചെയ്യാഞ്ഞാൽ ജന്മം നിഷ്ഫലമാകുന്നു.

ശ്ലോകം.

തപസ്യന്തസ്സന്തഃകിമധിനിവസാമസ്സുരനദീം
ഗുണോദാരാൻദാരാനുതപരിചരാമസ്സവിനയം
പിബാമശ്ശാസ്ത്രൗഘാനുതവിവിധകാവ്യാമൃതരസാൻ
നവിദ്മഃകിംകുൎമ്മഃകതിപയനിമേഷായുഷിജനേ. ൧൩

അന്വയം.

വയഃ തപസ്യന്തഃ സന്തഃ സുരനദീം അധി നിവസാമഃ ഉത ഗുണോദാരാൻ ദാരാൻ സവിനയം പരിചരാമഃ ഉത ശാസ്ത്രൗഘാൻ പിബാമഃ ഉതവിവിധകാവ്യാമൃതരസാൻ പിബാമഃ ജനേ കതിപയ നിമേഷായുഷി കിം കുൎമ്മഃ ഇതി ന വിദ്മഃ

അൎത്ഥം.

ഞങ്ങൾ, തപസ്വികളായി=തപസ്സുചെയ്തുകൊണ്ടിരിക്കുന്നവരായി. സത്തുക്കളായിട്ടു, സുരനദിയെ=ഗംഗാതീരത്തെ. അധിവസിക്കാമോ, അല്ലെങ്കിൽ, ഗുണോദാരങ്ങളായിരിക്കുന്ന=ഗുണംകൊണ്ടു ശ്രേഷ്ഠതകളായിരിക്കുന്ന. ദാരങ്ങളെ=ഭാൎയ്യയെ. സവിനയമാകും വണ്ണം=വണക്കത്തോടുകൂടി. പരിചരിക്കാമോ=ശുശ്രൂഷിക്കാമോ. അല്ലെങ്കിൽ, ശാസ്ത്രൗഘങ്ങളെ=ശാസ്ത്രനിവഹങ്ങളെ പാനംചെയ്യാമോ=പഠിക്കാമോ. അല്ലെങ്കിൽ വിവിധകാവ്യാമൃതരസങ്ങളെ, വിവിധങ്ങളായിരിക്കുന്ന=അനേകങ്ങളായിരിക്കുന്ന. കാവ്യമാകുന്ന അമൃതരസങ്ങളെ=കാവ്യപീയൂഷരസങ്ങളെ. പാനംചെയ്യാമോ=കുടിക്കാമോ. ജനം=ലോകം. കതിപയനിമേഷായുസ്സായിരിക്കും വിഷയത്തിങ്കൽ=ചിലനിമിഷങ്ങൾമാത്രം ജീവനോടിരിക്കും സമയത്തിങ്കൽ. എന്തുചെയ്യാമെന്നു അറിയുന്നില്ല.

താല്പൎയ്യം.

തപസ്സുചെയ്തുകൊണ്ടു നല്ലജനങ്ങളായിട്ടു ഗംഗാതീരത്തിങ്കൽ വസിക്കയോ അല്ലെങ്കിൽ ഗുണംകൊണ്ടു ശ്രേഷ്ഠകളായിരിക്കുന്ന സ്ത്രീ

കളെ വണക്കത്തോടുകൂടി ശുശ്രൂഷിക്കയോ അതല്ലെങ്കിൽ ശാസ്ത്രങ്ങളെ അഭ്യസിക്കയോ അല്ലെങ്കിൽ അനേകകാവ്യാമൃതരസങ്ങളെ പഠിക്കയോ ലോകർ ചില നിമേഷനേരം പ്രാണനോടുകൂടിയിരിക്കുമ്പോൾ (അല്പമായിരിക്കുന്ന നിമിഷകാലം) എന്തുചെയ്യണമെന്നു അറിവാൻ പാടില്ലാ. മനുഷ്യർ അല്പജീവികളാകുന്നു. അല്പനേരം ഇരിക്കുമ്പോൾ എന്താണുചെയ്യാൻ യോഗ്യമെന്നു മനസ്സുകൊണ്ടു നിശ്ചയിക്കാതെ പരിഭ്രമിക്കും; അതരുതു. ത്യജിക്കേണ്ടതിനെ ത്യജിക്കയും ഗ്രഹിക്കേണ്ടതിനെ ഗ്രഹിക്കയുംചെയ്തു് പരംശിവധ്യാനം ചെയ്യേണ്ടതാകുന്നു.

ശ്ലോകം.

ദുരാരാധ്യാശ്ചാമീതുരഗചലചിത്താഃക്ഷിതിഭൃതോ
വയഞ്ചസ്ഥൂലേച്ഛാസ്സുമഹതിപദേബദ്ധമനസഃ
ജരാദേഹംമൃത്യുർഹരതിദയിതംജീവിതമിദം
സഖേനാന്യച്ഛ്രേയോജഗതിവിദുഷോന്യത്രതപസഃ ൭൭

അന്വയം.

തുരഗചലചിത്താഃ അമീ ക്ഷിതിഭൃതഃ ദുരാരാധ്യാഃ വയം ച സ്ഥൂലേച്ഛാഃ സുമഹതി പദേ ബദ്ധമനസഃ ജരാ ദേഹം മൃത്യുഃ ദയിതം ഇദം ജീവിതം ഹരതി ഹേസഖേ ജഗതി വിദുഷഃ തപസഃ അന്യത്ര അന്യൽ ശ്രേയഃ ന.

അൎത്ഥം.

തുരഗചലചിത്തന്മാരായിരിക്കുന്ന, തുരഗംപോലെ=കുതിരപോലെ. ചലങ്ങളായിരിക്കുന്ന=ഇളകിയുംകൊണ്ടിരിക്കുന്ന. ചിത്തത്തോടുകൂടിയിരിക്കുന്ന=മനസ്സോടുകൂടിയിരിക്കുന്ന. ഈ ക്ഷിതിഭൃത്തുകൾ=രാജാക്കന്മാർ. ദുരാരാധ്യന്മാരാകുന്നു=എളുപ്പത്തിൽ സന്തോഷപ്പെടുത്തുവാൻ പാടില്ലാത്തവരാകുന്നു. എന്നാൽ, സ്ഥൂലേച്ഛന്മാരായും=അത്യാശയോടുകൂടിയിരിക്കുന്നവരായും. സുമഹത്തായിരിക്കുന്ന=ഏറ്റവും വലുതായിരിക്കുന്ന. പദത്തിങ്കൽ=സ്ഥാനത്തിങ്കൽ. ബദ്ധമനസ്സുകളായും, ബദ്ധമായിവെയ്ക്കപ്പെട്ടിട്ടുള്ള മനസ്സോടു=ബുദ്ധിയോടു കൂടിയവരായും ഇരിക്കുന്നു. ജരയാകുന്നതു=വാൎദ്ധക്യാവസ്ഥയാകുന്നതു. ദേഹത്തെയും. മൃത്യു=അന്തകൻ. ദയിതമായിരിക്കുന്ന=ഇഷ്ടമായിരിക്കുന്ന. ഈ ജീവിതത്തെയും=ജീവനെയും. ഹരിക്കുന്നു=അപഹരിക്കുന്നു. ഹേ സഖേ=അല്ലേ സ്നേഹിതാ. ജഗത്തിങ്കൽ=ലോകത്തിങ്കൽ. വിദ്വാനു=അറിവുള്ളവനു. തപസ്സേക്കാളും=ബ്രഹ്മധ്യാനത്തേക്കാളും. അന്യത്ര=മറ്റൊന്നും. ശ്രേയസ്സായിട്ടുള്ളതു=മംഗലമായിട്ടുള്ളതു ഇല്ലാ.

താല്പൎയ്യം.

അശ്വത്തെപ്പോലെ ചഞ്ചലചിത്തത്തോടു കൂടിയിരിക്കുന്ന ഈ രാജാക്കന്മാരെ എളുപ്പത്തിൽ സന്തോഷപ്പെടുത്താൻ പാടില്ലാത്തവരായിരിക്കുന്നു. നാമോ എന്നാൽ അത്യാശയോടുകൂടി വലിയ സ്ഥാനത്തിൽ മനസ്സുവെയ്ക്കപ്പെട്ടിട്ടുള്ളവരായും ഇരിക്കുന്നു. ദേഹത്തെ വാൎദ്ധക്യാവസ്ഥയും ഈ ജീവാവസ്ഥയെ അന്തകനും അപഹരിക്കുന്നു. അല്ലേ സ്നേഹിതാ ലോകത്തിങ്കൽ അറിവുള്ളവനു ബ്രഹ്മധ്യാനത്തെക്കാൾ ശ്രേയസ്സായിട്ടുള്ളതു മറ്റൊന്നും ഇല്ലാ. അഗ്രാഹപൂരത്തിന പ്രഭുവിനെ ആശ്രയിക്കണം. അതുവളരെ പ്രയാസം. ഇങ്ങിനെ ഓരോ മനോരാജ്യത്താൽ പ്രായാധിക്യവും ആയുഃക്ഷയവും വരും. അതിനാൽ ശ്രേയസ്കരമാകുന്ന ഈശ്വരധ്യാനം ചെയ്യേണ്ടതാകുന്നു.

ശ്ലോകം.

മാനേ മ്ലായിനി ഖണ്ഡിതേ ച വസുനി
    വ്യൎത്ഥേ പ്രയാതേ ൎത്ഥിനി
ക്ഷീണേ ബന്ധുജനേ ഗതേ പരിജനേ
    നഷ്ടേ ശനൈൎയ്യൌവനേ
യുക്തം കേവലമേതദേവ സുധിയാം യ
    ജ്ജഹ്നുകന്യാപയഃ
പൂതഗ്രാവഗിരീന്ദ്രകന്ദരകുടീകുഞ്ജേ നി
    വാസം ക്വചിൽ. ൭൫

അന്വയം.

മാനേ മ്ലായിനി വസുനി ഖണ്ഡിതേ അൎത്ഥിനി വ്യൎത്ഥേ പ്രയാതേ ബന്ധുജനേ ക്ഷീണേ പരിജനേ ഗതേ യൌവനേ ശനൈഃ നഷ്ടേ സുധിയാം ജഹ്നുകന്യാപയഃ പൂതഗ്രാവഗിരീന്ദ്രകന്ദരകുടീകുഞ്ജേ ക്വചിൽ നിവാസം ഇതി യൽ ഏതൽ കേവലം ഏവ യുക്തം.

അൎത്ഥം.

മാനം=ബഹുമാനം. മ്ലായിയായും=വാടിയതായും. വസു=ദ്രവ്യം. ഖണ്ഡിതമായും=ഛിന്നമായും. അൎത്ഥി=യാചകൻ. വ്യൎത്ഥമായിട്ടു=വൃഥാ. പ്രയാണംചെയ്തു=പോയും. ബന്ധുജനം ക്ഷീണമായും, കുറഞ്ഞമായും, പരിജനം=സേവകജനം. ഗതമായും=പോയും. യൌവനം=താരുണ്യം. ക്രമേണ, നഷ്ടമായും=നശിച്ചും. ഇരിക്കവെ വിഷയത്തിങ്കൽ, സുധികൾക്കു=ബുദ്ധിമാന്മാൎക്കു. ജഹ്നുകന്യാപയഃപൂതഗ്രാവഗിരീന്ദ്രകന്ദരകുടീകുഞ്ജത്തിങ്കൽ, ജഹ്നുകന്യയുടെ പയസ്സിനാൽ=ജലത്താൽ. പൂതങ്ങളായിരിക്കുന്ന=പരിശുദ്ധങ്ങളായിരിക്കുന്ന. ഗ്രാവങ്ങളോടുകൂടിയിരിക്കുന്ന=കല്ലു

കളോടു കൂടിയിരിക്കുന്ന. ഗിരീന്ദ്രന്റെ=പൎവ്വതത്തിന്റെ. കന്ദരത്തിങ്കലുള്ള=കൊടുമുടിയിലുള്ള. കുടീകുഞ്ജത്തിങ്കൽ=ഗൃഹംപോലെയുള്ള വള്ളിക്കെട്ടിൽ. ഒരുസ്ഥലത്തുള്ള നിവാസമുണ്ടോ എന്നാലും യാതൊന്നു ഇതുമാത്രംതന്നെ, യുക്തമായിട്ടുള്ളതു=യോഗ്യമായിട്ടുള്ളതു.

തത്പൎയ്യം.

വിഷയങ്ങൾ നശിച്ചുപോകും എന്നു നിശ്ചയമാകകൊണ്ടു ഗുരുകാരുണ്യലബ്ധമായിരിക്കുന്ന വിവേകത്താൽ ക്രമേണ വിഷയനിവൃത്തിവരുത്തി ഈശ്വരദ്ധ്യാനം ചെയ്യേണ്ടതാകുന്നു.

ശ്ലോകം.

രമ്യാശ്ചന്ദ്രമരീചയസ്തൃണവതീ രമ്യാ വനാന്തസ്ഥലീ
രമ്യം സാധുസമാഗമാഗതസുഖം കാവ്യേഷു രമ്യാഃ കഥാഃ
കോപോപാഹിതബാഷ്പബിന്ദുതരളം രമ്യം പ്രിയായാ മുഖം
സൎവ്വം രമ്യമനിത്യതാമുപഗതേ ചിത്തേ ന കിഞ്ചിൽഫലം. ൯൬

അന്വയം.

ചന്ദ്രമരീചയഃ രമ്യാഃ തൃണമയീ വനാന്തസ്ഥലീ രമ്യാ സാധുസമാഗമാഗതസുഖം രമ്യം കാവ്യേഷു കഥാഃ രമ്യാഃ കോപാലോഹിതബാഷ്പബിന്ദുതരളം പ്രിയായാഃ മുഖം രമ്യം സൎവ്വം രമ്യം ചിത്തേ അനിത്യതാഭ്യുപഗമേ കിഞ്ചിൽ ഫലം ന.

അൎത്ഥം.

ചന്ദ്രമരീചികളും=ചന്ദ്രകിരണങ്ങളും. രമ്യകളാകുന്നു=മനോജ്ഞകളാകുന്നു. സാധുസമാഗമാഗതസുഖവും, സാധുക്കളുടെ=സജ്ജനങ്ങളുടെ. സമാഗമത്തിങ്കൽനിന്നു=സംസൎഗ്ഗത്തിങ്കൽനിന്നു. ആഗതമായിരിക്കുന്ന=ഉണ്ടായിരിക്കുന്ന. സുഖവും=സൌഖ്യവും. രമ്യമാകുന്നു, കാവ്യങ്ങളിലെ=പ്രബന്ധങ്ങളിലെ. കഥകളും=ചരിത്രങ്ങളും. രമ്യകളാകുന്നു, കോപാലോഹിതബാഷ്പബിന്ദുതരളമായിരിക്കുന്ന, കോപത്താൽ=പ്രണയരോഷത്താൽ. ആലോഹിതങ്ങളായിരിക്കുന്ന=കുറഞ്ഞൊന്നുചുവന്നിരിക്കുന്ന. ബാഷ്പബിന്ദുക്കളുടെ=കണ്ണുനീർതുള്ളികളുടെ. തരളത്തോടു=ഇളക്കത്തോടുകൂടിയിരിക്കുന്ന. പ്രിയയുടെ=ഭാൎയ്യയുടെ. മുഖവും=വദനവും. രമ്യമാകുന്നു. സൎവ്വവും=ഒക്കെയും. രമ്യമാകുന്നു, ചിത്തത്തിൽ=മനസ്സിൽ. അനിത്യതാഭ്യുപഗമത്തിങ്കൽ, അനിത്യതയുടെ=നശ്വരഭാവത്തിന്റെ. അഭ്യുപഗമത്തിങ്കൽ=അംഗീകാരത്തിങ്കൽ. ഒരു ഫലവും=പ്രയോജനവും ഇല്ല.

തത്പൎയ്യം.

നല്ലപദാൎത്ഥങ്ങൾ വളരെവളരെ ഉണ്ടെങ്കിലും അവകൾ നശ്വരങ്ങളല്ലെങ്കിൽ മാത്രമേ അംഗീകാരയോഗ്യങ്ങളായിത്തീരൂ.

അതിനാൽ അറിവുള്ളവൻ അവകളുടെ സാഹജനശ്വരാവസ്ഥയെ വിശ്വസിച്ചു ത്യജിച്ചു ഈശ്വരനെ ഭജിക്കേണ്ടതാകുന്നു.

ശ്ലോകം.

രമ്യംഹർമ്മ്യതലംനകിംവസതയേശ്രാവ്യന്നഗേയാദികം
കിംവാപ്രാണസമാസമാഗതസുഖംനൈവാധികംപ്രീയതേ
കിന്തുഭ്രാന്തപതൽപതംഗപവനവ്യാലോലദീപാംകുര
ച്ഛായാചഞ്ചലമാകലയ്യസകലംസന്തോവനാന്തംഗതാഃ ൮൦

അന്വയം.

ഹർമ്മ്യതലം വസതയേ രമ്യം ന കിം ഗേയാദികം ശ്രാവ്യം ന കിം പ്രാണസമാസമഗതസുഖം അധികം പ്രീയതേ ന ഏവ കിന്തു സന്തഃ സകലം ഭ്രാന്തപതൽപതംഗപവനവ്യാലോലദീപാംകുരച്ഛായാചഞ്ചലം ആകലയ്യ വനാന്തം ഗതാഃ

അർത്ഥം.

ഹർമ്മ്യതലം=മാളിക. വസതിക്കായിക്കൊണ്ടു=ഇരിപ്പാനായിക്കൊണ്ടു. രമ്യം=മനോജ്ഞം. അല്ലയൊ, ഗേയാദികം=സംഗീതാദികൾ. ശ്രാവ്യം=കേൾപ്പാൻയോഗ്യം. അല്ലയോ, പ്രാണസമാസമാഗതസുഖം, പ്രാണസമയിൽനിന്നു=ഭാൎയ്യയിൽനിന്നു. സമാഗതമായിരിക്കുന്ന=ഉണ്ടായിരിക്കുന്ന. സുഖം=സൌഖ്യം. ഏററവും, പ്രീണനം ചെയ്യുന്നില്ലതന്നെയോ=തൃപ്തിയുണ്ടാക്കുന്നില്ലതന്നെയോ. പിന്നെ=എന്നാൽ. സന്തുക്കൾ=നല്ലജനങ്ങൾ. സകലവും=സൎവ്വവും. ഭ്രാന്തപതൽപതംഗപവനവ്യാലോലദീപാംകുരച്ഛായാചഞ്ചലമെന്നു. ഭ്രാന്തങ്ങളായും=ചുററുന്നവകളായും. പതത്തുകളായും=വീഴുന്നവകളായും ഇരിക്കുന്ന. പതംഗങ്ങളുടെ=ഈയാൻപാററകളുടെ. പവനനാൽ=വേഗംകൊണ്ടുള്ള കാററിനാൽ. വ്യാലോലമായിരിക്കുന്ന=ചഞ്ചലമായിരിക്കുന്ന. ദീപാംകുരത്തിന്റെ=വിളക്കുകത്തുന്നതിന്റെ. ച്ഛായപോലെ=ജ്വാലപോലെ. ചഞ്ചലം=നശ്വരം എന്നു. ആകലനംചെയ്തിട്ടു=നിശ്ചയിച്ചിട്ടു. വനാന്തത്തെ=വനപ്രദേശത്തെ. ഗതന്മാരാകുന്നു=പോയവരാകുന്നു.

താല്പൎയ്യം.

പാൎക്കുന്നതിനു നല്ലമാളികയും കേൾപ്പാൻനല്ല ഗാനാദിയും അനുഭവത്തിനു നല്ലഭാൎയ്യാദിയും ഉണ്ടെങ്കിലും അവകളുടെ നശ്വരതയെ വിചാരിച്ചു ത്യജിച്ചു വനത്തിൽപോയി തപസ്സു ചെയ്യേണ്ടതാകുന്നു.

ശ്ലോകം.

അസംസാരംത്രിഭുവനമിദംചിന്വതാന്താർദ്ദശാനാം-
നൈവാസ്മാകംനയനപദവീംശ്രോത്രമാർഗ്ഗംഗതോവാ

യോയംധത്തേവിഷയകരിണീഗാഢതൂഢാഭിമാന
ക്ഷീബസ്യാന്തഃകരണകരിണസ്സംയമാളാനലീലാം. ൮൭

അന്വയം.

വിഷയകരിണീഗാഢതൂഢാഭിമാന ക്ഷീബസ്യ അന്തഃകരണകരിണഃ സംയമാളാനലീലാം യഃ ധത്തേ അയം ആ സംസാരം ഇദം ത്രിഭുവനം ചിന്വതാം താദൃശാനാം അസ്മാകം നയനപദവീം ശ്രോത്രമാർഗ്ഗം വാ ന ഗതഃ ഏവ.

അൎത്ഥം.

വിഷയകരിണീഗാഢതൂഢാഭിമാന, ക്ഷീബമായിരിക്കുന്ന, വിഷയമാകുന്ന=പ്രപഞ്ചമാകുന്ന. കരിണിയിൽ=പിടിയാനയിൽ. ഗാഢവും=ഏററവും. തൂഢമായിരിക്കുന്ന=വൎദ്ധിച്ചിട്ടിരിക്കുന്ന. അഭിമാനത്താൽ=തന്റേതു എന്നുള്ള സ്നേഹത്താൽ. ക്ഷീബനായിരിക്കുന്ന=മദിച്ചിരിക്കുന്ന. അന്തഃകരണകരിയുടെ, അന്തഃകരണമാകുന്ന=മനസ്സാകുന്ന. കരിയുടെ=ആനയുടെ. സംയമാളാനലീലയെ, സംയമത്തിന്നായിക്കൊണ്ടുള്ള=കെട്ടിനിറുത്തുന്നതിനുള്ള. ആളാനത്തിന്റെ=കുററിയുടെ. ലീലയെ=അവസ്ഥയെ. യാതൊരുത്തൻ ധരിക്കുന്നുവോ=ഏടുക്കുന്നുവോ. ഇവൻ, സംസാരംതുടങ്ങി=ജനിച്ചനാൾതുടങ്ങി. ഇദം ത്രിഭുവനം മുഴുവനും=മൂന്നുലോകംമുഴുവനും. ചിന്വത്തുക്കകളായി=അന്വേഷിക്കുന്നവരായി. താദൃശന്മാരായിരിക്കുന്ന=അപ്രകാരം ഇരിക്കുന്ന. നമ്മളുടെ നയനപദവിയേയോ=നേത്രമാർഗ്ഗത്തേയോ. ശ്രോത്രമൎഗ്ഗത്തേയോ=ചെവിമാർഗ്ഗത്തേയോ. ഗതനായില്ലതന്നെ=പ്രാപ്തനായില്ലതന്നെ.

താല്പൎയ്യം.

ജനിച്ചനാൾമുതൽ പ്രപഞ്ചത്തിന്റെ അസ്ഥിരതയെക്കണ്ടിട്ടും കേട്ടിട്ടും അറിഞ്ഞിട്ടും മനുഷ്യർ ഇന്ദ്രിയനിഗ്രഹത്തിൽ അസമൎത്ഥന്മാരാകുന്നു.

ശ്ലോകം.

യദേതത്സ്വച്ഛന്ദംവിഹരണമകാൎപ്പണ്യമശനം
സഹാൎയ്യൈസ്സംവാസശ്ശ്രുതമുപശമൈകവ്രതഫലം
മനോമന്ദസ്പന്ദംബഹിരപിചിരസ്യാപിവിമൃശ
ന്നജാനേകസ്യായംപരിണതിരുദാരസ്യതപസഃ ൮൮

അന്വയം.

യൽ സ്വച്ഛന്ദം വിഹരണം അകാൎപ്പണ്യം അശനം ആൎയ്യൈഃ സഹ സംവാസഃ ഉപശമൈകവ്രതഫലം ശ്രുതം മന്ദസ്പന്ദം മനഃ ഏതൽ ഉദാരസ്യ കസ്യ തപസഃ പരിണതിഃ ഇതി ചിരസ്യ വിമൃശൻ അപി (അഹം) ന ജാനേ.

അൎത്ഥം.

യാതനാന്നു, സ്വച്ഛന്നമായിട്ടുള്ള=മനസ്സുപോലെ ഉള്ള. വിഹരണവും=ക്രീഡയും. അകാൎപ്പണ്യമായിരിക്കുന്ന=യാചിക്കാതെ ലഭിച്ചിരിക്കുന്ന. അശനവും=ഭക്ഷണവും. ആൎയ്യന്മാരോടു=സത്തുക്കളോടു. കൂടെ സംവാസവും=സംസർഗ്ഗവും. ഉപശമൈകവ്രതഫലമായിരിക്കുന്ന, ഉപശമമാകുന്ന=ഇന്ദ്രിയനിഗ്രഹമാകുന്ന. ഏകവ്രതമാകുന്നതു=മുഖ്യനിയമാനുഷ്ഠാനമാകുന്നതു. ഫലമായിട്ടിരിക്കുന്ന=പ്രയോജനമായിട്ടിരിക്കുന്ന. ശ്രുതവും=വേദവും. വെളിയിൽ=വിഷയാദിയിൽ. മന്ദസ്പന്ദമായിരിക്കുന്ന, മന്ദമായിരിക്കുന്ന=കുറഞ്ഞിരിക്കുന്ന. സ്പന്ദത്തോടു=ചലനത്തോടുകൂടിയിരിക്കുന്ന. മനസ്സും=ചിത്തവും. ഇതുകൾ, ഉദാരമായിരിക്കുന്ന=ഉൽകൃഷ്ടമായിരിക്കുന്ന, ഏതുവിധമായിരിക്കുന്ന. തപസ്സിന്റെ=നിയമാനുഷ്ഠാനത്തിന്റെ. പരിണതി=വന്നുകൂടുന്നഫലം. എന്നു വളരെ നാൾ, വിമൃശന്നായിട്ടും=ആലോചിക്കുന്നവനായിട്ടും. (ഞാൻ) അറിയുന്നില്ലാ.

താല്പൎയ്യം.

പണിപ്പെട്ടും മനസ്സിനെ വിഷയങ്ങളിൽനിന്നും നിവൃത്തിപ്പിച്ചു തപസ്സുചെയ്താൽ ഒടുവിൽ മോക്ഷവും അതുവരെ സ്വേച്ഛപോലെയുള്ള നടപ്പും ദുൎമ്മുഖം കാണാതെയുള്ള ഊണും വെറുപ്പും ഉദിക്കുന്നതാകുന്നു.

ശ്ലോകം.

ജീൎണ്ണംഏവമനോരഥാശ്ചഹൃദയേയാതഞ്ചതദ്യൌവനം.
ഹന്താംഗേഷുഗുണാശ്ചമേവിഫലതാംയാതാഗുണജ്ഞൈൎവ്വിനാ
കിംയുക്തംസഹസാഭ്യുപൈതിബലവാൻകാലഃകൃതാന്തോക്ഷമീ
നജ്ഞാതംമദനാന്തകാംഘ്രിയുഗളംമുക്ത്വാസ്തിനാന്യാഗതിഃ॥

അന്വയം.

മനോരഥാഃ ച ഹൃദയെ ഏവ ജീൎണ്ണാഃ തദംഗേഷു യൌവ്വനം ച യാതം ഗുണാഃ ച ഗുണജ്ഞൈഃ വിനാ വിഫലതാം യാതാഃ ബലവാൻ കാലഃ സഹസാ അഭ്യുപൈതി കൃതാന്തഃ അക്ഷമീ കിം യുക്തം ന ജ്ഞാതം മദനാന്തകാംഘ്രിയുഗളം മുക്ത്വാ അന്യാ ഗതിഃ ന അസ്തി.

അൎത്ഥം.

മനോരഥങ്ങളും=മനോനിശ്ചയങ്ങളും. ഹൃദയത്തിങ്കൽ=മനസ്സിങ്കൽ തന്നെ, ജീൎണ്ണങ്ങളായി=നശിച്ചവകളായി. തദംഗങ്ങളിൽ=അങ്ങനെ ഇരിക്കുന്ന അംഗങ്ങളിൽ അവയവങ്ങളിൽഉള്ള. യൌവ്വനവും=താരുണ്യവും. യാതമായി=പോയതായി. ഗുണങ്ങളും=നല്ല

ശീലങ്ങളും. ഗുണജ്ഞന്മാരോടു=ഗുണത്തെ അറിയുന്നവരോടു. കൂടാതെ, വിഫലതയെ=വ്യൎത്ഥസ്ഥിതിയെ. യാതങ്ങളായി=പ്രാപിച്ചവകളായി. ബലവാനായിരിക്കുന്ന=പരാക്രമശാലിയായിരിക്കുന്ന. കാലംഗരംശചരേച്ഛാസഹസാ=വേഗേന. അഭ്യപയാനംചെയ്യുന്നു=വരുന്നു. കൃതാന്തൻ=അന്തകൻ. അക്ഷമിയായിരിക്കുന്നു=ക്ഷമയില്ലാത്തവനായിരിക്കുന്നു. എന്നു, യുക്തമാകുന്നു=ഇപ്പോൾ വേണ്ടതാകുന്നു. ജ്ഞാതമായില്ല=അറിയപ്പെട്ടില്ല. മദനാന്തകാംഘ്രിയുഗളത്തെ, മദനാന്തകന്റെ=ശ്രീപരമേശ്വരന്റെ. അംഘ്രിയുഗളത്തെ=കാലിണയെ മോചിച്ചിട്ടു=ഒഴിച്ചിട്ടു. അന്യയായിരിക്കുന്ന=അപരയായിരിക്കുന്ന. ഗതി=ശരണം ഭവിക്കുന്നില്ല.

താല്പൎയ്യം.

മനോരാജ്യം സൌന്ദൎയ്യം ഗുണം ഇതുകളെക്കൊണ്ടു അല്പകാലത്തു ഒരു പ്രയോജനവും ഉണ്ടാകയില്ല. അതുകൊണ്ടു സമാധി ഉറച്ചു കാലകാലനെ ഭജിച്ചാൽ ഒരു ദോഷവും ഉണ്ടാകാത്തതാകുന്നു.



ശ്ലോകം.

മഹേശ്വരേവാമഹതാമധീശ്വരേ
ജനാൎദ്ദനേവാജഗദന്തരാത്മനി
നവസ്തുഭേദപ്രതിപത്തിരസ്തിമേ
തഥാപിഭക്തിസ്തരുണേന്ദുശേഖരേ ൫൪

അന്വയം.

മഹതാം അധീശ്വരേ മഹേശ്വരേ ജഗദന്തരാത്മനി ജനാൎദ്ദനെ വാമേ വസ്തുഭേദപ്രതിപത്തിഃ ന അസ്തി തഥാ അപി ഭക്തിഃ തരുണേന്ദുശേഖരേ.

അൎത്ഥം.

മഹത്തുക്കൾക്കു=വലിപ്പം ഉള്ളവൎക്കു. അധീശ്വരനായിരിക്കുന്ന=പ്രഭുവായിരിക്കുന്ന. മഹേശ്വരനിൽ=ശ്രീപരമേശ്വരനിൽ ആകട്ടെ, ജഗദന്തരാത്മാവായിരിക്കുന്ന, ജഗത്തിന്റെ=ലോകത്തിന്റെ, അന്തൎഭാഗത്തിങ്കൽ. ആത്മാവായിരിക്കുന്ന=ജീവാത്മാവായിട്ടും, പരമാത്മാവായിട്ടും ഇരിക്കുന്ന. ജനാൎദ്ദനനിലാകട്ടെ=ശ്രീനാരായണനിലാകട്ടെ. എനിക്കു. വസ്തുഭേദപ്രതിപത്തി, വസ്തുഭേദനയുള്ള=ഇന്നപദാൎത്ഥത്തിൽ എന്നുള്ള പ്രതിപത്തിവിശ്വാസം ഭവിക്കുന്നില്ല എങ്കിലും, ഭക്തി തരുണേന്ദുശേഖരനിലാകുന്നു=ചന്ദ്രചൂഡനായിരിക്കുന്ന ശ്രീപരമേശ്വരനിലാകുന്നു.

താല്പൎയ്യം.

സ്വാൎത്ഥമദസ്ഥന്മാൎക്കു മതം ഭേദിച്ചുള്ള അനുഷ്ഠാനം പാടില്ലാ

ത്തും വാസ്തവത്തിൽ എല്ലാവക്കും സൂക്ഷ്മത്തിൽ ഒരിടത്തുതന്നെ വിശ്വാസാധിക്യം ഇരുന്നാലും ദോഷപ്രദമല്ലാത്തസ്ഥിതിയിൽ ഈ കവി ഇപ്പോൾ ശിവനിൽ അധികവിശ്വാസത്തെ പ്രകാശിപ്പിച്ചിട്ടും ആകുന്നു.

ശ്ലോകം.

സ്ഫുരത്സ്ഫാരജ്യോത്സ്നാധവളിതതലേകാപിപുളിനേ
സുഖാസീനാശ്ശാന്തധ്വനിഷുരജനീഷുദ്യുസരിതഃ
കദാസ്യാമശിവശിവശിവേത്യുച്ചവചസോ
ഭവാഭോഗോദ്വിഗ്നാന്തർഗതബഹുളബാഷ്പാകുലദൃശഃ ൯൩

അന്വയം.

രജനീഷുശാന്തധ്വനിഷു ദ്യുസരിതഃസ്ഫുരൽസ്ഫാരജ്യോൽസ്നാ ധവളിതതലേ പുളിനേ ക്വ അപി സുഖാസീനാഃ ഭവാഭോഗോദ്വിഗ്നാന്തർഗ്ഗതബഹുളബാഷ്പാകുലദൃശഃ ശിവ ശിവ ശിവ ഇതി ഉച്ചവചസഃ കദായാസ്യാമഃ

അത്ഥം.

രജനികൾ=രാത്രികൾ. ശാന്തധ്വനികളായിരിക്കുംസമയത്തിൽ, ശാന്തമായിരിക്കുന്ന=അടങ്ങിയിരിക്കുന്ന. ധ്വനിയോടു=ശബ്ദത്തോടുകൂടിയിരിക്കുന്നതായിരിക്കുംസമയത്തിങ്കൽ. ദ്യുസരത്തിന്റെ=ഗംഗയുടെസ്ഫുരൽസ്ഫാരജ്യോത്സ്നാധവളിതതലമായിരിക്കുന്ന,സ്ഫുരന്തിയായി=ശോഭിതയായി. സ്ഫാരയായിരിക്കുന്ന=അധികമായിരിക്കുന്ന. ജ്യോത്സ്നകൊണ്ടു=നിലാവുകൊണ്ടു. ധവളിതമായിരിക്കുന്ന=വെളുത്തിരിക്കുന്ന. തലത്തോടു=പ്രദേശത്തോടുകൂടിയിരിക്കുന്ന. പുളിനത്തിങ്കൽ=മണൽകുന്നിൽ. എവിടെഎങ്കിലും, സുഖാസീനന്മാരായിട്ടും=സൌഖ്യത്തോടു കൂടിയിരിക്കുന്നവരായിട്ടും. ഭവാഭോഗോദ്വിനാന്തഗ്ഗതബഹുളബാഷ്പകുലദൃക്കുകളായിട്ടും, ഭവത്തിന്റെ=സംസാരദുഃഖത്തിന്റെ. ആഭോഗംകൊണ്ടു=അനുഭവംകൊണ്ടു. ഉദ്വിഗ്നമായിരിക്കുന്ന=പേടിച്ചുനടുങ്ങുന്ന. അന്തഃകരണത്തോടു=മനസ്സോടുകൂടിയും. ഗതമായി=പോയതായി. ബഹുളമായിരിക്കുന്ന=അധികമായിരിക്കുന്ന,ഒഴുകുന്ന. ബാഷ്പംകൊണ്ടു=കണ്ണുനീർകൊണ്ടു. ആകുലകളായിരിക്കുന്ന=ഇളകിയിരിക്കുന്ന. ദൃക്കുകളോടു=കണ്ണുകളോടുകൂടിയും ഇരിക്കുന്നവരായിട്ടും. ശിവശിവശിവ എന്നിങ്ങനെ, ഉച്ചവചസ്സുകളായിട്ടും=ഉയന്നശബ്ദത്തോടുകൂടിയവരായിട്ടും. എപ്പോൾ യാനംചെയ്യുന്നു=പ്രാപിക്കുന്നു.

താല്പര്യം.

യത്നംചെയ്തു മനസ്സിനെ ഉറപ്പിച്ചാൽ നിർഭയന്മാരായിട്ടും സുഖവാന്മാരായിട്ടും തീരും. അതിനുള്ള വൈരാഗ്യസിദ്ധി

ഥന്നാൽ എല്ലപ്പത്തിൽ ഈശ്വരഭജനം ചെയ്യാവുന്നതുമാകുന്നു.

ശ്ലോകം.

വിതീൎണ്ണേസൎവ്വസ്വേതരുണകരുണാപൂൎണ്ണഹൃദയാ
സ്മരന്തസ്സംസാരേവിഗുണപരിണാമാംവിധിഗതിം
കദാപുണ്യാരണ്യേപരിണതശരച്ചന്ദ്രകിരണാസ്ത്രിയാ
മാന്നേഷ്യാമോഹരചരണചിന്തൈകശരണാഃ. ൮൬

അന്വയം.

സൎവ്വസ്വേ വിതീൎണ്ണേ പുണ്യാരണ്യേ പരിണതശരച്ചന്ദ്രകിരണാഃ ത്രിയാമാഃ തരുണകരുണാപൂൎണ്ണഹൃദയാഃ സംസാരേ വിഗുണപരിണാമാം വിധിഗതിം സ്മരന്തഃ ഹരചരണചിന്തൈകശരണാഃ വയ ച വയം കദാന്നേഷ്യാമഃ.

അൎത്ഥം.

സൎവ്വസ്വവും, സൎവ്വമായിരിക്കുന്ന, സ്വവും=ധനവും. വിതീൎണ്ണമായിരിക്കുംസമയത്തിങ്കൽ=കൊടുക്കപ്പെട്ടതായിരിക്കും സമയത്തിങ്കൽ. പുണ്യാരണ്യത്തിങ്കൽ=പുണ്യവനത്തിങ്കൽ. പരിണതശരച്ചന്ദ്രകിരണങ്ങളായിരിക്കുന്ന, പരിണതനായിരിക്കുന്ന=പൂൎണ്ണനായിരിക്കുന്ന. ശരൽകാലത്തിലെചന്ദ്രന്റെ. കിരണങ്ങളോടു=രശ്മികളോടുകൂടിയിരിക്കുന്ന രാത്രികളെ, തരുണകരുണാപൂൎണ്ണഹൃദയന്മാരായിട്ടും, തരുണയായിരിക്കുന്ന=അധികയായിരിക്കുന്ന. കരുണകൊണ്ടു=ദയകൊണ്ടു. പൂൎണ്ണമായിരിക്കുന്ന=നിറഞ്ഞിരിക്കുന്ന. ഹൃദയത്തോടു=മനസ്സോടുകൂടിയവരായിട്ടും. സംസാരത്തിങ്കലുള്ള=പ്രപഞ്ചാനുഭവേത്തിങ്കലുള്ള. വിഗുണപരിണാമമായിരിക്കുന്ന. വിഗുണമായിരിക്കുന്ന പരിണാമത്തോടു=നിലാവേടുകൂടിയിരിക്കുന്ന, വിധിഗതിയെ, വിധിയുടെ=ദൈവത്തിന്റെ. ഗതിയെ=പ്രവൃത്തിയെ. സ്മരന്തുകളായിട്ടും=ഓൎമ്മിക്കുന്നവരായിട്ടും. ഹരചരണചിന്തൈകശരണന്മാരായിട്ടും, ഹരന്റെ=ശിവന്റെ. ചരണങ്ങളുടെ=കാലടികളുടെ. ചിന്തയാകുന്നതു=ധ്യാനമാകുന്നതു. ഏകശരണമായിട്ടു=മുഖ്യാശ്രയമായിട്ടുഇരിക്കുന്നവരായിട്ടും. നാംഎപ്പോൾനയിക്കും=കഴിച്ചുകൂട്ടും.

താല്പൎയ്യം.

ഈ പ്രപഞ്ചാവസ്ഥ ഒടുവിൽ രസമില്ലാത്തതെന്നുള്ള പരമാൎത്ഥത്തെ വിചാരിച്ചു തന്റെ സ്വത്തുകളെ സൽപാത്രങ്ങൾക്കു ദാനംചെയ്തു പുണ്യ വനത്തിൽപോയി സ്ഥിരധീകളായി ഈശ്വരധ്യാനംചെയ്തു കാലംകഴിക്കേണ്ടതാകുന്നു.

ശ്ലോകം.

കദാവാരാണസ്യാമമരതടിനീരോധസിവസ-
ന്വസാനകൌപീനംശിരസിവിദധാനോഞ്ജലിപുടം

അയേഗൌരീനാഥ! ത്രിപുരഹരശംഭോത്രിണയന
പ്രസീദേതിക്രോശന്നിമിഷമിവനേഷ്യാമിദിവസാൻ. ൧൭

അന്വയം.

(അഹം) വാരാണസ്യാം അമരതടിനീരോധസിവസൻ കൌപീനം വസാനഃ ശിരസി അഞ്ജലിപുടം വിദധാനഃ അയേ ഗൌരീനാഥത്രിപുരഹരശംഭോ ത്രിണയന (ത്വം) പ്രസീദ ഇതി ക്രോശൻ ദിവസാൻ നിമിഷം ഇവ കദാനേഷ്യാമി.

അൎത്ഥം.

(ഞാൻ) വാരാണസിയിൽ=ശ്രീകാശിയിൽ. അമരതടിനീരോധസ്സിങ്കൽ, അമരതടിനിയുടെ=ഗംഗയുടെ. രോധസ്സിങ്കൽ=തീരത്തിങ്കൽ. വസന്നായിട്ടും=ഇരിക്കുന്നവനായിട്ടും. കൌപീനത്തെ=കോണകമാത്രത്തെ. വസാനനായിട്ടും=ഉടക്കുന്നവനായിട്ടും. ശിരസ്സിൽ=തലയിൽ. അഞ്ജലിപുടത്തെ=കൂപ്പുകയ്യിനെ. വിദധാനനായിട്ടും=ചെയ്യുന്നവനായിട്ടും. അല്ലയോ ഗൌരീനാഥൻ=ശ്രീപാൎവ്വതീകാന്തൻ. ത്രിപുരഹരൻ=ത്രിപുരന്മാരുടെ പൊൻ, വെള്ളി, ഇരിമ്പു ഇതുകളെക്കൊണ്ടുള്ള ഗോപുരരൂപന്മാരായിരിക്കുന്ന മൂന്നു അസുരരുടെ അന്തകൻ. ശംഭു=സുഖത്തെ കൊടുക്കുന്നവൻ. ത്രിണയനൻ=മൂന്നു കണ്ണുകളോടുകൂടിയവൻ. (അങ്ങു) പ്രസാദിച്ചാലും. ഇപ്രകാരം ക്രോശനായിട്ടും=വിളിച്ചുപറയുന്നവനായിട്ടും. ദിവസങ്ങളെ=കാലങ്ങളെ. നിമിഷത്തെ=ക്ഷണകാലത്തെ എന്നപോലെ. എന്നുപോകുന്നയിപ്പിക്കും=കഴിച്ചുകൂട്ടും.

താല്പൎയ്യം.

ശ്രീകാശിയിൽപോയി നിരാഗ്രഹനായിട്ടു പുണ്യനാമോച്ചാരണംചെയ്തു കാലംകഴിക്കുന്നതും ഉത്തമമാകുന്നു.

ശ്ലോകം.

സ്നാത്വാഗാംഗൈഃപയോഭിഃശുചികുസുമഫലൈരൎച്ചയിത്വാനിവേദ്യം
ധ്യേയംധ്യായന്നിവിശ്യക്ഷിതിധരകുഹരഗ്രാവപൎയ്യങ്കമൂലേ (വേദ്യ
ആത്മാരാമഃഫലാശീഗുരുവചനരതസ്ത്വൽപ്രസാദാൽപുരാരേ
ദുഃഖംമോക്ഷ്യേകദാഹംസമകരചരണേപുംസിസേവാസമുത്ഥം. ൧൮

അന്വയം.

(ഹേ) പുരാരേ ഗാംഗൈഃ പയോഭിഃ സ്നാത്വാ ശുചിഫലകുസുമൈഃ അൎച്ചയിത്വാ നിവേദ്യ ക്ഷിതിധരകുഹരഗ്രാവപൎയ്യങ്കമൂലേ നിവിശ്യ ധ്യേയം ധ്യായൻ സ്വാത്മാരാമഃ ഫലാശീ ഗുരുവചനരതഃ അഹം സമകരചരണേ പുംസി സേവാസമുത്ഥം ദുഃഖം ത്വൽപ്രസാദാൽ കദാ മോക്ഷ്യേ.

അത്ഥം.

(അല്ലയോ)പുരാരേ=ത്രിപുരാന്തകാ ശേവാനെ. ഗാംഗങ്ങളായിരിക്കുന്ന=ഗംഗയെസംബന്ധിച്ചിരിക്കുന്ന. പയസ്സുകളെക്കൊണ്ടു=ജലങ്ങളെക്കൊണ്ടു. സ്നാനംചെയ്തിട്ടു=കുളിച്ചിട്ടു. ശുചിഫലകുസുമങ്ങളെക്കൊണ്ടു, ശുചികളായിരിക്കുന്ന=ശുദ്ധങ്ങളായിരിക്കുന്ന. ഫലങ്ങളെക്കൊണ്ടും=പഴങ്ങളെക്കൊണ്ടും. കുസുമങ്ങളെക്കൊണ്ടും=പൂക്കളെക്കൊണ്ടും അച്ചിച്ചിട്ടും=പൂജിച്ചിട്ടും. നിവേദിച്ചിട്ടും=പഴങ്ങളെക്കൊണ്ടു ദേവഭോജനംകഴിപ്പിച്ചിട്ടും. ക്ഷിതിധരകുഹരഗ്രാവപര്യങ്കമൂലത്തിങ്കൽ ക്ഷിതിധരത്തിന്റെ=പവ്വതത്തിന്റെ. കുഹരത്തിങ്കലുള്ള, ഗ്രാവാവാകുന്ന=കല്ലാകുന്ന. പര്യങ്കത്തിന്റെ=കട്ടിലിന്റെ. മൂലത്തിങ്കൽ=ഉപരിഭാഗത്തിങ്കൽ. നിവേശിച്ചിട്ടു=ഇരുന്നിട്ടു. ധ്യേയത്തെ=ധ്യാനിപ്പാൻ യോഗ്യമായിരിക്കുന്ന ദേവൽസ്വരൂപത്തെ. ധ്യായന്നായിട്ടും=ചിന്തിക്കുന്നവനായിട്ടും. ആത്മാരാമനായിട്ടും ആത്മാവുതന്നെ=താൻതന്നെ ആരാമമായിട്ടു രമിക്കുന്നതിനുള്ള ഉദ്യാനമായിട്ടു. ഇരിക്കുന്നവനായിട്ടും. ഫലാശിയായിട്ടും=പഴങ്ങളെഭക്ഷിക്കുന്നവനായിട്ടും. ഗുരുവചനരതനായിട്ടും, ഗുരുക്കന്മാരുടെ=ആചാര്യന്മാരുടെ. വചനത്തിങ്കൽ=ഉപദേശത്തിങ്കൽ. രതനായിട്ടും=താല്പര്യംഉള്ളവനായിട്ടും. ഞാൻ, സമകരചരണനായിരിക്കുന്ന, സമങ്ങളായിരിക്കുന്ന=എന്നോടുതുല്യങ്ങളായിരിക്കുന്ന. കരചരണങ്ങളോടു=കൈകാലുകളോടുകൂടിയവനായിരിക്കുന്ന. പുമാനിലുള്ള=പുരുഷനിലുള്ള. സേവാസമുത്ഥമായിരിക്കുന്ന സേവയിൽനിന്നും=ആശ്രയഭാവത്തിൽനിന്നും. സമുത്ഥമായിരിക്കുന്ന=ഉണ്ടായിരിക്കുന്ന. ദുഃഖത്തെ=വ്യസനത്തെ ത്വൽപ്രസാദംഹേതുവായിട്ടു=അങ്ങേപ്രീതി. ഹേതുവായിട്ടു എപ്പോൾ, മോചിക്കും=ത്യജിക്കും.

താല്പര്യം.

മനസ്സിനെ ഉറപ്പിച്ചു ഗുരൂപദേശംപോലെ ശുദ്ധജലസ്നാനം, ശുദ്ധസ്ഥലത്തു ഇരിക്ക, ശുദ്ധാന്നം ഭുജിക്ക, ധ്യാനം, പൂജ ഇതുകളെ ചെയ്തു ശംഭുപ്രസാദം വരുത്തേണ്ടതും ഏററവും അനുചിതമായിരിക്കുന്ന സമാശ്രയഭാവത്തെ അകത്തേണ്ടതുമാകുന്നു.

ശ്ലോകം.

ഏകാകീനിസ്പൃഹശ്ശാന്തഃ പാണിപാത്രോദിഗംബരഃ
കദാശംഭോഭവിഷ്യാമി കമ്മനിമ്മൂലനക്ഷമഃ ൭൯

അന്വയം.

(ഹേ) ശംഭോ (അഹം) ഏകാകീ നിസ്പൃഹഃ ശാന്തഃ പാണിപാത്രഃ ദിഗംബരഃ കമ്മനിമ്മൂലനക്ഷമഃ കദാ ഭവിഷ്യാമി.

അൎത്ഥം.

(അല്ലയോ) ശംഭോ=സുഖത്തെക്കൊടുക്കുന്ന ദേവാനെ. (ഞാൻ) ഏകാകിയായും സഹായംകൂടാതെ തനിച്ചും. നിസ്പൃഹനായും=ഇച്ഛയില്ലാത്തവനായും. ശാന്തനായും=ഇന്ദ്രിയനിഗ്രഹത്താൽ രാഗദ്വേഷാദിരഹിതനായും. പാണിപാത്രനായും, പാണിയാകുന്ന=കയ്യാകുന്ന. പാത്രത്തോടു=ഭാജനത്തോടുകൂടിയവനായും. ദിഗംബരനായും, ദിക്കുകളാകുന്ന=എട്ടുദിക്കുകളാകുന്ന. അംബരത്തോടു=വസ്ത്രത്തോടുകൂടിയവനായും. കൎമ്മനിൎമ്മൂലനക്ഷമനായും, കൎമ്മങ്ങളുടെ=പുണ്യപാപങ്ങളുടെ. നിൎമ്മൂലനത്തിങ്കൽ=നാശത്തിങ്കൽ. ക്ഷമനായും=ശക്തനായും എപ്പോൾ ഭവിക്കും.

താല്പൎയ്യം.

ധ്യാനം ഉറച്ചാൽ മാത്രമേ വിഷയാന്തരാഗം അശേഷം ഇല്ലാതെ ആവൂ. എന്നാൽ മാത്രമേ നല്ല സമാധിസിദ്ധിക്കു. എന്നാൽ മാത്രമേ ഭഗവൽപ്രസാദം സിദ്ധിക്കു. അതുകൊണ്ടു മുന്നിൽ മനസ്സിനെ തന്റെ വശത്തു വയ്ക്കേണ്ടതാകുന്നു.

ശ്ലോകം.

പാണിംപാത്രയതാംനിസൎഗ്ഗശുചിനാംഭൈക്ഷേണസന്തുഷ്യതാം
യത്രകാപിനിഷീദതാംബഹുതൃണംവിശ്വംമുഹുഃപശ്യതാം
അത്യാഗേപിതനോരഖണ്ഡപരമാനന്ദാവബോധസ്പൃശാ
മധ്വാകോപിശിവപ്രസാദസുലഭസ്സംപത്സ്യതേയോഗിനാം. ൻ൭

അന്വയം.

പാണിം പാത്രയതാം നിസൎഗ്ഗശുചിനാം ഭൈക്ഷേണ സന്തുഷ്യതാം യത്ര ക്വ അപി നിഷീദതാം വിശ്വം ബഹുതൃണം മുഹുഃ പശ്യതാം തനോഃ അത്യാഗേ അപി അഖണ്ഡപരമാനന്ദാവബോധസ്പൃശാം യോഗിനാം കഃ അപി ശിവപ്രസാദസുലഭഃ അദ്ധ്വാ സംപത്സ്യതേ.

അൎത്ഥം.

പാണിയെ=കയ്യിനെ. പാത്രയത്തുകളായിട്ടും=ഭാജനമാക്കിച്ചെയ്യുന്നവരായിട്ടും. നിസൎഗ്ഗശുചികളായിട്ടും=സ്വഭാവപരിശുദ്ധന്മാരായിട്ടും. ഭൈക്ഷംകൊണ്ടു=ഭിക്ഷയെടുത്തു ശേഖരിച്ചിരിക്കുന്ന അന്നംകൊണ്ടു. സന്തുഷ്യത്തുകളായിട്ടും=സന്തോഷിക്കുന്നവരായിട്ടും. എവിടെഎങ്കിലും=ഒരിടത്താകട്ടെ. നിഷീദത്തുകളായിട്ടും=ഇരിക്കുന്നവരായിട്ടും. വിശ്വത്തെ=പ്രപഞ്ചത്തെ. ബഹുതൃണമായി=പുൽക്കൂട്ടമായി. പിന്നെയുംപിന്നെയും. പശ്യത്തുകളായിട്ടും=വിചാരിച്ചുനോക്കുന്നവരായിട്ടും. തനുവിന്റെ=ദേഹത്തിന്റെ. അത്യാഗത്തിങ്കലും=ഉപേക്ഷിക്കാത്ത സമയത്തിങ്കലും. അഖണ്ഡപര

മാനന്ദാവബോധസ്പൃക്കകളായിട്ടും, അവെണ്ഡമായിരിക്കുന്ന=പൂൎണ്ണമായിരിക്കുന്ന. പരമാനന്ദത്തിന്റെ=പരമാത്മജ്ഞാനസന്തോഷത്തിന്റെ. അവബോധത്തെ=ജ്ഞാനത്തെ. സ്പൎശിക്കുന്നവരായിട്ടും=വഭിക്കുന്നവരായിട്ടും. ഇരിക്കുന്ന, യോഗികളുടെ=യോഗാഭ്യാസം ചെയ്യുന്നവരുടെ. അനിൎദ്ദേശ്യമായും=വിശേഷമായും. ശിവപ്രസാദസുലഭമായും, ശിവന്റെ=ശ്രീപരമേശ്വരന്റെ. പ്രസാദത്തിന്നു=സന്തോഷത്തിന്നു. സുലഭമായും=എളുപ്പമായും. ഇരിക്കുന്ന, അദ്ധ്വാവു=വഴി. സംപ്രതിക്കുന്നു=സംഭവിക്കും.

താല്പൎയ്യം.

വിഷയപരിത്യാഗത്തിങ്കലെ യോഗസിദ്ധിക്കു എന്നാൽ മാത്രമേ നിരിച്ചനാവൂ. അതിന്റെശേഷം ധ്യാനംചെയ്താൽ ശിവപ്രസാദം ലഭിക്കുന്നതാകുന്നു.

അവധൂതചൎയ്യാദശകം.

ശ്ലോകം.

കൌപീനംശതജീൎണ്ണജൎജ്ജരതരംകന്ഥാപുനസ്താദൃശീ
നൈശ്ചിന്ത്യന്നിരപേക്ഷഭൈക്ഷമശനന്നിദ്രാശ്മശാനേവനേ
സ്വാതന്ത്ര്യേണനിരംകുശംവിഹരണംസ്വാന്തംപ്രശാന്തംസദാ
ധൈൎയ്യംയോഗമഹോത്സവേപിചയദിത്രൈലോക്യരാജ്യേനകിം.

അന്വയം

യോഗമഹോത്സവേ ധൈൎയ്യം ശതജീൎണ്ണജൎജ്ജരതരം കൌപീനം താദൃശീ പുനഃ കന്ഥാ നൈശ്ചിന്ത്യാൽ നിരപേക്ഷഭൈക്ഷം അശനം ശ്മശാനേ വനേ നിദ്രാ സ്വാതന്ത്ര്യേണ നിരംകുശം വിഹരണം സദാ പ്രശാന്തം സ്വാന്തം അപി ച യദി ത്രൈലോക്യരാജ്യേനകിം.

അൎത്ഥം.

യോഗമഹോത്സവത്തിങ്കൽ, യോഗമാകുന്ന=ബ്രഹ്മധ്യാനനിഷ്ഠയാകുന്ന. മഹോത്സവത്തിങ്കൽ=വലിയ ഉത്സവത്തിങ്കൽ. ധൈൎയ്യവും=മനോനിശ്ചയവും. ശതജീൎണ്ണജൎജ്ജരമായിരിക്കുന്ന, ശതജീൎണ്ണമായും=അനേകസുഷിരത്തോടു കൂടിയതായും. ജൎജ്ജരമായും=പൊടിഞ്ഞതായും ഇരിക്കുന്ന. കൌപീനവും=കോണകവും. താദൃശിയായിരിക്കുന്ന=അതുപോലെ ഇരിക്കുന്ന. കന്ഥയും=തുന്നിയ മുണ്ടും. നിശ്ചിന്തഹേതുവായിട്ടു=വിചാരം ഇല്ലാഴികഹേതുവായിട്ടു. നിരപേക്ഷഭൈക്ഷമാകുന്ന, നിരപേക്ഷമായിരിക്കുന്ന=അന്യാപേക്ഷയോടു കൂടാതിരിക്കുന്ന. ഭൈക്ഷമാകുന്ന=ഭിക്ഷയെടുത്തു ശേഖരിച്ചിട്ടുള്ള ചോറാകുന്ന. അശനവും=ഭക്ഷണവും. ശ്മശാനത്തിങ്കലോ=ചുടുകാട്ടിലോ. വനത്തിങ്കലോ=കാട്ടിലോ. നിദ്രയും=ഉറക്കവും. സ്വാതന്ത്ര്യ

കൊണ്ടു=താൻതനിക്ക അധീനമായിരിക്കകൊണ്ടു. നിരംകുശമായിരിക്കുന്ന=തടവില്ലാത്ത ഇരിക്കുന്ന. വിഹരണവും=ക്രീഡയും. എല്ലാസമയവും, പ്രശാന്തമായിരിക്കുന്ന=അടക്കത്തോടുകൂടിയിരിക്കുന്ന. സ്വാന്തവും=മനസ്സും. ഉണ്ടെങ്കിൽ, ത്രൈലോക്യരാജ്യംകൊണ്ടു, ത്രൈലോക്യമാകുന്ന=മൂന്നുലോകമാകുന്ന. രാജ്യംകൊണ്ടു എന്തുഫലം.

താല്പൎയ്യം.

പരബ്രഹ്മധ്യാനാനന്ദത്തിൽ മുഴുകിയിരിക്കുന്നവനു ഒക്കയും തൃണപ്രായമായിത്തീരുന്നതാകുന്നു.

ശ്ലോകം.

സ്വാദിഷ്ഠംമധുനോഘൃതാച്ചരസവദ്യൽപ്രസ്രവത്യക്ഷരം
ദൈവീവാഗമൃതാത്മനോരസവതഃതേനൈവതൃപ്താവയം
കുക്ഷൌയാവദിമേഭവന്തിധൃതയേഭിക്ഷാഹൃതാസ്സക്തവ
സ്താവദ്ദാസ്യകൃതാൎജ്ജനൈൎന്നഹിധനൈൎവൃത്തിംസമീഹാമഹേ

അന്വയം.

യൽ അക്ഷരം മധുനഃ സ്വാദിഷ്ഠം ഘൃതാൽ ച രസവൽ രസവതഃ അമൃതാത്മനഃ ദൈവീ വാക് പ്രസ്രവതി തേന ഏവ വയം തൃപ്താഃ ധൃതയേ കുക്ഷൌ യാവൽ ഇമേ ഭിക്ഷാഹൃതാഃ സക്തവഃ ഭവന്തി താവൽ ദാസ്യകൃതാൎജ്ജനൈഃ ധനൈഃ വൃത്തിം ന സമീഹാമഹേ.

അൎത്ഥം.

യാതൊരു അക്ഷരം, മധുവിനെക്കാളും=തേനെക്കാളും. സ്വാദിഷ്ഠമായും=സ്വാദുള്ളതായും. ഘൃതത്തിനേക്കാളും=നെയ്യേക്കാളും. രസവത്തായും=സ്വാദുള്ളതായും. രസവത്തായി=ആനന്ദസഹിതമായിരിക്കുന്ന. അമൃതാത്മാവിൽനിന്നു=ബ്രഹ്മത്തിൽനിന്നു. ദൈവിയായിരിക്കുന്ന=ദിവ്യയായിരിക്കുന്ന. വാക്കായിട്ടു=ചൊല്ലായിട്ടു. പ്രസ്രവിക്കുന്നു=ഒഴുകുന്നു. അതുകൊണ്ടുതന്നെ, ഞങ്ങൾ തൃപ്തന്മാരാകുന്നു. ധൃതിക്കായിക്കൊണ്ടു=ധൈൎയ്യത്തിന്നായിക്കൊണ്ടു. കുക്ഷിയിൽ=വയററിൽ. എപ്പോൾ, ഈ ഭിക്ഷാഹൃതങ്ങളായിരിക്കുന്ന=ഇരന്നു സമ്പാദിച്ചിരിക്കുന്ന. സക്തുക്കൾ=മാവുകൾ. ഭവിക്കുന്നോ, അപ്പോൾ ദാസ്യകൃതാൎജ്ജനങ്ങളായിരിക്കുന്ന, ദാസ്യത്താൽ=ഭൃത്യകൎമ്മത്താൽ. കൃതാൎജ്ജനങ്ങളായിരിക്കുന്ന=സമ്പാദിച്ചിരിക്കുന്ന ധനങ്ങളെക്കൊണ്ടുള്ള. വൃത്തിയെ=ഉപജീവനത്തെ. സമീഹിക്കുന്നില്ല=ഇച്ഛിക്കുന്നില്ല.

താല്പൎയ്യം.

ധനേഛയേക്കാൾ നൈരാശ്യം സൌഖ്യമാകുന്നു.

ശ്ലോകം.

ബ്രഹ്മാണ്ഡമണ്ഡലീമാത്രം കിംലോഭായമനസ്വിനഃ
ശഫരീസ്ഫുരിതേനാബ്ധേഃ ക്ഷോഭോനഖലുജായതേ. ൯൩.

അന്വയം.

മനസ്വിനഃ ലോഭായ ബ്രഹ്മാണ്ഡമണ്ഡലീമാത്രം (ഭവതി) കിം ശഫരീസ്ഫുരിതേന അബ്ധേഃ ക്ഷോഭഃ ന ജായതേ ഖലു.

അൎത്ഥം.

മനസ്വിക്ക്=യോഗാഭ്യാസിക്കു. ലോഭത്തിനായിക്കൊണ്ടു=ഇച്ഛയെ ഉണ്ടാക്കുന്നതിനായിക്കൊണ്ടു. ബ്രഹ്മാണ്ഡമണ്ഡലീമാത്രവും=പ്രപഞ്ചവലയം മുഴുവനും. (ഭവിക്കുന്നോ) ശഫരീസ്ഫുരിതംകൊണ്ടു,ശഫരിത്തിന്റെ=മത്സ്യത്തിന്റെ. സ്ഫുരിതംകൊണ്ടു= ഇളക്കംകൊണ്ടു. അബ്ധിക്കു=സമുദ്രത്തിന്നു. ക്ഷോഭം=കലക്കം. ജനിക്കുന്നില്ല=ഉണ്ടാകുന്നില്ല തന്നെ.

താല്പൎയ്യം.

ബ്രഹ്മജ്ഞാനനിഷ്ഠനായിരിക്കുന്നവൻ എല്ലാവസ്തുക്കളെന്നല്ലാ പ്രപഞ്ചം തന്നെയും ക്ഷോഭലേശം ഉണ്ടാക്കുവാൻ കഴിയാത്തതാകുന്നു.

ശ്ലോകം.

മാതർല്ലക്ഷ്മിഭജസ്വകഞ്ചിദപരംമൽകാംക്ഷിണീമാസ്മഭൂർ
ഭോഗേഭ്യസ്പൃഹയാലവസ്തവവശേകാനിസ്പൃഹാണാമസി
സദ്യസ്സ്യൂതപലാശപത്രപുടികാപാത്രേപവിത്രീകൃതേ
ഭിക്ഷാസക്തുഭിരേവസംപ്രതിവയംഭിക്ഷാംസമീഹാമഹേ. ൯൪

അന്വയം.

(ഹേ) മാതഃ ലക്ഷ്മി അപരം കഞ്ചിൽ ഭജസ്വ മൽകാംക്ഷിണീ മാ സ്മ ഭൂഃ ഭോഗേഭ്യഃ സ്പൃഹയാലവഃ തവ വശേ സന്തി നിസ്പൃഹാണാം കാ അസി സമ്പ്രതിവയം പവിത്രീകൃതേ സദ്യസ്സ്യൂതപലാശപത്രപുടികാപാത്രേ ഭിക്ഷാസക്തുഭിഃ ഏവ ഭിക്ഷാം സമീഹാമഹേ.

അൎത്ഥം.

(അല്ലയോ) മാതാവേ=അമ്മേ. ലക്ഷ്മീ=ലക്ഷ്മീഭഗവതിയായുള്ളോവേ. അപരനായിരിക്കുന്ന=അന്യനായിരിക്കുന്ന. ഒരുത്തനേ ഭജിച്ചാലും=പ്രാപിച്ചാലും. മൽക്കാംക്ഷിണിയായിട്ടു=എന്നിൽകാംക്ഷിണിയായിട്ടു. ഇച്ഛയുള്ളവളായിട്ടു, ഭവിക്കരുതെ. ഭോഗങ്ങൾക്കായിക്കൊണ്ടു=സുഖങ്ങൾക്കായിക്കൊണ്ടു.സ്പൃഹയാലുക്കൾ=ഇച്ഛയുള്ളവർ. അങ്ങേ, വശത്തിങ്കൽ=അധീനത്തിങ്കൽ. ഭവിക്കുന്നു= ഇരിക്കുന്നു. നിസ്പൃഹന്മാൎക്കു=ഇച്ഛയില്ലാത്തവൎക്കു. ഏതൊരുത്തി,

സ്പൃഹയുള്ളവളായിട്ടു, ഭവിക്കുന്നോ, ഇപ്പോൾ നാം. പവിത്രീകൃതമായിരിക്കുന്ന=ശുദ്ധമാക്കപ്പെട്ടിരിക്കുന്ന. സത്വസംസൃതപലാശപത്രപുടികാപാത്രത്തിങ്കൽ, സത്വസംസൃതമായിരിക്കുന്ന=പലാശപത്രപുടികയാകുന്ന. പലാശത്തിന്റെ=പ്ലാശിന്റെ. പത്രംകൊണ്ടുള്ള=പ്ലാലകൊണ്ടുള്ള. പുടികയാകുന്ന=കുത്തിലയാകുന്ന. പാത്രത്തിങ്കൽ=ഭാജനത്തിങ്കൽ. ഭിക്ഷാസക്തുക്കളെക്കൊണ്ടു=എരന്നു എടുത്തിട്ടുള്ള മാവുകളെക്കൊണ്ടു. തന്നെ, ഭിക്ഷയേ=ഭക്ഷണത്തെ. സമീഹാമഹേ=ഇച്ഛിക്കുന്നു.

താല്പൎയ്യം.

വിഷയങ്ങളിൽ മുമ്പേ ഇച്ഛയെ പരിത്യജിക്കേണ്ടതാകുന്നു.

ശ്ലോകം.

മഹീശയ്യാശയ്യാവിതതമുപധാനംഭുജലതാ
വിതാനഞ്ചാകാശംവ്യജനമനുകൂലോയമനിലഃ
സ്ഫുരദ്ദീപശ്ചന്ദ്രോവിരതിവനിതാസംഗരസിക
സ്സുഖംശാന്തശ്ശേതേതനുവിഭവേഭൂമിംനൃപഇവ. ൻ൭

അന്വയം.

മഹീശയ്യാ ശയ്യാ ഭുജലതാ വ വിതതം ഉപധാനം വിതാനം ച ആകാശം അനുകൂലഃ അയം അനിലഃ വ്യജനം ചന്ദ്രഃ സ്ഫുരദ്ദീപഃ വിരതിവനിതാ സങ്ഗരസികഃ ശാന്തഃ നൃപഃ തനുവിഭവേഭൂമിം ഇവ സുഖം ശേതേ.

അൎത്ഥം.

മഹീശയ്യാശയ്യയും, മഹിയാകുന്ന=ഭൂമിയാകുന്ന. ശയ്യയിൽ=കിടക്കയിൽ. ശയ്യയും=നിദ്രയും. ഭുജലതയാകുന്നതു=കയ്യു. വിതതമായിരിക്കുന്ന=പരന്നിരിക്കുന്ന. ഉപധാനവും=തലയിണയും. വിതാനം=മേൽക്കട്ടി. ആകാശമാകുന്നു. അനുകൂലനായിരിക്കുന്ന=ഹിതനായിരിക്കുന്ന. ഒരം അനിലൻ=വായു. വ്യജനവും=വിശറിയുംആകുന്നു. ചന്ദ്രൻ, സ്ഫുരദ്ദീപവും, സ്ഫുരത്തായിരിക്കുന്ന=ശോഭിച്ചിരിക്കുന്ന. ദീപവും=വിളക്കുംആകുന്നു. വിരതിവനിതാസംഗരസികനായിരിക്കുന്ന, വിരതിയാകുന്ന=പ്രപഞ്ചത്തിൽനിന്നും അകന്നിട്ടുള്ള അവസ്ഥയാകുന്ന. വനിതയുടെ=സ്ത്രീയുടെ. സംഗത്തിന്റെ=ചേൎച്ചയുടെ. രസികനായിരിക്കുന്ന=രസത്തെഅറിയുന്നവനായിരിക്കുന്ന. ശാന്തൻ=യോഗീശ്വരൻ. നൃപൻ=രാജാവു. തനുവിഭവേഭൂമിയെ, തനുവിന്റെ=ദേഹത്തിന്റെ. വിഭവങ്ങളോടുകൂടിയ=സുഖസമൃദ്ധിയോടുകൂടിയ. ഭൂമിയെ=സ്ഥലത്തെ. എന്നപോലെ സൌഖ്യമാകുംവണ്ണം, ശയിക്കുന്നു=കിടക്കുന്നു.

താല്പൎയ്യം.

ബ്രഹ്മധ്യാനം ചെയ്യുന്നവനും പ്രജകൾക്കും സൌഖ്യാനുഭവം തുല്യമാകുന്നു.

ശ്ലോകം.

ഭിക്ഷാശീജനമദ്ധ്യസംഗരഹിതസ്സ്വായത്തചേഷ്ടസ്സദാ
ദാനാദാനവിവക്തമാൎഗ്ഗരഹിതഃകശ്ചിത്തപസ്വീസ്ഥിതഃ
രത്ഥ്യാകീൎണ്ണവിശീൎണ്ണജീൎണ്ണവസനസ്സംപ്രാപ്തകന്ഥാസനോ
നിൎമ്മാനോനിരഹംകൃതിശ്ശമസുഖാഭോഗൈകബദ്ധസ്പൃഹഃ ൪൯

അന്വയം.

ഭിക്ഷാശീ ജനമദ്ധ്യസംഗരഹിതഃ സദാ സ്വായത്തചേഷ്ടഃ ദാനാദാനവിവക്തമാൎഗ്ഗരഹിതഃ കശ്ചിൽ തപസ്വീ രത്ഥ്യാകീൎണ്ണവിശീൎണ്ണജീൎണ്ണവസനഃ സംപ്രാപ്തകന്ഥാസനഃ നിൎമ്മാനഃ ശമസുഖാഭോഗൈകബദ്ധസ്പൃഹഃ സ്ഥിതഃ നിരഹംകൃതഃ

അൎത്ഥം.

ഭിക്ഷാശിയായും=ഭിക്ഷാന്നത്തെ ഭക്ഷിക്കുന്നവനായും. ജനമദ്ധ്യസംഗരഹിതനായും, ജനമദ്ധ്യത്തിന്റെ=ആളുകളുടെ മദ്ധ്യഭാഗത്തിന്റെ. സംഗത്തോടു=ചേൎച്ചയോടു. രഹിതനായും=വേർവിട്ടവനായും. എപ്പോഴും. സ്വായത്തചേഷ്ടനായും=സ്വാധീനവ്യാപാരനായും. ദാനാദാനവിവക്തമാൎഗ്ഗരഹിതനായും. ദാനത്തിലും=കൊടുക്കുന്നതിലും. അദാനത്തിലും ഉള്ള വിവക്താവിന്റെ=വിശേഷം പറയുന്നവന്റെ. മാൎഗ്ഗത്തോടു=വഴിയോടു. രഹിതനായും=കൂടാത്തവനായും. ദാനമാൎഗ്ഗത്തോടും=അദാനമാൎഗ്ഗത്തോടും. വിവക്തമാൎഗ്ഗത്തോടും=രഹിതനായും എന്നും അൎത്ഥംവരും. ഒരുതപസ്വി=യോഗി. രത്ഥ്യാകീൎണ്ണവിശീൎണ്ണജീൎണ്ണവസനനായും=രത്ഥ്യയിങ്കൽ=രാജമാൎഗ്ഗത്തിങ്കൽ. കീൎണ്ണമായും=ഉഴയുന്നതായും. വിശീൎണ്ണമായും=അഴിയുന്നതായും ഇരിക്കുന്ന. ജീൎണ്ണവസനത്തോടു=പഴേവസ്ത്രത്തോടു കൂടിയവനായും. സംപ്രാപ്തകന്ഥാസനനായും, സംപ്രാപ്തമായിരിക്കുന്ന=കിട്ടിയിരിക്കുന്ന. കന്ഥയിലെ=തുന്നിയതുണിയിലെ. ആസനത്തോടു=ഇരിപ്പോടുകൂടിയവനായും. നിൎമ്മാനനായും. മാനം=വലിയഭാവം ഇല്ലാതുള്ളവനായും. നിരഹംകൃതിയായും അഹംകൃതി=ഗൎവ്വം ഇല്ലാത്തവനായും. ശമസുഖാഭോഗൈകബദ്ധസ്പൃഹനായും, ശമംകൊണ്ടുള്ള അന്തരിന്ദ്രിയ ബഹിരിന്ദ്രിയ നിഗ്രഹംചെയ്തുപരബ്രഹ്മത്തെധ്യാനിച്ചുഅതുനിമിത്തം പരമാനന്ദസാഗരനിമജ്ജനാനുഭവങ്ങളെ ചെയ്തുകൊണ്ടുള്ള. സുഖത്തിന്റെ=സൌഖ്യത്തിന്റെ. ആഭോഗത്തിങ്കൽ=ആധിക്യത്തിങ്കൽ. ഏകയായി=മുഖ്യയായി ബദ്ധയായിരിക്കുന്ന=ഉത്ഭവിച്ചിരിക്കുന്ന. സ്പൃഹ

യോടു=അഗ്രഹത്തോടുകൂടിയവനായും. സ്ഥിതനാകുന്നു=ഇരിക്കപ്പെട്ടവനാകുന്നു.

താല്പൎയ്യം.

മനുഷ്യൎക്കു യോഗാഭ്യാസംകൊണ്ടു സിദ്ധിക്കുന്ന ബ്രഹ്മാനന്ദസുഖമല്ലാതെ വിഷയാദികൾ സുഖഭ്രമത്തെ ഉണ്ടാക്കുന്നതും ദുഃഖഹേതുക്കളും ആകുന്നു.

ശ്ലോകം.

ചണ്ഡാലഃകിമഥോദ്വിജാതിരഥവാശൂദ്രോപികിംതാപസഃ
കിംവാതത്വവിവേകപേശലമതിൎയ്യോഗീശ്വരഃകോപികിം
ഇത്യുല്പന്നവികല്പജല്പമുഖരൈരാഭാഷ്യമാണാജ്ജനൈ
ൎന്നക്രുദ്ധാഃപഥിനൈവക്ലിഷ്ടമനസോയാന്തിസ്വയംയോഗിനഃ ൯൭

അന്വയം.

ചണ്ഡാലഃ കിം അഥോ ദ്വിജാതിഃ അഥവാ ശൂദ്രഃ അപി കിം താപസഃ കിം വാ യോഗീശ്വരഃ തത്വവിവേകപേശലമതിഃ കഃ അപി കിം ഇതി ഉല്പന്നവികല്പജല്പമുഖരൈഃ ജനൈഃ ആഭാഷ്യമാണാഃ യോഗിനഃ പഥി ന ക്ലിഷ്ടമനസഃ ഏവ സ്വയം യാന്തി.

അൎത്ഥം.

ചണ്ഡാലനോ=പുലയനോ. അല്ലെങ്കിൽ ദ്വിജാതിയോ=ബ്രാഹ്മണനോ അല്ലെങ്കിൽ ശൂദ്രനോ അല്ലെങ്കിൽ താപസനോ മഹൎഷിയോ. അല്ലെങ്കിൽ യോഗീശ്വരനിൽവച്ചു=യോഗാഭ്യാസശ്രേഷ്ഠനിൽവച്ചു. തത്വവിവേകപേശലമതിയായിരിക്കുന്ന തത്വത്തിന്റെ=പരബ്രഹ്മസ്വരൂപത്തിന്റെ. വിവേകത്തിൽ=അറിവിങ്കൽ. പേശലയായിരിക്കുന്ന=സമൎത്ഥയായിരിക്കുന്ന മതിയോടു=ബുദ്ധിയോടുകൂടിയിരിക്കുന്ന. ഒരുത്തനോ ഇപ്രകാരം ഉല്പന്നവികല്പജൽപമുഖരന്മാരായിരിക്കുന്ന ഉൽപന്നങ്ങളായിരിക്കുന്ന=ഉണ്ടായിരിക്കുന്ന. വികല്പജൽപങ്ങളെക്കൊണ്ടു=മാറിമാറി സംശയിച്ചുപറയുന്ന വാക്കുകളെക്കൊണ്ടു മുഖരന്മാരായിരിക്കുന്ന=ശബ്ദിച്ചുംകൊണ്ടിരിക്കുന്ന. ജനങ്ങളാൽ, ആഭാഷ്യമാണന്മാരായിരിക്കുന്ന=ചൊല്ലപ്പെട്ടിരിക്കുന്ന. യോഗികൾ=യോഗാഭ്യാസികൾ. പന്ഥാവിൽ=വഴിയിൽ. ക്രുദ്ധന്മാരാകുന്നുംഇല്ല=കോപിക്കപ്പെട്ടവരാകുന്നും ഇല്ല. ക്ലിഷ്ടമനസ്സുകളാകുന്നുംഇല്ല. ക്ലിഷ്ടമായിരിക്കുന്ന=ദുഃഖിച്ചിരിക്കുന്ന. മനസ്സോടു=ചിത്തത്തോടു കൂടിയവരാകുന്നുംഇല്ല. തന്നത്താനെ. യാനംചെയ്യുന്നു=നടക്കുന്നു.

താല്പൎയ്യം.

മററുള്ളവരുടെ ധിക്കാരസല്ക്കാരങ്ങളെക്കൊണ്ടു സന്താപസ

ന്തോഷങ്ങൾ കൂടാതെ യോഗികൾ സഞ്ചരിക്കുന്നു.

ശ്ലോകം.

ഹിംസാശൂന്യമയത്നലഭ്യമശനംധാത്രാമരുൽകല്പിതം
വ്യാളാനാംപശവസ്തൃണാംകുരഭുജസ്സൃഷ്ടാസ്ഥലീശായിനഃ
സംസാരാൎണ്ണവലംഘനക്ഷമധിയാംമുക്തിഃകൃതാസാനൃണാം
യത്വന്വേഷയതാംപ്രയാന്തിസതതംസൎവ്വേസമാപ്തിംഗുണാഃ ൪൯

അന്വയം.

ധാത്രാ മരുൽ വ്യാളാനാം ഹിംസാശൂന്യം അയത്നലഭ്യം അശനം കല്പിതം പശവഃ തൃണാംകുരഭുജഃ സ്ഥലീശായിനഃ സൃഷ്ടാഃ സാ സംസാരാൎണ്ണവ ലംഘനക്ഷമധിയാം നൃണാം മുക്തിഃ കൃതാ യൽ അന്വേഷയതാം സൎവ്വേ ഗുണാഃ സമാപ്തിം പ്രയാന്തി.

അൎത്ഥം.

ധാതാവിനാൽ=ബ്രഹ്മാവിനാൽ. മരുത്തു=വായു. വ്യാള ങ്ങൾക്കു=സൎപ്പങ്ങൾക്കു. ഹിംസാശൂന്യമായും ഹിംസയോടു=പരോപദ്രവത്തോടു ശൂന്യമായും=രഹിതമായും. അയത്നസുലഭമായും, അയത്നത്തിലും=പ്രയത്നംചെയ്യാത്ത അവസ്ഥയിലും. സുലഭമായും=ധാരാളം കിട്ടുന്നതായും ഇരിക്കുന്ന. അശനമായിട്ടു=ഭക്ഷണമായിട്ടു. കല്പിതമാകുന്നു=സൃഷ്ടിക്കപ്പെട്ടതാകുന്നു. പശുക്കൾ=ഗോക്കൾ. തൃണാംകുരഭുക്കുകളായിട്ടും, തൃണങ്ങളുടെ=പുല്ലുകളുടെ. അംകുരങ്ങളെ=നാമ്പുകളെ. ഭുക്കുകളായിട്ടും=ഭക്ഷിക്കുന്നവകളായിട്ടും. സ്ഥലീശായികളായിട്ടും=താഴെകിടക്കുന്നവകളായിട്ടും. സൃഷ്ടങ്ങളാകുന്നു=ഉണ്ടാക്കപ്പെട്ടിരിക്കുന്നു. അസ്തു=അസ്ഥിതി. സംസാരാൎണ്ണവലംഘനക്ഷമധീകളായിരിക്കുന്ന, സംസാരാൎണ്ണവത്തിന്റെ=പ്രപഞ്ചസമുദ്രത്തിന്റെ. ലംഘനത്തിൽ=കടക്കുന്ന വ്യാപാരത്തിൽ. ക്ഷമയായിരിക്കുന്ന=യോഗ്യയായിരിക്കുന്ന. ധീയോടു=ബുദ്ധിയോടുകൂടിയിരിക്കുന്ന. നൃക്കൾക്കു=മനുഷ്യൎക്കു. മുക്തിയായിട്ടു=മോക്ഷമാൎഗ്ഗമായിട്ടു. കൃതമാകുന്നു=ചെയ്യപ്പെട്ടതാകുന്നു. യാതൊന്നിനെ=യാതൊരു മോക്ഷമാൎഗ്ഗത്തെ. അന്വേഷയത്തുകൾക്കു=തിരഞ്ഞുനടക്കുന്നവൎക്കു. സൎവ്വങ്ങളായിരിക്കുന്ന=സകലങ്ങളായിരിക്കുന്ന. ഗുണങ്ങളും=വിശേഷങ്ങളും. സമാപ്തിയെ=അവസാനത്തെ. പ്രയാണംചെയ്യുന്നു=പ്രാപിക്കുന്നു.

താല്പൎയ്യം.

എന്നുസൽകൎമ്മങ്ങളും നല്ല ആസ്ഥയോടുകൂടിയും അതിന്റെ ഫലജ്ഞാനത്തോടുകൂടിയും അനുഷ്ഠിച്ചാൽ ഫലപ്രദങ്ങളാകുന്നു.

ശ്ലോകം.

ഗംഗാതീരേഹിമഗിരിശിലാബദ്ധപത്മാസനസ്യ
ബ്രഹ്മധ്യാനാഭ്യസനവിധിനാ യോഗനിദ്രാംഗതസ്യ
കിന്തൈർഭാവ്യംമമസുദിവസൈര്യേഷുതേനിർവിശങ്കാഃ
കണ്ഡൂയന്തേജരഠഹരിണാസ്സ്വാംഗമംഗേമദീയേ. ൩൯

അന്വയം.

ഗംഗാതീരേ ഹിമഗിരിശിലാബദ്ധപത്മാസനസ്യ ബ്രഹ്മധ്യാനാഭ്യസനവിധിനാ യോഗനിദ്രാം ഗതസ്യ മമ തൈഃ ദിവസൈഃ ഭാവ്യം, കിം ന യേഷു നിർവിശങ്കാഃ തേ ജരഠഹരിണാഃ. സ്വാംഗം മദീയേ അംഗേ കണ്ഡൂയന്തേ

അൎത്ഥം.

ഗംഗാതീരത്തിങ്കൽ=ഗംഗാനദിയുടെകരയിൽ. ഹിമഗിരിശിലാബദ്ധപത്മാസനനായി,ഹിമഗിരിയുടെ=ഹിമവാൻപൎവ്വതത്തിന്റെ. ശിലയിങ്കൽ=കല്ലിൽ. ബദ്ധമായിരിക്കുന്ന=ഉണ്ടാക്കപ്പെട്ടിരിക്കുന്ന. പത്മാസനത്തോടു=പത്മമെന്നുള്ള ആസനത്തോടുകൂടിയവനായി. ബ്രഹ്മധ്യാനാഭ്യസനവിധികൊണ്ടു,ബ്രഹ്മധ്യാനത്തിന്റെ=പരബ്രഹ്മസ്വരൂപവിചാരത്തിന്റെ. അഭ്യസനവിധികൊണ്ടു=ശീലിക്കുന്ന വ്യാപാരംകൊണ്ടു. യോഗനിദ്രയെ=യോഗംകൊണ്ടുള്ള. നിദ്രയെ=ഉറക്കത്തെ. ഗതനായിരിക്കുന്ന=പ്രാപിച്ചിരിക്കുന്ന. എനിക്കു ആ ദിവസങ്ങളിൽ, ഭാവ്യമാകുന്നോ=ഭവിക്കപ്പെടുന്നോ. യാതൊരുദിവസങ്ങളിൽ നിർവിശങ്കങ്ങളായിരിക്കുന്ന=സംശയംകൂടാതെ ഇരിക്കുന്ന. ആ ജരഠഹരിണങ്ങൾ=വയസ്സായമാൻജന്തുക്കൾ. സ്വാംഗത്തെ=തന്റെദേഹത്തെ. മദീയമായിരിക്കുന്ന=എന്നെസംബന്ധിച്ചിരിക്കുന്ന. അംഗത്തിങ്കൽ=ദേഹത്തിങ്കൽ. കണ്ഡൂയനംചെയ്യുന്നു=ഉരമ്മുന്നു.

താല്പൎയ്യം.

പുണ്യസ്ഥലത്തുവച്ചുയോഗാഭ്യാസംചെയ്യുന്നവനുഒരുദുഃഖംഉണ്ടാകാത്തതും രാഗദ്വേഷാദികൾ കൂടിപോയിരിക്കയാൽ മൃഗങ്ങൾക്കു കൂടി വിശ്വാസപാത്രമായിട്ടവൻ തീരുന്നതുമാകുന്നു.

ശ്ലോകം.

പാണിഃപാത്രംപവിത്രംഭ്രമണപരിഗതംഭൈക്ഷമക്ഷയ്യമന്നം
വിസ്തീൎണ്ണംവസ്ത്രമാശാദശകമചപലംതല്പമസ്വല്പമുർവി
യേഷാംനിസ്സംഗതാംഗീകരണപരിണതസ്വാന്തസന്തോഷിണസ്തേ
ധന്യാസ്സന്ന്യസ്തദൈന്യവ്യതികരനികരാഃകൎമ്മനിൎമ്മൂലയന്തി. ൪൦

അന്വയം.

യേഷാം പാണിഃ പവിത്രം പാത്രം ഭ്രമണപരിഗതം ഭൈ

ക്ഷം അക്ഷയ്യം അന്നം ആശാധവളം അചപലം വിസ്തീൎണ്ണം വസ്ത്രം ഉൎവ്വി അസ്വല്പം തല്പം നിസ്സംഗിതാംഗീകരണപരിണതസ്വാന്തസന്തോഷിണഃ സന്ന്യസ്തദൈന്യവ്യതികരനികരാഃ തേ ധന്യാഃ കൎമ്മ നിൎമ്മൂലയന്തി.

അൎത്ഥം.

യാതൊരുത്തൎക്കു, പാണി=കയ്യ്. പവിത്രമായിരിക്കുന്ന=ശുദ്ധമായിരിക്കുന്ന. പാത്രമാകുന്നോ=ഭാജനമാകുന്നോ. ഭ്രമണപരിഗതമായും=അലഞ്ഞു സമ്പാദിച്ചതായും. അക്ഷയ്യമായും=നാശമില്ലാത്തതായും ഇരിക്കുന്ന. ഭൈക്ഷ്യം=ഭിക്ഷയെടുക്കുന്നവസ്തു. അന്നമാകുന്നോ=ആഹാരമാകുന്നോ. ആശാഃ=ദിക്കുകൾ. ധവളമായി=വെളുത്തതായി. അചപലമായി=അഴുക്കില്ലാത്തതായി. വിസ്തീൎണ്ണമായിരിക്കുന്ന=വലുതായിരിക്കുന്ന. വസ്ത്രമാകുന്നോ=മുണ്ടു ആകുന്നോ. ഉൎവ്വീ=ഭൂമി. അസ്വല്പമായിരിക്കുന്ന=വിസ്താരമായിരിക്കുന്ന. തല്പമാകുന്നോ=കിടക്കയാകുന്നോ. നിസ്സംഗിതാംഗീകരണപരിണതസ്വാന്തസന്തോഷികളായും, നിസ്സംഗിതയുടെ=സംഗംകൂടാത്ത സ്ഥിതിയുടെ. അംഗീകരണംകൊണ്ടു=സ്വീകാരംകൊണ്ടു. പരിണതമായിരിക്കുന്ന=പാകതവന്നിരിക്കുന്ന. സ്വാന്തത്തിങ്കൽ=മനസ്സിങ്കൽ. സന്തോഷത്തോടുകൂടിയവരായും. സന്ന്യസ്തദൈന്യവ്യതികരനികരന്മാരായും, സന്ന്യസ്തമായിരിക്കുന്ന=ഉപേക്ഷിക്കപ്പെട്ടിരിക്കുന്ന. ദൈന്യവ്യതികരങ്ങളുടെ=തിക്കിത്തിരക്കുന്ന അവമാനങ്ങളുടെ. നികരത്തോടു=കൂട്ടത്തോടുകൂടിയവരായും ഇരിക്കുന്ന. ആ ധന്യന്മാർ=ഭാഗ്യവാന്മാർ. കൎമ്മത്തെ=പുണ്യപാപാനുഭവത്തെ. നിൎമ്മൂലനം ചെയ്യുന്നു=നശിപ്പിക്കുന്നു.

താല്പൎയ്യം.

ഓരോരോ കൎമ്മഫലത്തെ അനുഭവിക്കാതെ ഇരിപ്പാനും യോഗാഭ്യാസംതന്നെ വേണ്ടതാകുന്നു.

ശ്ലോകം.

മാതൎമ്മേദിനിതാതമാരുതസഖേതേജസ്സുബന്ധോജല
ഭ്രാതൎവ്വ്യോമനിബദ്ധഏഷഭവതാമന്ത്യഃപ്രണാമാഞ്ജലിഃ
യുഷ്മത്സംഗവശോപജാതസുകൃതസ്ഫാരസ്ഫുരന്നിൎമ്മല
ജ്ഞാനാപാസ്തസമസ്തമോഹമഹിമാലീയേപരബ്രഹ്മണി.

അന്വയം.

(ഹേ) മാതഃ മേദിനി (ഹേ) താത മാരുത (ഹേ) സഖേ തേജഃ (ഹേ) സുബന്ധോ ജല (ഹേ) ഭ്രാതഃ വ്യോമ ഭവതാം (മയാ) ഏഷഃ അന്ത്യഃ പ്രണാമാഞ്ജലിഃ നിബദ്ധഃ (അഹം) യുഷ്മത്സംഗവശോപജാതസുകൃതസ്ഫാരസ്ഫുരന്നിൎമ്മലജ്ഞാനാപാസ്തസ

മസ്തമോഹമഹിമാ,'പരബ്രഹ്മണി ലീയേ.

അൎത്ഥം.

(അല്ലയോ) മാതാവേ=അമ്മേ. മേദിനി=ഭൂമി. (അല്ലയോ) താത=അച്ഛാ. മാരുത=കാററേ. (അല്ലയോ) സഖേ=സ്നേഹിത. തേജസ്സേ=സൂൎയ്യാഗ്നി ചന്ദ്രനക്ഷത്രപ്രകാശങ്ങളേ (അല്ലയോ) സുബന്ധോ=എൻെറ സുഹൃത്തേ. ജലമേ=പയസ്സേ. (അല്ലയോ) ഭ്രാതാവേ=സഹോദര. വ്യോമമേ=ആകാശമേ. ഭവാന്മാൎക്കു=ഭൂമി വായു തേജോജലാകാശ പഞ്ചഭൂതേശ്വരന്മാരാകുന്ന നിങ്ങൾക്കു, (എന്നാൽ) ഈ അന്ത്യമായിരിക്കുന്ന=ഒടുവിലത്തേതായിരിക്കുന്ന. പ്രണാമാഞ്ജലി=വന്ദനം. നിബദ്ധമായി=ചെയ്യപ്പെട്ടതായി. (ഞാൻ) യുഷ്മത്സംഗവശോപജാതസുകൃതസ്ഫാരസ്ഫുരന്നിൎമ്മലജ്ഞാനാപാസ്തസമസ്തമോഹമഹിമാവായിട്ടു, യുഷ്മത്സംഗവശാൽ=നിങ്ങളുടെ സംബന്ധത്താൽ. ഉപജാതമായിട്ടുള്ള=ഉണ്ടായിട്ടുള്ള. സുകൃതംഹേതുവായിട്ടു=പുണ്യംഹേതുവായിട്ടു. സ്ഫാരം=ഏററവും. സ്ഫുരത്തായും ശോഭിതമായും. നിൎമ്മലമായും=നിഷ്കളങ്കമായുംഇരിക്കുന്ന. ജ്ഞാനത്താൽ=പരമാത്മസ്വരൂപബോധത്താൽ. അപാസ്തമായിരിക്കുന്ന=നീക്കപ്പെട്ടിരിക്കുന്ന. മോഹമഹിമാവോടു=വിഷയാനുരാഗത്തിൻെറ വലിപ്പത്തോടുകൂടിയവനായിട്ടു. പരബ്രഹ്മത്തിങ്കൽ=പരബ്രഹ്മതേജസ്സിങ്കൽ. ലയിക്കുന്നു=ഒന്നിച്ചുചേരുന്നു.

താല്പൎയ്യം.

യോഗാഭ്യാസംഉറച്ചു പരബ്രഹ്മധ്യാനംചെയ്യു അപ്പോൾ ഉണ്ടാകുന്ന പരമാനന്ദത്തെ അനുഭവിക്കുന്ന യോഗീശ്വരൻെറ പഞ്ചഭൂതരൂപമാകുന്ന സ്ഥൂലശരീരവും ക്രമേണ അതാതു ഭൂതാധിപന്മാരോടുചേരുന്നതും സൂക്ഷ്മശരീരം സാക്ഷാൽ അനാദ്യന്തമായും അഖണ്ഡാകാരമായും സൎവ്വവ്യാപിയെങ്കിലും അദൃശ്യമായും പ്രാണവാസനാലഭ്യമായും നിഷ്കളങ്കമായും ഇരിക്കുന്ന പരബ്രഹ്മതേജസ്സോടുകൂടെ ചേരുന്നതുമാകുന്നു.

ഇതി ശ്രീമദപാരകവിതാസാഗരപാരദൃശ്വ

ഭൎത്തൃഹരിവിരചിതം വൈരാഗ്യസുഭാഷിതം സംപൂൎണ്ണം

ശുഭം ഭവതു.

